Digitized By Siddhanta eGangotri Gyaan Kosha

ശ്രീ രാമചരിതമാനസം

അഥവാ

# തുളസീദാസരാമായണം

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസരാമായണം

പദ്യവിവർത്തനം

വിവർത്തകൻ: **ടി. കെ. ഭട്ടതിരി**

(സംസ്കൃതവിശാരദ്, ഹിന്ദീപ്രവീൺ, ഹിന്ദീപാരംഗത്)

കേരളസാഹിത്യ അക്കാദമിയുടെ ധനസഹായത്തോടുകൂടി അച്ചടിച്ചതു്.

വില ക. 12/-

1968

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

*Sri Ramacharithamanasam or Tulasidasa Ramayanam*

*Translated by T. K. BHATTATHIRI*

*First Impression—July 1968*

*All Rights Reserved*

*Published by T. K. Bhattathiri*

*Distributors: The Mathrubhumi Printing & Publishing Co. Ltd., Calicut-1*

*Printed at the Mathrubhumi Press, Calicut.*

*Price: Rs. 12/-*

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

# അവതാരിക

I

അഖിലഭാരത പ്രശസ്തിമാത്രമല്ല, വിശ്വവിഖ്യാതിതന്നെ സമാജ്ജിച്ചിട്ടുള്ള ശ്രീ ഗോസ്വാമി തുളസീദാസകൃതമായ ശ്രീരാമചരിതമാനസത്തിൻെറ മലയാളവിവത്തനത്തിന്ന്, ഒരു അവതാരികാകാരനാവുക എന്ന ധന്യധന്യമായ ബഹുമതിയ്ക്ക് ഞാനെങ്ങിനെ അവകാശിയായി എന്നു വിചാരിച്ചിട്ട് ഒരെത്തും പിടിയും കിട്ടുന്നില്ല. കേവലം ഈശ്വരേച്ഛയെന്നല്ലാതെ മററൊന്നും പറയാൻ കാണുന്നില്ല. ആകസ്മികമായി എതിരേ വന്നുചേന്നതായ ആനുകൂല്യത്തേ അംഗീകരിച്ച് അഭിമാനിക്കുന്നതിൽ തോന്നിയേക്കാവുന്ന ഔദ്ധത്യത്തേ, അനുഭാവപൂവ്വം അനുവാചകലോകം ക്ഷമിക്കുമെന്നു വിശ്വസിക്കുകയും അതിന്നായി അപേക്ഷിക്കയും പ്രഥമതഃ ചെയ്തുകൊള്ളുന്നു.

ആദികവി വാല്മീകിയേ ഉപജീവിച്ച് ഭാരതത്തിലേ മിക്ക ഭാഷകളിലും രാമായണങ്ങൾ ഉണ്ടായിട്ടുണ്ട്. അവയെല്ലാംതന്നെ അതതു ഭാഷകളിൽമാത്രമല്ല, ഇന്ത്യയിലെ ഇതരഭാഷകളിലും സുപ്രസിദ്ധങ്ങളുമാണ്. അവയിൽ തമിഴിൽ ശ്രീ കമ്പർ രചിച്ചിട്ടുള്ള രാമായണവും മലയാളത്തിൽ ശ്രീ തുഞ്ചത്താചാര്യൻ നിമ്മിച്ചിട്ടുള്ള രാമായണവും, ദക്ഷിണേന്ത്യയിൽ സുപ്രസിദ്ധങ്ങളും സവ്വാദരണീയങ്ങളുമാകുന്നു. അതുപോലെയെന്നല്ല, അതിലും എത്രയുമധികം പ്രചുരപ്രചാരവും പ്രാധാന്യവുമുള്ളതാകുന്നു ശ്രീ ഗോസ്വാമി തുളസീദാസിൻെറ ഹിന്ദിയിലുള്ള രാമായണം. രാമായണങ്ങളിൽ പ്രഥമസ്ഥാനംതന്നെ സമ്പാദിക്കുമാറ് ആ മഹാഗ്രന്ഥം സവ്വപ്രകാരേണയും സമുന്നതവും സമലംകൃതവുമാകുന്നു. തമിഴനാട്ടിൽ ശ്രീ കമ്പക്കുള്ളതിനേക്കാൾ, കേരളത്തിൽ ശ്രീ എഴുത്തച്ഛനുള്ളതിനേക്കാൾ, വിപുലവും വിസ്മയനീയവുമായ ഒരു പ്രബുദ്ധതയും പ്രചാരവും ഉത്തരേന്ത്യയിൽ ശ്രീ രാമചരിതമാനസത്തിന്നുണ്ട്. ശ്രീ വാല്മീകിയേ അനുസ്മരിച്ചാണ് ബാക്കി സകല രാമായണങ്ങളും എഴുതപ്പെട്ടിട്ടുള്ളതെങ്കിലും ഓരോ കവികളും അവരുടെ ശ്രീരാമഭക്തിയേയും, കാവ്യരചനാചാതുര്യത്തേയും സംഭവാദികളുടെ സംവിധാനാഭിപ്രായത്തേയും മനോധമ്മമാഹാത്മ്യത്തേയും അനുസരിച്ച് പ്രദശിപ്പിച്ചിട്ടുള്ളതും, അക്കാര്യത്തിൽ ഒന്നു മററൊന്നിനേക്കാൾ താഴെയെന്നോ മീതെയെന്നോ നിശ്ശങ്കം നിരൂപിക്കുവാൻ നിർവ്വാഹമില്ലാത്തതുമാകുന്നു.

എങ്കിൽക്കൂടി ശ്രീ തുളസീദാസരാമായണം സമ്പാദിച്ചിട്ടുള്ള സൽകീത്തിയും സവ്വാരാദ്ധ്യതയും, അനന്യസാധാരണവും സവ്വാതിശായിയുമാകുന്നു. ശ്രീകൃഷ്ണഭഗവാൻെറ ചരിത്രവുമായിസ്സംബന്ധപ്പെട്ടതാണ് ഭാരതഭൂമിയുടെ ഉത്തര പശ്ചിമപ്രദേശങ്ങളെങ്കിലും, ഗോകുലം, വൃന്ദാവനം, മഥുര, ദ്വാരക മുതലായ പുണ്യസ്ഥലങ്ങളെല്ലാം അവിടെയാണെങ്കിലും ശ്രീ ഭാഗവതത്തേക്കാൾ അവിടങ്ങളിൽ സർവ്വാദരണീയമായിക്കാണുന്നതും, എല്ലാ ഹിന്ദു ഗൃഹങ്ങളിലും നിത്യപാരായണഗ്രന്ഥമായിരിക്കുന്നതും തുളസീദാസരാമായണമാണെന്നു് പ്രത്യേകം എടുത്തുപറയേണ്ടതായിട്ടുണ്ട്. പണ്ട് കേരളത്തിലേ എല്ലാ ഹിന്ദുവീടുകളിലും എഴുത്തച്ഛൻെറ രാമായണം എന്നപോലെ, ഇന്നും എല്ലാ ഹിന്ദിഹിന്ദു ഗൃഹങ്ങളിലും തുളസീരാമായണം കാണാവുന്നതാണ്. 'ശ്രീരാമലീല' വടക്കേ ഇന്ത്യയിലേ ഒരു മുഖ്യ ദേശോത്സവമായിരിക്കുന്നതും വിചിന്തനീയമാകുന്നു. ഏതു നിലയിലും ആരാദ്ധ്യനും, ഋഷി തുല്യനുമാണ് തുളസീദാസർ. അദ്ദേഹത്തേപ്പററിയുള്ള കഥകൾക്കും ഐതിഹ്യങ്ങൾക്കും അവസാനമില്ല.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



## II

പ്രയാഗിന്നടുത്ത് 'രാജാപൂർ' ഗ്രാമത്തിലാണ് ശ്രീ തുളസീദാസർ ജനിച്ചത്. 'ആത്മാരാംദുബേ'യാണ് പിതാവ്. ''ഹലസി'' എന്ന സാദ്ധ്വിയായിരുന്നു മാതാവ്. പരാശരഗോത്രത്തിലാണ് ജനനം. അദ്ദേഹത്തെ മാതാവ് തികച്ചും പന്ത്രണ്ട്മാസം ഗർഭം ധരിച്ചുവത്രേ. 1554–ൽ ശ്രാവണമാസത്തിൽ, ശുക്ലപക്ഷത്തിൽ നവമി ദിനത്തിലാണ് അദ്ദേഹം ഭൂജാതനായത്. ജനിക്കുമ്പോഠംതന്നെ പല്ലുകഠം മുപ്പത്തിരണ്ടും തികഞ്ഞിരുന്നു എന്നും 'രാമരാമ' എന്നു കരഞ്ഞുംകൊണ്ടാണ് ജനിച്ചതെന്നും പറയപ്പെടുന്നു. ഒരഞ്ചുവയസ്സ് പ്രായം തോന്നിച്ചിരുന്നു ജനിച്ചപ്പോഠം തന്നെയെന്നും, മാതാപിതാക്കഠം ആകപ്പാടെ പരിഭ്രമത്തിലായി എന്നും, ജോത്സ്യന്മാർ പ്രവചിച്ചത് ''ജീവിച്ചുകിട്ടിയാൽ ലോകോത്തരനായി ഭവിക്കു''ന്നതാണെന്നും പറയപ്പെടുന്നുണ്ട്. കുട്ടിയേ പ്രസവിച്ച മൂന്നാംദിവസം അമ്മ മരിച്ചു. സവ്വാഭരണവിഭൂഷണനാക്കി ആ കുട്ടിയെ ഹരിപുര ഗ്രാമത്തിലെത്തിച്ചു സൂക്ഷിച്ചു വളർത്തണമെന്നും അവിടെ മാത്രമേ കുട്ടിക്ക് രക്ഷയും സുഖവും കിട്ടുകയുള്ളുയെന്നും സ്വന്തം ദാസിയേ ഏൽപിച്ചിട്ടാണുപോലും മാതാവ് ഇഹലോകവാസം വെടിഞ്ഞത്! അങ്ങിനെയാണത്രെ ആ നിർദ്ദേശം എത്രയും സ്വകാര്യമായിരുന്നിട്ടും ഒടുവിൽ വന്നുസംഭവിച്ചത്!

''ചുനിയ'' എന്നു പേരുള്ള ആ ദാസിയാണ് ആ കുട്ടിയേ സ്വന്തം ഗൃഹത്തിൽ കൊണ്ടുപോയി വളർത്തിയത്, അഞ്ചര വയസ്സുള്ളപ്പോഠം ചുനിയയും പരലോകപ്രാപ്തയായി. കുട്ടിയുടെ പിതാവാകട്ടെ, ''നിർഭാഗ്യജാതകക്കാരെ'' നായ ആ ശിശുവിനെ വളർത്താനുള്ള സന്മനസ്സും പ്രകടിപ്പിച്ചില്ല. എന്തിനു പറയുന്നു, കുട്ടി അനാഥനായി അലഞ്ഞുനടന്നു. ആളറിയാതെ ഏതോ ഒരു സ്ത്രീ—ശ്രീപാവ്വതീദേവിയെന്ന് വിശ്വസിക്കപ്പെടുന്നു—ആ കുട്ടിക്ക് യഥാകാലം ആഹാരം കൊടുത്തിരുന്നുപോൽ. അങ്ങിനെ രണ്ട് കൊല്ലം കഴിഞ്ഞു. അങ്ങിനെയിരിക്കെ ചിത്രകൂടാശ്രമത്തിലെ ഒരു യോഗി ഏതോ സ്വപ്നദശനമുണ്ടായതിന്റെ ഫലമായിട്ടാണത്രെ ആ കുട്ടിയെക്കണ്ടുപിടിച്ച് കൂട്ടിക്കൊണ്ടുപോയി 'രാമബോല' എന്ന പുണ്ണ്യനാമം നൽകി വളർത്തിവന്നു. യജ്ഞോപവീത സംസ്കാരാദികഠം നടത്തിയപ്പോഠം കുട്ടി ഗായത്രിമന്ത്രം സ്വയം ജപിച്ചുവത്രേ. ആ സന്യാസിയുടെ പേർ 'നരഹരി' എന്നായിരുന്നു. അദ്ദേഹത്തിൽനിന്നാണ് കുട്ടിക്ക് 'മന്ത്രദീക്ഷ' സിദ്ധിച്ചത്. പിന്നീട് വിദ്യാഭ്യാസാത്ഥം അയോദ്ധ്യയിൽ ചെന്നു. കുട്ടിയുടെ പൂവ്വചരിത്രം കേട്ട് ജനങ്ങഠം ആശ്ചര്യപ്പെട്ടു. നരഹരിസ്വാമിയാണ് ആ കുട്ടിയേ പല ദിക്കിലും കൊണ്ടുചെന്നതും ഓരോന്ന് പഠിപ്പിച്ചതും. ആദ്ധ്യാത്മികതയിലും മററുള്ള അറിവുകളിലും വളർത്തി ഗുരുശിഷ്യ ബന്ധം സംപുഷ്ടമാക്കിയതും. അതിനിടക്ക് സ്വന്തം പിതാവും ചരമമടഞ്ഞു. പുത്രൻ അജ്ഞാതനായിരുന്ന ആ അത്ഭുതപിതാവിന്റെ പിതൃക്രിയകഠം യഥാവിധി ചെയ്തുവത്രേ.

അങ്ങിനെ പുരുഷപ്രാപ്തി വന്ന 'രാമബോല' എന്ന തുളസീദാസൻ സ്വന്തം നാട്ടിൽ ജനനസ്ഥലത്ത് തിരിച്ചെത്തി. അവിടത്തുകാർ അദ്ദേഹത്തിന്റെ അച്ഛന്റെ ഇടിഞ്ഞുപൊളിഞ്ഞ പാഴ്ക്കുടിൽ കേടുതീർത്തു വാസയോഗ്യമാക്കിക്കൊടുത്തു. അവിടെ വെച്ച് അദ്ദേഹം പ്രതിദിനം രാമായണ കഥാപ്രസംഗം നടത്തി, അതു് കേഠക്കുവാൻ അനേകംപേർ വന്നുചേന്നു. അവരിൽ ഭരദ്വാജഗോത്രജനായ ഒരാഠം അതീവ സന്തുഷ്ടനായിട്ട് സ്വന്തം പുത്രിയേ, വളരെ നിബ്ബന്ധിച്ച് തുളസീദാസനേക്കൊണ്ട് ക്രമപ്രകാരം വിവാഹം ചെയ്യിച്ചു. അവഠം അതിസുന്ദരിയായിരുന്നു. അച്ഛനമ്മമാരെക്കാണാനും കൂടി ആ ലാവണ്ണ്യധാമത്തെ പോകാനനുവദിച്ചില്ല. അങ്ങിനെ അവളെന്നും സ്വഭത്താവിനെ വിട്ടുപിരിഞ്ഞിട്ടില്ല. ഈ ഘട്ടത്തിൽ, കേരളത്തിൽ ശ്രീ വില്വമംഗലം സ്വാമിയാർ തിരുവടികളേപ്പററി സാധാരണ പറഞ്ഞുവരാറുള്ള രസ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



കരമായ ഒരു ഐതിഹ്യം അല്പം മാറിയ രീതിയിലാണെങ്കിലും ഇന്ത്യയിലെ പശ്ചിമോത്തര പ്രദേശങ്ങളിൽ ശ്രീ. തുളസിയേപ്പററിയും പ്രചാരത്തിലുണ്ടെന്ന് സ്മരിക്കുന്നതു് കൊള്ളാമെന്ന് കരുതുന്നു. ശ്രീ. തുളസീയുടെ പ്രിയപ്പെട്ട പ്രേയസി മൂന്നാം ദിവസം മടങ്ങി എത്തിക്കൊള്ളാമെന്ന് നിശ്ചയം ചെയ്ത്, കുറേ ദൂരം ദുർഘടം പിടിച്ച ഒരു സ്ഥലത്ത് ബന്ധുഗൃഹത്തിൽ പോയി എന്നും, മൂന്നാംനാൾ വരേ കാത്തിരിക്കാൻ ക്ഷമയില്ലാതെ തുളസീദാസൻ പിറേറന്നാൾ ത്തന്നെ അങ്ങോട്ട് പുറപ്പെട്ടു എന്നും, കാലം വർഷാരംഭമായതിനാൽ മദ്ധ്യേമാർഗ്ഗം മുണ്ടായിരുന്ന കവിഞ്ഞൊഴുകിക്കൊണ്ടിരുന്ന നദിയേ ഒരു 'കരിമ്പടക്കെട്ടിൽ' പിടിച്ച് തരണം ചെയ്തു എന്നും, ദയിതയുടെ ശയനമുറിയിൽ കടന്നുകൂടിയത് ഞാന്നുകിടന്നിരുന്ന ഒരു തടിച്ച വള്ളി പിടിച്ചാണെന്നും, ആ കരിമ്പടക്കെട്ടൊരു കരടിയും, വള്ളി മലമ്പാമ്പും ആയിരുന്നു എന്നും അറിഞ്ഞ് ആ പ്രിയതമ ഭർത്താവിനെ കണക്കിലധികം ശാസിച്ച് ഉപദേശിച്ചു എന്നും അന്നുമുതല്ക്കാണ് തുളസി വിരക്തനും വിദ്വാനും ഭക്തനും മഹാകവിയുമെല്ലാമായത് എന്നും ആകുന്നു ചുരുക്കത്തിൽ ആ ഐതിഹ്യം. ആ ഐതിഹ്യം കേരളക്കാർ പകർത്തിയതോ ഹിന്ദിക്കാർ ചോർത്തി എടുത്തതോ എന്ന് തീർച്ചപ്പെടുത്തേണ്ട ചുമതല നമുക്കില്ലല്ലോ!

അതെന്തായാലും തുളസീദാസൻ പിന്നീട് വലിയ ഒരു മഹർഷിയായിത്തീർന്നു. പിന്തിരിപ്പിക്കാൻ ആ പ്രിയതമയ്ക്കോ, ബന്ധുക്കൾക്കോ സാധിച്ചില്ല. ഒരു നിതാന്തസഞ്ചാരിയായി അദ്ദേഹം അനേകം പുണ്യസ്ഥലങ്ങൾ സന്ദർശിക്കയും, പല മഹാത്മാക്കളുമായിടപെടുകയും, സാക്ഷാൽ കൈലാസത്തിൽതന്നെ ചെന്നെത്തുകയും, അങ്ങിനെ ഒരു പതിനഞ്ചു കൊല്ലത്തോളം ഊരുകൾ ചുററിയശേഷം കാശിയിൽ സ്ഥിരതാമസമാക്കുകയും, രാമകഥാപ്രവചനത്തിൽ മുഴുകി സഹസ്രകണക്കിന്ന് ശ്രോതാക്കളെ ആകർഷിക്കയും ചെയ്തു. ആ ശ്രോതാക്കളിൽ ഒരാൾ ശ്രീ ഹനുമാനായിരുന്നു എന്നും ഹനുമാൻെറ ഉപദേശപ്രകാരം പല യാതനകൾക്ക് ശേഷമാണ് ശ്രീരാമ ദർശനം തുളസീദാസന്ന് സാധിച്ചത് എന്നും മററുമുള്ള ചരിത്രങ്ങൾ എത്രയോ വിമോഹനങ്ങളും കേൾക്കുമ്പോൾതന്നെ ജനങ്ങൾ രോമാഞ്ചകഞ്ചുകിതരാവുന്നതുമാകുന്നു.

അപ്രകാരമുള്ള അനർഘങ്ങളും അത്യന്തം അപൂർവ്വങ്ങളുമായ നാനാതരം അനുഭവങ്ങളെക്കുറിച്ചൊന്നും സ്പർശിക്കുന്നതിന്നുപോലും ഇവിടെ സൗകര്യമില്ല. എല്ലാം കഴിഞ്ഞ് ശ്രീരാമദർശനം സിദ്ധിച്ച ശേഷമാണ് കാശിയിൽ മടങ്ങി എത്തിയതും ശ്രീ ''രാമചരിതമാനസം'' രചിക്കാൻ തുടങ്ങിയതും. സംസ്കൃതഭാഷയിലാണത്രേ ആദ്യമാദ്യം ഗ്രന്ഥം രചിച്ചതു്. പക്ഷേ, ''ഇന്നു് രചിച്ചത് നാളെയ്ക്കു മറന്നു പോകുന്നു'' എന്ന അനുഭവത്തിൽ പരിഭ്രാന്തനായ കവിക്ക് പിന്നീടൊരു ദർശനമുണ്ടായത്രേ ''എന്തിന് സംസ്കൃതം സ്വന്തം ഭാഷയുള്ളപ്പോൾ.'' പൊരുൾ മനസ്സിലാക്കിയ തുളസി അന്നുമുതൽ സ്വന്തം ഭാഷയിൽ ഗ്രന്ഥരചന തുടങ്ങി പോലും. അതാണു് നാമിന്നു് കാണുന്ന ലോകപ്രസിദ്ധമായ ശ്രീരാമചരിതമാനസം അഥവാ തുളസീദാസരാമായണം എന്ന മഹൽഗ്രന്ഥം.

അതിൻെറ നിർമ്മാണത്തേ ചുററിപ്പററി പല പല കഥകളും അത്ഭുതകരങ്ങളായ വളരെ ഐതിഹ്യങ്ങളും മററുമുണ്ട്. ശ്രീവാല്മീകിയുടെ അവതാരമാണ് തുളസീദാസൻ എന്നും ശ്രീ ശിവൻെറ ആജ്ഞപ്രകാരമാണ് ഗ്രന്ഥപൂർത്തിയുണ്ടായതെന്നും മററുമുള്ള ഐതിഹ്യപടലങ്ങളെല്ലാം, ഇവിടെ വിടത്തി വിസ്തരിക്കുന്നതിന്നു് മിനക്കെടുന്നില്ല. ലോകോത്തരമായ ഒരു ഗ്രന്ഥത്തിൻെറ മഹിമയെക്കുറിച്ച് ജനങ്ങൾക്കെല്ലാം അതിയായ ആശ്ചര്യവിശ്വാസങ്ങളുണ്ടായിരുന്നു എന്നു മാത്രമേ സാധാരണ വായനക്കാർക്ക് അതിൽനിന്നു് ധരിക്കേണ്ടതായിട്ടുള്ളു. ഇതരഭാഷകളിൽ ഉണ്ടായിട്ടുള്ള രാമാ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



യണവിവത്തനങ്ങളെക്കുറിച്ച് ഇത്രവളരെ അത്ഭുതചരിത്രങ്ങളുണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ശ്രീരാമചരിതമാനസം എന്ന പ്രസ്തുത ഗ്രന്ഥത്തെ ക്കുറിച്ച് പൊതുജനങ്ങളുടെ ഇടയിലുള്ള മതിപ്പും ആദരാതിശയങ്ങളും കേവലം അസാധാരണങ്ങളാകുന്നു. പുസ്തകത്തിൻെറ പ്രചാരവും പ്രസിദ്ധിയും അന്നത്തെ പണ്ഡിതപരിഷയേ വളരെ അസൂയാലുക്കളാക്കി എന്നും, അവരുടെ ഗൂഢപ്രവൃത്തികളിൽ നിന്നും തന്ത്രപ്രയോഗങ്ങളിൽ നിന്നും, തസ്കരവൃത്തികളിൽനിന്നും ആ ഗ്രന്ഥവും ഗ്രന്ഥകത്താവും രക്ഷപ്പെട്ടതിലെല്ലാം സാധാരണ ജനങ്ങരം, ഈശ്വരൻെറ നേരിട്ടുള്ള കൈകടത്തലുകളാണ് ദശിച്ചതെന്നു് പറയപ്പെടുന്നു.

ശ്രീരാമചരിതമാനസം പൂത്തിയാക്കിയതിന്നു ശേഷം അധികം നാരം, ആ ഭക്തോത്തമൻ ജീവിച്ചിരുന്നില്ല. തൻെറ ജീവിതോദ്ദേശം സഫലീകൃതമായി എന്നൊരു തോന്നൽ അദ്ദേഹത്തിന്നുണ്ടായിരുന്നു. പല ആശ്ചര്യകരങ്ങളായ സംഭവങ്ങളും അതിന്നിടയ്ക്കുണ്ടായെങ്കിലും അവസാനമുഹൂത്തത്തെക്കാത്തുകൊണ്ട് മിക്കവാറും മൗനവ്രതക്കാരനായി ഗംഗാതീരത്ത് താമസമാക്കുകയും ശിഷ്യഗണങ്ങരം 'തുളസീദളവും സ്വണ്ണവും' തൻെറ വായയിൽ നിക്ഷേപിക്കുകയും അങ്ങിനെ 1680–ൽ ശ്രാവണമാസം കൃഷ്ണപക്ഷത്തിൽ അസ്സീഘട്ടത്തിൽവെച്ച് ശ്രീരാമനാമം ജപിച്ചുംകൊണ്ട് അദ്ദേഹം മഹാസമാധിയടയുകയും ചെയ്തു.

ഇതാണ് തുളസീദാസൻ എന്ന കവികുലകൂടസ്ഥൻെറയും, ലോകോത്തര ഗ്രന്ഥമായ ശ്രീ രാമചരിത മാനസത്തിൻെറ അനുഗൃഹീത കർത്താവിൻെറയും മഹാനുഭാവനായ ഭക്തോത്തമൻെറയും ഇഹലോകജീവിതത്തിൻെറ ചരിത്രത്തിൻെറ ഏററവും സംക്ഷിപ്തമായ ഒരു രൂപരേഖ. ആ പരമോൽകൃഷ്ടകൃതിയുടെ മഹത്ത്വം മധുരവുമായ ഒരു മലയാളപരിഭാഷ ഇദംപ്രഥമമായി മലയാളത്തിൽ പ്രസിദ്ധീകൃതമാകുന്ന ഈയവസരത്തിൽ വളരെ ക്ലിഷ്ടവും കൃശവുമെന്നിരിക്കട്ടെ ആ മഹർഷിവര്യൻെറ ജീവിതത്തിൻെറ ഒരു ചെറുകുറിപ്പ് ഈ ഗ്രന്ഥത്തിലുണ്ടായിരിയ്ക്കുന്നതു് സവ്വഥാ സമഞ്ജസവും സമുചിതവും തന്നെ എന്നു കരുതുന്നു.

III

ശ്രീ തുഞ്ചത്തെഴുത്തച്ഛനും, ശ്രീ കമ്പരും, അന്യഭാഷകളിലേക്ക് പരിഭാഷപ്പെടുത്തീട്ടുള്ളതായിക്കേട്ടിട്ടില്ല, ശ്രീ കമ്പരുടെ രാമായണത്തിൻെറ ഒരു നേരുതർജ്ജമ ഈയിടെ മലയാളത്തിലേക്ക് സംക്രമിപ്പിക്കപ്പെട്ടുവരുന്നതായി അറിവുണ്ട്. ശ്രീ. എഴുത്തച്ഛൻെറ രാമായണം അദ്ധ്യാത്മരാമായണമാണ്. ശ്രീ കമ്പർ വാല്മീകിയെ വളരെ പിന്തുടരുകയും, അതോടുകൂടി ശ്രീരാമൻെറ അവതാരസത്യത്തെ സവ്വദിക്കിലും സാദരം സംസ്മരിക്കയും ചെയ്തിട്ടുള്ളതായാണ് അറിവ്. ശ്രീ തുളസീദാസൻെറ രാമചരിതമാനസത്തിലാകട്ടെ, വാല്മീകിയെ വിസ്മരിച്ചതിലധികം, വിസ്മയിപ്പിച്ചിട്ടുണ്ടെന്നും ഭഗവാൻെറ അവതാരതത്വത്തെ കൂടുതൽ പ്രസ്പഷ്ടമാക്കീട്ടുണ്ടെന്നുമാണ് വിശ്വസിക്കപ്പെടുന്നതു്. കാവ്യഗുണത്തിൽ മററെല്ലാ രാമായണങ്ങളെക്കാരം രാമചരിതമാനസത്തിന്ന് മെച്ചമേറുമെന്നാണ് പണ്ഡിതന്മാർ അഭിപ്രായപ്പെട്ടു കാണുന്നതു്. അതെന്തായാലും ശ്രീ. വാല്മീകി അവതരിപ്പിച്ചിട്ടുള്ള 'രാമകഥ' അതിൻെറ സാഫല്യമണഞ്ഞതു് ശ്രീരാമകഥാമൃതത്തെ കൈകാര്യം ചെയ്ത തുളസീദാസനിൽകൂടിയാണെന്ന് നിവ്വിവാദമാണ്.

ശ്രീ രാമചരിതമാനസം സമഗ്രമായി ഇന്നുവരെ മലയാളത്തിൽ വന്നിട്ടുള്ളതായി അറിവില്ല. മഹാകവി വെണ്ണിക്കുളം അതിൽ കൈവെച്ചുതുടങ്ങിയത് വഷങ്ങരക്കുമുമ്പാണെങ്കിലും ഇന്നും അത് പൂത്തിയായി പുസ്തകരൂപത്തിൽ വന്നതായി കേട്ടിട്ടില്ല. ആ വിവത്തനം പല ദ്രാവിഡവൃത്തങ്ങളിലുമാണ്. ചില ഭാഗങ്ങരം അവിടവിടെ വായിച്ചിട്ടുള്ളതും ഓർക്കുന്നുണ്ട്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



അന്നൊക്കെത്തോന്നിയിട്ടുണ്ട്, അതു മുഴുവനാക്കിക്കിട്ടിയാൽ കേരളത്തിന്ന് അതൊരനർഘസംപാദ്യമായിത്തീരുമെന്നും, ആ വിവർത്തനത്തിന്നു തക്ക ആളായി മറെറാരു മലയാളമഹാകവി ഇല്ലെന്നും. തുളസീദാസരാമായണം ബാലകാണ്ഡം അർത്ഥത്തോടും വ്യാഖ്യാനത്തോടും കൂടി ശ്രീ. ടി. കെ. രാമൻ മേനോൻ പ്രസിദ്ധീകരിച്ചത് ഇയ്യിടെ പത്രപ്പരസ്യം കണ്ടു. അതും ഒരു ''തുളസീദാസരാമായണം''!!, മലയാളത്തിൽ എന്ന പേരിന്ന് അർഹമാകുന്നില്ല. എന്നാൽ ഈ വിവർത്തനഗ്രന്ഥകർത്താവായ ശ്രീ. ടി. കെ. ഭട്ടതിരിപ്പാടാകട്ടെ, ആ മഹാഗ്രന്ഥം മുഴുവനും ഇതാ കാവ്യരൂപത്തിൽ തന്നെ പദ്യാനുപദ്യമായി—മൂലപദ്യങ്ങളിൽ എത്ര കണ്ട് 'മാത്രക'ളുണ്ടോ അത്രതന്നെ മാത്രകളിലായി—-മലയാളത്തിൽ വിവർത്തനം ചെയ്ത് അച്ചടിപ്പിച്ച്, മലയാളഭാഷയെ അതിധന്യവും ശ്രീരാമഭക്തന്മാരെ അത്യധികം സന്തുഷ്ടരുമാക്കിത്തീർത്തിരിക്കുന്നു!! വളരേച്ചെറുപ്പക്കാരനും, പരിശ്രമശാലിയും, ഭാഷാഭിമാനിയും, ബഹുഭാഷാപണ്ഡിതനുമായ അദ്ദേഹം തികച്ചും അനുമോദനാർഹൻ ആകുന്നു. അദ്ദേഹത്തിൻെറ വിവർത്തനം മൂലവുമായി ഒത്തുനോക്കി അഭിപ്രായം പറയുവാൻ ഞാൻ അയോഗ്യനാണെങ്കിലും, അറിഞ്ഞേടത്തോളം പരിഭാഷ അത്യന്തം വിജയകരവും സംഗീതമധുരവും വളരെ സ്വാഗതാർഹവുമായിട്ടുമുണ്ട്.

ഇത്രയും മഹത്തും ബൃഹത്തുമായ ഒരു ലോകോത്തരഗ്രന്ഥത്തിൻെറ മലയാളത്തിലേക്കുള്ള പരിപാവനമായ എഴുന്നള്ളത്തിൽ അകമ്പടി സേവിച്ച് അവതാരികാകാരനാകുവാൻ അല്പജ്ഞനായ ഞാനെങ്ങിനെ അർഹനായി എന്നാലോചിക്കുമ്പോൾ ശ്രീരാമസ്വാമിയുടെ തിരുവുള്ളം ഒന്നുകൊണ്ടു മാത്രം എന്നു പറയേണ്ടിയിരിക്കുന്നു. പരിഭാഷകൻ വടക്കേമലയാളത്തുകാരൻ! മുമ്പ് വലിയ പുസ്തകങ്ങളൊന്നും പ്രസിദ്ധീകരിച്ച് പ്രസിദ്ധി സമ്പാദിച്ചിട്ടില്ലാത്ത ആൾ! ഈയുള്ളവനുമായി എന്തെങ്കിലും ഒരു മുൻപരിചയം അവകാശപ്പെടുവാനമില്ലാത്ത ഒരു ചെറുപ്പക്കാരൻ! കുറച്ചു കൊല്ലങ്ങൾക്ക് മുമ്പ് ഞാൻ കേരളസാഹിത്യ അക്കാദമിയുമായി ഇന്നത്തേക്കാൾ അധികം ബന്ധപ്പെട്ടിരുന്ന കാലത്ത്, പുസ്തകങ്ങൾ അച്ചടിപ്പിക്കുന്നതിന്ന് സഹായധനം അഭ്യർത്ഥിച്ചുകൊണ്ട് ഗ്രന്ഥകാരന്മാർ അവരവരുടെ കയ്യെഴുത്തുപ്രതികൾ അക്കാദമിക്ക് അയക്കാറുള്ള കൂട്ടത്തിൽ ശ്രീ. ഭട്ടതിരിപ്പാടിൻെറ അമൂല്യമായ ഈ വിവർത്തനവുമുണ്ടായിരുന്നു. അക്കാദമിയുടെ വിദഗ്ദ്ധക്കമ്മിററിയുടെ പരിശോധനാദൃഷ്ടിയിൽ ഈ വിവർത്തനം വളരെയധികം ശ്രദ്ധേയമായിത്തോന്നി. അക്കാദമി ധനസഹായവും അനുവദിക്കയുണ്ടായി. ഉത്സാഹിയായ ഈ വിവർത്തകൻ, ആ അനുവാദം കയ്യിൽ വെച്ചുകൊണ്ട്, മാതൃഭൂമി അച്ചുക്കൂടത്തിൽ തന്നെ ഭംഗിയായച്ചടിച്ച് പ്രസിദ്ധീകരണത്തിന്ന് സന്നദ്ധനാകയും ചെയ്തിരിക്കയാണ്. അക്കാര്യത്തിലും അദ്ദേഹം അനുമോദനാർഹനാണ്.

എന്നാൽ, അതുകൊണ്ടൊന്നും ഈ അവതാരിക എഴുതുവാൻ, ഞാൻ അർഹനാകുന്നില്ല. എങ്കിലും അദ്ദേഹത്തിൻെറ സ്ഥിരോത്സാഹത്തിൽ ഞാൻ അത്യന്തം ആകൃഷ്ടനാകാതിരുന്നില്ല. അവതാരിക എഴുതണമെന്നുള്ള അദ്ദേഹത്തിൻെറ അപേക്ഷ ആദ്യമായി പ്രസ്താവിക്കപ്പെട്ടപ്പോൾ ഞാൻ വാസ്തവത്തിൽ ഒന്നു നടുങ്ങുകയാണുണ്ടായത്. ഇന്ദുലേഖയിലെ ശീനുപ്പട്ടരുടെ ''എനക്കുംകൂടി ഇരിക്കട്ടും കൊഞ്ചം യോഗ്യത'' എന്ന ആശയം പോലും എന്നെ സമാധാനപ്പെടുത്തിയില്ല എന്നതാണെൻെറ അനുഭവം. ''അച്ചടിച്ച വിവർത്തനത്തിൻെറ തുന്നിക്കെട്ടിയ ഫാറങ്ങൾ ഇതാ യഥേഷ്ടം പ്രവൃത്തിക്കുക'' എന്നു പറഞ്ഞ് ആ കോപ്പി മേശപ്പുറത്ത് വെച്ച് വിരമിക്കയാണ് അദ്ദേഹമുണ്ടായത്. ആവശ്യക്കാരൻെറ ആത്മാർത്ഥമായ ആഗ്രഹം, പ്രവൃത്തിക്കേണ്ടവൻെറ അനർഹത, പ്രവർത്തനത്തിൻെറ വൈപുല്യവും പവിത്രതയും, എല്ലാംകൂടി ഞാൻ നന്നേക്കുഴക്കത്തിലായി. ''രണ്ടും കല്പിച്ചു പുറപ്പെടുക'' എന്ന് പണ്ട് പറഞ്ഞു കേട്ടിട്ടുള്ളത് ഒന്നു പരീക്ഷിച്ചു നോക്കട്ടേയെന്നു

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


നിശ്ചയിച്ചു. അതിൻെറ ഫലമാണ് അപര്യാപ്തവും ഏറക്കുറേ അപഹാസ്യ വുമായേക്കാവുന്ന ഈ അവതാരിക. അതിലെന്നെക്കുററക്കാരനാക്കരുതെന്നു് സവിനയം സജ്ജനസമക്ഷം അപേക്ഷിക്കുന്നു.

തുളസീദാസരേ അവതരിപ്പിച്ചു. മൂലത്തേയും പരിഭാഷയേയും അവത രിപ്പിച്ചു, അവതാരകനേയും അവതരിപ്പിച്ചുകഴിഞ്ഞു. എന്നിട്ടും, പരിഭാ ഷാഗ്രന്ഥത്തേ അവതരിപ്പിച്ചില്ല. അതു ഞാനറിയാത്തതല്ല. ഇത്ര പര മോൽകൃഷ്ടമായ ഒരു മഹാഗ്രന്ഥത്തേ ഇത്ര ശ്രദ്ധിച്ചും ക്ലേശിച്ചും പരിശ്ര മിച്ചും പരിഭാഷപ്പെടുത്തി അക്കാദമിയെപ്പോലുള്ള ഒരു വിദഗ്ദ്ധസമിതിയുടെ അനുഗ്രഹവും പ്രോത്സാഹനവും സിദ്ധിച്ച് മാതൃഭൂമിയെപ്പോലുള്ള ഒരു പ്രസ്സിൽ അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്താൻ ഒരുക്കീട്ടുള്ള ഭഗീരഥപ്രയത്ന മായ ഈ സദ്ദ്രവ്യമത്തെക്കുറിച്ച്, അതൊരത്ഭുതകൃതിയാണ്, ആനന്ദസന്ദാന സമർത്ഥമാണ്, ഭക്ത്യുദ്ദീപകമായ ഒരു മഹാകാവ്യമാണ്, ശ്രീഗോസ്വാമി തുളസീദാസൻെറ ദാസത്വവും ശിഷ്യത്വവും അനുഗ്രഹവശാൽ സിദ്ധിച്ചി ട്ടുള്ള ഒരു കവിവര്യൻെറ കഠിനാദ്ധ്വാനഫലമാണീ ധീരകൃത്യം എന്നൊക്കെ ആദരാതിശയപൂർവ്വം സസന്തോഷം സഗൽഗദം ഉച്ചരിച്ചുകൊണ്ടു് ഈ വിവർത്ത നതല്ലജത്തെ സജ്ജനസമക്ഷത്തിൽ സമർപ്പിക്കയല്ലാതെ, വേറെന്താണ് ഗ്രന്ഥാ വതരണം എന്ന നിലയിൽ ഈയുള്ളവന്നു് കർത്തവ്യമായിട്ടുള്ളതു്? അതാണ് അക്കാര്യം അവസാനത്തിലേക്ക് നിർത്തിവെച്ചതു്. അതു ഞാൻ ഭക്ത്യാദ രപുരസ്സരം ചെയ്യുന്നു എന്നു പറഞ്ഞാൽ ആ ഭാഗം ഭംഗിയായി നിർവ്വഹിച്ചു കഴിഞ്ഞില്ലേ? ഈ മഹാഗ്രന്ഥം മുഴുവൻ ഞാൻ വായിച്ചുതീർത്തു എന്നോ അതിൻെറ പല ഭാഗങ്ങളും മൂലത്തോടൊത്തു നോക്കി എന്നോ പറഞ്ഞാൽ അത് മിക്കവാറും അവാസ്തവമായിരിക്കും. എന്നാൽ അതിൽ ഞാൻ വായി ച്ചിട്ടില്ലാത്ത ഭാഗം കുറയുമെന്നു് പറഞ്ഞാൽ അത് ഏതാണ്ടൊക്കെ സത്യവു മായിരിക്കും. ഹിന്ദീഭാഷാപണ്ഡിതന്മാർക്കും സാഹിത്യരസികന്മാർക്കും ശ്രീരാ മചന്ദ്രഭക്തന്മാർക്കും തുളസീദാസരാമായണം വായിച്ചാലുണ്ടാകുന്ന സ്തോഭാദിക ളായ സർവ്വാനുഭവങ്ങളും ഈ മലയാളവിവർത്തനം വായിക്കുന്ന മലയാളവായന ക്കാർക്കുണ്ടാകുന്നതാണെന്നു സാമാന്യമായിപ്പറഞ്ഞാൽ തർജ്ജമക്കാരൻ തൻെറ പ്രവൃത്തിയിൽ വിജയിച്ചുവോ ഇല്ലയോ എന്ന് വിദ്വാന്മാർക്കു വിവക്ഷി ക്കാവുന്നതാണ്. ആ വിഷയകമായി ഞാൻ ചെയ്തിട്ടുള്ള പരീക്ഷണ ങ്ങളൊന്നും പരാജയപ്പെട്ടിട്ടില്ലെന്നും, തുളസീദാസനേ നീക്കിനി ർത്തിക്കൊണ്ടുള്ള എൻെറ ഈ പുസ്തകപരിചയം, ആ അഭിപ്രായ ത്തേ സമൂലം സാധൂകരിച്ചിട്ടുണ്ടെന്നും നിസ്സംശയം പറയാവുന്നതാണ്. പല പാശ്ചാത്യഭാഷകളിൽനിന്നും നോവലുകളും നാടകങ്ങളും പരിഭാഷപ്പെ ടുത്തിക്കിട്ടീട്ടുള്ള കൈരളിക്ക് വിശ്വമോഹനമായ ഈ ഹിന്ദീ രാമായണത ർജ്ജമക്ക്വേണ്ടി ഇത്രയും കാലം കാത്തിരിക്കേണ്ടിവന്നതുതന്നെ ഒരൽഭുതമാ കുന്നു. എല്ലാംകൂടി നോക്കിയാൽ അക്ഷരാലും, അർത്ഥാലും ശ്രീമാൻ ഭട്ടതിരി പ്പാടിൻെറ ചിരകാലമായുള്ള അവിശ്രമപരിശ്രമഫലമായുള്ള ഈ വിശിഷ്ട ഗ്രന്ഥത്തെ ഭയാശങ്കകൂടാതെതന്നെ സഹൃദയസമക്ഷം സമർപ്പിക്കാമെന്നാ ണെൻെറ വിശ്വാസം. അവിചാരിതവും അനർഹവുമായ വിധത്തിലെങ്കിലും ഈ അവതരണകാര്യത്തിൽ ഞാൻ നിയുക്തനായതിൽ അത്യന്തം അഭിമാന പ്പെടുകയും വിനയാദരപുരസ്സരം അത് നിർവ്വഹിക്കുകയും ചെയ്യുന്നു. ഈ സൽഗ്രന്ഥത്തിന്നും, അതിൻെറ അനുഗൃഹീതനായ കർത്താവിന്നും സകലഭാവു കങ്ങളും വിജയാദികളും ആശംസിക്കയും ചെയ്തുകൊള്ളുന്നു.

തൃശ്ശിവപേരൂർ
2—5—68

പുത്തേഴത്ത് രാമമേനോൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

# മാനസദർശനം

മഹാഗ്രന്ഥങ്ങളുമായുള്ള നിത്യസമ്പർക്കം സഹൃദയരിലുളവാക്കുന്ന ശക്തിവിശേഷങ്ങൾ മഹത്തരമാണ്. ആദ്യമാദ്യം അഭിരുചിയായി പിച്ചവെയ്ക്കുന്ന ആ ബന്ധം അലൗകികാനുഭൂതിയുടെ അനുഗൃഹീത കിരണങ്ങൾ പരത്തുന്നു. അതേത്തുടർന്നു ക്രമേണ നിർവൃതിയുടെ നൂതനദളം വിരിയുന്നു; നിത്യസുന്ദരമായ ഒരു ലോകം തുറക്കപ്പെടുന്നു.

പുണ്യഗ്രന്ഥപാരായണം മനുഷ്യനിൽ ഉളവാക്കുന്ന മനോവികാസവും സംസ്കാരവും ഒന്നു വേറെത്തന്നെയാണ്. അതു് അനുവാചകനിൽ ഉയർത്തുന്ന വികാരവിശേഷത്തെപ്പററി ചിന്തിയ്ക്കുന്നവർക്കേ ഇപ്പറഞ്ഞതിന്റെ യഥാർത്ഥ മൂല്യം കണ്ടെത്താനൊക്കുകയുള്ളു. ജീവിതത്തിന്റെ വിശുദ്ധിയും ലക്ഷ്യവും മാററുരച്ചു കാണിയ്ക്കുന്ന ലോകോത്തരകൃതികൾ അത്ഭുതാവഹമായ സിദ്ധികളെ കൂടി ചൂണ്ടുന്നു. അവിടെ ആരും നതശീഷരാവുന്നു. മഹാപുരുഷന്മാരായ പുണ്യാത്മാക്കൾ ദർശിച്ച വിശ്വസത്തയെ, പ്രപഞ്ചമാഹാത്മ്യത്തെ വാഴ്ത്താതെ നമുക്കു മുന്നോട്ടു പോകാനൊക്കുകയില്ല; അവരുടെ കാലടിപ്പാടുകളിൽ സത്യധർമ്മങ്ങളുടെ മുദ്ര എന്നും മായാതെ കാണപ്പെടുന്നു. അത്തരം ചൈതന്യധാരയുടെ ആകരം സാക്ഷാൽക്കരിയ്ക്കപ്പെടുന്നതു് വിശേഷാത്തരമായ പുണ്യഗ്രന്ഥങ്ങളിലാണ്.

രാമായണമഹാകഥ രൂപം കൊള്ളാത്ത ഭാരതീയ ഭാഷകളില്ല. കേരളീയർക്കു് അധ്യാത്മരാമായണം എന്നതിലുമുപരി ഉത്തരേന്ത്യക്കാർക്കു് ആരാധ്യമായ ഒരു മഹദ് ഗ്രന്ഥമുണ്ടു്: ഋഷികല്പനായിരുന്ന ഗോസ്വാമി തുളസീദാസനാൽ വിരചിതമായ രാമചരിതമാനസം. അതിന്റെ മുമ്പിൽ പുളകംപൂണ്ടു് കുനിയാത്ത ഭക്തശിരസ്സുണ്ടാവില്ല. രാമഭക്തിയിൽ പിറന്നു, രാമഭക്തിയിൽ വളർന്നു, രാമഭക്തിയിൽ വിലയിച്ച ഒരസാധാരണ മഹാത്മാവായിരുന്നു മഹാകവി തുളസീദാസർ. രാപ്പകൽ രാമനാമം ജപിച്ചും രാമനെക്കുറിച്ചു പാടിയും നടന്ന ആ ദിവ്യാത്മാവിന്നു സാക്ഷാൽ ശ്രീരാമദർശനം കൈവന്നതായി പറഞ്ഞുകേട്ടിട്ടുണ്ടു്. അത്രയും പുണ്യചരിതനായ ആ ഭക്തകവിയുടെ ലോകോത്തരകൃതിയായ രാമചരിതമാനസം കൈരളിയുടെ ശ്രീകോവിലിൽ സമർപ്പിയ്ക്കപ്പെടുകയാണ്, ഇതോടെ.

അതിനുള്ള ഭാഗ്യം സിദ്ധിച്ചതു് ശ്രീമാൻ ടി. കെ. ഭട്ടതിരി അവർകൾക്കാണ്. എന്നിരിക്കെ ഏകാഗ്രവും ധ്യാനനിരതവുമായ അദ്ദേഹത്തിന്റെ തൂലികാശേഷിയെക്കുറിച്ചു് എത്രകണ്ടഭിനന്ദിച്ചാലും അധികമാവില്ല.

സൽസംഗത്താൽ ജ്ഞാനവിവേകം
സൽസംഗം രാമകൃപാസുലഭം;
സകലമോദശുഭ മരുളുമതിൻ പരി—
സിദ്ധി ഫലം; പരസാധന മലർ താൻ.

കവിവര വിരചിത മഹിത കവിതയും
രഘുവര നാമം വെടിയുകിൽ മോശം
മുഴുമതിമുഖി, മണി, ഭൂഷണനിരയും
മാണ്പെഴുമാട യെഴാഞ്ഞാൽ ദോഷം.

എന്നിങ്ങിനെ ആത്മലയമാണ്ടു് വിവർത്തനം ചെയ്യപ്പെട്ടിട്ടുള്ള ഭാഗങ്ങൾ തന്നെ അതു വിളംബരം ചെയ്യുന്നു. അനുവാചകനെ പുളകമണിയിയ്ക്കാൻ പോന്നവയാണ് അവയൊക്കെ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


അവധ് ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള രാമചരിതമാനസത്തിന്ന് മലയാളത്തിൽ പദ്യരൂപേണ കൈവരുന്ന പ്രഥമവിവർത്തനമാണ് ശ്രീ ഭട്ടതിരിയുടേത്. ഇതിൻെറ ഗുണപൗഷ്കല്യത്തെ തൊട്ടുകാട്ടാനും കുറവു കണ്ടെത്താനുമുള്ള അർഹത ദോഷജ്ഞരായ ഭാഷാഭിമാനികൾക്കത്രെ. എന്തുതന്നെയായാലും ഒരു കാര്യം തീർച്ചയാണ്.

''മംഗളങ്ങളരുളീടു, മിക്കലിമലങ്ങ-
ളാകവെ യറുത്തിടും
ഭംഗമററു രഘുപുംഗവൻെറ പുകൾ ഭംഗി
യാർന്ന മഹിതാംഗിയായ്
ഗംഗപോൽ തെളിയു; മെൻ ഗുണങ്ങൾ
ഹൃദയംഗമങ്ങൾ കുറവായ ചൊ-
ല്ലംഗജാരിയുടെ യംഗരാഗ ശവഭൂതി
ഭക്തശിവഭൂതിയാം.''

തുടങ്ങിയ അനവദ്യഭാഗങ്ങൾ വായിച്ചാൽ ഇത് ഒരു വിവർത്തനഗ്രന്ഥമാണെന്ന പ്രതീതിയേ ജനിക്കുകയില്ല. രചനയെസ്സംബന്ധിച്ചിടത്തോളം ശബ്ദാഡംബര പ്രിയം ഇതിൽ കൂടുതൽ കാണാം. അതൊരു കുറവായി പറയാമോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. ഏതായാലും വിവർത്തകൻ അർത്ഥത്തോട് അനാദരവോ അനീതിയോ കാണിച്ചു എന്നു പറയാൻ ഒക്കുകയില്ല.

''ചൗപായി'' എന്നൊരുതരം പ്രാചീനവൃത്തത്തിൽ രചിക്കപ്പെട്ടവയാണ് രാമചരിത മാനസത്തിലെ ഭൂരിഭാഗം പദ്യങ്ങളും. അവയിലെ ആശയത്തിന്നു കോട്ടം തട്ടാതെയും അർത്ഥം ചോർന്നുപോകാതെയും വ്യുൽപന്നമതിയായ ഭട്ടതിരി ചെയ്തിട്ടുള്ള പരിഭാഷ ഉടനീളം സാരസുന്ദരവും ശ്രദ്ധേയവുമാണ്.

പൊതുവിൽ പരിശോധിച്ചാൽ, മിഴിവും ഓജസ്സും പ്രസന്നതയുമുററ ഒരു പദ്യശൈലി സ്വായത്തമാണദ്ദേഹത്തിനെന്നു കാണാൻ പ്രയാസമില്ല.

''അമ്മ, തൻെറ കരതാരു കൂപ്പിയുരചെയ്തു:—
സർവ്വ ജഗതീപതേ!
നിൻ മഹത്വമിഹ നാൻമറയ്ക്കുമെളുതാത്ത-
തെങ്ങിനെ പുകഴ്ത്തിടാം?
പ്രേമികൾക്കു കരുണാർദ്രമായ സുഖസിന്ധുവായ്
സുജന ബന്ധുവായ്
പൂരുകൾക്കു പതിയായിടുന്ന ഹരിയാണിതെന്നു
കരുതുന്നു ഞാൻ.''

വിവാഹത്തിന്നുശേഷം മണ്ഡപത്തിൽ വിലസുന്ന സീതയേയും ഊർമ്മിളയേയും മുനിജനമൊത്ത സഭ നോക്കിക്കാണുകയാണ്:

''ലോകരൊക്കെയവർ കാന്തി പാർത്തു പുകൾ
പെയ്തു പൂക്കളമൃതാശരും
പാകിനാരവർ പരസ്പര പ്രണയ
മന്തരംഗഭുവി ബന്ധുരം
മണ്ഡപത്തിലവർ നാൽവർ ജീവനുടെ
നാലവസ്ഥകളുമെന്നപോൽ
മിന്നി, നാൽവരവരൊന്നുപോലെ യവ-
നാലിനുള്ളൊരധിനാഥർ പോൽ.''

ഓരോ കാണ്ഡം ആരംഭിക്കുമ്പോഴും മംഗളാചരണത്തിന്നുപയോഗപ്പെടുത്തിയ ഇതിലെ ദണ്ഡകങ്ങളെപ്പററി എടുത്തു പറയേണ്ടിയിരിക്കുന്നു. ഒഴുകുന്ന കാന്തിധാരികളെപ്പോലുള്ള അവ പലപ്പോഴും മധുരമനോഹരമാണ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


''മറകളാമലകടൽ കടഞ്ഞെടുത്തുള്ളതായ്,
മാറാത്ത കലിയുഗക്കന്മഷമറുപ്പതായ്,
മാരാരി, മുഖചന്ദ്രബിംബസംഭരിതമായ്,
മന്നിൻ മകരംകഉ നവജീവനദ സുഖദമായ്

മായാ മയങ്ങളെ മാററും മരുന്നായു—
മുള്ളൊരീ രാമനാമാമൃതമനാവിലം
മഹിത സുകൃതാത്മാക്കരം മാത്രം നുകന്നലം—
മിന്നുന്നു ധന്യരായെന്നും നിരാകുലം.''

കിഷ്കിന്ധാകാണ്ഡാരംഭത്തിലെ രണ്ടാമത്തെ ദണ്ഡകമാണിത്.

ഇങ്ങിനെ ഉദാഹരണങ്ങരം ഉദ്ധരിച്ചാൽ അററംകാണില്ല.

പല മട്ടിൽ താളനിബദ്ധമായതും ഗ്രാമീണ രീതിയിലുള്ളതുമായ ഗാനാത്മക വൃത്തങ്ങരം സ്വീകരിയ്ക്കാനും, അവയിൽ പ്രായേണ യമകം, ഛേകാനുപ്രാസം, അനുപ്രാസം, തുടങ്ങി വിവിധ തരത്തിലുള്ള പ്രാസം വാരിവർഷിയ്ക്കാനും ശ്രീ ഭട്ടതിരിയ്ക്കുള്ള കഴിവ് ഈ വിവർത്തനം വെളിപ്പെടുത്തുന്നു.

വിവർത്തകൻെറ ഭാഷാനൈപുണി രചനയുടെ താളത്തിന്നും പ്രസാദത്തിന്നും ഇണങ്ങിയതാണ്. ഈ സിദ്ധി ഇദ്ദേഹം എങ്ങിനെ നേടിയെന്ന് ആലോചിയ്ക്കേണ്ടിവന്ന ഘട്ടങ്ങളുണ്ടായിട്ടുണ്ട്. അസാമാന്യമായ ക്ഷമയും, ആഴത്തിൽ വേരുറച്ച പാണ്ഡിത്യവും കൈമുതലായി ഉണ്ടായിട്ടും ഇദ്ദേഹം വർഷങ്ങളോളം കഷ്ടപ്പെട്ടവനാണ്. പക്ഷെ, ആ സന്ദർഭം അദ്ദേഹത്തിന്നു ''മൂകാംബികാ 'ദർശനം നടത്താൻ കഴിഞ്ഞു. പിൽക്കാലത്തെ അനുഗ്രഹസിദ്ധിയോർത്താൽ അതു പറയത്തക്ക ഒരു നേട്ടമാണ്. ഇരുപതാം വയസ്സിനിടയ്ക്ക് ഗുരുകുലരീതിയിൽ കാവ്യനാടകാദികരം അഭ്യസിയ്ക്കുകയും തുളു, കർണ്ണാടകം എന്നീ ഭാഷകളിൽ സാമാന്യപരിചയം സമ്പാദിയ്ക്കുകയും ചെയ്തു. ഹിന്ദിയിൽ നേടിയ പാണ്ഡിത്യം നിരവധി ഉത്തരേന്ത്യൻ കാവ്യങ്ങരം വായിച്ചാസ്വദിയ്ക്കാനും ഇടയാക്കി.

ചെറുപ്പത്തിൽ ഏതാനും കാലം അലഞ്ഞുനടന്ന ശ്രീ ഭട്ടതിരി 1948-ലാണ് ഒരു ഹിന്ദീപണ്ഡിതനായിത്തീർന്നത്. കാഞ്ഞങ്ങാട് ദുർഗ്ഗാ ഹൈസ്കൂളിലെ പ്രതിഭാശാലിയായ ഹിന്ദീഅദ്ധ്യാപകനാണ് ഇന്ന് അദ്ദേഹം.

മലയാളത്തിലും സംസ്കൃതത്തിലുമായി നിരവധി കവിതകരം ശ്രീ ഭട്ടതിരി രചിച്ചിട്ടുണ്ട്. ഓട്ടൻതുള്ളൽ എഴുതുകയും അഭിനയിപ്പിക്കുകയും ചെയ്യുന്നത് അദ്ദേഹത്തിന്ന് ഒരു വിനോദമായിരുന്നു. മലയാളത്തിലും സംസ്കൃതത്തിലും കൂടി അദ്ദേഹം പലപ്പോഴുമായി എഴുതിയിട്ടുള്ള കീർത്തനങ്ങളുടെ എണ്ണം മുന്നൂററിഅമ്പതാണ്. കൂടാതെ മഹാകവി കുമാരനാശാൻെറ ''ചിന്താവിഷ്ടയായ സീത'' ഹിന്ദിയിലേയ്ക്കും, സുപ്രസിദ്ധ ഹിന്ദിമഹാകവിയായ ബച്ചൻെറ ''മധുശാല'' മലയാളത്തിലേയ്ക്കും പരിഭാഷപ്പെടുത്തിയ സിദ്ധഹസ്തനാണദ്ദേഹം. ഇപ്പോരം കൃഷ്ണഗാഥ ഹിന്ദിയിലേയ്ക്കു വിവർത്തനം ചെയ്തുകൊണ്ടിരിയ്ക്കയാണെന്നതും എടുത്തുപറയേണ്ട വസ്തുതയത്രെ.

ശ്രീ തുളസീദാസരാമായണത്തിൻെറ ഈ വിവർത്തന പശ്ചാത്തലമറിയുന്ന എളിയ സുഹൃത്തെന്ന നിലയിൽ ഇത്രയും സൂചിപ്പിയ്ക്കേണ്ട ധാർമ്മിക ചുമതല എനിയ്ക്കുണ്ടെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ''പരഗുണ പരമാണൂൻ പർവ്വതീകൃത്യ....'' എന്ന ഭർത്തൃഹരിപ്രമാണത്തെ സാർത്ഥമാക്കാനല്ല ഇവിടെ തുനിഞ്ഞിട്ടുള്ളത്. എന്നാൽ, ഏതൊരു സഹൃദയനും ഇത് വായിച്ചുപോകുമ്പോരം എൻെറ വിവക്ഷയെ സ്വാഗതം ചെയ്യാതിരിയ്ക്കയില്ല.

ഒരു മുഖക്കുറിപ്പിൻെറ രീതിയിൽ ഏററവും സംക്ഷിപ്തമായി നടത്തിയ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



ഈ 'മാനസദശ്ന'ത്തിന്നു പിന്നിൽ, എൻെറ ആത്മസുഹൃത്തായ ഭട്ടതിരി അവർകളുടെ സ്നേഹപൂർവ്വമായ നിബ്ബന്ധമാണുള്ളത്. അതു് കവിഞ്ഞ വിനയാദരവോടെ കൈക്കൊണ്ടിട്ടുള്ള എനിക്കു് ശ്രീരാമകഥാമാഹാത്മ്യമാണ്, എന്തിലും മീതെ ആശ്രയമായി നില്പുള്ളത്.

ഏതൊരു ലോകോത്തരഗ്രന്ഥത്തിൻേറയും ലക്ഷ്യം മനുഷ്യധമ്മത്തിൻെറ പ്രഭാവമാണ്. ഏതൊരു ഗ്രന്ഥപരിഭാഷയുടേയും പൊരുളും മററൊന്നല്ല. അതായതു ജീവിതാദശ്ത്തിൻെറ മഹത്തയും സാരസൗന്ദര്യവും മിഴിവോടെ ഉയത്തിക്കാണിയ്ക്കുക എന്നതുതന്നെ. രാമചരിതമാനസത്തിൻെറ ഗുണധമ്മങ്ങളോത്താൽ കോരിത്തരിച്ചുപോവാത്തവരില്ല. അതിനാൽ, അതിലാണ്ടു മുങ്ങാനുള്ള സന്ദഭം കൈവരുത്തിയ അനുഗൃഹീത പണ്ഡിതനായ ശ്രീ ഭട്ടതിരിയുടെ ഈ സദുദ്യമത്തിന്നു ഞാൻ സകല ഭാവുകങ്ങളും നേന്നുകൊള്ളുന്നു.

മാതൃഭൂമി,
10—6—'68

സി. കൃഷ്ണൻനായർ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

# വിഷയവിവരം

## ബാലകാണ്ഡം



## II അയോദ്ധ്യാകാണ്ഡം



CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha




## III അരണ്യകാണ്ഡം



## IV കിഷ്കിന്ധാകാണ്ഡം



## V സുന്ദരകാണ്ഡം



## VI ലങ്കാകാണ്ഡം



CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha





## VII ഉത്തരകാണ്ഡം



CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

# മുഖവുര

''പഠന്തോ നാമാനി പ്രമദഭരസിന്ധൗ നിപതിതാഃ
സ്മരന്തോ രൂപം തേ വരദ! കഥയന്തോ ഗുണകഥാഃ
ചരന്തോ യേ ഭക്താ സ്ത്വയി ഖലു രമന്തേ പരമമൂ—
നഹം ധന്യാൻ മന്യേ സമധിഗത സർവ്വാഭിലഷിതാൻ''

ഞങ്ങൾക്കെന്നും സമാരാദ്ധ്യനായ ശ്രീ ഭട്ടതിരിപ്പാടിൻെറ ഈ പദ്യത്തിൽ ചൂണ്ടിക്കാണിക്കപ്പെട്ട മാതിരിയിലുള്ള 'സമധിഗതസർവ്വാഭിലഷിതന്മാരാ''യ പരമഭക്തന്മാരല്ലേ ശ്രീരാമചരിതമാനസം വിവർത്തനം ചെയ്വാനുള്ള പരമാധികാരികൾ എന്നാലോചിച്ചപ്പോൾ വലിയ സങ്കോചവും സംശയവും ഈയുള്ളവന്നുണ്ടാകാതിരുന്നില്ല. എങ്കിലും പൂർവ്വജന്മസുകൃതവും സജ്ജനാനുഗ്രഹവും കൊണ്ടു മാത്രം ഈ കൃത്യം പൂർത്തിയാക്കുവാൻ സാധിച്ചു എന്നതാണ് സത്യം.

ആരംഭിച്ച തീയതി കൃത്യമായി ഓർമ്മയില്ലെങ്കിലും വിവർത്തനിന്നു് ആറ് കൊല്ലത്തോളം വേണ്ടിവന്നു. വിവർത്തനത്തിൽ എന്നെ സർവ്വാത്മനാ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തവരിൽ ചിലരേപ്പററി എനിക്കുള്ള അകൈതവമായ ഭക്ത്യാദരങ്ങൾ പ്രത്യേകം എടുത്തുപറയേണ്ടതുണ്ട്.

മൂലഗ്രന്ഥം വാങ്ങിത്തന്നു് വിവർത്തനത്തിന്നു് ധൈര്യപ്പെടുത്തിയ ദുർഗ്ഗാഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ ഈ. കെ. കെ. രാജാവവർകൾ എനിക്കേതു് നിലയിലും പ്രാതഃസ്മരണീയനാണ്. ''പരഗുണപരമാണൂൻ പർവ്വതീകൃത്യ'' സന്ദർശിക്കാനും സമാരാധിക്കാനും വ്യഗ്രതയാർന്ന സജ്ജനങ്ങളുടെ ഇടയിൽ ഇദ്ദേഹത്തിൻെറ മഹനീയത നിതരാം പ്രശംസനീയവും പമമോന്നതവുമായിട്ട് എനിക്കനുഭവപ്പെട്ടിരിക്കയാണ്.

ചെയ്തേടത്തോളം വിവർത്തനത്തെപ്പററി പ്രോത്സാഹനം വർഷിച്ചഭിനന്ദിച്ച ശ്രീ സി. കൃഷ്ണൻനായർ (മാതൃഭൂമി) എൻെറ ഒരാരാദ്ധ്യസുഹൃത്ത് മാത്രമാണ്. പല നിലയിലും ഞാനദ്ദേഹത്തിന്നു് കടപ്പെട്ടവനാണ്.

എൻെറതന്നെ ശിഷ്യനും രസജ്ഞനുമായ ശ്രീ ടി. മാധവൻനമ്പൂതിരി ഇടക്കിടെ എന്നെ പ്രോത്സാഹിപ്പിച്ചതും പലതരത്തിൽ സഹായിച്ചതും കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നതായിരിക്കും.

അച്ചടിയുടെ കാര്യത്തിലും മററും ഉദാരവും ഉൽകൃഷ്ടവുമായ പെരുമാററവും കരുണയും കൊണ്ടു് എൻെറ സകല ഭാരവും ലഘൂകരിച്ചു തന്ന ''മാതൃഭൂമി''യുടെ നേരെ എനിക്കുള്ള വിനയാദരങ്ങൾ പ്രകടിപ്പിക്കാനുള്ള കഴിവ് എൻെറ ഭാഷക്കുണ്ടോ എന്നുതന്നെ ഞാൻ സംശയിക്കയാണ്. സാഹിത്യരചനകളിലൂടെ മാത്രം സുപരിചിതനും എന്നാൽ നേരിട്ട് അപരിചിതനുമാണെങ്കിലും സാരസംപൂർണ്ണവും സരസസമുജ്ജ്വലവുമായ അവതാരിക എഴുതിത്തന്നു് എന്നെ എത്രയും സഹായിച്ച കേരളസാഹിത്യഅക്കാദമി പ്രസിഡണ്ടായിരുന്ന ശ്രീ പുത്തേഴത്തു രാമൻമേനോൻെറ മുമ്പിൽ സാദരം ഞാൻ സാംജലിയായിത്തീരുന്നതു് എന്നിലുള്ള വിനയംകൊണ്ടോ അദ്ദേഹത്തിലുള്ള ആഢ്സംസ്കാരമഹിമകൊണ്ടോ അതോ കൃതജ്ഞതകൊണ്ടോ സജ്ജനസമ്പർക്കമഹത്വംകൊണ്ടോ എന്നൊന്നും തിട്ടപ്പെടുത്താനുള്ള കഴിവ് ഈയുള്ളവന്നില്ലതന്നെ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



## വിവർത്തനത്തിന്റെ രീതി

ഓരോ കാണ്ഡത്തിന്റെയും ആദ്യമായി സംസ്കൃതപദ്യങ്ങളാണല്ലോ മൂലത്തിൽ. അവയെല്ലാംതന്നെ വിവിധ ദണ്ഡകങ്ങളിലാണ് ഞാൻ വിവർത്തനം ചെയ്തിരിക്കുന്നത്. ഹിന്ദീപദ്യങ്ങൾ—വിശിഷ്യ 'ചൗപായി' 'ഛന്ദ്' മുതലായ വൃത്തങ്ങളിൽ രചിക്കപ്പെടുന്ന പദ്യങ്ങൾ—ഗാനാത്മകങ്ങളാണല്ലോ. അവ ഗാനാത്മകങ്ങളായിത്തന്നെ വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു എന്നാണ് എന്റെ വിശ്വാസം. പിന്നീടാണ് വാണീവിനായകന്മാരെ വന്ദിക്കുന്ന ആദ്യവന്ദനശ്ലോകം തർജ്ജമ ചെയ്തത്. അപ്പോൾ അത്തരം പദ്യങ്ങളും ഗാനാത്മകങ്ങളായി രൂപാന്തരപ്പെടുത്തിയാൽ തരക്കേടില്ല, എന്ന തോന്നൽ മാത്രമാണ് അവയേ ദണ്ഡകങ്ങളാക്കുവാൻ കാരണമായത്. ആദ്യം ചൗപായി ഉച്ചൈസ്സരം ആലാപിക്കും, പിന്നീട് സാവധാനത്തിൽ വിവർത്തനവും. ചൗപായിയുടെ 16 മാത്രകൾക്കൊപ്പിച്ചാണ് തർജ്ജമ. ഇടക്ക് വരുന്ന ദോഹാ, സോറഠാ, എന്നീ വൃത്തങ്ങളും 16 മാത്രകളിൽ തന്നെയാണ് രചിച്ചതു്. ഈ സ്വാതന്ത്ര്യം അഥവ ദുസ്സ്വാതന്ത്ര്യം സഹൃദയസജ്ജനങ്ങൾക്ക് ഉദ്വേഗകാരിയാവുകയില്ലെന്ന് തോന്നുന്നു.

## സ്വാനുഭവങ്ങൾ

മൂലപദ്യങ്ങളിൽ ചിലപ്പോൾ ക്രിയാപദം അദ്ധ്യാഹരിക്കേണ്ടിവരും. വിവർത്തനത്തിൽ അങ്ങിനെ ക്രിയാപദം അദ്ധ്യാഹാര്യമായി വിടാൻ പററുകയില്ലല്ലോ. കൂടാതെ ചില മാലാരൂപകങ്ങളും മററും വിവർത്തനവിധേയമാവാതെ വരും. അത്തരം ഘട്ടങ്ങളിൽ അതേ ചിന്തയിൽ മുഴുകി ഉറങ്ങിപ്പോകാറുണ്ട്. (രാത്രി 9 മണിക്കു ശേഷമാണ് തർജ്ജമ.) പദ്യത്തിന്റെ വിവർത്തനത്തോടു കൂടി ഞെട്ടിഉണർന്ന സന്ദർഭങ്ങളുണ്ട്. ബാലകാണ്ഡത്തിലെ ''സ്വന്തം കവിതകളാക്കു രസിക്കാ'' അയോദ്ധ്യാകാണ്ഡത്തിലെ ''അപാരനദിയില്ല....''

''മന്ഥരയൊരുമഴ........'' എന്നീ പദ്യങ്ങൾ സ്വപ്നത്തിൽ വിവർത്തനം ചെയ്യപ്പെട്ടവയാണ് എന്നതു് കേവലവാസ്തവം മാത്രമാണ്. വിവർത്തകന്മാർക്ക് ഇത്തരം അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടോ എന്തോ?

വിവർത്തനീയപദ്യം ഉച്ചൈസ്സരം പാടാറുണ്ട് എന്ന് മുമ്പു പറഞ്ഞുവല്ലോ. ഒരു സരസ്വതീപീഠത്തിൽ മൂലഗ്രന്ഥം, അല്പം ഉയരത്തിൽ റാന്തൽ, മൂലഗ്രന്ഥത്തിന്റെ വലതുവശം വിവർത്തനത്തിന്നു വേണ്ടിയുള്ള കാലഹരണം വന്ന ഡ്രോയിംങ്ങ്പുസ്തകം, കയ്യിൽ പെന്ന് ഇങ്ങിനെ ഇരിക്കുന്ന ഇരിപ്പ് ചിലപ്പോൾ 8 മണിക്കൂറും മററും നീണ്ടുപോകും. ഒരു ദിവസം ഒരു പദ്യം ആലാപിച്ച് ധ്യാനസ്തിമിതനായി കുറേക്കഴിഞ്ഞ് കൺമിഴിക്കവേ മടിത്തട്ടിൽ കൂടി ഒരു സർപ്പം ഇഴഞ്ഞ് പോവുകയാണ്. ഭയപ്പെട്ടു, പക്ഷേ നിശ്ചലനായി. അത് അതിന്റെ വഴിക്കു് പോവുകയും ചെയ്തു. ലങ്കാകാണ്ഡത്തിലെ നാഗാസ്ത്രബന്ധനകഥാഭാഗമായിരുന്നു പ്രസക്ത വിവർത്തനം. ഈ സംഭവത്തിന്റെ പിറകിൽ വല്ല കാരണവുമുണ്ടോ എന്നു് ശ്രീരാമചന്ദ്രന്നും തൽഭക്തന്മാർക്കും മാത്രം അറിവുള്ള കാര്യമാണ് എന്നു് വിചാരിക്കയല്ലാതെ നമുക്കെന്തറിയും?

ആദ്യമായി വിവർത്തകന്റെ പ്രാർത്ഥനാപദ്യം ഭുജംഗപ്രയാതവൃത്തത്തിൽ രചിച്ചതാണ്. ആ ഭുജംഗപ്രയാതവും ഈ ഭുജംഗപ്രയാതവും തമ്മിൽ വല്ല ബന്ധവുമുണ്ടായിരിക്കുമോ?

ഇത്തരം അനുഭവങ്ങൾ സഹൃദയരായ സജ്ജനങ്ങളെ അറിയിക്കുക എന്നല്ലാതെ യുക്തിവാദികളെ അമ്പരപ്പിക്കുകയോ ഭക്തിഭാവുകക്ക് അൻപുദിപ്പിക്കുകയോ ചെയ്യണമെന്ന് ഈയുള്ളവന്നു് തീരേ ഉദ്ദേശമില്ല.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



ഏതുകൊണ്ടും ഈ വിവൎത്തനത്തോടു കൂടി പ്രകൃതിയിൽ ഗ്രഹനക്ഷത്രാദികൾക്കു് മാത്രമല്ല, മഹൎഷിപ്രണീതങ്ങളായ ഗ്രന്ഥങ്ങൾക്കും ആകൎഷണശക്തിയുണ്ടു് എന്നുള്ള കേവലസത്യം എനിക്കു തികച്ചും ബോദ്ധ്യപ്പെട്ടിരിക്കയാണ്—അതേ—ഈ രാമചരിതമാനസം ഒരു നൂറോളം പദ്യം വിവൎത്തനം ചെയ്യപ്പെട്ടതു മുതൽ എന്നെ അതു അങ്ങോട്ടു് ആകൎഷിക്കാൻ തുടങ്ങിയതായിട്ടാണ് എൻെറ അനുഭവം. ഒററപ്പദ്യമെങ്കിലും തൎജ്ജമചെയ്യാൻ സാധിക്കാത്ത ദിവസം തീരെ ദുർദ്ദിവസമായിത്തോന്നാൻ തുടങ്ങിയിരുന്നു.

അഞ്ചു വയസ്സു മുതൽ, വാത്സല്യനിധിയായിരുന്ന എൻെറ അമ്മയെക്കൊണ്ടു് രാമായണം കുറത്തിപ്പാട്ടു് പാടിച്ചല്ലാതെ—അതിൻെറ ഗാനാത്മകമാധുൎയ്യം അയവിറക്കിക്കൊണ്ടല്ലാതെ—ഒററ ദിവസവും ഉറങ്ങുകയില്ലെന്നു് ശാഠ്യം പിടിച്ചിരുന്ന എൻെറ ആ രാമായണശ്രദ്ധ ശ്രീരാമചരിതമാനസം ഇങ്ങിനെ വിവൎത്തനം ചെയ്യിപ്പിച്ചു എന്നുള്ള കേവലസത്യം ശ്രീരാമചന്ദ്രൻെറയും ശ്രീ ഗോസ്വാമി തുളസീദാസൻെറയും അനുഗ്രഹത്തിന്നു് വേണ്ടി ഈയുള്ളവനിതാ വീണ്ടും സജ്ജനസമക്ഷം അറിയിച്ചുകൊള്ളുന്നു.

തുളസീവനം, ഹരിപുരം
5—6—68.

വിവൎത്തകൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

നമസ്കാരമീ രാമപത്നീപദത്തിൽ
സമസ്തം മനസ്താപമസ്തംഗമിക്കാൻ
നമസ്കാരമീ രാമപാദത്തിൽ നിത്യം
ഭ്രമത്തെക്കെടുത്തുന്നിതത്രേ ജഗത്തിൽ.

—വിവർത്തകൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## ബാലകാണ്ഡം

### ഹരിഃ ശ്രീ ഗണപതയേ നമഃ

### മംഗളാചരണം

### ദണ്ഡകങ്ങൾ

I

വീണാവരേണ്യമണിവാണി, ഗണനായകനു
മാണീരസങ്ങളതിമാത്രം
ചിത്രങ്ങളും, വൃത്തഗുണ, മർത്ഥങ്ങളും, വർണ്ണഗണ
മത്യന്തമംഗളമിതെല്ലാം
അരുളിയുലകത്തി—നാരിയ സുകൃതത്തി—
ന്നവരുടെയ, തിരുവടിയിലടിയനടിപണി
നിടതടവു തവിടുപൊടിയാവാൻ. [വിതുട—

II

ശ്രദ്ധയുടെ രൂപമെഴുമധുര സുതസ്സും,
ശുദ്ധതരമഹിത വിശ്വാസമയ ശിവനു, മിഹ
വന്ദന; മൊഴിഞ്ഞിവരെയേതു മുനിസിദ്ധ
ജന—
വൃന്ദവുമറിഞ്ഞിടുകയില്ലുള്ളിലനവരതമുള്ള
പരമേശ്വരനെ
യെള്ളോളവും കള്ളമില്ലാത്തതറികിതിനേ.

III

ശങ്കരമംഗളരൂപമിയന്നൊര—
ഭംഗുരബോധമയാകൃതിയേന്തിയ,
ശാശ്വതനാകിയ ഗുരുവരനേ ഞാൻ
വന്ദിപ്പൂ; വളവേന്തിഞെളിഞ്ഞുമൊളിഞ്ഞു—
മണഞ്ഞൊരു
ചന്ദ്രനുമവ്വിരതമെവനുടെ കനിവെഴ
മാശ്രയമാർന്നുലകെങ്ങും പൊങ്ങും
വന്ദ്യതയേന്തീ, പുകളൊളിചിന്തീ?

IV

സീതാരാമഗുണാകരമംഗള
സുകൃതാരണ്യവിഹാരം ചെയ്വൊ—
രപാരജ്ഞാന വികാരവിചാര—
സുധാരസധാരയിലാണ്ടകവീന്ദ്ര കപീന്ദ്രരെ
ഭക്ത്യാ
വന്ദിപ്പൂഞാ നവരുടെ പദമേ ചിന്തിപ്പൂ ഞാൻ;

V

ഉലകമിതുമുഴവനും സൃഷ്ടിച്ചു, രക്ഷിച്ചു,
സംഹരിച്ചും കളിച്ചും കൊണ്ടിരിക്കുന്ന
മാലാകെമാററുന്ന, കല്യാണമേതേതു
മലിവൊടരുളീടുന്ന സീതയേ—രാമഭൂ—
പാലപത്നീപദേ മിന്നിവിലസീടുന്നൊ
രംബയേ—കുമ്പിടാമൻ പിനായ്
സാമ്പ്രതം.

VI

ബ്രഹ്മാദിദേവാസുരന്മാരുമാരുടെയ
വന്മായയിൽപെട്ടു കയർകണ്ടു പാമ്പെന്നു
തന്മതിഭ്രാന്തിപുണ്ടീടും കണക്കെയിഹ
കാണ്മതെല്ലാം നിത്യസത്യമെന്നോർക്കുന്നു
ജന്മമൃതിരൂപമാമലകടൽ കടക്കുവാൻ
നന്മയെഴുവൊരു തോണിയാരുടെയ—
പദകമലമഖില കാരണപകരം
പരമകരുണാകരം?
അമ്മനോഹാരി ഹരി രാമനാം പേരിലറി—
കെന്മനസ്സേ! പണിയുകമ്മഹസ്സേ സദാ.

VII

നിരവധിപുരാണവേദങ്ങളും നിശ്ശേഷമാം
നാനാഗമങ്ങളും സമ്മതി, ച്ചാഷ്മാം
രാമായണത്തിലും മററും മഹാത്മാക്ക—
ളാമട്ടിലാനന്ദമാർന്നു വർണ്ണിച്ചതി—
ങ്ങഞ്ചാതെ സഞ്ചിന്തനം ചെയ്യതിൽ രസം
സഞ്ചയിച്ചും നറുംതേൻ ചൊരിഞ്ഞീടും
സ്വഭാഷയിൽ താൻ 'തുളസി'
തഞ്ചിത്തതാരിന്നചഞ്ചലമാംസുഖം
തഞ്ചീടുവാനിതാപഞ്ചാമൃതംപോലു—
മഞ്ചുമാരാഘവൻ തഞ്ചാരു—
വാഞ്ചരിതൃഞ്ചമപ്പൂ മുദാ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1
ആരുടെ നിനവേകുന്നൂ സിദ്ധിക—
ളാരോഗണപതിയാഗജവദനൻ
പ്രജ്ഞാശുഭഗുണചരിതനനുഗ്രഹ—
മജ്ഞതനീക്കിയെനിക്കരുളട്ടേ.

2
മൂകൻ മധുമൊഴിമൊഴിയും, മാമല—
മുടിയിൽ മുടന്തനുമേറിട്ടമാരുടെ
അലിവാൽ; കലിമലദഹനനവൻ, കനി—
വലകടൽ കനിയണമിങ്ങനുവേലം.

3
നീലജലജസമവണ്ണമരുണമൊളി
കോലും നീരജമെതിരാം മിഴിയിണ!
പാലാഴിയിലാരീമാതിരിയാ—
ക്കോലം തരുണം വിലസണമെന്നിൽ

4
ചന്ദ്രകുന്ദസമദേഹൻ കനിവിനു
സിന്ധുവുമഗജാകാന്തനുമാരോ?
ദീനജനാവനനാ ശിവശംകര—
നെന്നിലുമലിയുകമനസിജദഹനൻ!

5
കരുണാവരുണാലയമാർ? നരനാം
ഹരിയായറിവിൻ കുറവാമിരുളാർ
അറു? മാരവിയാം ഗുരുവിൻ പദമാം
സരസീരുഹമേയിഹമേ ശരണം.

6
ഗുരുവരചരണ സരോജപരാഗം
സുരുചി, സുരഭി, രസഭരിതസുരാഗം
മുടിയിലണിഞ്ഞേനിവനിതുമാത്രം
കൊടിയഭവാമയ ഹരശുഭചൂർണ്ണം

7
അതു സുകൃതിശിവനു മേനിത്തൊടുകുറി
യതു ശുഭമഞ്ജുള മോദാമൃതധരി
ഭക്തഹൃദയമയ ദർപ്പണമലമറു—
മതിനുടെകുറിയാൽ ഗുണമാകെവരും.

8
ഗുരുപദനഖമണി തന്നൊളിനിനവാൽ
പരിചൊടുദിവ്യദൃഷ്ടിമനമേലും
മോഹത്തിന്നിരുളും നീങ്ങിത്തെളിയും
മഹിതഭാഗ്യപരകോടിയുമിയലും

9
അതുപൊഴുതുടനടിയുകംകണ്ണു തെളി—
ഞ്ഞതിപാതകമാം ഭവരാവൊഴിയും
ഒളിയും രാമചരിതമാമണി മണി
വിളനിലമേതിലൊളിക്കിലുമുടനേ.

10
മിഴിയിണയാൽ, സിദ്ധാഞ്ജനമാന്നാ—
ലുഴിയിലകമേ ഖനികൾ പലേതും
ഭൂധരമടവിയുമഭിവീക്ഷിക്കും
സാധകസിദ്ധജനങ്ങൾവിനോദാൽ.

11
ദേശികമൃദുപദപാംസു,നയനശത—
ദോഷവിഭഞ്ജനമഞ്ജനമതിനാൽ
വിമലവിവേകനയനമാന്നിനി ഞാൻ
രാമചരിതമിഹഭവഹരമരുളാം

12
പണിയാമാദിയിലവനീസുരരുടെ
പദമജ്ഞാനജ ശങ്കകൾ നീങ്ങാൻ
പിന്നേഗ്ഗുണഗണ ഖനിയാം സജ്ജന—
മൊന്നൊഴിയാതെ നറുംതേൻ മൊഴിയാൽ.

13
സുജനചരിത്രം പഞ്ഞിയുമൊപ്പം
സുവിശദ,ഗുണമയ,നീരസഫലമാം
അഴലുപൊറുത്തപരൻ തുറമൂടും
കഴിവിതുപാരിൽ മുഴവനുംപുകഴും

14
മംഗളമയമിഹ സുജനസമാജം
ജംഗമമാകിയൊരുത്തമതീർത്ഥം
ബ്രഹ്മജ്ഞാന സരസ്വതി,യവരിത
രാമഭക്തിഗംഗയുമങ്ങൊഴുകും.

15
'ഇന്നതുചെയ്യണമിന്നതു ചെയ്യരു'—
തെന്നൊരു കലിമലഹരകാളിന്ദീ
ഹരികഥ,ഹരകഥ,യിത്രിവേണിയി—
ങ്ങരിയസുകൃത,സുഖ,മംഗളമരുളും.

16
ധർമ്മനിഷ്ഠയാം വടതരു; നിജമാം
കർമ്മപരതയോ തീർത്ഥസമൂഹം;
എങ്ങുമെന്നുമിവ സുലഭമെവന്നും;
തിങ്ങും ക്ലേശമറും സേവിച്ചാൽ.

17
പറവാൻ പണിയിത്തീർത്ഥമഹത്വം
ഫലമുടനടി നൽകുന്നിതു സത്യം.

18
മോദമൊടാരിഹ കേട്ടുമറിഞ്ഞും
സാദരം സുജനതീർത്ഥമിതിങ്കൽ
മുഴുകും, അവനുലഭിക്കും നൂനം
മഹിയിലിതേ ജനിയിൽ പുരുഷാർത്ഥം.

19
അകലുഷമിതിൽമുഴുകീടുകിലുടനേ
കാകൻകുയിലാം, ബകമോ ഹംസം.
കേൾക്കുകിലതിശയമരുതു സുജന സം—
പർക്ക, മനഘ, മഗൂഢമഹത്വം.

20
വാല്മീകിയുമാനാരദമുനിയും
വ്യാസാഗസ്ത്യരുമെന്നല്ലുലകിൽ—
നീരിൽ, നിലത്തും വാനിലുമമരും
ചരാചരങ്ങളി—ലൊന്നൊഴിയാതേ,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



21
മതിയും, ഗതിയും, പുകളും, പെരുമയു,—
മതിയാം പ്രഭുതയുമേതൊരു നിലയും
സൽസംഗത്താലാർന്നു, മററൊരു
സരളമുപായം മറയിലുമില്ലാ.

22
സൽസംഗത്താൽ ജ്ഞാനവിവേകം
സൽസംഗം രാമകൃപാസുലഭം;
സകലമോദശുഭമേരുളമതിൻ പരി—
സിദ്ധിഫലം; പരസാധന മലർതാൻ.

23
ശഠനും ശ്രേഷ്ഠത കലരും വരമണി
തൊട്ടൊരിരുമ്പു കണക്കെ സുസംഗാൽ
എന്നാൽ, വിധിയാൽ സത്തർ കുസംഗമി—
യന്നാലും ഫണിമണിപോലൊളിയും.

24
വിധി, ഹരി, ഹര, കവികോവിദർവാക്കും
സാധു മഹത്വ കഥക്കു മടിക്കും
ഞാനിതുരച്ചാൽ ശാകവണിക്കും
മണിഗണ ഗുണനിര ചൊൽവതിനൊക്കും.

25
നമസ്കരിക്കാം സുജനങ്ങളെയെവർ
മനസ്സിലഹിതൻ ഹിതനും തുല്യൻ
വിടർത്തുവോൻ കരപുടത്തിലും ചെ—
ന്നടർത്തുവോനും മലർ മണമേകും.

26
സകലഹിതംകര സരളഹൃദയരാം
സ്നേഹപ്രകൃതികരം സജ്ജനങ്ങളെൻ
എളിയതാഴ്മയിതുകണ്ടു കനിഞ്ഞതി—
വേല രാമപദരതിയരുളട്ടേ.

27
വെറുതേ സത്തക്പ്പെകൃതി ചെയ്യും
പരഹിതഹാനി ലാഭമായ്കരുതും
പരനു വിഷാദം നിജപ്രസാദം
പണിവു ഞാനാദുഷ്ടജനത്തേ

28
പരാപകാരം ചെയ്യും കയ്യും
കുറവുകരം കാണും കണ്ണുമായിരം
പരഹിതനെയ്യിനുമശകമവൻ ഹരി
ഹരകഥ യതിനൊരു രാഹുവുമത്രേ.

29
പരതാപത്തിനു ചെന്തീ, രോഷ—
പ്പെരുമയ്ക്കു യമൻ, പാപകുബേരൻ
ജനഹിതമതിനൊരു ധൂമകേതുവവ—
നെന്നുമുറക്കിൽ കുംഭകർണ്ണനാം.

30
കൃഷിയെക്കൊല്ലും ഹിമപാതം പോൽ
ദോഷം ചെയ്യും വീണുമരിച്ചും
ദൂഷണമോതാൻ സഹസ്രമുഖനാം
ശേഷനവന്നു പണിഞ്ഞേനടിയൻ.

31
അപ്പൃഥുസമമനേക്കുപ്പാം ചെവിപതി—
നായിരമേവനു തിന്മകരം കേരംപ്പാൻ
സുരപതി സദൃശനു വന്ദന മേവനു
സുരാസക്തമാണകമലരെന്നും.

32
തിന്മകരം കാണാൻ സഹസ്രാക്ഷനും
തന്മൊഴിവജ്രായുധനു മവൻ താൻ.

33
ഉദാസീനനോ, ശത്രു, മിത്രമോ,
മോദമിയന്നാൽ ഖലനസൂയയാം
ഞാനിതറിഞ്ഞു പണിഞ്ഞീടുന്നേൻ
വിനയമിയന്നഞ്ജലിയും ചെയ്തേൻ.

34
ഞാനീ മാതിരിയാണെന്നാലും
തനതാം മാതിരിയവർ കൈവെടിയാ
വിരവൊട്ടു പോററി വളർത്തീടുകിലും .
ദുര മാംസത്തിൽ കാകൻ വെടിയാ.

35
സാധുവസാധുവുമിഹ വന്ദ്യന്മാ—
രാധി വളർത്തുമിരുവരും പക്ഷേ
ആടലിയററുമൊരാരം വിരഹത്തിൽ
കൂടി വസിച്ചാലപരനുമേററം.

36
ഇരുവരുമുലകിൽ കൂടപ്പിറവികരം
വരുമോ ഗുണഗണ മിതിനാലൊരു പോൽ?
സാഗരസുതയാം സുധയും, സുരയും
സമമോ സരസിജവും ജളുകവും ?

37
സത്തുമസത്തും നിജകർമ്മത്താൽ
കീർത്തിയകീർത്തിധനത്തെ വളർത്തും
സുധാ സുധാകരർ, സുരനദി, സുജനം
വ്യാധൻ, കലിമലനദി, വിഷമനലൻ,

38
ഇവയുടെ ഗുണദോഷമറിഞ്ഞുലകിതി—
ലവരവർ വേണ്ടതിലാദരമേന്തും.

39
നല്ലവർ നന്മയെ മാത്രമെടുക്കും
നീചന്മാരോ നീചതമാത്രം
അമൃതുപുകഴ്ത്തുവതമരത; വിഷമോ
ജന്മഭയംകര മരണം മാത്രം.

40
ഖലജനസാധുജനങ്ങരം ചരിത്രം
നില കാണാത്തൊരപാര സമുദ്രം
അതിനാലിത്തിരി വർണ്ണിക്കാഞ്ഞാ—
ലറിയാ ഗ്രാഹ്യം,ത്യാജ്യമെതെന്നും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



41
ശിഷ്ടദുഷ്ടർ വിധിസൃഷ്ടികരം, പക്ഷേ
സ്പഷ്ടമായി വിഭജിച്ചു വേദം
ഗുണദോഷമയം ബ്രഹ്മസൃഷ്ടിയെ—
ന്നാണ പുരാണവുമേററുളുന്നു.

42
പകലിരവും, പാപപുണ്യ,മഴലും
സുഖവും, സാധുവസാധുജാതിയും,
ദാനവർ ദേവക,ളുച്ചനീചരും,
പ്രാണൻമൃത്യുവു, മമൃതുംവിഷവും,

43
ആത്മാവീശ്വര, നരച, നകിഞ്ചന,
നന്തണനറവ, നലക്ഷ്മിലക്ഷ്മിയും,
കാശീമഗധം, മായാബ്രഹ്മം,
കമ്മനാശിനിയുമമരഗംഗയും,

44
സക്തിവിരതി, വിൺ നരകം വേദവി—
ഭക്തം സകലം ഗുണദോഷം പോൽ.

45
വിധിജഡചേതനവിശ്വം നീളേ
വിരചിച്ചു ഗുണദോഷത്താലേ
വെള്ളമെഴാതെ ഗുണത്തിൻ പാലേ
കൊള്ളു സജ്ജനഹംസം ചാലേ.

46
ഉടയോനീ വിധമറിവേകുമ്പോഴം
വെടിയും ദോഷം ഗുണരതി വളരും
എന്നാൽ, കാലകമ്മമായാവശ—
മാന്നു സുജനവും വീഴാം താഴേ.

47
ദൈവഭക്തരവർ തെററുതിരുത്തും
ദുഃഖമററുത്തു സുകീത്തി വളത്തും
ഖലരുമിതേപോലിവരൊട്ടു ചേന്നാൽ
ചില നാരം, പക്ഷേ മലിനതമായാ.

48
ഒരുകുറിയുലകം വഞ്ചിതമാകാം
പെരുമയെഴും തൻ വേഷപ്പൊളിയാൽ
കാലംചെൽകേക്കളെവു തെളിയുമാ—
ക്കാലനേമി, രാവണ, രാഹുസമം.

49
ജാംബവാൻ കപികുലേന്ദ്രനമാക്കും
ജഗതിവന്ദ്യരെവർ വേഷം മോശം
നിഗമവുമൂലകവുമരുളുന്നിതു ''സൽ—
സംഗം ലാഭം, ഹാനി കുസംഗം.

50
വിണ്ണേറും പൊടി കാററൊട്ടു ചേന്നാൽ
തണ്ണീരൊട്ടു ചേന്നതു ചെളിയാകും
നല്ലവർ നിലയമെഴും കിളി മൊഴിയും
നല്ലനാമ, മപരം തെറി പറയും.

51
പുകയും ദുസ്സംഗത്താൽ കരി,യതു
പുണ്യപുരാണോല്ലേഖനമഷിയാം
പാവക, പവന ജലങ്ങളൊടൊത്തതു
ജീവനദവുമാം സൽസംഗത്താൽ.

52
ഇഹ ജല വായു വസ്ത്ര മൌഷധവും
ഗ്രഹനിലയും പരമോത്തമമാകാം
സത്സംഗത്താൽ; നേരെ മറിച്ചാം
ദുസ്സംഗത്താൽ, ചതുരരിതറിയും.

53
ഇരുളുമൊളിയുമൊരുപോലെ പകുത്തു
പേരും വിധി വെവ്വേറെ കൊട്ടുത്തു
കിന്തു, ചന്ദ്രപോഷകപക്ഷം പുകഴം;
പൊന്തുമകീത്തിയപരമെന്നറിവൂ.

54
ജഡചേതനമയമായ സമസ്തം
ജീവജാലമിഹ രാമമയംതാൻ
ഞാനിതു നിലയിൽ നിനച്ചു നമിച്ചേ—
നനിശമഖില പദകമലങ്ങളിലും.

55
ദേവദനുജരേ! മനുജ,നാഗ, ഗ—
ന്ധവ്വ,പ്രേത,പിശാചന്മാരേ!
കിന്നര, പിതൃ, പക്ഷികളേ! കനിയുവി—
നെന്നിലലം കാരുണ്യനിലയരേ!

56
അണ്ഡജ,മുദ്ഭിജ, ജരായുജങ്ങരം,
സ്വേദജ മിങ്ങിനെ നാലു മാതിരി
അണ്ഡകടാഹം നിറയും ജീവികരം—
മണ്ഡലമേ! നീ രാമമയം താൻ.

57
എന്നേ:യൊരു ചെറുകിങ്കരനെന്നും
നന്നേ ബുദ്ധിബലം കുറവെന്നും
നന്നായുള്ളിലറിഞ്ഞു കനിഞ്ഞിഹ
നന്നു വരുത്തണമതിനു പണിഞ്ഞേൻ.

58
രഘുപതിഗാഥകരം പാടാൻ മോഹം
ലഘുമതിയിവ, നതപാരമഗാഹം
ഇതിനൊരുപായം ലഭിയാതലയും
മതിനിദ്ധനമായ്, മോഹമരചനും.

59
മതി ചെറുതാണഭിരുചിയോ വലുതും
മോഹമമൃത, മിഹ മോരും കിടയാ
പഞ്ഞമെഴാത്തൊരഹന്ത പൊറുത്തീ
കുഞ്ഞിൻ മൊഴി നല്ലവർ കേരംക്കണമേ!

60
പിഞ്ചുപൈതലിൻ കൊഞ്ചലിലലിവുരം—
ത്തഞ്ചി രസിച്ചിട്ടമച്ഛനമ്മമാർ
പരദൂഷണമാം ഭൂഷണവും, ഹൃദി
പരുഷവുമേററിയ ഭോഷനിളിക്കും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



61
സ്വന്തം കവിതകളാക്കു രസിക്കാ?
സുന്ദരസരസമതല്ലെന്നാലും?
കിന്തു പരകൃതികഠം കേട്ടു രസിപ്പൊരു
പന്തിയെഴും വര പൂരുഷർ കുറയും.

62
പുഴയും കുളവും പോൽ തന്നലയാൽ
വഴിയും സുഖമെഴവോരാണധികം
മുഴുമതിയേക്കണ്ടലയടി തുടരുവൊ—
രാഴി പോലെഴും പൂരുഷർ കുറയും.

63
ചെറുതെൻ ഭാഗ്യം, പെരുതഭിലാഷം
കരുതുകിലെൻ വിശ്വാസം ദൃഢമാം
സുജനമാകെയിതു കേട്ടു രസിക്കും
ദുർജ്ജനമോ പരിഹാസമുരക്കും.

64
ഖലപരിഹാസമെനിക്കു ഹിതം താൻ;
കളകണ്ഠത്തേക്കാക്ക പഴിക്കും
ചാതകഹംസങ്ങളെയാ ബകവും
ചീത്ത പറഞ്ഞിടുമിതു പതിവത്രേ.

65
കവിതാരസികത, രാമഭക്തിയും
കലരാത്തവനിതൊരരിയ തമാശ
ഒന്നാമതു ഭാഷാകൃതി, പിന്നീ—
ടൊന്നും തിരിയാത്തവനിദമെഴുതീ.

66
ശ്രീരഘുവരപദഭക്തിയുമറിവും
തീരെയെഴാത്തവനിക്കഥ വിരസം
ഹരിഹരപദരതി, യകലുഷമതിയും
ചേരുമവന്നിതു മധുരം സരസം.

67
സൂകൃതികളിതു രാമഭക്തിമയമാ—
യകമലരിലറിഞ്ഞരുളും പുകഴും;
കലകളിലറിവോ, മൊഴിതൻ വടിവോ
കലരും കവിയല്ലിവനിതറിഞ്ഞും.

68
അർത്ഥമലങ്കാരാക്ഷരങ്ങളും
വൃത്തങ്ങളു മതിമാത്ര വിചിത്രം
ഭാവഭേദ, രസഭേദമപാരം
കാവ്യത്തിൻ ഗുണദോഷമഗാധം.

69
ഇവയിൽ കവിതാമർമ്മം ലേശവു—
മിവനറിവില്ലിതു സത്യം സത്യം.

70
വിവിധ കാവ്യഗുണമൊക്കെയകന്നും
വരഗുണമൊന്നിഹ വിലസീടുന്നു
വിമല വിവേക വിചാരമെഴുന്നോർ
സുമതികളായതു കണ്ടു രസിക്കും.

71
ഇതിലാ രഘുപതി മന്ത്രം മധുരം
ശ്രുതി പുണ്യ പുരാണാഗമസാരം
മംഗള പൂര മമംഗളഹാരം
ശംകരനമയു മിതോത്തുമുദാരം.

72
കവിവരവിരചിത മഹിത കവിതയും
രഘുവര നാമം വെടിയുകിൽ മോശം
മുഴുമതിമുഖി, മണി, ഭൂഷണനിരയും
മാണ്ടെഴമാട യെഴാഞ്ഞാൽ ദോഷം.

73
കുകവി രചിച്ചൊരു മലിന കവിതയും
രഘുവര നാമയശസ്സുകഠം ചേർന്നാൽ
സാദര മോതും കേഠക്കും മധുകര—
സദൃശം സത്തർ ഗുണത്തേൻ നുകരും.

74
രചനാരസമിതിലില്ലെന്നാലും
രാമപൌരുഷം പ്രകടമിതിങ്കൽ
എൻവിശ്വാസമിതാണു; സുസംഗമി—
തെവനു നന്മയും മേന്മയുമേകാ?

75
അകിൽ ചേർന്നൊരു പുക മണമായ് പുകയും
പ്രകൃതിസിദ്ധമാം ദോഷം വെടിയും
അമലതയേതുമെഴാത്തെൻ മൊഴിയും
രാമകഥാമൃത മൊത്തിഹ തെളിയും.

76
മംഗളങ്ങളരുളീടു, മിക്കലിമലങ്ങ—
ളാകവെയറുത്തിടും,
ഭംഗമററു രഘുപുംഗവൻെറ പുകഠംഭംഗി—
യാന്നു മഹിതാംഗിയായ്
ഗംഗപോൽ തെളിയു, മെൻഗുണങ്ങഠം ഹൃദ
മങ്ങഠം കുറവായചൊ,— [യംഗ—
ല്ലംഗജാരിയുടെ യംഗരാഗ ശവഭൂതി
ഭക്തശിവഭൂതിയാം.

77
പ്രിയമായ് തോന്നും രാമകീർത്തിമയ—
മായൊരു മാമകവാണിയുലകിതിൽ
മലയ മലയെഴും പാഴ്മരത്തെയും
വിലയതിയാം ചന്ദനമായ് കരുതും.

78
കറുത്തപയ്യിൻ പാലും മോന്തും
ഗുണത്തിലതു മുന്തിയതെന്നറിവോർ
ഗ്രാമ്യഭാഷയാണെന്നാലും രഘു—
രാമഗാഥയിതു പാടും പുകഴും.

79
മാമല, യഹി, ഗജ മുടികളിൽവിളയും
മണി, മാണിക്യം, മുക്താഫലവും
മന്നവമുടിയിൽ, തരുണീമണിയിലു—
മാണമിതാഭ കലർന്നീടുന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



80
മതിമാന്മാരോതുന്നു, വരകവി–
മൊഴിയുമിതേപോൽ ദൂരേപ്പകഴും
പ്രേമമയൻകവിയോക്കേശ്ശാരദ
പൂമകനേ വിട്ടോടി വരുന്നു.

81
രാമചരിത്രസരസ്സിൽ കുളിയവരം
തന്മാർഗ്ഗശ്രമമാററുമുപായം
കവികോവിദരീസ്സത്യ മറിഞ്ഞീ–
ക്കലിമലഹര ഹരികഥയേ പാടൂ.

82
പ്രാകൃതജന ഗുണഗാനം ചെയ്യേ
ഭാരതി, തൻതല തല്ലിക്കരയും..

83
മതിയാം ചിപ്പിയിൽ, മനമാമാഴിയി–
ലതിമഞ്ജുളഭാരതിയാം സ്വാതിയിൽ
അതിവിമലാശയ മഴ പൊഴിയുകിലേ
കൃതിമുക്താമണിയെതിരൊളി ചിതറൂ.

84
അതു യുക്തിയാൽ തുളച്ചും രഘുവര–
ഗാഥാസുന്ദരനൂലിൽ കോത്തും
സാധുജനാവലിയണിയും, ഏത്തില–
ഗാധപ്രേമപ്പൂലരൊളി ചാത്തും.

85
കലിയുഗമിതിലതി കന്മഷർ കാക്കകരം
കളഹംസത്തിൻ വേഷമിയന്നോർ
കുപഥചാരികരം, വേദവൈരികരം
കപടകാപടികർ, പാപമൂത്തികരം,

86
രാമഭക്തിയാൽ വഞ്ചന ചെയ്‌വോർ
കാമധനത്തിനു വിട്ടപണിചെയ്‌വോർ
ഏവർ പുറംപൊളിമാത്രം ധമ്മവു–
മവരുടെ പന്തിയിലൊന്നാമൻ ഞാൻ.

87
എന്നുടെ ദുർഗ്ഗുണമാകേപ്പറയുകി–
ലിന്നറുതിവരാ കഥയും തീരാ
എന്നതിനാലിവ നിത്തിരി ചൊന്നേ–
നന്നതബുദ്ധികളിതിനാലറിയും.

88
പലമാതിരിയെൻ പ്രാത്ഥന കേരംപ്പോ–
രലിവാന്നിങ്ങിതിലൊരു കുറവരുളാ
ഇനിയും ശങ്കകരം മതിയിൽ തീരേ
മതിയാക്കാത്തോർ മതിയാവാത്തോർ.

89
കവിതാമധുരിമ കവിയും കവിയും
കലിമലതാമസമൊഴിയും മൊഴിയും
എങ്ങെൻ ഭവരതിയതിയാംമതിയും
എങ്ങു രഘൂത്തമ പഥയാം കഥയും.

90
മേരുശൈലവുമടിച്ച തകക്കും
മാരുതനെങ്ങീപ്പഞ്ഞിയുമോക്കിൽ?
അതിരുമെതിരുമിയലാത്തൊരു രഘുവര–
കഥ,യെൻമതിയെങ്ങതി സംകുചിതം?

91
വിധി, ഹര, ശേഷ, സരസ്വതിമാരും
വേദ പുരാണാദ്യങ്ങളു മെതിനേ
'നേതി നേതി' യെന്നോതും, ഗുണഗണ–
ഗീതികളവിരത മനുകീത്തിക്കും.

92
ഉടയോനുടെയൊരു കഴിവിതറിഞ്ഞും
മടി കൂടാതെ പുകഴ്ത്തീ പലരും
ദുരിതം കളയുവ തുടയോൻ കഥയേ,
മറയിലുമിതിനുടെ മഹിമകളോതീ.

93
നാമരൂപരഹിതൻ, സച്ചിന്മയ–
ധാമ, നജൻ, രതിവിരതി വിഹീനൻ,
ഏക, നനേകൻ, വിശ്വരൂപനീ–
സ്സകല ചരാചരലീലകരം ചെയ്‌വൂ.

94
അലിവാൽ ഭക്തഹിതത്തിനു മാത്രം
പല കളിവേഷവുമീശനെടുക്കും
ഏവനിലലിവും മമതയുമീശ്വര
നവനുടെ നേക്കൊരുവൈരവുമേശാ.

95
യോഗക്ഷേമംകരനാം രഘുവര–
നഗണിതബലനാ,മലിവിനു കടലാം
മതിമാന്മാരിതറിഞ്ഞു നിജോക്തിക–
ളതിപാവനവും സഫലവുമാക്കും.

96
അതേബലത്താൽ ഞാനും രഘുപതി
നതിചെയ്തിനിയിഹ കഥയുരചെയ്യാം
മുനിജനമാദിയിൽ ഹരികഥ പാടീ
ഞാനുമതേവഴി ഗമനം ചെയ്യാം.

97
അപാരനദിയിലുമണ കെട്ടീട്ടം
നൃപാലനെന്നാലതുവഴിയായ്‌താൻ
ഇറുമ്പുമക്കരയണയും ക്ലേശം
തരിമ്പുമിയലാതതുപടി ഞാനും.

98
ഇപ്രകാരമുള്ളിൽ ബലമാന്നിനി–
യപ്രമേയ രഘുവരകഥ ചൊല്ലാം
വ്യാസാദികളാമൃഷിവരർ പണ്ടേ
വിസ്തരിച്ച ഹരികഥകളെയെല്ലാം.

99
അവരുടെയെല്ലാം പദമലർ പണിയാ–
മവരെന്നാശകരം നിറവേററട്ടേ
കലിയുഗമിതിലും രഘുവരഗുണനിര
ചൊല്ലിയ കവികളെയും ഞാൻ കൂപ്പാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



100
ഹരിചരിതങ്ങളെ വർണ്ണിച്ചവരാം
പരമപ്രാകൃതകൃതികവിമാരേ!
അണുവും കളവു കലർന്നീടാതേ
താണുവണങ്ങീടുന്നേനടിയൻ.

101
വരമരുളീടുക നിങ്ങൾ കനിഞ്ഞെൻ
ഹരികഥ നല്ലവർ ബഹുമാനിക്കാൻ
ബുധജനമെങ്ങും പുകഴാത്തൊരു കഥ
ബുദ്ധിവിഹീനൻ കവി വിരചിപ്പൂ.

102
സകലഹിതംകരി ഗംഗപോലെഴും
പുകളും, പണവും, കൃതിയുമുത്തമം
അത്ര പവിത്രം രഘുരാമൻ പുക-
ഴിത്രയെൻെറ കൃതി മോശമിതീഷൽ.

103
എന്നാൽ കവിമണിമാരേ! കനിയുകി-
ലൊന്നുമില്ല ദുർല്ലഭമീയുലകിൽ.

104
ശത്രുവും സഹജവൈരത്തെ മറ-
ന്നെത്രയും പുകഴ്ത്തീടുന്നവയാം
സരള, സച്ചരിത കവിതകൾ മാത്രം
സുജന സമാജ സമാദരമേന്തും.

105
അവയതിവിമലം മതിബലമില്ലാ-
ത്തവനൊരുപോതും സുലഭവുമല്ലാ
അതിനാൽ കവിമണിമാരേ! നൽകുവി-
നതിമതി ബലമിഹ സുകവിതയെഴുതാൻ.

106
രാമചരിതമയ മാനസ സരസീ
രസ വിഹരണ രമണീയ ഹംസമേ!
കരുണാലയമേ! കവിസമാജമേ!
കനിയുക പണിയും ബാലകനിവനിൽ.

107
രാമായണമകരന്ദമുറന്നൊരു
വാല്മീകിത്തിരുവടിമലർക്കൂപ്പാം
ഖരദൂഷണവേഷമിയന്നാലും
ഖരദൂഷണദോഷമതിൽ കാണാ.

108
കൊടിയഭവത്തിൻ കടലു കടത്തും
നെടുവഞ്ചികളാം നാലു മറകളും
കനിയണമേ നിനവിൽ കിനാവിലും
ഹരിയുടെ കഥയെവ പുകഴുമതാന്തം.

109
കര കാണാത്ത ഭവക്കടൽ തീർത്തൊരു
കമലോൽഭവനുടെ കാൽ പൊടിക്കൂപ്പാം
സത്താമമൃതം, കുളർമതി, പശുവുമ-
സത്താം വിഷമദ്യവുമെതു തീർത്തു.

110
അന്തണരേ! ഗ്രഹതാര വിബുധരേ!
ബുധരേ! താവകമലിവിൻനിറവേ
നിറവേററുക മേ മധുരാകൃതിയേ
കൃതിയേന്തുവതിന്നെഴുമാശകളേ!!

111
വന്ദിപ്പൂ ഞാൻ വീണ്ടും സുചരിത-
സുന്ദരഗംഗാഭാരതിമാരേ
സ്നാനപാനമൊന്നിൽ പാപമറും
ഗാനകഥാകല്ലോലമപരത്തിൽ.

112
ഭവൻ പിതാവിഹ ഭവാനി മാതാ-
വിവന്നു ഗുരുവും ബന്ധുവുമെവരോ
സ്വാമിഭൃത്യസഖിമാരും രാഘവ-
രാമന്നവരേ ഹിതരെൻ ഹൃദയേ.

113
കലിയുഗമിതിലുലകിനു ഹിതമരുളാ-
നലിവാൻവരാശ്ശാബരമന്ത്രം
ഉണ്ടാക്കീ, വികലാത്ഥവർണ്ണമതി-
ലുണ്ടു മഹാശിവ മഹിമയനന്തം.

114
ഉമാമഹാശിവരിങ്ങു കനിഞ്ഞാ-
ലമലശുഭാമോദാമൃതമാകും
രാമായണമിതു, ഞാനിതിനായവർ
തന്മലരെതിർകഴൽ കൂപ്പാമോക്കാം,

115
ശങ്കരകൃപയാണെൻകൃതി, താരകൾ
തിങ്കളുമൊളിയുമിരവുപോൽ തെളിയും
ഭക്തിപുരസ്സര മേവനിതോതും,
ശ്രദ്ധ പൂണ്ടു കുതുകത്തൊടു കേൾക്കും.

116
കലിയുഗകന്മഷ മററവനുലകിൽ
കല്യജാനകീപതിപദരതനാം.

117
ഗൌരീശങ്കരർ പാഴ്കിനാവിലും
കരുണാങ്കുരമിങ്ങരുളീടുകിലോ
എൻഭാഷാകൃതിതന്നിൽ ചൊന്നൊരു
വൻപുകൾ മുഴുവൻ വാസ്തവമാകും.

118
ശുദ്ധമയോദ്ധ്യാ പുരിയതിലൊഴുകമ-
ശുദ്ധകലിയറും സരയൂനദിയും,
അദ്ധരണിസുതാരമണനു പരമാ-
രാദ്ധ്യരായ പുരനരനാരികളും,

119
സീതാനിന്ദകർ പാപവുമാററി
ശ്രീതാവും നിജധാമമേകിയോൻ,
കൌസല്യാകൃതിയേന്തും സുവിദിത-
കീർത്തികിഴക്കു,മെനിക്കു വന്ദ്യരാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


120
അക്കിഴക്കുനിന്നുദയമിയന്നു
രഘുപതിചന്ദ്രൻ ശുഭതതിസാന്ദ്രൻ
കുഞ്ഞും, ദുജ്ജനസരസിജമതിനൊരു
മഞ്ഞുമായവനു പണിയാമെന്നുടെ

121
വാണീ മാനസ കമ്മത്താലിനി
റാണീദശരഥർ–ബ്രഹ്മാവെവർ തൻ
നിമ്മാണത്താൽ മഹിമയേന്തി,യവ–
രെന്മേൽ—കനിയുക സുതസേവകനിൽ.

122
രാമനിലനഘപ്രേമം പെരുകിയ
ഭൂമിപാലകനെ വന്ദിപ്പൂ ഞാൻ
ദീനദയാലു വകലുമളവിഷ്ടം
തനുടൽ പുല്ലായ്തള്ളിയതാരോ?

123
യോഗഭോഗമതിൽ ഗൂഢമെങ്കിലും
രഘുവരദശ്നമാന്നൊളിയേലും,
ജനകസുതാപതി പദരതിയതിയാം
ജനകനുമലിയുക പരിജനനിരയും.

124
മുമ്പിഹ സോദര ഭരതനു പണിയാം
പണിയാം പറവാൻ തൻവ്രതമിന്നും
മിന്നുംരാമപദത്തേനൊലിയല_
യലയാതരികിൽ നുകരുമാ ഭൃംഗം.

125
വന്ദിപ്പൂ ഞാൻ ലക്ഷ്മണനുടെയതി–
സുന്ദര,ശീതള,സുഖദപദാബ്ജം
ബന്ധുര രഘുവര കീത്തിപതാകാ
ബന്ധത്തിനു വരദണ്ഡമതത്രേ!

126
ഉലകിനുകാരണനാദിശേഷനാ
നിലയിലലിഞ്ഞവതാരം പൂണ്ടു
എന്നിലെന്നുമലിയേണം ഗുണഗണ
ഖനിയാ ലക്ഷ്മണ സോദരവരനും

127
അത്ര ഭരതനോടൊത്ത സുശീലൻ
ശത്രുശൂര ശത്രുഘ്നനു കൂപ്പാം.
രാമനുമാരുടെ കീത്തികൾ പാടിയ–
താമഹാവീര വരഹനുമാന്നും.

128
പ്രണാമമമാദൃഷ്ടവനത്തീയ്യാം
ജ്ഞാനഘനനൻ പവനാത്മജനെന്നും
എല്ലായ്പൊഴുമെവനുള്ളിൽ വിളങ്ങും
വില്ലുമമ്പുമേന്തും രഘുരാമൻ?

129
കപീന്ദ്ര സുഗ്രീവാംഗദാദി, നിശി–
ചരേന്ദ്രപദവും വന്ദിപ്പൂ ഞാൻ
അധമം മൃഗരാക്ഷസതനുവാന്നും
ശ്രീരാമനെയെവർ കണ്ടു വണങ്ങീ?

130
കാമമെഴാതേ രാമപദത്തേ
ക്കാമിച്ചവരാം ഖഗ,മൃഗ,സുര,നരർ,
അസുരരുമവരുടെയെല്ലാം കാൽതാ–
രടിയൻ പണിയാമലിയാനിനിയും.

131
നാനാജ്ഞാനവിശാരദഋഷിമാർ
നാരദ ശുക സനകാദി ഭക്തരും
സാഷ്ടാംഗം വന്ദ്യരിങ്ങു ദാസനി–
ലിഷ്ടമറിഞ്ഞു കനിഞ്ഞീടണമേ.

132
ലോകജനനിയാം ജാനകിതൻ കഴ–
ലാകുംകരുണാമൃത രസകുംഭം
അലിയണമതിനുടെ ബിന്ദു നുകന്നെൻ
മലിനത നീങ്ങി മനംതെളിയേണം.

133
ഭക്തവിപത്തിയറുത്തു സുഖത്തേ
ചേത്തരുളുന്ന രഘൂത്തമനെന്നിൽ
അൻപുംമിഴികളിലമ്പുംകരമതിൽ
വൻപൻ വില്ലുമിയന്നലിയേണം.

134
വാണിയുമത്ഥവു മലയും ജലവും
വാണിയിൽ മാത്രം വേറെ,യതേ പോൽ
സീതാരാഘവരോത്താലൊന്നവ–
രാതുരപാലകരലിയണമിവനിൽ.

135
വന്ദിപ്പൂ ഞാൻ 'രാമ' നാമമിതു
ചന്ദ്രസൂര്യ പാവകാദിമൂലം
വിധി ഹരിഹരവേദമയം, ഗുണഗണ
നിധിയും നിസ്തുലമഗുണവു മിതു താൻ.

136
മഹാമന്ത്രമിതു ഭക്ത്യാ നിത്യം
മഹേശ്വരൻ ജപസാധന ചെയ്തേ
മോക്ഷദമായ്കാശി ഗണേശനിതിൻ
മഹിമയറികയാൽ പ്രഥമ പൂജ്യനായ്.

137
'രാമ'നെന്നതുമറിഞ്ഞുമൊഴിഞ്ഞു
നാമമഹിമയാദികവിയറിഞ്ഞു
ആദികാവ്യസുധയന്നു വഴിഞ്ഞു
സദാശിവനിതുമയോടു പറഞ്ഞു.

138
സഹസ്രനാമ സദൃശമീമന്ത്രം
സദാ ജപിക്കും ശിവയ്ക്കു മോദാൽ
ഹരനദ്ധാംഗം നൽകീ, നാമ–
പ്പെരുമയിലമൃതായ്കാളക്കൂടവും.

139
രഘുപതിപദരതി വഷാകാലം
രാമാക്ഷരമിരുമാസവുമത്രേ
ഉത്തമസേവകർ ധാന്യങ്ങളുമിതു
ഭക്തജനത്തൊടു തുളസിയുരപ്പൂ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



140
മധുരമനോഹരമീ രണ്ടക്ഷര
മാണു രണ്ടു കണ്ണു,ക്ഷരതനുവിൽ
ഭക്തന്നുയിരോക്കാനും സുലഭം
മുക്തിസുഖദമങ്ങിങ്ങും ലാഭം.

141
കേൾക്കുകി,ലോതുകി,ലോർമ്മിക്കുകിലും
കാമ്യം സാനുജരാമസമം മേ
വേറേ വർണ്ണിച്ചാലിങ്ങസുഖം
വേറിടുമോ ബ്രഹ്മജീവയുഗളം?

142
രണ്ടക്ഷരമിവ നരനാരായണ—
രിണ്ടലറുത്തുലകം പാലിക്കും
ഭക്തിസുന്ദരിക്കിരു കുണ്ഡലമണി—
യിത്ത്രിലോക വിധുസൂര്യരുമാകും.

143
സ്വാദതൃപ്തിയാം, മുക്തിസുധസ്സു—
ങ്ങാദിശേഷക്കൂർമ്മം വസുധസ്സും
രണ്ടു വണ്ടുമാം ജനമനതാരിന്നു
രാമകൃഷ്ണരാം യശോദനാവിൽ.

144
രാമനാമമതിലൊളിഞ്ഞുതെളിയും
രേഫാനുസ്വാരങ്ങൾ ഭംഗിയിൽ
ഒന്നൊളി ചിതറും കിരീടമപരം
മിന്നുമൊരണിമണിവർണ്ണമെതിന്നും.

145
നാമനാമികളെ നാമറിയേണം
സ്വാമിഭൃത്യരേപ്പോലെ സമാനം
നാമരൂപമിവയീശ്വരഭാവം
നാ മമല ഹൃദയമിയലുകിലറിയും.

146
നാമരൂപമിതിൽ വലുതു ചെറുതു പറ—
യുംമൊഴിതെററിതു സജ്ജനമറിയും
കാണ്മതു രൂപം നാമാധീനം
നാമമെഴാത്തതു നമുക്കമേയം.

147
നാമമറിഞ്ഞേ രൂപവിശേഷം
നാമറിയൂ നിജകരമാന്നാലും
രൂപമെഴാതേ നാമമോക്കിലാ—
രൂപം സ്നേഹമൊടുള്ളിൽ തെളിയും.

148
നാമരൂപഗതി പറവാൻ പണിയതു
നാമറിയുകതാൻ സുഖ, മതവർണ്ണ്യം
സഗുണവിഗുണമിവനടുവതിൽ നാമം
സാക്ഷി,യുഗളബോധകൻ ദ്വിഭാഷി.

149
അകവും പുറവുമൊരേപോൽതെളിയാ—
നകമതിലതിയാം കൊതിയേന്തുകിലോ
നാവാം ചുമരിതിലാരഘുവരനുടെ
നാമമയം മണിദീപമെരിയണം.

150
വിരിഞ്ചകൃതമിപ്രപഞ്ചമെല്ലാം
വെടിഞ്ഞു വിരതൻ മൊഴിഞ്ഞു നാമം
ഉണന്നു തഞ്ചും ബ്രഹ്മാനന്ദം
വിടന്നു നാമാദ്യങ്ങളുടന്നും.

151
പരമാത്മാവിൻ രഹസ്യമറിവാൻ
പരംകൊതിപ്പോർ നാമജപക്കാർ
സാധകരാം നാമയജ്ഞകാരികൾ
സിദ്ധികളെല്ലാം നേടിവരുന്നു.

152
നാമപാഠമാന്നാത്തൻ പെരുതാ—
മാമയമററതി സൌഖ്യം നേടും
നാലു തരക്കാരായ ഭക്തരും
നാമമഹിമയാന്നനഘസുകൃതികൾ.

153
നാലു പേരിലും വെച്ചീശ്വരനാ—
നാമം പാടും ജ്ഞാനി പത്ഥ്യനാം
നാലു യുഗങ്ങളിൽ, വേദങ്ങളിലും
നാമംമഹിതം കലിയിതിലധികം.

154
സകലാശകളുമകന്നലമവികല—
മകലുഷ രഘുവര ഭക്തിലീനരും
നാമപ്രേമാമൃത സരസിയിൽ നിജ—
മാംമനമൊരു ചെറുമീനായ് പോററും.

155
സഗുണനിർഗ്ഗുർണം രണ്ടും ബ്രഹ്മം
സത്യമഗാധമനാദിയനുപമം
എന്മതമിവകളിലധികമുത്തമം
നാമമതേ ദീനപരംധാമം.

156
നിർഗ്ഗുണമഗമം ബ്രഹ്മം, സഗുണം
സുഗമ,മൊന്നരണിയുരംതിങ്ങും തീ
അപരമതെരിതീയെതിരായ് തെളിയും
സപദി രണ്ടുമെളുതാക്കും നാമം.

157
അതിനാലോതീ ഞാനിവ രണ്ടിലു—
മധികമഹിതമിഹ രാമനാമമേ
പ്രൌഢിയല്ലിതെൻ പ്രേമം കലരും
ദൃഢവിശ്വാസ വികാസവിലാസം.

158
സകലജീവജാലത്തിലുമെഴുമാ
നിഷ്ക്കള നിർഗ്ഗുണ സച്ചിൽ ബ്രഹ്മം
മിന്നും നാമത്താൽ ദൈന്യമറും
മണി കൈവന്നാൽ വില കൂടെ വരും.

159
ഇങ്ങിനെ നിർഗ്ഗുണ,മതിനേക്കാളും
പൊങ്ങും നാമമഹിമയുലകത്തിൽ
മങ്ങും രാമനുമിതിനുടെ സുഷമയി_
ലിങ്ങുവിചാരമിതാണു മനസ്സിൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



160
ഭക്തഹിതത്തിനു നരതനുവേന്തീ
സത്തർ സുഖത്തിനു പെരുതഴൽ മോന്തീ
രാമനീയമല നാമനീരിലിനി
നീ മുദാ മുഴുകി മംഗളമണയുക.

161
രാമൻ മുനിപത്നിക്കഴൽ നീക്കി
നാമം കോടികുമതി നിരകററുക്കും
രാമൻ മുനിഹിത മതിന്നൊടുക്കീ
ഭീമയക്ഷിയെസ്സൈന്യമടക്കും.

162
നാമഭാസ്കരൻ ഭക്തന്മാർക്കു—
ള്ളാമയ ദോഷാഗമനമടക്കും
രാമൻ പുരഹരചാപമൊടിക്കും
നാമം ഭവഭയമാകെയൊടുക്കും.

163
'ദണ്ഡകം' മഹിതമാക്കീ, നിശിചര
മണ്ഡലമതു ഖണ്ഡിച്ചു രാമൻ
ജനമനമതിലതി ശുദ്ധികലർത്തി—
ക്കലിമലനിര ഖണ്ഡിക്കും നാമം.

164
മുക്തിവരുത്തീ കാട്ടാളത്തി—
ക്കുത്തമ ജടായുവിന്നും മാത്രം
രഘുനന്ദന ശുഭനാമം ഖലജന
സംഘത്തിനുമഘമുക്തി കൊടുത്തു.

165
സുഗ്രീവവിഭീഷണരിൽ മാത്രമാ
സ്സീതാപതിയലിവതിയായ്ത്തുകീ
നാമമനേകം പാവങ്ങളിലുമി—
താമറകളാലിങ്ങും പുകററു പാകീ.

166
രാമൻ കപികുലമണികളുമൊത്താ—
ണാമാതിരിയൊരു ചിറപണിതീർത്തു
കടലിൽ, ഭവക്കടൽ നാമമെടുത്താ—
ലുടനേ മരു വിതറിയണം സുജനം.

167
രാമൻ രാവണവംശമറുത്തു
രാജ്യം പൂകീ സീതയൊടൊത്തു
കൂടിയയോദ്ധ്യാരാജധാനിയിൽ
പാടീ ഗുണമൃഷിസുരർ നന്മൊഴിയാൽ.

168
നാമമോർക്കയാൽ, പ്രേമം വഴിയും
കാമമോഹകുലബലമുട, നടിയും
ഭക്തമനസ്സാനന്ദം പൊഴിയും
സ്വപ്നത്തിലുമഴലിൻ നിഴലൊഴിയും.

169
ഇമ്മാതിരിയാ ബ്രഹ്മത്തെക്കാററു
നാമം വരദം; വരദരിൽ വെച്ചും
രാമചരിത ശതകോടിയിൽ നിന്നിതു
കാമമറിഞ്ഞേന്തീ ശിവനമൃതം.

170
നാമമലികയാൽ ശിവനവിനാശീ
തിന്മയെഴും വേഷം ശുഭരാശീ
സനകാദികളാം മുനിസത്തമർശ്രീ
ശുകനും ചിൽസുഖമിതിനാലേശീ.

171
നാമത്തിൻ കഴിവറിയുകമൂലം
നാരദനും ഹരിഹരർതൻപ്രിയനായ്
പ്രഹ്ലാദനുമിഹ നാമജപത്താ—
നാഹ്ലാദം ഹരിഭക്തരിലേകി

172
ധ്രുവനഴൽ തീർന്നു ഹരിനാമത്താ—
ലവിചലമനുപമ ലോകം പൂകി
പവനസുതനുമിതു നിനവാൽ നിത്യം
പാവന രഘുവരനേ വശമാക്കീ.

173
അജാമിളൻ, ഗജരാജൻ, വേശ്യയു—
മജനാമത്താലജരായ്തീർന്നു
നാമമഹിമ ഞാനെത്തുവരെയോതാം
രാമനുമാളല്ലെളുതല്ലിതിനായ്.

174
കലിയുഗമിതി ലതി ശുഭനിരതരുവൊരു
കല്പകതരുവൊരു രാമ നാമമേ
നിനവൊരു നീചൻ തുളസീദാസനു
മന്നിലതേ തുളസീ പദമേകീ.

175
നാലു യുഗങ്ങളിൽ, മുഴലോകങ്ങളിൽ
മാലറുമെന്നും നാമജപം താൻ;
വേദപുരാണ സുജനമതവും പര—
മാദരമാന്നിതു വാഴ്ത്തിവരുന്നു.

176
സത്യയുഗത്തിൽ ധ്യാനത്താലും
ത്രേതയിലീശൻ യാഗത്താലും
ദ്വാപരമതിലോ പൂജകളാലും
സപദി കനിഞ്ഞരുളീടും പോലും.

177
കരാളമിക്കലിയുഗമിതിൽ—ദുരിത—
ക്കടലിൽ നീന്തുവൊരുമീനമാം മനം
രാമനാമമാ മമ്മമാത്രമേ
തന്മടിയേററൂ; കനിവാൽ പോററൂ.

178
കലിയിലെഴാ ഭക്തി, കർമ്മ, മറിവും;
നലമാലംബം രാമനാമമേ
കപടമൂർത്തികലികാലനേമിയേ—
ക്കൊലചെയ്യും പടുകപിവരനിതു താൻ.

179
ശ്രീരാമനാമനരഹരി, കലിയാം
ഹിരണ്യകശിപുവിനെക്കൊലചെയ്യും
പ്രേമമെഴും പ്രഹ്ലാദന്മാരേ
പ്പരിചൊടു കാക്കുമനാരതമലിവാൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



180
പ്രേമമുറന്നോ, വൈരമുയന്നോ
നാമമുരച്ചാൽ മംഗളമെവനും
ഉയരും നിനവിതിനാലിവനവനത—
ന്നുദ്യതനായ് രാമകീത്തി പാടാൻ.
181
രാമനെൻെറ കുറവാകേത്തീക്കും
ത്തുമയാന്ന കൃപയെന്നിലൊഴക്കും
തിന്മയെഴും സേവകനിവനെങ്കിലു—
മമേയ മഹിമന്ദ വെടിയുവതാമോ?
182
ലോകങ്ങളിലും, വേദങ്ങളിലും
സൽകീത്തിയുമപകീത്തിയുമാന്നോൻ,
അകവും പുറവും തിരിയാത്തോ,നല—
കാകെയറിഞ്ഞോൻ,ധനിക,നധനനും.
183
അകലുഷമതിയാം കൃഷകൻ, ചതുരത
സകലം തികയും നഗരവാസിയും,
സുകവികുകവികളുമാം നരനാരിക—
ളാകുംപോലേ തന്മൊഴിവടിവാൽ.
184
പുകഴ, മതറിയും, മോദം വഴിയും
പ്രാകൃതരാം നരപാലകരലിയും,
ത്തുകും തേന്മൊഴിയവിരതമവരിൽ,
തൻകഴിവൈശ്വരമെന്നൊരു ഗവ്വും.
185
പൂകും പതിവിതു പണ്ടേ, രാമ—
ന്നകമലർ തെളിവതു പ്രേമംകൊണ്ടേ
186
എന്നാലുംകനിവിൻനിധി രാഘവ—
നെന്നിൽ—പ്രേമവിഹീനനി—ലലിയും
ശാഖാമൃഗവും മന്ത്രി,യചേതന
ശിലയും നൌകയെവൻ കനിവാന്നാൽ.
187
എന്നേ ശ്രീരഘുകലവര സേവക—
നെന്നോതുന്നു സകലരുമെന്നാൽ
നിന്ദയിതും കനിവാന്നു സഹിപ്പൂ
ദീനദയാലുതയാലെയുദാരൻ.
188
പെരുകിയൊരെന്നുടെ പാപം കേട്ടാൽ
നരകവുമൊന്നുനടുങ്ങുമിതോക്കേ
അരിയഭയമിവന്നെന്നാലീ രഘു—
വരനുകിനാവിലുമില്ല കലുക്കം.
189
എന്നല്ലെൻ വിഭുവീ മൊഴി കേട്ടും
നന്നായെൻ മതിഭക്തിയറിഞ്ഞും
നന്ദിക്കാതെയിരിക്കാ, ഹൃദയം
നന്നായെങ്കിലതാണതികാമ്യം.

190
ഭക്തർചെയ്യു മററകുററമേതും
ഭക്തപ്രിയനവനുള്ളിൽ മറക്കും
ബാലിവദ്ധ്യനായേതൊരു പാപം
മൂല,മതേ സുഗ്രീവൻ ചെയ്തു.
191
വിഭീഷണൻ ചെയ്തീടിന തെററും
വിചാരിച്ചതില്ലെന്നല്ലവരേ
ഭരതനൊടൊപ്പം രാജസദസ്സിൽ
ശ്രീരഘുനാഥൻ വിരവൊടു വാഴ്ത്തി.
192
ശാഖാമൃഗമെങ്ങുലകു മുഴവനും
ശാസിക്കും ശ്രീരഘുവരനെങ്ങോ
എന്നാലും നിജശീലഗുണത്താൽ
തന്നൊടു തുല്യതയേകീ രാമൻ.
193
രാമരാമ! നിൻഗുണഗണ മഹിമയി—
ലമല പദവിയാർ പൂകിയതില്ലാ?
അപ്രമേയനായ് മഹിയിതിലിവനും
സൽപദമാന്നു വിളങ്ങും നൂനം.
194
ഈ മാതിരി നിജഗുണദോഷം ചൊ—
ന്നമലമഖില പദനതി ചെയ്തിനി ഞാൻ
കലിയുഗകലുഷം കളയും രഘുവര—
കഥാമനോഹരകീത്തി പുകഴ്താം.
195
ഭഗവാൻ യാജ്ഞവല്ക്യനീക്കഥയാ
ഭരദ്വാജനോടരുളീ പണ്ടേ
അതു ഞാനോതാമതുലശുഭംകര—
മതനു കതുകമിനി സുജനങ്ങാംക്കായ്.
196
ശംകരനീക്കഥ മുമ്പേ തീർത്തു
ശംകരിയോടരുളീ കൃപമൂലം
രാമഭക്തനാം കാകഭുശുണ്ഡി—
ക്കമാവരൻ പിന്നീടു കൊടുത്തു.
197
വീണ്ടും യാജ്ഞവല്ക്യനാക്കാകഭു—
ശുണ്ഡിയിൽ നിന്നിതറിഞ്ഞു ഗീതമായ്
ഭരദ്വാജനതു കേംപിച്ചു പോൽ
ഹരികഥയിതു പലർ പിന്നീടറിവൂ.
198
അവർ, തന്നറിവാൽ കരതലാമലക—
മതുപോലെല്ലാകഥയും കണ്ടു
അങ്ങിനെ ഹരിപദരതമതിയാന്നോർ
ഭംഗിയിലിതു പലമാതിരിയാക്കി.
199
ഞാനീക്കഥ വാരാഹക്ഷേത്രം
തന്നിൽവെച്ചു ഗുരുവരുംവതു കേട്ടു
എന്നാലന്നൊരു ബാലനായ ഞാൻ
നന്നായറിവാൻ മതിയാന്നില്ലാ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



200
ഗൂഢം രഘുവരകഥയരുളുന്നോൻ,
ഗാഢഭക്തിയാലതു കേൾപ്പോനും,
ദൃഢമറിവാന്നോർ, ഞാനോകലിമല
മൂഢമനസ്സുനതെങ്ങിനെയറിയും?
201
എന്നാലും ഗുരു പലകുറിയോതി-
ത്തന്നതറിഞ്ഞേൻ മതിപോലിഞ്ഞാൻ
ഇന്നതു ഭാഷയിലോതാ,മേഴതാം
നന്നായെൻമതി തെളിയുവതിന്നായ്.
202
ഹരിയെൻ മനമിതിലലിവാൽ പ്രേരണ
തരുവതിനാൽ ഞാൻ കഴിവിനു തുല്യം
നിജമോഹഭ്രമ സംശയമറുമീ-
യജകഥ തീക്കാം,ഭവഭീ നീക്കാം.
203
രാമഗാഥ കലികല്മഷം നീക്കും
സാമയഹൃത്തിൽ വിവേകം ചേക്കും
പാപവിഷപ്പനിയുടനടി പോക്കും
പരമശാന്തിസുഖമാക്കുമണക്കും.
204
സുജനങ്ങൾക്കിതു മൃതസഞ്ജീവനി
സകലഭവാമയഭേക ഭുജംഗിനി
ഉലകിലൊഴുകിവരുമമൃതതരംഗിണി
യലിവിയലും കാമധേനുനന്ദിനി.
205
ഭക്തജനത്തിനു ഹിമഗിരിനന്ദിനി
ദൈത്യസൈന്യസമനാരക ഭംജിനി
സകലവിശ്വസംധാരിണി ധരണീ-
സദൃശ,സുജനതതി 'ഹരിപുര'റാണീ.
206
യമദൂതമുഖത്തിനു മഷി പൂശാൻ
യമുന, മുക്തിയമൃതരുളാൻ കാശി
ദാശരഥിക്കതിപാവന, തുളസീ-
ദാസനുഹിതകരിമാതാ ഹുലസീ.
207
ശങ്കരനിതു ഹിതമേകും നമ്മദ
സകലസുജനസുഖശാന്തിശമ്മദാ
സൽഗുണസുരഗണമതി നദിതിയുമീ
സൽക്കഥ, രഘുവരഭക്തിസംപ്രദാ.
208
ഇത്തിരുകഥ താൻ മന്ദാകിനി,യാ
ച്ചിത്രകൂടമോ? നിമ്മലചിത്തം
പ്രേമമേ ഗഹന ദണ്ഡകവനമിതി-
ലമിതമുദാ രാമൻ വിഹരിപ്പൂ.
209
രാമചരിതമൊരു വരചിന്താമണി,
സുമതിസുന്ദരീശൃംഗാരമണീ,
ഉലകിനുമംഗളസരണിയുമാണീ
നിലയറിവാലണിയാം ധനധരണീ.
210
വൈരാഗ്യജ്ഞാനയോഗഗുരു, സം-
സാരരോഗമതിനമര വൈദ്യനാം
സകലധമ്മനിയമത്തിനു വിത്താം
സീതാരാമപ്രേമജനകനാം.
211
ശോകപാപസന്താപഹരണമിതു
ലോകാന്തരമതിലും സുഖമരുളും
ജ്ഞാനനൃപന്നിതു മന്ത്രിവരൻ, ദുര-
യെന്നമഹാജലധിക്കൊരഗസ്ത്യൻ.
212
ഭക്തമനസ്സാം കാട്ട തകക്കും
ഹസ്തിയായ കാമത്തിനു സിംഹം,
പുരഹരനൊരു പൂജ്യാതിഥി,വറുതി-
പ്പെരുംകാട്ടുതീക്കൊരു ജലമേഘം.
213
വിഷയാശീവിഷമതിനു മന്ത്രമണി,
വിഷമവിധി തിരുത്തീടും ലേഖിനി,
മോഹതമിസ്രമറുക്കും ദിനമണി,
മേഘമാണു സേവകധാന്യത്തിൽ.
214
അഭിമതമരുളാനമരമരം, ഹരി-
ശംഭുസമാനം സേവകസുലഭം,
കവിശരദൃതു, ഹൃദയാകാശത്തിനു
കമ്രതാര,മിതു ഭക്തജീവനാം.
215
സകലസുകൃതഫലപാരണ,യിതുതാ-
നകലുഷഹിതകര സജ്ജനവൃന്ദം,
ഭക്തമനോമയമാനസഹംസം,
മുക്തിസുരാപഗയാന്ന തരംഗം.
216
ചണ്ഡാനലസമമഖില ദംഭപാ-
ഷണ്ഡമണ്ഡലം, കലിമലകപടം,
എല്ലാം വെണ്ണീറാക്കും സീതാ
വല്ലഭരഘുവര ഗുണഗണമെന്നും.
217
രാമചരിതരാകേശൻ, നിജകര-
രാജിതമാക്കും വിശ്വമാകവേ
എന്നാൽ, സുജനകമുദചാതകനിര-
യനിതര സാധാരണ സുഖമേലും.
218
മഞ്ഞണിമലതൻ മകളൊട്ട ശിവനതി
മഞ്ജുളമായരുളീടിന മാതിരി
ഇഞ്ഞാൻ പാടാം ശ്രീദശരഥസുത-
മഞ്ജുഗാഥയതിമാത്രവിചിത്രം.
219
മുമ്പീക്കഥ കേൾക്കാത്തവരാരും
സമ്പ്രതി സംഭ്രമമാന്നീടരുതേ
അതിരുമെതിരുമിയലാത്ത രാമകഥ-
യറികിൽ ജ്ഞാനികളൽഭുതമേലാ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



220
രാമകഥക്കൊരു പരിമിതിയില്ലാ
രാമായണമെണ്ണാനെളുതല്ലാ
രാമനവതരിച്ചല്ലോ പലകുറി
രാമഭക്തർ താനുണ്മയിതറിവൂ.

221
കല്പമനുസരിച്ചനുപമഹരികഥ—
യല്പേതരമായ് പാടീ മുനിമാർ
മാനസമകമേ ശങ്കകളഞ്ഞീ
'മാനസ' കഥയിനി കേൾക്കുക മോദാൽ.

222
രാമനനന്തൻ, ഗുണവുമനന്തം
സീമയേന്തിടാതുള്ളൊരു കഥയാം
ഇതിനാലമലം മതിമലരേന്തും
കൃതികൾ സുകൃതികളുമൽഭുതമിയലാ.

223
ഏവം സംശയമഖിലം നീക്കി—
പ്പാവനഗുരുപദമുള്ളിലിണക്കി
ഇക്കഥ മുഴുവൻ ശുഭതരമാക്കി—
ത്തീർക്കാനിത ഞാനിനിയും കുപ്പി.

224
ശിവപദതളിരിണ താണു വണങ്ങി
ശ്രീരഘുവരകഥ വർണ്ണിക്കാം ഞാൻ
പതിനാറു നൂറു മുപ്പത്തൊന്നൊടു—
മൊത്തവർഷമിതു 'തുളസി' തുടങ്ങീ.

225
ചൈത്രനവമിയാം മംഗളദിനമതി—
ലിത്തിരു ചരിതമയോദ്ധ്യാപുരിയിൽ
സർവ്വതീർത്ഥസമ്മേളനകാല—
ത്തവികല കീർത്തിവളത്തിയുയർത്തി.

226
അസുര,നാഗ,നര,പക്ഷി,മുനീശ്വര—
രയോദ്ധ്യയണവൂ ഭക്തിവിവശരായ്
രാമജന്മതിഥിയാഘോഷിപ്പൂ
രാമഗാഥയവരാലാപിപ്പൂ.

227
സജ്ജനനിരയന്നകലുഷ സരയൂ—
മജ്ജനമാന്നു മനസ്സിൽ മനോജ്ഞം
ശ്യാമരാമതനുകാന്തി നിനവണി—
ഞ്ഞമല നാമജപമുഖരിതമുഖരാം.

228
''കണ്ടു,കൊണ്ടു,മിതിലാണ്ടും ജലമുറം—
ക്കൊണ്ടു മറുക്കാം പാപമശേഷം
മതിബലമിയലും വാണിക്കുമിതിൻ
മഹിമയവർണ്ണ്യം'' വേദമിതോതീ.

229
സമസ്ത സുവിദിതമാകും പാവന—
രാമധാമമാമയോദ്ധ്യയിങ്കൽ
ഏതു ജീവിയും നിജതനുവെടിയുകി—
ലതുലഭവാമയജലനിധി താണ്ടും.

230
സകലശുഭദമായ് സിദ്ധിപ്രദമായ്
സർവ്വമനോഹരതാധിവാസമായ്
വിലസുമിപ്പുരിയെ വന്ദിച്ചെഴുതാം
ശ്രീലരാമകഥ കാമാദിഹരം.

231
രാമചരിതമാനസമെന്നിതിനുടെ
നാമം കേൾക്കുകിലതിശയമിയലാം
വിഷയ ഭവാഗ്നിയിലെരിയും മാനസ—
വാരണമതിനിസ്സുരസ്സുഴലറും.

232
രാമചരിതമാനസമിതു മുനിജന
രമണീയമുമാവല്ലഭരചിതം
ദോഷദുഃഖദാരിദ്ര്യങ്ങൾക്കും
ദവാഗ്നിയൊക്കും,കലിയേപ്പോക്കും.

233
ശിവനിതുമാനസമകമേ നിർമ്മി—
ച്ചവസരമാന്നരുളീ ശിവയോടായ്
അതിനാൽതാൻ രാമചരിതമാനസ—
മിതിനു നാമമായ് ശിവനുടെ കൃപയാൽ.

234
അതേ സുഖദകഥ ഞാനുരചെയ്യാം
മതിമാന്മാരേ ശ്രദ്ധയേലുവിൻ!

235
എന്തിനുമാനസമുണ്ടായുലകിതി—
ലെന്തിനിതേവം പ്രഖ്യാപിതമായ്?
ഞാനീക്കഥയിനിയോതാം ശിവരേ
ദ്ധ്യാനിച്ചും കൊണ്ടവികലമതിയായ്.

236
ഹുലസിയിലഹിധരനലിയുകയാലീ—
ത്തുളസിമാനസകവിതമിയന്നു
മതിപോലിതു മധുരാകൃതിയാക്കാം
മതിമാന്മാരിതു നുകരുവതാക!

237
സുമതിയവനിതാൻ, ഹൃദയമോ കയം,
സമസ്തവേദപുരാണ മുദനവാൻ,
സുജനമുകിൽപ്പട, സകലത്തിലുമീ—
സ്സുമധുരരാമകീർത്തിമഴ പൊഴിവൂ.

238
സദ്ഗുണലീലവർണ്ണിപ്പതു, തെളിവൊടു
സകലകന്മഷവുമുടനടി നീക്കും
പ്രേമഭക്തിതന്നവർണ്ണ്യമഞ്ജിമ
താന്മധുരിമയും കുളിർമയുമാകും.

239
ശ്രീമയമാമഴനീർ സുകൃതികളാ
രാമഭക്തർതൻജീവനമെന്നും
അതുമതിയാകും ഭൂമിയിലൊഴുകി
ശ്രുതിവഴിയായുറംത്തട്ടിൽ ചേരും,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



240

ഘനമായ്തീൎന്നും, കാന്തി കലൎന്നും,
മിന്നുമെന്നു, മതിശൈത്യമിയന്നും.

241

കഥയിതിലതി ശുഭചിന്താഫലമായ്
കഥിതം നാലുതരം സംവാദം
കടവു നാലുമവയതിരമണീയം
കലികല്മഷമറുമപാരപുണ്യം.

242

ഏഴു കാണ്ഡമാം പടവുക,ളറിവിൻ
മിഴിയാൽ കാണാമതിസുഖമേലാം
അഴകെഴുമിനകുലവരഗുണകഥയാ-
ണാഴം മാനസമിതിനറിയേണം.

243

രാമൻതിരുപുകളാം തെളിനീരൊലി,
യമലമുപമയാം ചേലെഴുമലയൊലി,
മധുരവൃത്തമാം താമരസാവലി,
മഹിതയുക്തിയാമണിമുക്താവലി,

244

അസമ വിവിധരുചി വിമല് കമലവര-
'കുസുമമഞ്ജരീ'മഞ്ജുളഭംഗീ
അസദൃശമൎത്ഥം, ഭാവം, ഭാഷാ-
സുഷമയിവയിതിൻപൊടി, തേൻ, മണവും.

245

പുണ്യപുഞ്ജമാം മഞ്ജുളമളിയും,
ജ്ഞാന, വിരാഗ, വിവേകഹംസവും,
ധ്വനി, രൂപകനിരയാകിയ നിരവധി
മീനവു, മിതിലതി കുതുകം താവും.

246

ധൎമ്മാ, ൎത്ഥ, കാമ, മോക്ഷം, നവരസ-
മമലവിരതിയും ജപവും തപവും
ജ്ഞാന, വിവേകം, യോഗവുമെന്നീ-
യനവധി ജലചരമിതിൽ വിഹരിപ്പൂ.

247

സുകൃതിനാമഗുണഗാനം, നൂനം
സകലസലിലചരവിഹഗകൂജനം,
സുജനസമാജം, ചുററുംമാന്തോ-
പ്പ, ജനിൽ ഭക്തി, വസന്തമിതിങ്കൽ

248

ഭക്തി വിചിത്രതയാൎന്നു തളിക്കും
ക്ഷാന്തി, ദയാ, ദമലതാവിതാനം
യമനിയമാവലി സൂനപാളി, ഫല-
മമലമറിവ, തിൻരസമീ പ്രേമം.

249

പലമാതിരി കഥയിതിൽ വൎണ്ണിപ്പതു
പലനിറമോലും പറവകളത്രേ.

250

ചരിതാകൎണ്ണനപുളകം പൂങ്കാ-
വരിയസുഖം താനവയുടെ കളിയാം
നിൎമ്മലമനമാമുടമ, ഭക്തിമയ-
നയനനീരിനാലിതിനെ നനപ്പൂ.

251

നന്നായിതു പാടുന്നവരാണി-
ഞ്ഞൊന്നാമതിതിന്നുടയൊരുടമകരം
പിന്നേക്കേരംപ്പവരാണധികാരിക-
ളെന്നും ശുഭമിച്ചരിതമാനസം.

252

കാക്കകരം—വിഷയവിഷാമിഷലോലുപർ
ബകനികരവുമിതു പരിസരമണയാ
കക്കകരം, തവളകളെന്നീ വകയോ-
ടൊക്കും രസവിഷയമിതിൽകിടയാ.

253

അതിനാലിങ്ങു പുറപ്പെടുവോക്കൊരു
മതിസുഖമില്ലാ, കളവിതിലില്ല
വിഷയവിഷമനിര താണ്ടുവോൎക്കു പീ-
യൂഷം ഹരികൃപയില്ലാതില്ല.

254

ദുൎജ്ജനസംഗം മാൎഗ്ഗദുൎഗ്ഗമത
ദുഷ്ടവാക്യമേ ദുഷ്ടമൃഗൌഘം
ഗൃഹഭരണത്തിൻ ദുരിതകാര്യനിര-
യിഹ ദുസ്താരം ശൈലമലംഘ്യം.

255

കൊടിയൊരടവിമോഹാദികരം, ദുസ്തര-
തടിനി വിഫലമാം തൎക്കവിതൎക്കം

256

ശ്രദ്ധയാം വഴിച്ചിലവും, സജ്ജന
ശുദ്ധസംഗവും, രാമഭക്തിയും
താവും ജനമേ മാനസമിതിൽ വ-
ന്നാവും വിധമാനന്ദം നുകരു.

257

മാലുപൊറുത്തരികാൻും, നിദ്രാ-
മയവിഷമജ്വരമതിനാലുള്ളിൽ
മൂൎഖതയാമതിശൈത്യംമൂലം
മൂഢന്നിതിൽ മുഴുകീടാനാമോ?

258

അതിനാൽ, കുളിയോ, കുടിയോ കഴിയാ-
തതിമാനി തിരിച്ചു ഗമിച്ചിടുമേ?
സ്ഥിതിയാരാനും ചോദിച്ചാൽ സൂ-
നൃതമോതിതിനെ നിന്ദിക്കും.

259

അന്തരായനിര ലേശവുമേശാ
സുന്ദരരഘുവരകാരുണിയാൎന്നാൽ
സാദരമിങ്ങു സരസ്സിൽ കുളിയാൽ
സകലതാപനിരയാററാം, മാററാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



260
രാമചന്ദ്രപദഭക്തിയിയന്നോ—
നീമാനസസരസമെന്നും വെടിയാ
സോദര! നീ യിതിലാശയെങ്കിലോ
സുജനസംഗമിനിയുടനേ ചെയ്യു.

261
ഈ മാനസമിഹ മാനസമിഴിയാ—
ലമലമറികയാൽ കവിയിതിൽ മുഴുകീ,
പ്രേമാമൃതരസമായിട പഴകീ,
ശ്രീമയ ഹൃദയാനന്ദം തഴുകീ.

262
ഇന്നതിനാൽ രാമൻ പുകൾ നിറയും
കവിതാരസമയ സരയൂനദിയും
ഒഴുകി, മറയുലകുമാമിരു കരയും
തഴുകുംപടി, യിതുനിരയം കളയും.

263
മാനസസരസീ നന്ദിനി, നദിയിതു
നൂനം കലിതരുമൂലമറുക്കും.

264
മാനസനന്ദിനിയാമിതിന്നരവിട—
മനുപമ സുജനസഭാ സാകേതം
കരകളിലുയരും ഗ്രാമനഗരനിര
വിരവൊടു കേൾക്കും ജനങ്ങൾ നിയതം.

265
കീർത്തിസരയുവിതു സരയം രഘുവര
ഭക്തിഗംഗതന്നലയിലിണങ്ങീ
വൻപടവെന്നോരനുജകീർത്തിയാം
വൻപുഴയൻ പൊടതീങ്കലിറങ്ങീ.

266
ഇടയിലിടതടവുക്കൂടാതെയമര—
തടിനിഭക്തിയിതു സന്തതമൊഴുകും
വിരതിയുമറിവും കരകളമലരഘു
വരതനുപാരാവാരമണയുവാൻ.

267
മാനസമിതിൽനിന്നുറന്നൊഴുകുമീ
മംഞ്ജുകീർത്തിധരി ഭക്തിഗംഗയിൽ
ചേർന്നിടുമിതിലെഴുമനവധികഥയിഹ
തോന്നീടും തീരദ്രുമനിരയായ്.

268
ഉമാമഹാശിവ വിവാഹസംഘം
ശ്രീമയമാനസ ജലചരനിരയാം
രാമജന്മ സമ്മോദമിതിൻ ചുഴി,
യൂർമ്മിമാലയും മറ്റൊന്നല്ല

269
നാലുബാലർതൻകഥയിതിൽ വിവിധം
വിലസിത വികസിത കമല നിവഹമാം
ദശരഥ കൌസല്യാദിചരിത്രം
ഭ്രമര സലിലചരവിഹഗനികരമാം.

270
സീതാപരിണയ സുന്ദരകഥയിതി—
ലതിമഹിതാഭ കലർത്തീടുന്ന
നല്ല ചോദ്യനിര നൌകാനിവഹം
ചൊല്ലും മറുപടി കൈവർത്തകനാം.

271
കഥാനുസന്ധാനമിതിൻ തീരഗ—
പഥസഞ്ചാരി സമൂഹം സതതം
ഭൃഗുപതിരോഷം ഭീമമൊഴുക്കാം
ഭാസുരരാമവാണി നൽകടവാം.

272
സാനുജരാമപരിണയം സുഖ ക—
ല്യാണമണക്കുമൊരേററമിതിങ്കൽ
പാടുന്നവർ കേൾപ്പവരും, നലമാ—
റാടു, മാറിതിൽ സുകൃതംമൂലം.

273
രാമാഭിഷേക ശുഭവിതാന, മഭി—
രാമോത്സവ സമ്മിളിത ജനൗഘം,
കൈകേയീ ദുർബ്ബുദ്ധി, യിതിങ്കൽ
കൈപ്പുരസം ബഹുകഷ്ടഹേതുകം.

274
നിറയും ബാധകൾ കുറയാൻ കരയിൽ
ഭരതചരിത്രം ജപമയയജ്ഞം
ഖലകലിദുർഗ്ഗുണകഥന, മിതിൻ ജല—
നിലയിലെഴും ചെളി, കാകബകവുമാം.

275
കീർത്തിയാറിതാറൃതുവിലുമഭിനവ—
മത്യന്ത പവിത്രം പ്രവഹിപ്പൂ
ഉമേശപരിണയമിതിൽ ഹേമന്തം
രാമജന്മമഹമോ ശിശിരം താൻ.

276
രാമവിവാഹസമാജവർണ്ണനം
രാജിതമാമൃതുരാജവസന്തം
ദുസ്സഹമാംവനഗമനം ഗ്രീഷ്മം
ദുസ്തരമാർഗ്ഗഖേദകഥ വെയിലാം.

277
സുരകുലധാന്യത്തിനു സുഖമരുളാൻ
ഘോരനിശാചരസമരം വർഷം
രാമരാജ്യ ശുഭവർണ്ണനമല്ലോ
നിർമ്മല ശരദാഗമനം നൂനം.

278
സതീശിരോമണി സീതാഗുണഗണ—
ഗീതിയിതിന്നതുലാമലസലിലം
എന്നുമൊരേപോലവർണ്ണ്യമായ് താൻ
മിന്നും രാമചരിത്രം ശൈത്യം.

279
നാലു സഹജർ തൻ നോട്ടം, മാട്ടവും,
കളിയും, ചിരിയും, കളഭാഷണവും
സഹജഭാവവും ജലമിതിനിയലും
സുരഭിത, മധുരതയെന്നിവയത്രേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



280
ആർത്തിതീർത്തുമതിദൈന്യമടത്തും
നിസ്തുലമീത്തെളിനീരാശ്ചര്യം
കേൾക്കിൽ നമ്മചേർത്താശാദാഹം
നീക്കിമനസ്സിൻ മലിനത പോക്കും.

281
നീരിതു രഘുവരഭക്തിവിടത്തും
തീരേ കലിയുഗ കല്മഷമടത്തും
ജനനമരണഭയ ഹാനി വരുത്തും
ദീനജനങ്ങളിൽ മുത്തു വിടത്തും.

282
നിർമ്മലമിതു കാമാദിയകററും
വിമല വിവേക വിരക്തികളേററും
സ്നാനപാനമാൻ്റാലിതു മാററും
മാനസതാപപാപവും മററും.

283
തെളിനീരിതിനാൽ ഹൃദയം കഴകാ—
ത്താളുകരം കലിയുഗവഞ്ചിതരത്രേ
അവരുടെ ജീവൻ മൃഗമെന്നതുപോൽ
ഭവമരീചികയിലോട്ടം, വാട്ടം.

284
അറിയുംപടി ഞാൻ ജലമിതിനിയലും
വരഗുണമോതീ, മതിയിതിൽ മുക്കീ!
ഗൌരീശംകരർ നിനവണിഞ്ഞു, ശുഭ—
മാരംഭിക്കാം ചരിതമാനസം.

285
ഇപ്പൊഴുതുൽപലരമ്യം, രാമൻ
തൃപ്പദമെൻ ഹൃദയത്തിലിണക്കീ
രണ്ടു മുനീശ്വരർ കണ്ടു കഥിച്ചോ—
രിണ്ടലററും കഥ വർണ്ണിച്ചീടാം.

286
ശ്രീരഘുവരപദഭക്തി വളർന്നും
സാരസത്യപഥമതിലറിവാർന്നും
കരുണാശമദമനിധിയായ് തീർന്നും
ഭരദ്വാജനാ പ്രയാഗിൽ വാണു.

287
മകരരാശിയിൽ സൂര്യനെഴുന്നൊരു
മാഘമാസമതി, ലാപ്രയാഗയിൽ
മനുജ, ദനുജ, സുര, കിന്നരർ മുഴുവൻ
മുഴുകീടുന്നു, മുദമേലുന്നു.

288
അക്ഷയവടതരുതൊട്ടു പുളകമൊട്ട
ലക്ഷ്മീപതിപദപൂജകരം ചെയ്വു
അങ്ങുഭരദ്വാജാശ്രമദേശം
തിങ്ങിടുമഴകൊടു വിലസീടുന്നു.

289
സ്നാനത്തിന്നായ് വരുമൃഷിമുനിമാർ
സമ്മേളിപ്പൂ പർണ്ണശാലയിൽ
പ്രാതഃസ്നാനം ചെയ്തവർ ഭഗവൽ
പരമാം കഥകരം പലതും പറയും.

290
ധർമ്മവിചാരം, തത്വവിവേകം,
ബ്രഹ്മനിരൂപണമിത്യാദികളും
ജ്ഞാനവിരക്തി വളർത്തും ഭക്തിയു—
മനിശം മുനിമാരങ്ങുര ചെയ്യും.

291
ഇങ്ങിനെ മാഘസ്നാനം ചെയ്തവർ
തങ്ങടെ യാശ്രമദേശം പൂകും
ഓരോവഷ്വുമവിടെയിതേ പോൽ
ചേരും സജ്ജന,മാനന്ദിക്കും.

292
ഒരുകുറി മകരസ്നാനം ചെയ്താ
പ്പുരുസുകൃതിജനം പിരിയുന്നേരം
അറിവിൻ കടലാം യാജ്ഞവല്ക്യനേ
ബ്ഭരദ്വാജമുനി തടഞ്ഞുനിർത്തീ.

293
ആദരപൂർവ്വം കാൽകഴകിച്ചു, കു—
ശാസനമേകിയിരുത്തിയ ശേഷം
പൂജിച്ചാ മുനിതൻ പുകരംപാടി
പ്പിന്നേപ്പാവനമിതുവിധമോതീ.

294
വേദനിഗൂഢരഹസ്യവുമറിയും
വൈദികനങ്ങെൻ ശങ്കകരം കളയൂ!
കൃപയും ഭീതിയുമിവനിഹ മറയാ—
തൊഴികഴിവില്ലിനിയഴലുകളൊഴിയാൻ.

295
മുനിവര! ഗുരുവരനോടരംക്കലവറ—
യൊന്നു തുറന്നറിയിച്ചാൽമാത്രം
അറിവിയലാമെന്നല്ലി പുരാണം,
മറകരം, മുനീന്ദ്രരു മരുളീടുന്നു.

296
ഈ വിധമോർത്തീയറിവിൻ കുറവുകരം
സേവകനിന്നിവനറിയിക്കുന്നേൻ
രാമനാമമതിനമിത മഹത്വം
സുമതി സുജനനിര പുകഴുന്നല്ലോ!

297
ജ്ഞാനഗുണാകരനാകിയ ശംകര—
നനുവേലമിതിൻ ജപമേലുകയാൽ
കാശിയിൽവെച്ചു മരിപ്പോർക്കെല്ലാ—
മാശു പരമപദമേകീടുന്നു.

298
ഇമ്മാതിരി മഹിമാവലമേകും—
ശ്രീമഹാശിവനുമുപദേശിക്കും—
രാമനാരു? മുനിപുംഗവ! കരുണാ—
ധാമ! ഭവാനുപദേശിച്ചാലും.

299
രാമനുണ്ടൊരാരാം ദശരഥതനയൻ
ഭൂമിയിലാക്കു മവൻകഥയറിയാം
പത്നീവിരഹാലത്തൽ മുഴുത്തുര—
ണത്തിലവൻ രാവണനെക്കൊന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



300
ത്രിപുരദഹന,നാരാമനാമമോ?
ജപസാധനചെയ്‌വതു മററൊന്നോ?
ജ്ഞാനവിവേകവിചാരം ചെയ്കിനി
മുനിജനമൌലേ! നേരോതുകയേ!

301
മാമകമാമീ ഭ്രമസന്ദേഹം
മാററുക വിസ്തൃതമാകും കഥയാൽ
പുഞ്ചിരിയാന്നാ മുനിവരനരുളീ:-
യഞ്ചിതരാമചരിതമറിയും നീ

302
അകവും പുറവും രാമഭക്തിമയ-
നാകിയനിൻ ചാതുര്യമറിഞ്ഞേൻ
ഗൂഢം രഘുവരഗുണമറിവാൻ നീ
മൂഢനെന്നപോൽ ചോദ്യംചെയ്‌വൂ.

303
എങ്കിൽ പറയാം കേൾക്ക സാദരം
മംഗളകരമാം രഘുവരചരിതം
മഹാമോഹമാം മഹിഷാസുരനിതു
മഹാകാളിയെന്നറിയുകെടോ നീ.

304
സുജനചകോരം രാമചരിതമിതു
സുന്ദരചന്ദ്രികപോലെ കുടിപ്പൂ!
നിന്നേപ്പോൽ സന്ദേഹമിയന്നള-
വന്നു ഭവാനിയൊടിതു ശിവനോതീ.

305
ഉമാമഹാശിവസംവാദം ഞാ-
നെൻമതിബലാനുരൂപം ചൊല്ലാം
എന്നേതുമട്ടിലെന്തിനതുണ്ടാ-
യെന്നുകേൾക്കിൽ നിൻദുഃഖം നീങ്ങും.

306
അഗസ്ത്യമുനിതന്നാശ്രമമലിവാ-
ലഗജാശിവരെഴുനള്ളിയൊരുന്നാൾ
ത്രേതയി,ലഖിലേശ്വരനെയറിഞ്ഞൃഷി-
യതിഥിപൂജനം വിധിപോൽചെയ്തു.

307
അഗസ്ത്യനാ രഘുവരകഥവാഞ്ഛിയ-
തഗജാകാന്തനുമലിവൊടു കേട്ടു
അനന്തരം ഹരിഭക്തിരഹസ്യം
ഗുണവാൻ മുനിയൊടു ഗിരീശനരുളീ.

308
രാമഗാഥ കേട്ടും പാടിയുമ-
ങ്ങുമാമഹാശിവർ ചിലനാൾ വാണു
പിന്നീടൃഷിയൊടു വിടവാങ്ങീട്ടവർ-
തന്നുടെ നിലയം തിരിച്ചു മോദാൽ.

309
അതേ കാലമുലകിന്നഴൽതീക്കാ-
നവതരിച്ചു രവികുലമതിൽ രാമൻ
പിതൃവചനം നിറവേററാൻ രാജ്യം
പാടേ വിട്ടു വനാന്തചാരിയായ്.

310
എങ്ങിനെ രാമദേവനെക്കാണാ-
നിങ്ങുവരുംതര,മങ്ങുപോകിലോ
തിങ്ങും ജനമവതാരമറിഞ്ഞിടു-
മിങ്ങിനെ വഴിയിൽ നിനച്ചു ഗിരീശൻ.

311
മഞ്ജുമാമലക്കുഞ്ഞീക്കാര്യമ-
റിഞ്ഞീലേതും മതിയിലെങ്കിലും
നഞ്ഞണിഞ്ഞവൻ നെഞ്ചിൻ നിനവുപ-
റഞ്ഞു കാണാനുഴറും മിഴികൾ.

312
രാവണമരണം മാനവനിൽ നി-
ന്നാവണമിതു ശരിയാകും രാമൻ
കാണണമൊന്നല്ലായ്കിലതനുശയ-
കാരണ,മായതിനെന്തൊരുപായം?

313
ഈശനീവിധം ചിന്താവശനാ-
യാശരപതിലങ്കേശനമപ്പോൾ
നീചനായ മാരീചനെയുടനൊരു
നല്ല സുവർണ്ണപ്പൊളിമാനാക്കീ.

314
കപടവേഷനായ് സീതയെ രാവണ-
നപഹരിച്ചു വിഭുവൈഭവമൂഢൻ
മാനേക്കൊന്നനുജനൊടും രാമൻ
വന്നിതുടജമുടനുറന്നു മിഴിനീർ.

315
വിരഹവികലനരനേപ്പോൽ രാമൻ
തിരഞ്ഞു സാനുജനലഞ്ഞു കാട്ടിൽ
യോഗവിയോഗവിഹീനനുമെന്തിഹ
രാഗവിരഹശോകാതുരനാവാൻ?

316
അതിവിചിത്രമീരാമചരിത്രാ-
മൃതം നുകരുമറിവുള്ളോർ മാത്രം
മോഹവിവശരാം മന്ദമതികളിതു
മഹാമോശമെന്നോർത്തിടു,മോതും.

317
ശിവനതുസമയം രാമചന്ദ്രനേ-
യവികലകാന്തി സുധാസമുദ്രനേ-
കണ്ടുമോദമുൾക്കൊണ്ടു പരിചയം
കൊണ്ടതില്ലതൊരകാണ്ഡമാകയാൽ.

318
''ജയജയ സന്മയ! ചിന്മയ! മായാ-
മേയ! നമസ്തേ!''യെന്നു ശംകരൻ
ചൊന്നു പുളകമാന്നങ്ങിനെയന്നാ
ക്കുന്നിൻമകളൊടുമൊത്തു തിരിച്ചു.

319
സതി നിജപതിയുടെ നിലയതുകാൺകേ
സ്സന്ദേഹം ഹൃദയത്തിലിയന്നു
ശങ്കരനലകിതിനീശൻ സതതം
സകലസുരാസുരനരമുനിവന്ദ്യൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



320
എന്തിനുകേവലമൊരു നൃപസുതനേ
വന്ദിപ്പൂ പരചിദ്രൂപത്തിൽ?
ചിന്തുമവൻതനുകാന്തിയിലെന്തൊര–
മന്ദമോദമിതു കാന്തനു കാണ്മൂ?

321
വേദവിദിതമായ്, ഭേദരഹിതമായ്,
വിശ്വം നിറയും വിഗുണം ബ്രഹ്മം
ക്ഷിതിയിതിലൊരു നരപതിയുടെ സുതനാ–
യിതുമാതിരിയുടലേന്തുവതാമോ?

322
സുരഹിതരതരായ് നരതനുവേന്തും
ഹരിഹരരൊരുപോൽ സർവ്വജ്ഞന്മാർ
ദനുജാരികളവർ പാമരമനുജ സ–
മാനമൊരുവളേത്തിരഞ്ഞലയുമോ?

323
ശിവനരുളിയമൊഴികളവാകാ, താൻ
സർവ്വജ്ഞാനിയിതാരുമറിവതാം
ഇങ്ങിനെ ശിവതന്നുള്ളിലപാരം
പൊങ്ങീ സംശയപാരാവാരം.

324
ഭവാനിയൊന്നും ചൊന്നീലെന്നാൽ
സർവ്വവുമന്തര്യാമിയറിഞ്ഞു
പറഞ്ഞു—നാരീപ്രകൃതിയിതുള്ളിൽ
നിറഞ്ഞ ശങ്കകൾ തീർക്കു ഭദ്രേ!

325
ആരുടെ കഥ കുംഭജമുനിപാടീ–?
യാരുടെ ഭക്തിയനു ഞാൻ വാഴ്ത്തീ?
അവൻതന്നെയാണിഷ്ടദേവനീ–
യവിരതമുനിജനസേവ്യനറിക നീ!

326
നിത്യനിർമ്മലമനസ്സിനാലെ മുനിസിദ്ധ–
രേവനെ നിനച്ചിടും?
'നേതി'യെന്നു നിഗമാഗമങ്ങൾ പര–
നേവനുള്ള പുകൾ പാടിടും?
ഭക്തലോകഹിതമേകുവാനവതരിച്ചി–
താമനുകുലത്തിലാ–
സ്സത്യചിന്മയ നമേയമായ, നഭിരാമ–
നായ രഘുരാമനായ്.

327
ഗരളകണ്ഠനരുളും മൊഴിയന്നാ–
ളവളുടെ കരളതിലേശീലേതും
ഹരിമായാബലമോർത്തുവീണ്ടുമാ
ഹരൻചിരിച്ചരുളചെയ്താനേവം—

328
നിന്നകമിയലും ശങ്കകളകലാൻ
ചെന്നു പരീക്ഷിച്ചീടുക നല്ല
വന്നുചേരുവോളം ഞാനിവിടേ
ത്തന്നെയാൽത്തറയീൽ വിശ്രമമേലാം.

329
നല്ല വിവേകവിചാരംവഴി നീ
വല്ലാത്തീ ഭ്രമമാകവെ നീക്കു!
വിടവാങ്ങിസ്സതി നടന്നു, ഞാനെ–
ന്നടവണ്ടേന്തിടുമിതുനിനവാന്നു.

330
ദക്ഷസുതക്കിതു ശുഭകരമല്ലെ–
ന്നക്ഷണമനുമാനിച്ചു ശിവനും
തന്മൊഴിതന്നിൽ സംശയമാർന്നതു
നന്മയല്ല വിധിവിപരീതംതാൻ

331
രാമചന്ദ്രകൃപപോൽ വരുമെല്ലാം
നാമിതോർത്തുമാലേന്തുകയില്ലാ
എന്നു നിനച്ചു ശിവൻ ഭഗവാൻ ഹരി
തന്നുടെ നാമമിരുന്നു ജപിച്ചു.

332
പലതും പലകുറി ചിന്തിച്ചൊടുവിൽ
പാർവ്വതി, സീതാവേഷമെടുത്തു
മാനുഷേന്ദ്രനാം രാമചന്ദ്രനുടെ
മാർഗ്ഗമണഞ്ഞുവരുന്നതറിഞ്ഞു.

333
കൃത്രിമവേഷം കണ്ടപോതു സൌ–
മിത്രി ചകിതനായ് ശങ്കിതനായീ
എന്നാലതിഗംഭീരൻ ചൊന്നീ–
ലൊന്നും സഹജമഹിമയറിയുന്നോൻ.

334
സർവ്വസാക്ഷിസകലാന്തര്യാമിയു–
മായ്‌വിലസും ഭഗവാൻശ്രീരാമൻ,
സേവകഭാവുക ദാനതല്പരൻ
പാർവ്വതിതൻ പൊളിവേഷമറിഞ്ഞാൻ.

335
സതിയുടെ വേഷവിധാനത്തിൻ പൊളി
സഹജമായ നാരീപ്രകൃതിക്കളി
തന്നുടെമായ,യിതോർത്തുനിന്നു, തെളി
ത്തേനൊലിവാണി പുഞ്ചിരിച്ചരുളീ.

336
പിതൃനാമം നിജനാമവുമാർന്നാ
സ്തുതിയേയഭിവാദ്യം ചെയ്തോതീ
വിശ്വ വന്ദ്യനെങ്ങാവൃഷകേതു?
വനമിതിലലയാനെന്തൊരു ഹേതു?

337
രാമഗൂഢമൃദുവചനം കേൾക്കേ–
യുമയൊന്നങ്ങു പരുങ്ങിവശായീ
പേടിപൂണ്ടു തെല്ലരിയാടാതെയു–
മുടനടിനടകൊണ്ടാൾ ശിവപാർശ്വം.

338
ചിന്തിച്ചു—ഞാൻ ശങ്കരവാക്യം
നിന്ദിച്ചു, രഘുരാമമഹത്വം
അറിയാതിനിഞാനെന്തു പറയുമെ–
ന്നരിയൊരാധിയുമയിങ്കലെരിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



339
വഴിയും സതിയുടെയഴൽതീപ്പാൻ തൻ
കഴിവുകാട്ടിനാനഴകൊട്ട രാമൻ
വഴിയിൽ സീതാലക്ഷ്മണസഹിതൻ
പൊഴിയും കുതുകമിയററി നടന്നാൻ.

340
വീണ്ടുംസതിനോക്കുമിടത്തെല്ലാം
കണ്ടു, സുന്ദരവേഷർ മൂവരേ
ഉണ്ടങ്ങെല്ലാം സിദ്ധമുനീശ്വര–
മണ്ഡലമവരേസ്സേവിപ്പാനും.

341
സീമയററമഹിമാഭരമേന്തും
കമലജ,മുരഹര, പുരഹരനികരം
എന്നല്പനവധി വേഷമിയന്നൊരു
വിണ്ണവരുംകഴൽ പണിവതു കണ്ടു.

342
അനുപമസൂഷമകളാകിയ സതിമാ–
രനവധി, വാണീരമാദേവിമാർ
കണവൻവേഷങ്ങൾക്കനുഗുണമായ്
കമനീയാംഗമൊടണിയായ് വിലസീ.

343
സതിയെങ്ങും രഘുപതിയേസ്സീതാ
പതിയായ്കണ്ടു, സകലദേവരും
ക്ഷിതിയിലെഴും പലമാതിരിയാം ജഡ–
ചേതനജാലവുമങ്ങിനെ ചുററും.

344
പലവേഷക്കാർ മനുകുലവരനേ–
പ്പൂജചെയ്‌വതായ് കണ്ടു; പക്ഷേ
പരംധാമനാം സീതാപതിയുടെ
പാവനവേഷമൊരേപോലെങ്ങും.

345
സീതാലക്ഷ്മണരാമന്മാരേ–
സ്സതിയങ്ങിനെകണ്ടതിഭയമാർന്നു.
ഗാത്രം ഞെട്ടിവിറച്ചുള്ളിളകീ
നേത്രമിരുട്ടി,യിരുന്നു വഴിയിൽ.

346
ദക്ഷകന്യകൺമിഴിച്ചു നോക്കീ
പക്ഷേകണ്ടീലൊന്നുമക്ഷണം
പലകുറിരഘുവരപദതളിർ കൂപ്പി–
പ്പുരഹരസവിധം മെല്ലേ പൂകീ.

347
അരികിലണയുമുമയോട്ട ശിവൻപും–
ചിരിചൊരിഞ്ഞരുളിയീവിധമപ്പോൾ
''എങ്ങിനെ രാമപരീക്ഷ ചെയ്തു നീ–
യിങ്ങുപറയുകയി മുഴവൻ നേരേ''.

348
മനുവരമഹിമയറിഞ്ഞു മുരച്ചു,
മനംപിടഞ്ഞവൾ നേരുമറച്ചു;
'അപ്പരീക്ഷ വേണ്ടെന്നേവെച്ചു,
തൽ പദതളിർ തൊഴുതേച്ചുതിരിച്ചു.

349
താങ്കൾ പറഞ്ഞതുമുഴവൻ നേരെ–
ന്നെങ്കലിന്നു വിശ്വാസമുറച്ചു,
ശങ്കരനതുപൊഴുതെല്ലാം നിനവാൽ
തങ്കരളിലറിഞ്ഞൊന്നു ചിരിച്ചു;

350
സതിയേക്കൊണ്ടും കളവോതിക്കും
സീതാപതിമായക്കു നമിച്ചു;
ഹരിതന്നിച്ഛാമയമാം ഭാവി–
ക്കരിയ ബലത്തേത്തന്നെ നിനച്ചു;

351
ഭവാനി സീതാവേഷമെടുത്തതു
ശിവനുടെ മനമതിലഴലുനിറച്ചു;
സതിയേയിതിലഭിനന്ദിപ്പതു നിജ
ഭക്തിലോപമെന്നാലോചിച്ചു;

352
പാവനയാമീഭവാനിയേക്കൈ–
ക്കൊൾവതുവരമോവെടിയുക ശരിയോ?
വെളിവായൊന്നും ചൊല്ലീലെന്നാൽ
വഴിയുമല്ലല്ലുംതള്ളിയലച്ചു;

353
ശങ്കരനപ്പോൾ ശ്രീരഘുവരപദ
പങ്കജമലർതൻ നിനവണിയാന്നു
ഉടനേമതിയിൽ സതീപതിത്വം
വെടിയുമെന്ന ദൃഢചിന്തയുയന്നു.

354
അങ്ങിനെയോർത്തതിധീരൻമതിയിൽ
തിങ്ങിയഭക്ത്യാ യാത്ര തുടന്നു
ജവമൊട്ടവാനിൽ മുഴങ്ങീതപ്പോൾ—
''ശിവഭക്തിയിന്നു ദൃഢമായ് തീന്നു.''

355
''ഇമ്മാതിരിയാർ പ്രതിജ്ഞചെയ്‌വോൻ
രാമഭക്തഭഗവാനങ്ങെന്യേ.''
എന്നതു കേട്ടുമചിന്താകുലയാ–
യൊന്നുപരുങ്ങിച്ചോദ്യം ചെയ്താൾ.

356
''അലിവിൻ കലവറ, നേരിൻനിറപറ–
യങ്ങരുളീടുക! മുഴവനുമയിഹര!''
ഹരവധുചോദ്യം വഷിച്ചതിനൊരു
മറുപടി പുരഹരനരുളീലപ്പോൾ.

357
സതിമനമതിലിതു മാതിരിയോർത്തു—
''സർവ്വജ്ഞൻപതിസകലമറിഞ്ഞു
നേരുകേട്ടഞാൻ ചെയ്തതുമുഴവൻ
നാരീസഹജം ചപലതയത്രേ.''

358
പ്രേമസുന്ദരത ചിത്രം, നീരും
പാലൊട്ടചേന്നു തുല്യവിലപേറും
പക്ഷേ, പൊളിതൻപുളിയുംചേരും
പൊഴുതതുമുഴവൻ ദുസ്വാദ്ദുറും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



359
തൻകുചേഷ്ടിതം നിരുപിക്കേസ്സതി—
തൻകരളിലഴലവണ്ണ്യമുയർന്നു
കരുതീമാമകമാമപരാധം
കരുണകൊണ്ടു പതിയോതീലെന്നും.

360
''കാളകണ്ഠനാൽത്യക്ത'യെന്നു, മതി
കാളമാകുലതയാളി വലഞ്ഞു
തന്നുടെപാപമോർത്തു ശിവയൊന്നും
ചൊന്നീലുലപോലുള്ളമെരിഞ്ഞു.

361
വൃഷഭകേതുശിവനുമയേച്ചിന്താ—
വിവശയെന്നു കണ്ടോരോകഥകരം
നിറഞ്ഞശോകം കുറഞ്ഞു നീങ്ങാൻ
പറഞ്ഞുതാൻ കൈലാസമണഞ്ഞു.

362
ഉടൻപ്രതിജ്ഞാദൃഢനായ ശിവൻ
വടമൂലത്തിൽ പത്മാസനനായ്
ഇന്ദ്രിയങ്ങരംതൻ പണികരംമുടങ്ങീ
ശാന്തമഖണ്ഡ സമാധിതുടങ്ങീ.

363
കൈലാസത്തിൽ സതിയുടെമനമതു—
കാലമല്ലലിൻ കടലിൽമുങ്ങീ
ആരുമറിഞ്ഞീലീരഹസ്യമെ—
ന്നാലും ദിനമൊരുയുഗമായ് നീങ്ങി.

364
തെററിദ്ധാരണ പതിയുടെവാക്കിൽ
പററീ,രാമനിലവമതിയേററീ
അററമററൊരഴൽ താണ്ടാനെന്നിനി
പററുമെന്നുമയി_ലാധികരം മുററീ.

365
കർമ്മസാക്ഷിയാം ധാതാവെൻദു—
ഷ്കർമ്മത്തിനുഫലമേകിയതു ചിതം
എന്നാൽ ശങ്കരഭഗവാൻ തള്ളിയൊ—
രെന്നിലുയിരു നിൽക്കുന്നതനുചിതം.

366
അവണ്ണ്യമാംമട്ടപണ്ണ്യയഴലാൽ
വീവണ്ണ്യയിങ്ങിനെ നിനവാന്നോതീ—
വിഭോ! ഭവാനലിവിൻകടലെന്നതു
വേദവിദിതമങ്ങഴലറുവോനാം.

367
അതിനാലിതഞാൻ തൊഴുതറിയിക്കാ—
മെൻതനുവുയിരൊട്ട വേറാകണമേ!
ശങ്കരഭഗവാൻ തങ്കലിവരംക്കക—
ളങ്കംപ്രേമം സത്യമെങ്കിലോ

368
സർവ്വദർശിയാമങ്ങുകേരംക്കുകീ—
പ്പാവത്തിന്നെഴമാവലാതികരം
ഭർത്തൃപരിത്യാഗാത്തിയിതുടനെയ—
ടർത്തുവതിന്നായ് മൃത്യുവേകണേ!

369
ദക്ഷസുതക്കുള്ളാർത്തി പുകൾക്കും
ദക്ഷനൊരുവനില്ലിത്രിലോകിയിൽ
എമ്പത്തേഴായിരമാണ്ടുകഴി—
ഞ്ഞപ്പുരവൈരിസമാധിയുണന്നു.

370
രാമനാമമാമൂഢൻ തുടങ്ങീ—
യുമയറിഞ്ഞണഞ്ഞടികരം വണങ്ങീ
പ്രമഥേശനവരംക്കാസനമേകി—
പ്രമോദമേറും പുഞ്ചിരിതുകീ.

371
ഹരൻ സരസ ഹരികഥ തുടരുമ്പോരം
ധരാനാഥനായിരുന്നു ദക്ഷൻ
അജനവനേശ്ഗുണമഹിമകരം മൂലം
പ്രജാപതികളുടെ നായകനാക്കീ.

372
ധരയിലേവനീ നിലയും വിലയും
വരുമെന്നവിനയമതിയാം മതിയും
അനയവുമേറീ ദക്ഷനു, തിരിയും
ഗ്ഗുണിയും പ്രഭുതയിലുലയും തുലയും.

373
ദക്ഷൻവലിയൊരു യാഗം ചെയ്‌വാ—
നക്ഷീണധനൻ വട്ടം കൂട്ടീ
യാഗഭാഗഭോജികളാം ദേവക—
ളാഗതരായ് സാദരം ക്ഷണത്താൽ.

374
കിന്നര,നാഗ,സിദ്ധ,ഗന്ധർവ്വരു—
മന്നു ബന്ധുജനസംഘസമേതം
ചെന്നു, ഹരിഹരവിരിഞ്ചർമാത്രം
ചെന്നീലാ യാഗഭാഗമേലാൻ.

375
വാനിലനേകം വിമാനമഴകാ—
ന്നനവരതം പാറുന്നതുകാൺകേ
ധ്യാനനിരതരാം മുനികളുമിളകും
വാനവർ നാരികരം പാട്ടുംകേരംക്കേ,

376
സതിചോദിച്ചാളെന്തിതെന്നു ശിവ—
നതിനുത്തരമായെല്ലാം ചൊല്ലീ
യജ്ഞവാർത്ത സതികേട്ടു തെളിഞ്ഞു
യാത്രക്കായ്മനമൊന്നു പിടഞ്ഞു.

377
പതിയങ്ങവളേത്തീരെവെടിഞ്ഞതി—
ലതിമതിതാപാൽ ചൊന്നീലൊന്നും
എങ്കിലുമൊട്ടവിൽ പ്രേമഭീതിമതി
ശങ്കയുമാന്നും മധുരമുരച്ചു—

378
ശങ്കര! കരുണാസാഗര! ജനകൻ
മംഗളകരമാം യാഗം ചെയ്‌വൂ
ഉത്സവമതിനങ്ങനുമതിതന്നാ—
ലുത്സുകഞാൻ സാദരമങ്ങണയാൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



379
കാലവൈരിയരുളീ നിന്നിഷ്ടം
നല്ലതു,ക്ഷണമില്ലാത്തതു കഷ്ടം
മററു പുത്രിമാരാഗ്ഗതകരം ഞാ—
നററവൈരിയായ് ദക്ഷനനീയും.

380
ബ്രഹ്മസഭയിൽ വെച്ചന്നൊരുനാളിൽ
നമ്മൊടവന്നപ്രീതിയുദിച്ചു
അതിനാലനിമന്ത്രിത നീ പോവതു
മതികേടതിയാമവമതിയുണ്ടാം.

381
സ്വാമി, മിത്ര, ഗുരു, പിതൃനിലയങ്ങളി—
ലാമന്ത്രണമെന്യേ ചെന്നീടാം
എന്നാൽ വൈരമെഴുമിടം ചെന്നാൽ
വന്നീടാ ശുഭമെന്ന മറികനീ.

382
ജഗതീപതി പലമാതിരിയോതീ
ഭവിതവ്യതയാൽ സതിയബോധയായ്
ശിവൻ പിന്നെയും ചൊന്ന ക്ഷണിക്കാ—
തവിടേപ്പോവതെനിക്ക രുചിക്കാ.

383
ദക്ഷയാഗമതിനത്രകിണഞ്ഞും
ദക്ഷകുമാരി പുറപ്പെട്ടപ്പോൾ
ത്ര്യക്ഷൻ പുരഹരനൊപ്പം പ്രമഥാ—
ദ്ധ്യക്ഷരെ യേകിയയച്ചു സതിയേ.

384
പിതൃഗൃഹമേറീ സതി, ദക്ഷഭയാൽ
പ്രീതികാട്ടിയില്ലാരും പാർത്തും
അമ്മമാത്രമാസ്സോദരിമാരും
സമ്മോദാദരഹാസമട്ടത്തു.

385
ഇല്ലാ കുശലപ്രശ്നം, ദക്ഷന—
തല്ലാ സതിയേക്കണ്ടെതരിയുകയായ്
യാഗശാലയിൽ ചെന്നു സതി, ശിവ—
ഭാഗവുമവിടേക്കണ്ടീലെങ്ങും.

386
പതിയപമാനം കണ്ടു സഹിക്കാ—
തതിയായ് സതിതൻ മതിയെരിതീയായ്.
പതിവാക്യം ശരിയായ്, ഹൃദയത്തിൽ
പതറിയദുഃഖമിതേ കൊട്ടതായീ.

387
ഉലകിൽ ദാരുണദുഃഖം പലതാം
വലുതതിലെല്ലാം ജാത്യപമാനം
സതിയിതു കരുതി ക്രോധാകുലയായ്
മാതാവുപലേ സാന്ത്വനമോതീ.

388
എന്നാൽ ശിവാപമാനംസഹിയാ—
തൊന്നുമേശിടാതുടൻ ഭവാനി
ചൊന്നാളരിശം ചിതറും വചനം
വന്നുനിറഞ്ഞ സദസ്സോടേവം:—

389
''കേൾപ്പിൻ! സകല സഭാവാസികളേ!
മുപ്പുരാരിയേ നിന്ദിച്ചവരേ!
ഉടനടി ഫലമിഹ കാണാം, ജനകൻ
കൊടിയൊരു പശ്ചാത്താപാകുലനാം.

390
ശ്രീപതി, പശുപതിനിന്ദചെയ്യുവോൻ
സപദി വദ്ധ്യനാണാരായാലും
കഴിവില്ലെന്നാലായതു കേൾക്കാ—
തൊഴിയണമവിടം വിട്ടിതു നീതി.

391
ജഗതീ ജനകൻ സർവ്വഹിതകരൻ
ജഗദാത്മാത്രിപുരാരി മഹേശൻ.
മന്ദനെൻ പിതാവവനെ വെറുത്തു
നിന്ദിതമീയുടൽ ദക്ഷവീര്യജം.

392
അതിനാൽ ചന്ദ്രമൗലിയേദ്ധ്യാനി—
ച്ചിത്തനുവിന്നു വെടിഞ്ഞീടുന്നേൻ
എന്നവൾ യോഗാഗ്നിയിലെരിയുമ്പോ—
ളൊന്നായ്പോങ്ങീ നിലവിളിയെങ്ങും.

393
സതിയുടെ മരണമറിഞ്ഞ ശിവഗണം
സപദിയജ്ഞഭംഗത്തിനു പാഞ്ഞു
യാഗഹാനിയേക്കണ്ടു മുനീന്ദ്രൻ
ഭൃഗുവുടനവരേച്ചെന്നു തടഞ്ഞു .

394
അന്തകാന്തകൻ വിവരമറിഞ്ഞു
പൊന്തും രോഷംകൊണ്ടുപൊരിഞ്ഞു
വീരഭദ്രനങ്ങുറഞ്ഞണഞ്ഞു
സരയംയാഗമൊട്ടങ്ങിമുടിഞ്ഞു .

395
ദക്ഷനതേ ഗതിയാന്നാനേതൊ—
ന്നിക്ഷിതിയിൽ ശിവനിന്ദകരേലും
ഇച്ചരിത്രമൂലകാകവെയറിയും
ഞാൻ ചുരുക്കി വർണ്ണിച്ചേനതിനാൽ.

396
മരിക്കവേ ഹരി ശിവസ്സു നൽകീ
''വരിക്ക ശിവനേയെന്നു'' മീവരം
അതുമൂലം ഹിമഗിരിതന്മകളാ—
യവതരിച്ചു സതി പാർവ്വതിയായും.

397
നഗനന്ദിനിയായതു മുതലവിടം
നിരവധി സിദ്ധി വിഭൂതിയുറവിടം!
ശമദമ സമുചിതമായ പാർപ്പിടം
മാമുനിമാർക്കേകീ ഗിരിമകുടം.

398
മഞ്ഞണിഞ്ഞ മഞ്ജുമലയിലണിയായ്
മാമരമെന്നും സുമഫലമാർന്നു
മണികൾ പലേതും നിറയും ഖനിയും
മഹാശൈലമതിലിനിയു മുയർന്നു,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



399
ഖഗമൃഗാളി സതതം സുഖമാളീ,
ഭൃംഗപാളി തേടീ മധുകേളീ
തങ്കരളിൽ വൈര വഹ്നിയാളീ—
ലാക്കും തെളിനീരൊഴുകി നദികളിൽ.

400
രാമഭക്തിയാൽ മാനവനേപ്പോ—
ലുമയാൽ ഗിരിവരനൊളിപരമാർന്നൂ
മംഗളമുത്സവമവിടെ നടന്നൂ
മങ്ങാതതു ബ്രഹ്മാദി പുകഴ്ന്നൂ.

401
നാരദനീ വൃത്താന്തമറിഞ്ഞാ
ഗിരിവര ഗൃഹമെഴുനള്ളീതൊരുനാറം
ശൈലരാജനധികാദരമേന്തി
ക്കാലിണവന്ദിച്ചരികിലിരുത്തീ.

402
പത്നീസഹിതൻ മുനിപദതീർത്ഥം
പത്തനമെങ്ങും തളിച്ചു ഭക്ത്യാ
പുത്രിയെ യൃഷിതൻ കഴൽ പണിയിച്ചുമു—
പാത്തമോദനായിത്തരമോതീ.

403
ത്രികാലജ്ഞനാണല്ലോ താങ്കറം
സകലലോകസഞ്ചാരിയുമല്ലോ
അതിനാലെൻ മകറം തൻ ഗുണദോഷം
മതിയിൽ വിചാരിച്ചരുളുക ഭഗവൻ!

404
മുനി, പുഞ്ചിരിയാന്നരുളീ മധുരം:—
കന്ന്യക ഗുണഗണഖനിയാണല്ലോ.
പ്രകൃതിയാകൃതിയുമതിശുഭമിവറംതൻ
പേരുമംബികാ, ഭവാനിയിവയാം.

405
ലക്ഷണമെല്ലാം പൂർണ്ണം കണവനു
പക്ഷമാകമിവളേതുകാലവും
നിത്യസുമംഗലി യിവറം നിങ്ങറംക്കതി—
കീർത്തി ജഗത്തിൽ വിടർത്തി വളർത്തും.

406
സകലരുമിവളേപ്പൂജിക്കും, തൻ
സേവകക്കു ദുർല്ലഭമില്ലുലകിൽ
സതിമാരിവളുടെ നിനവാന്നു, പതി—
വ്രതമാം വാറംമുനയേറി നടക്കും.

407
കുന്നേ! കന്യക ഗുണവതി യെന്നാ—
ലിന്നേരം ചിലദോഷം കേറം നീ:—
ഗുണരഹിതൻ, മാതാപിതൃഹീനൻ,
വഷ്ണേയെന്നുമിരിക്കുമശംകൻ,

408
ജടകറം ധരിച്ചൊരമംഗള വേഷൻ,
പാടേ നഗ്ന, നകാമനുമായോൻ,
പതിയാകമിവറംക്കെന്നൊരു രേഖക—
ളിത ഞാനിവളുടെ കയ്യിൽ കാണ്മൂ

409
മുനിവാക്യം നേരെന്നു കരുതിയവർ
മനംവാടി, യുമ ഹർഷം നേടീ
ഈ രഹസ്യമൃഷികണ്ടീലാക്കും
പുറമൊന്നാണകമൊരുപോലാമോ?

410
മുനിമൊഴി പാഴാകില്ലെന്നോർത്താ
മൈന, മഞ്ജുമല, യാളിനിരയ്ക്കും
പുളകമുയർന്നൂ, ബാഷ്പമുറന്നൂ,
പാർവ്വതിയാമൊഴിയേ നിനവാർന്നൂ.

411
ശിവപദകമല പ്രേമം തിങ്ങീ
കൈവരുമോയെന്ന ശങ്കപൊങ്ങി
ചിന്തകളുള്ളിൽത്തന്നെയൊതുങ്ങി
ചെന്നവറം സഖിതൻ മടിയിൽ വിളങ്ങീ.

412
കളവാകാ ദേവർഷി വാക്യമെ—
ന്നാളികറം ദമ്പതിമാരുമോക്കവേ
ഗിരിവരനൊതീ മുനിയൊടു ധീരൻ
പരമുപായ മിതിനെന്തു കൃപാലോ?

413
മുനീന്ദ്രനരുളീ:—ഹിമവൻ കേറംക്കൂ!
ദാനവമാനവ ദേവരിലാക്കും
ചതുരാനനകൃത ലിഖിതം നീക്കും
ചതുരതവാൎന്നാ നീയിതുറക്കൂ!

414
എങ്കിലു മുണ്ടൊരുപായം ഭഗവാൻ
തങ്കഴിവാലതു സഫലവുമാകും
ശങ്കവേണ്ട മുമ്പോതിയമാതിരി
യാങ്കണവനെ നിൻ കുഞ്ഞു വരിക്കും.

415
എന്നാൽ തിന്മകറം ഞാൻ വർണ്ണിച്ചതി—
ലൊന്നൊഴിയാതേ കാണാം ശിവനിൽ
നന്നായ് നിൻ മകളവനേ വേറംക്കുകിൽ
നന്നായ് കരുതും ദോഷവു മുലകിൽ.

416
ശേഷ ശയനനിൽ ദോഷം കാണാ
ദോഷജ്ഞന്മാർ പോലുമശേഷം.
ആശ്രയാശരാമഗ്നി സൂര്യരിൽ
മോശമോതുകില്ലാരും ലേശം.

417
മംഗളമായ് തെളിനീരാന്നൊഴുകും
ഗംഗചിലപ്പോറം ചെളിനീരാകും
എങ്കിലും മഹിതമായ് പുകഴും,ചതു—
രങ്കലൊരാളും കാണാ ദോഷം.

418
അല്പനീ നിലയിലേറാനോക്കിൽ
കല്പം മുഴുവൻ നരകം തിന്നും
പാവമുലകിലുടയോനേപ്പോലൊളി
ത്തുവിത്തെളിവാന്നെങ്ങിനെ മിന്നും?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



419
ഗംഗാജലകൃതമായാലും, സുര,
ശങ്കവേണ്ട സുജനങ്ങൾ കുടിക്കാ
സുരയും ഗംഗ ചേൻ്ന തെളിയും മാ—
തിരി ജീവനമീശ്വരനും ഭേദം.

420
ശങ്കരഭഗവാൻ സ്വതേ സമത്ഥൻ
മംഗളകരമീ വിവാഹമതിനാൽ
ദുരാരാദ്ധ്യനാണവനെന്നാലും
പരതപസ്സിനാലുടനലിവേലും.

421
നിന്മകൾ ശിവനേത്തപസ്സു ചെയ്താൽ
തിന്മകൾ നീങ്ങും നന്മകൾ നിറയും
നന്മയെഴും വരർ പലരെന്നാകില്ല—
മിമ്മഹേശനേ വരനറിയുക നീ.

422
കേഴമവന്നഴൽ മുഴവൻ മാററും
കഴൽ പണിവോൻ മനതാരുവിടത്തും
കോടിയോഗ ജപമാന്നാലും ശിവ—
കൃപയേ തുണയേകുവ തീയുലകിൽ.

423
ഏവമുരച്ച്ൃഷി ഹരിയെ നിനച്ചു
പാവ്വതിക്കു ശുഭമാശംസിച്ചു
കുന്നേ! മതിയിനി മതിയിൽ ശങ്കകൾ
നന്നേ വന്നിടുമെന്നറികെന്നും.

424
പറഞ്ഞു് നാരദഭഗവാനപ്പോൾ
മറഞ്ഞു! പിന്നീടുണ്ടായതു കേൾ!
തനിയേ പതിയേക്കണ്ടു മൈനയിതു [ന്താം?
ചൊന്നാൾ—''മുനിമൊഴിതൻ പൊരുളെ

425
കുലനിലവരനും നിലയവുമിങ്ങനു—
കൂലമെങ്കിലെൻ കുഞ്ഞിനു വേളി
കാന്ത! മറിച്ചെന്നാകിൽ കുഞ്ഞിവൾ
കുഞ്ഞായ് തന്നെയിരുന്നീടട്ടേ.

426
കുഞ്ഞിനു യോഗ്യൻ പതിലഭിയാഞ്ഞാൽ
മഞ്ഞണിമല ജഡമെന്നു സവ്വരും
ഓതുമിതോത്തയി വേളി നടത്തു
ചേതസ്സനുശയ മാററീടായ്‌വാൻ.

427
ഇപ്രകാരമവളോതിപ്പതിതൻ
തൃപ്പദതാരിണ കൂപ്പിവണങ്ങി
ഗിരിവരനോതീ—ചന്ദ്രനുമെരിതീ
ച്ചൊരിയാം, മുനിമൊഴികളവായ് തീരാ.

428
പ്രേയസി! നീയിച്ചിന്താപടലം
പാടെവെടിഞ്ഞിനിയോർക്കു ശിവനേ
പാവ്വതിയേത്തീർത്തോരുടയവനേ
പാലിക്കും, ശുഭമേകും, മൈനേ!

429
കന്ന്യകയിങ്കൽ പ്രേമമപാരം
നിന്നകമതിലുണ്ടെങ്കിൽ, പറയൂ
തിങ്കളണിയുമാശുങ്കരനേ ദുരി—
തങ്കളവാനവൾ തപിച്ചിടട്ടേ!

430
നാരദവചനം രഹസ്യയുക്തം
കാരണസഹിത മതറിയുകശങ്കം
ധൂജ്ജടിയേത്തു നിലക്കും ദോഷവി—
വജ്ജിത, നജ, നൃജ്ജസ്വല, നമലൻ.

431
പതിയുടെ മൊഴിയിമ്മാതിരി മൈനയു—
മതിമോദാൽ കേട്ടുമയുടെ യരികിൽ
ചെന്നു മിഴിനീരാർന്നു സ്നേഹമി—
യന്നു മടിയിൽ മകളുമിരുന്നു.

432
വീണ്ടും വീണ്ടും മകളെ മുകർന്നു
കണ്ഠം ഗദ്ഗദ മേറെ യിയന്നു
ഉലകിനമ്മ, സവ്വജ്ഞയുമയുമീ
നലമേലും മൊഴി മധുര മുറന്നു.

433
അമ്മേ! ഞാനൊരു കിനാവു കണ്ടു
നന്മയിലതു ഞാനോതാം കേൾക്കു!
വെളുവെളെ വിലസും വിപ്രകുലേന്ദ്രനൊ—
രാളിവളോടിദമുപദേശിച്ചു:—

434
''നാരദവാക്യം നേരായ് കരുതു!
നീയിനി ചെന്നയി തപസ്സു ചെയ്യൂ!
അച്ഛനമ്മമാക്കേററെ രുചിക്കും,
സ്വച്ഛ തപസ്സുഴൽ മുഴവൻ തീർക്കും.

435
വിരിഞ്ചനുലകം വിരചിക്കുന്നു,
വിഷ്ണുവതഖിലം രക്ഷിക്കുന്നു,
വിഷമനേത്രനതു മുടിച്ചിടുന്നു,
ശേഷൻ ഭൂമി ചുമന്നീടുന്നു,

436
ഇവയ്ക്കു മുഴവൻ തപമേ മൂലം
ശിവേ! നീയുമാത്തപസ്സു ചെയ്യൂ.''
മാതാവൽഭുതകരമീ സ്വപ്നം
ക്ഷിതിധരമോടു പറഞ്ഞാളുടനേ.

437
അവരൊടു പല സാന്ത്വന മൊഴിയോതി
പ്പാവ്വതി പോയാൾ തപസ്സു ചെയ്‌വാൻ.
അച്ഛനമ്മയു മഴലാന്നേത്തു മൊ—
രക്ഷര മുരിയാടീലാ തമ്മിൽ.

438
അപ്പോൾ വേദശിരസ്സാം മുനിയവർ
മുൽപാടു, ധരാധര നന്ദിനിതൻ
അല്പേതരമാം മഹിമകൾ വണ്ണി—
ച്ചപ്പോ ളല്പം ശോക മകന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



439
പ്രാണപ്രിയ ചരണങ്ങളാം മനസ്സിൽ
പാർവ്വതിയോർത്തു തപസ്സു തുടങ്ങീ
പരിമൃദു തനു സുഖസാധന നികരം
പാടെ വെടിഞ്ഞു തപസ്സു വിളങ്ങീ.

440
ശിവങ്കലല മനുരാഗ മുറന്നു
ശരീര ചിന്തകളാം പാടെ മറന്നു.
ഫലമൂലമശിച്ചായിര മാണ്ടുക–
ളിലയാൽ നൂറും തപസ്സു ചെയ്താൾ.

441
നാളു കുറേ ജലപാനം മാത്രം
നീണ്ടദിവസമുപവാസം തുടരും
കരിയിലതിന്നൊരു മൂവായിരമാ–
ണ്ടരിയ തപസ്സീമാതിരി യേറീ.

442
പർണ്ണവുമുടനെ വെടിഞ്ഞതുമൂല മ–
പർണ്ണയെന്ന പേരവളിലിണങ്ങീ,
തപസ്സിലുരുകിട്ടു മുമയേക്കാൺകേ
വേധസ്സിൻമൊഴി വാനിൽ മുഴങ്ങീ:

443
''ഗിരിരാജസുതേ! സഫലമായിതേ
കരാംതേടിയതേതൊരു വാഞ്ഛയതേ
വെറുതേയിനിമേൽ ക്ലേശം നീ തേ–
ടരുതേ പതിയാം പുരഹരനയിതേ!

444
ഭവാനി! മുനിജനധീരതപസ്യക–
ളീവിധമവികല മായീലെന്നും
വിരവൊടു നീയീബ്രഹ്മവാണിയേ
ക്കരുതുക നേരായുരാക്കൊരാ കെന്നും.

445
നിൻപിതാവെഴുന്നള്ളി വിളിച്ചാ–
ലൻപൊടു നീ നിജമാലയമണയു
ഏഴൃഷിമാർ നിന്നരികത്തു വരും
പൊഴുതീ മൊഴി നീ ശരിയായറിയൂ!''

446
വാനിലുറന്നൊരു മൊഴിയിതു കേരാക്കേ
തനതുടൽ ഗിരിജസ്തതി പുളകിതമായ്
ഇങ്ങിനെ യുമതൻ കഥ ഞാനോതീ
ഭംഗിയിലിനി ഹരചരിതം കേരാക്കൂ!

447
സതി തനതുടലു വെടിഞ്ഞതു മുതലതി
മതിവൈരാഗ്യമിയന്ന ഗിരീശൻ
രാമ നാമ ജപ രത മതിയായവി–
രാമം കഥയും പറയുക പതിവായ്.

448
ചിദാനന്ദ സുഖധാമൻ, കാമം
മദമിത്യാദി മുടിഞ്ഞ മഹേശൻ
മൂഴലോകത്തിനു രമ്യൻ, രാമനെ–
യഴകിൽ നിനച്ചുഴിയിൽ നടകൊണ്ടു.

449
ചിലമുനിമാക്കറിവുപദേശിച്ചു
നലമൊടു രാമൻ പുകരാം വർണ്ണിച്ചു
ഭഗവാൻ കാമമെഴാത്തവനെങ്കിലു–
മഗജാവിരഹം ദുഃഖമിയററീ.

450
ഇങ്ങിനെയധികം നാളുകരാം നീങ്ങീ
മംഗളരാമപ്രേമം തിങ്ങീ
സർവ്വമംഗളാപതിയുടെയീവിധ–
മവികല ഭക്തിയറിഞ്ഞ രാഘവൻ,

451
ഉപകാരജ്ഞൻ, കൃപാലു, ഭഗവാൻ
സപദിമുമ്പണഞ്ഞീവിധമരുളീ–
ത്രിപുരാരേ! താങ്കളൊഴിഞ്ഞാരീ
ത്തപസ്യയിങ്ങിനെ നിറവേററീടും?

452
പലതും രാമൻ ശിവനൊടുചൊല്ലീ
പാർവ്വതിതൻ ജന്മവുമറിയിച്ചു
പാവനമവളുടെ കർമ്മധർമ്മവും
സവിസ്തരം കൃപയാൽ വർണ്ണിച്ചു.

453
തുടന്നു—താങ്കരാക്കെന്നിൽ സ്നേഹം
കൂടുമെങ്കിലെൻ പ്രാത്ഥന കേരാക്കൂ!
ഉടനേ ചെന്നാ ഹിമഗിരിസുതയുടെ–
യാടലറുക്കൂ! വേളികഴിക്കൂ!

454
ഹരനോതീ—പരമനുചിതമെന്നാ–
ലരുതു രാമനുടെ മൊഴിവെടിയാനും
പരംധർമ്മമിഹ നാഥ! ഭവാൻ ത–
ന്നരുരാം ഞങ്ങരാക്കയി! മുടിയിലണിവതേ,

455
മാതാ, പിതൃ, ഗുരു, നാഥാജ്ഞകളേ
യേതുംമടിയാതാചരിക്കണം
ഏതുതരത്തിലുമങ്ങെൻ ഹിതകര–
നതിനാൽ കല്പനപോലിഹ ചെയ്യാം.

456
ശങ്കരവചനം ഭക്തിവിവേകാ–
ഭംഗധർമ്മമാ വിഭു കേട്ടോതീ—
ഗംഗാധര! തേ പ്രതിജ്ഞയെന്നുമ–
ഭംഗം, ഭാവിയിൽ നന്മ വരട്ടേ!

457
എന്നു പറഞ്ഞു മറഞ്ഞു രാമൻ
നന്നായവനേശ്ശിവ നോർമ്മിച്ചു
വന്നൊരു സപ്തഷികളോടാദര–
മാന്നു കുശലമുടനന്വേഷിച്ചു.

458
ഓതീ—''താങ്കരാം നഗേന്ദ്രാത്മജയുടെ
പ്രീതിയെയൊന്നു പരീക്ഷിക്കേണം
ഹിമഗിരിയോടു പറഞ്ഞവളേ നിജ
ധാമമണക്കൂ! ശങ്കകരാം തീർക്കൂ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



459
ചെന്നു മുനീശ്വരരങ്ങു തപസ്സട—
ലാന്നു പോലവളേക്കണ്ടരുളീ:—
കന്നിൻ മകളേ! കേൾക്കൂ! നീയെ—
ന്തിന്നീക്കൊടിയ തപസ്സുകൾ ചെയ്വൂ?

460
ആരെയാഗ്രഹവു,മാരാധിപ്പതു
മാരെയന്നുമിഹ നേരേ പറയൂ
പാർവ്വതി പരുങ്ങിയോതീ: കേട്ടാൽ
പാവമെന്നു കളിയാക്കും താങ്കൾ.

461
മനസ്സു ശാഠ്യത്താല്പദേശം
പയസ്സിലേ വരയാക്കീടുന്നു
നാരദ ഭാരതി സത്യമോർത്തു മേ
ചിറകെന്യേ പാറാൻ കൊതി വന്നു.

462
മുനിമാരെന്നുടെ യവിവേകമറിയു—
കെന്നും കൊതി മേ ശിവനിൽ തന്നേ.

463
കേൾക്കും മുനിമാർ ചിരിവന്നരുളീ:
വെൺകുന്നിൻ മകളായതു പററീ
നാരദവചനം കേട്ടാരാണൊരു
നേരിയ നിഴലിൽ ചൂടണ മാററീ?

468
നാരദോക്തിയാൽ ദക്ഷസുതന്മാർ
നാടും വീടും വിട്ടു തുലഞ്ഞു,
ചിത്രകേതുതൻ കലം മുടിഞ്ഞു
ദൈത്യകശിപുവോ ചരമമടഞ്ഞു.

465
നാരദയുക്തികൾ കേൾപ്പോരാം നര—
നാരികൾ വഴിയിലിരന്നു നടപ്പൂ
കാഴ്ചയിലില്ലാ മോശം പക്ഷേ
വേഴ്ച നാശ, മിതുതാനവ തീർപ്പൂ.

466
നാരദവിശ്വാസത്താൽ നിന്നും
ചേരും പതിയറികൊരു നിർല്ലജ്ജൻ,
നരകപാല മാലാധര, നഗ്നണൻ,
ചീറും നാഗമണിഞ്ഞോൻ, നഗ്നൻ,

467
അകുല,നവൻ വരനാകിൽ ഗുണമെ—
ന്തകലുഷമതി നീ ചതിയിൽ വലഞ്ഞു.
വേണ്ടമാതിരിയിൽ വേട്ട സതിയേ
വേണ്ടാതായവൾ മൃത്യുവടഞ്ഞു.

468
ഇന്നു ശിവന്നൊരു ചിന്തയില്ലവ—
നിരന്നു, നടന്നു, കിടന്നുറങ്ങിടും
ഇങ്ങിനെയുള്ളൊരു പതിയൊടു ചേർന്നി—
ട്ടെങ്ങിനെയബലാമണികൾ മേവിടും?

469
തിരിവര മിനിയെങ്കില്ല മേലുക! ശുഭ
വരനെ നിണക്കു വിചാരിച്ചു നാം
സുന്ദര, സുഖദ, സുശീലനവൻ പുകൾ
വന്ദിപ്പൂ വേദാദികളെന്നും.

470
ദോഷവിഹീനൻ, സുഗുണ, സുവേഷൻ
സുഷമാനിധി, വൈകുണ്ഠനിവാസൻ
വന്നു വരിക്കും നിന്നെയെന്നു കേ—
ട്ടൊന്നു ചിരിച്ചുമ യേവമുരച്ചു.

471
താങ്കളുരുളിയതു സത്യം, ശൈലജ—
മെൻ കളേബരം ശാഠ്യം വെടിയാ
കല്ലിൽ നിന്നു ജനിയാന്നൊരു കനകം
കാഞ്ഞു പൊരിഞ്ഞും വർണ്ണം മുടിയാ.

472
അതിനാൽ നാരദവചനങ്ങൾ വിടാ
പേർത്താപത്തിലുമുൾത്തിറം കെടാ
ഗുരുവാണിയിൽ വിശ്വാസം തേടാ—
തൊരു സുഖമാക്കുമുറക്കിലും പെടാ.

473
മഹാദേവനൊരു ദുർഗ്ഗുണനിലയം
മാരമണൻ ഗുണവാരാന്നിധിയും;
എന്നാൽ തന്മനമെവനിലിണങ്ങിയ—
തെന്നതാണു വിലയേറും വിഷയം.

474
മുമ്പേ താങ്കൾ പറഞ്ഞെങ്കിലിതേ
യിമ്പമാന്നു ഞാൻ മാനിച്ചേനേ
എന്നാലിഹ ഞാൻ ശിവനു സമർപ്പിത
യിന്നി ദോഷഗുണചിന്തകൾ നന്നോ?

475
താങ്കൾക്കിപ്പോൾ പരിണയസമയ—
ത്തിങ്കൽ വിടാത്തൊരു ശാഠ്യമെങ്കിലോ
വരകന്യകമാർ വളരേ വളരും
ധരയിലിറങ്ങി നടത്തുക നല്ലൂ.

476
കോടി കോടി ജന്മങ്ങളിലെന്നുടെ
ശാഠ്യം ശിവനേത്തന്നെ വരിക്കും
ജടാധാരിയോതും മൊഴിതൻ ശത—
കോടിയുമേൽക്കാ ശാഠ്യമിതിങ്കൽ.

477
ജഗതീജനനി പറഞ്ഞാളാ മുനി—
ജനമൊട്ടു താണയി പോകണമേ യിനി
ജവമൊടറിവ ഋഷിമാരോതീ, ''നീ
ജയ ജയ! ജഗദംബികേ ഭവാനീ.''

478
''മായയു മീശനുമായ് വിലസിക്കും
മാതാപിതാക്കളുലകിനു മുഴവൻ
ശങ്കരി! നീയും ശിവനു''മെന്നു പദ—
പങ്കജം പണിഞ്ഞവർ പുളകിതരായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



479
മുനിവാക്യത്താൽ ഹിമഗിരി, മകളേ
ച്ചെന്നു വരുത്തിയപേക്ഷകളാലേ
പിന്നീടൃഷിമാർ ശിവൻെറയരികിൽ
ച്ചെന്നഗജാകഥ കഥനം ചെയ്താർ.

480
ക്ഷിതിധരസുതയുടെ പ്രേമത്തിന്നറി—
വതുലാനന്ദം ശങ്കരനേകീ
സപ്തർഷികരം നിജലോകം പൂകീ
സാകേതേശനിലീശൻ മുഴുകീ.

481
അക്കാലം താരകനാമസുരനു—
മൂക്കാലുൽക്കട തേജസ്സാലും
ദിക്പാലകരേവെന്നു, സകലരും
ദുഷ്കാലത്തിൻ വറുതിയിൽ വെന്തു.

482
അജര,നമര,നവനജയ്യ,നതിനാൽ
നിർജ്ജരരവനൊടു തോററു തുലഞ്ഞു
സങ്കടമാകെയുണർത്തിയൊരവരൊടു
പങ്കജഭവനുമലിഞ്ഞു പറഞ്ഞു:

483
എന്നോ ത്രിപുരവൈരിതൻ വീര്യോൽ—
പ്പന്നൻ സുതനവനോടമർ ചെയ്യും?
അന്നേ താരകദാനവനുടെ തിറ—
മാന്ന ജീവനേ മരണം കൊയ്യൂ.

484
ഞാൻ പറയാമൊരുപായമതിന്നല—
മൻപെഴ മുടയോൻ തൻതുണയുണ്ടാം
ദക്ഷയാഗമതിലുടലു വെടിഞ്ഞൊരു
ദാക്ഷായണി ഹിമവാനു പിറന്നു.

485
ശിവനെ വരിക്കാൻ തപമവരം ചെയ്വൂ
ശിവനോ വിരതൻ, സമാധി നിരതൻ
വിഷയമിതധികം വിഷമമെങ്കിലും
വിഷാദമെന്യേ കേരംക്കു പറയാം.

486
കാമനേശ്ശിവന്നരികിലയയ്ക്കുക
കേമമിയന്ന സമാധി മുടക്കാൻ
അപ്പൊഴുതെങ്ങളുമെത്താം കഴലിണ
കുപ്പിച്ചൊല്ലാം വേളി കഴിക്കാൻ.

487
ഇമ്മാതിരി ദേവഹിതോപായം
സമ്മതമായീതെല്ലാവക്കും.
അമ്പാന്നവരുടനേ സ്തുതി ചെയ്തേ
മുമ്പിലണഞ്ഞു നീരലരമ്പൻ.

488
അഞ്ചമ്പനൊടു വിപത്തുകളോതീ
തഞ്ചേതസ്സിലവൻ ക്ഷണമോർത്തു
പുഞ്ചിരിയാന്നു പറഞ്ഞു; ''പക്ഷേ
പഞ്ചവക്ത്രനോടെതിരിങ്ങശുഭം.

489
എങ്കിലുമിക്കാര്യം ഞാൻ ചെയ്യാം
പുകഴും പരമധമ്മമുപകാരം!
അതിനായുടലും വെടിയുന്നവനേ—
സ്സതതം നല്ലവരഭിനന്ദിക്കും.

490
ഉമ്പരെ വന്ദിച്ചാമലരമ്പൻ
ശംബരാരിയുമകംപടിയും പോയ്
മനസ്സിലോർത്തു രതിപതിയും, നിജ—
വപുസ്സു ശിവനോടിടയുകിൽ മുടിയും.''

491
ഉലകിതു മുഴുവനു മുലയും, കുലയും
വില്ലണിവോൻ കഴിവുറയും മുറയും,
അരിശവു,മുയരേ നിലയും വിലയും
തിരിവരമെങ്ങാ മറയും മറയും.

492
ബ്രഹ്മചര്യനിയമാദികരം, നാനാ—
ധമ്മ, കമ്മ, വിജ്ഞാന ജപങ്ങരം
ഇങ്ങിനെയുള്ള വിവേകത്തിൻ പട
തിങ്ങും പേടിയൊടോട്ടകയായീ.

493
അസ്സധൈര്യമുടനാ വിവേകമടർ തോററ
വൻപടയുമൊത്തു, നൽ
ശാസ്ത്രജാല ഗിരികന്ദരാന്തരമണഞ്ഞൊ—
ളിഞ്ഞുമുടൽ കാക്കവേ
വിഷ്ടപങ്ങളിലനിഷ്ടമേറിയതികഷ്ട—
കാലമതു നീക്കിടാൻ
ശിഷ്ടർ വാഞ്ഛി വിധിയേ, രതീശനതിദുഷ്ട—
നാരൊടടരാടിടും?

494
ചരാചരങ്ങളിലെത്രവിധം നര—
നാരികളുയിരെഴുവോരവരെല്ലാം
മദനനു വശരായ് നിജമര്യാദകരം
മറന്നു, മതിമദമാന്നു, നടന്നു.

495
മതിയതിലെതിനും മദനാശ, മരം
ലതയേപ്പുൽകാൻ ചില്ലകരം നീട്ടീ,
ആറുകരം കടലൊടു ചേരാനുഴറീ,
സരഃസ്സരസികളുമടുത്തുകൂടീ.

496
അചേതനത്തിൻനിലയിതെങ്കിലിഹ
സചേതനസ്ഥിതിയോതുവതാമോ?
വാനിൽ, നിലത്തും, നീരിലുമമരും
പ്രാണികരം മാരനെ മാത്രമറിഞ്ഞു.

497
മദനാന്ധന്മാരായേവക്കും
മതികെട്ടിരവു പകലു തിരിയാതായ്
ദിതിജ, ദേവ, നര, കിന്നര, നാഗ—
പ്രേത, പിശാച, ഭൂത, വേതാളർ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



498

ഇവരടിമകളായ്‌ കാമന്ന വിടുപണി
ചെയ്‌വതിനാൽ ഞാൻ വർണ്ണിച്ചില്ലാ.
സിദ്ധ,വിരക്ത,മുനീന്ദ്രയോഗികളു--
മിദ്ധകാമരായ്‌, വിയോഗിമാരായ്‌.

499

യോഗിവൃന്ദ മൃഷിമാരുമാശു മദനാശ—
തൻ വശഗരാകവേ
ഭോഗവാഞ്ഛകളിൽ മുങ്ങുമജ്ഞരുടെ കാര്യ—
മിങ്ങു പറയാവതോ?
ചിന്മയം സകലമെന്നു കണ്ടവരുമോർത്തു
സർവ്വമബലാമയം
കാണ്മതൊക്കെ നരനെന്നു നാരി നിനവാർന്നു
കാമരസ മാർന്നതേ.

500

ആക്കും മനമതിൽ വാസ്സുവൊരുക്കുകൾ
നീക്കിയുരത്തു പുളച്ചു കാമൻ
രാമ രക്ഷിതന്മാർതാനുലകിൽ നി—
രാമയരായതുകാലം വിലസീ.

501

കാമൻ ശിവസന്നിധിയിൽ ചെല്ലും
കാലംവരെയീമട്ടു തുടർന്നു
കണ്ടുമിരണ്ടവ നിണ്ടലിലാണ്ടു ;
പണ്ടത്തേ നില യുലകുകൾക്കൊണ്ടു

502

ലഹരിയൊഴിഞ്ഞതുപോലൊരു സുഖനില
സഹസാ പാരിലുയർന്നു പരന്നു
ദുർഗ്ഗ്മ, നന്ദൃഷ്യ, രുദ്രൻ, ഭഗവാൻ
ദൃഷ്ടിവിഷയനായ്‌; ഞെട്ടീ മദനൻ.

503

നാണിച്ചു തിരിച്ചുണയുവതോ; പണി
കാണിച്ചീടുവതുണ്ടെളുതോ, മൃതി
നിർണ്ണയമെന്നു നിനച്ചൊടുവിൽ, സുമ—
ബാണൻ, സുമകാലത്തെ വിടുത്തീ.

504

ദ്രുമകലരു മുപവനവും, വനവും
രാമണീയകം തടവും കടവും,
അങ്ങിനെ മികവും, തികവും തിറവും,
തിങ്ങി മാരനുകകവും പുറവും.

505

കാമനന്നു മൃതദേഹമാർന്നു മുയിർ ചേർന്നു—
ണർന്നു, വിപിനങ്ങളും
കാമ പാവകനു കൂട്ടുനിന്നു,കുളിർ കാററു—
റന്നു, കമലങ്ങളും
ചേലിയന്നു സരസം വിടർന്നു,പികവും നി—
രന്നു, മധുപങ്ങളും
മാലകന്നു നടനം തുടർന്നു, പുകഴന്ന
ദേവമടവാർകളും.

506

കാമദേവനും പടയുമുപായം
കോടികോടി ചെയ്തിട്ടും തോററു
ശിവസമാധിയിളകീ ലൊരു ലേശവു—
മവനതിനാ ലതി രോഷാകുലനായ്‌.

507

തേൻമാവിൻ ചിതമാന്നൊരു ചില്ലയി—
ലാമലർ വില്ല നരിശ മോടേറീ
അഞ്ചു ശരങ്ങളു മങ്ങു തൊടുത്തു
തഞ്ചമൊടവ യുടനടി മുന്നേറീ.

508

വിഷമ ശരങ്ങൾ തറച്ചു മാറിൽ
വിഷധര ഭൃഷ സമാധി മുടങ്ങീ
ക്ഷോഭമാർന്നണന്നെങ്ങും ചുററും
ക്ഷണമൊടു നോക്കിക്കണ്ടുതുടങ്ങീ.

509

മാവിന്നിലകളിലൊളിച്ചിരിക്കും
മാരനെയപ്പുരവൈരി കാൺകവേ
ഞെട്ടീയുലകം, തൃക്കൺ തീപ്പൊരി
തട്ടിയെരിഞ്ഞു ചാമ്പലായ്‌ കാമൻ.

510

ആർത്തനാദ മെങ്ങെങ്ങും പൊങ്ങീ
ദൈത്യർ സുഖികളായ്‌, ദേവർ സഭയരായ്‌
ഭോഗികൾ കാമസുഖത്തെ നിനച്ചു
യോഗികൾ സാധനയിങ്കലുറച്ചു

511

ഉമ്പർ കാര്യമതി ലിമ്പമാർന്നു മലരമ്പ—
നിന്നു തന്റെ ചാമ്പലെ—
ന്നമ്പരന്നു കദനം പൊറാഞ്ഞു പലതുമ്പ—
റഞ്ഞു ശിവനൻപിനായ്‌
തമ്പദം സപദി കുമ്പിടും രതിയിലമ്പു
റന്നു, പുകഴുമ്പൊഴ—
ങ്ങമ്പു വേഗമിയലും പുരാൻ പുരഹരൻ പ്ര—
സാദമൊടു മോതിനാൻ.

512

രതി! യിനിമുതൽ നിൻപതിയുടെ നാമം
ക്ഷിതിയിലനംഗ, നവൻ തന്നുവെന്യേ
മതിയതിലുറയും നിറയുമെതിന്നും;
പതിയെ ലഭിക്കാൻ വഴിയിനി കേൾ നീ.

513

മേദിനി തന്നഴൽ തീക്കാൻ കൃഷ്ണൻ
യദുപതിയായവതാരം ചെയ്യും
നിൻ പതിയവനു പിറക്കും മകനായ്‌
ഞാൻ പറവതു നീ നേരെന്നറിയൂ.

514

രതിയിതു കേട്ടു മടങ്ങീ, യിനിയൊരു
രസകരമാം കഥവർണ്ണിക്കാം ഞാൻ
വിധി മുഖ ദേവരിതൊക്കെ യറിഞ്ഞു
വൈകുണ്ഠത്തിനു നേക്കു തിരിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



515
നീരജനാഭനൊടൊത്തു മടങ്ങീ
ഹരന്റെ ചാരത്തങ്ങിനെ തിങ്ങീ
സാന്ദ്രമവൻ പുകഴ്‍ പാട്ടുകഴ്‍ പൊങ്ങീ
ചന്ദ്രചൂഡനുമലിഞ്ഞുതുടങ്ങീ.

516
കരുണാസാഗരനാം ശിവനരുളീ:—
സുരതതിയൊടുവന്നതെന്തിനെന്നായ്
വിധിയോതീ:—സകലാന്തര്യാമിൻ
വിനയമൊടെങ്ങളിതറിയിക്കട്ടേ!!

517
ശങ്കര! താങ്കഴ്‍ വിവാഹം ചെയ്‌വതു
കൺകുളിരേക്കണ്ടാനന്ദിപ്പാൻ
തങ്കരളിൽ പെരുതായ കുതൂഹല—
മാങ്കടലാണനിമേഷക്കിപ്പോഴ്‍.

518
നയനമോദകര മുത്സവമതിനൊരു—
പായമയേ ചെയ്യേണം കനിവാൽ
മദന ദഹന നീ മാഴ്കും രതിയൊടു
മോദാലരുളിയ വരമതിവരമാം.

519
ഉടയവരുടെ പതിവാണിതുമുമ്പേ
കൊടും ശിക്ഷ, പിന്നീടവർ കനിയും.
തപം ചെയ്തു പാർവ്വതി നീണാളിനി
നീ പ്രസാദമൊടു കൈക്കൊഴ്‍കവളേ.

520
വിധിതൻ പ്രാർത്ഥനയാലും, മനുവര—
വചനമോർത്തുമിതു ശിവനഭിമതമായ്.
വാനിലതുപൊഴുതു ദുന്ദുഭി കേഴ്‍ക്കായ്
വാനവർ മലർമഴ പെയ്തുതുടങ്ങീ.

521
സമുചിത സമയമറിഞ്ഞു, സരയം,
സപ്തർഷികളഗനികടമണഞ്ഞു.
നേരംപോക്കുകഴ്‍ പലതും സരസം
നഗസുതയൊടു പൊളിചേർത്തു പറഞ്ഞു.

522
നാരദമുനിതന്നുപദേശത്താൽ
നീ ഞങ്ങടെ മൊഴി കേട്ടീലന്നാഴ്‍
സുമശര ദഹനംമൂലം നിന്നുടെ
സുപ്രതിജ്ഞ ഹാ കളവായിന്നാഴ്‍.

523
മന്ദഹാസമൊടു പാർവ്വതിയോതീ:—
മുനിമാരേ മൊഴിയുചിതമിതോർത്താൽ
അന്തകഹരനുടെയരിശം കാമനു—
മന്തമേകിയെന്നോർപ്പൂ താങ്കഴ്‍.

524
എന്നാൽ ഞാനോർപ്പതു ശിവനജനി—
ഞ്ഞെന്നുമകാമ, നദോഷ, നഭോഗൻ.
ഇങ്ങിനെ ഞാൻമൊഴി, മനവും, പണിയും
തിങ്ങിന ഭക്തിയൊടവനേപ്പണിയും.

525
സത്യമിതെന്നാലെൻ പ്രതിജ്ഞയും
സത്യമാക്കുമാക്കരുണാനിലയം
കാമദഹനമിതു നിങ്ങഴ്‍ പറഞ്ഞതു
കേവലമവിവേകം, ഞാനോർപ്പൂ.

526
എരിതീക്കരിയ മഹത്വ മറിക മ—
ഞ്ഞൊരു പൊഴുതുമരികിലണയാൻ തുനിയാ.
അണയുകിൽ നാശമിതേപടി ശിവനുടെ—
യരികേ മദനനു മപകട നിലയാം.

527
പ്രേമസുദൃഢമാം പാർവ്വതിമൊഴികേ—
ട്ടാമുനിമാർ കഴൽ കൂപ്പിമടങ്ങീ
മതിയിലപാരം ഹർഷമേന്തി, ഗിരി
പതിയുടെ നികടം തന്നിലിറങ്ങീ.

528
കാമദഹന കഥയവർ കേഴ്‍പ്പിച്ചു
ഹിമഗിരിയതിലതിശോകമിയന്നു
പിന്നീടവർ കേഴ്‍പ്പിച്ചൊരു രതിവര—
ദാനവാർത്ത കേട്ടാടലകന്നു.

529
ഭവന്റെ മഹിമാവോർത്തു സാദരം
ഭൂധര മുഷികളെ വീണു വണങ്ങീ
വേദ വിഹിത വിധിപോലെ മുഹൂർത്തം
വേഗമോടെയെഴുതിച്ചും വാങ്ങീ.

530
സപ്തർഷികഴ്‍വഴി പിന്നീടതു, ഗിരി
സരസീരുഹ ജന്മാവിനയച്ചു
സാദരമതു വായിച്ചു, വിരിഞ്ചനു
സീമയററ സന്തോഷം വായ്ച്ചു.

531
വിധിയതു വായിച്ചപ്പോഴെല്ലാ—
വാനവർ മുനികളു മതിമുദി മുഴകീ
വാനിലാനകദ്ധ്വനിയൊടു പൂമഴ
വിതറീ;യാശകളലമൊളി തഴകീ.

532
ദേവകഴ്‍ പല വാഹനം വിമാനവു—
മാവുംപടി നന്നാക്കുകയായീ
ദേവാംഗനമാർ മംഗളഗാനം
താവും ലഹരിയിലാടുകയായീ.

533
ജടാമുകുടമതിൽ നാഗഫണം, കര
കടകം കുണ്ഡലമിവയഹിമണികഴ്‍
ഉടലിൽ ഭസ്മം വ്യാഘ്രചർമ്മ മുട—
യാടയിവ ശിവനു ഗണമണിയിച്ചു.

534
മുടിയിൽ ചന്ദ്രൻ, ഗംഗയു,മെരിയും
നിടിലനേത്ര,മുപവീത നാഗവും
മാറത്തണിനരകപാലമാലയു—
മരിയഗരളവും, ഗളതലമതിലായ്,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



535
കടംതുടിയുമൊരുപാണിയിൽ, നെട്ടതാം
കൊട്ടംശൂലവുംമററതിലേന്തും
വൃഷവാഹനനെക്കണ്ടു ''സദൃശയാം
വധുവാരെന്നു'' ചിരിച്ചുദേവിമാർ.

536
ചക്രായുധ,വിധി,മുഖരാം ദേവകൾ
നിഷ്ക്രമിച്ചു നിജവാഹനമേറീ
എന്നാലവരാബ്ഭൂതനാഥ വര–
നനുഗുണരൂപതയാന്നീലേതും.

537
അപ്പോൾ ഭഗവാൻ വിഷ്ണുചിരിച്ചാ
ദിക്പാലകരോടിങ്ങിനെയരുളീ:—
''നിജനിജസേനാനികരമൊടൊത്തിഹ
നിങ്ങൾ നടക്കുക വേറേ വേറേ.

538
വരന്നയോഗ്യം നമ്മുടെ സംഘം
പരപുരിയിൽ പരിഹാസാസ്പദമാം''
എന്നതു കേട്ടു ചിരിച്ചു സുരന്മാർ
തന്നുടെ സേനയുമായ് വേറിട്ടു.

539
മഹാവിഷ്ണുവിൻ വിനോദവാക്കിനു
മഹാദേവനൊരു പുഞ്ചിരിതൂകീ
ഉടൻ ഭൃംഗിയോടഖില ഭൂതഗണ–
മോടെയെത്തുവാൻ കല്പന നൽകീ.

540
ഭവാജ്ഞയാലുടനണഞ്ഞു, പദമലർ
പണിഞ്ഞുനിന്നു, ശിവഭൂതാക്കൾ
അവരുടെ പല വാഹനവും വേഷവു–
മഭിവീക്ഷിച്ചു ചിരിച്ചു ശിവനും.

541
ഒന്നിനുമുഖമി,ല്ലൊന്നു ബഹുമുഖം,
നാനാകരപദ,മൊന്നുമറിച്ചും,
കണ്ണില്ലൊന്നി,നനേകം മററൊ–
ന്നിന്നു,മീവിധം ചിത്രം രൂപം!

542
അത്രയുംതനുചടച്ചതായുടൽ തടിച്ചു
ഭീമതരഭൂഷമായ്
ചത്തതിൻതലകരത്തിലേന്തിയുറയും നി–
ണത്തിലനുലിപ്തമായ്
പോത്തു,പന്നി,കഴുതകൾ ചേർന്നമുഖമൊത്ത–
തായ്പലതരത്തിലായ്
പ്രേതഭൂതമിടയിൽ പിശാചിഹശിവൻെറ
സേനയിതവണ്ണ്യമേ!

543
പാട്ടും,പലപടിയാട്ടം,രസമൊട്ട
പലപലമാതിരി 'കലപല' ക്കൂട്ടം
വികരാളാകൃതി ഭൂഷകളണിയും
വിഷമാക്ഷൻ ഗണമിതു ബഹു സംഖ്യം.

544
വരാനുഗുണമായ് ശിവഗണമിപ്പോൾ
വഴിക്കുനല്പതമാശയുരച്ചു
അങ്ങു ഹിമാചല, മതുലംപരിണയ–
മംഗള മണ്ഡപമുണ്ടാക്കിച്ചു.

545
ഗിരികുലനികരം, കാനനമാലകൾ
സരിൽപ്പതികൾ, സരസീ സരസ്സുകൾ,
ഒന്നൊഴിയാതേവക്കും ഹിമഗിരി
നന്നായ്ക്ഷണമറിയിച്ചു വേഗം.

546
സുന്ദരവേഷാഡംബരധാരികൾ
സുന്ദരിമാരോടൊത്തവരെല്ലാം
തുഹിനമഹീധരഗൃഹത്തിലെത്തീ
യഹിധര പരിണയ ഗീതമുയർത്തീ.

547
ഹിമഗിരി മുമ്പേതന്നെയൊരുക്കിയ
ധാമങ്ങളിലവർ സുഖമായ് വാണു
പൊന്മണി സൌധാവലികാണ്മളവിൽ
ബ്രഹ്മസൃഷ്ടി ചാതുരിയും താണു.

548
പൂവനം, മഹിതകാനനം,മധുരജീവനം
നിറയുമാറിനം,
പാവനം സരസി,തോരണം നിലയശോഭനം
കൊടികൾ ധാരണം,
മോഹനം നഗരഭൂഷണം,രമണിമാർ ജനം
മുനികൾ തൻ മനം
മോഹ മോപ്പതിനു കാരണം,കമല ജാതനും
കുറവിതോക്കണം.

549
ജഗദംബിക ജനിയാന്നൊരു നഗരം
ജഗതിയിലാക്കു പുകഴ്ത്താനെളുതാം
സിദ്ധി, സമൃദ്ധികൾ, സംപത്തികളും
നിത്ത്യവുമവിടെ വളന്നിട്ടുമല്ലോ.

550
പരിണയ സംഘം പരിസരഗതമെ–
ന്നറിയും നഗരമതെങ്ങു മിരമ്പി
സ്വാഗതസംഘമലംകാരത്തൊട്ട
വേഗംചെന്നെതിരേൽക്കാൻവെമ്പി.

551
ദേവനികര സംദർശ്ശനകൌതുക–
മാ വിഷ്ണുവിനേക്കണ്ടു വളന്നു
എന്നാലവരുടെ ഗജവാജികൾ ശിവ
സൈന്യം കണ്ടു മിരണ്ടു പാഞ്ഞുപോയ്.

552
ധീരതയാന്നു യുവാക്കളുറച്ചു;
തരയൊട്ട ബാലകരോടിയൊളിച്ചു;
മാതാപിതാക്കൾ ചോദിച്ചതിനവർ
ഭീതിയൊട്ടുത്തര മേവമുരച്ചു:–

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



553
ഓതുവതെന്തിവർ വേളിക്കാരോ?
മൃത്യുവിൻെറ പട്ടാളക്കാരോ?
വരനൊരു ഭ്രാന്തൻ, കാളപ്പുറ, മവ—
നരിയ ഭൂഷ തലയോട്ടം പാമ്പും.

554
കാട്ടതോററ ജട യാടലേററു മുടലാക
വേ ചുടല ഭസ്മമാ—
ണാടയററ തടി യേറിയോട്ട മൊരുപാട്ട
പാമ്പുപട മമ്പടാ!
പാടിയോടിനടമാട്ടമപ്പട പിശാച
ഭൂതമിടചേൎന്ന ക—
ണ്ടീടിലേവനയിരോട്ടുകൂടി മരുവീട
മാരവന കുമ്പിടാ?

555
ഇതുകേട്ടപ്പോഴച്ഛനമ്മമാർ
കൌതുകമാൎന്ന ചിരിച്ചു പറഞ്ഞു
കുട്ടികളേയിതു ശിവസമാജമാ—
ണൊട്ടും ഭയമിനി നിങ്ങൾക്കരുതേ.

556
സ്വാഗതസംഘക്കാരെതിരേററാ—
രാഗതരേ യധികാദരവോടേ
മംഗളാത്തിയൊട്ട മൈനയു മന്ന്യ സു—
മംഗലിമാരും പാട്ടകയായീ.

557
കാഞ്ചനപാത്രമെടുത്തു മൈന യധി—
കാഞ്ചിതമോദം കാൽകഴകിച്ചു
ഭീമവേഷ ഭൂഷണമതു കണ്ടൊരു
ഭാമമാൎക്കു ഭയമുള്ളി ലുദിച്ചു.

558
അറകളിലവരുടനോടിയൊളിച്ചു
ഹരനന്തഃപുരമാൎന്ന ലസിച്ചു
മൈനക്കഴൽ പേടിയും തഴച്ചു
മകളെ യരികിലേക്കുടൻ വിളിച്ചു.

559
പ്രീത്യാ മകളേ മടിയിലിരുത്തീ
നേത്രസരോജം നിറഞ്ഞിതോതീ:—
സുന്ദരമീയുടൽ തീൎത്ത വിധാതാ—
വെന്തിന ഭ്രാന്തൻ കാന്തനെയാക്കീ?

560
സന്നതാംഗി! സുരശാഖിതന്നിലൊളി
ടേണ്ടു മനഘം ഫലം [ചിന്നി—
മന്നിലിന്നു പട്ടതേക്കിനെന്തിനിഹ നല്ലി—
ട്ടന്നു നളിനോൽ ഭവൻ?
നിന്നൊടൊത്തു ഗിരിതന്നിൽ നിന്നുടനെ
മിന്നിയിവളൊന്നുകിൽ [വീഴ—
ചെന്നു ചാട്ട മനലങ്കലെങ്കിലുമിവന്നു
നിന്നെയിഹ നൽകിടാ.

561
ഹിമഗിരി കാന്ത, കേഴവതു കണ്ടാ—
രാമമാൎക്കു മുഴവന മഴൽ തിങ്ങീ
പുത്രീവത്സല മൈനയധിക ശോ—
കാൎത്ത കരഞ്ഞു പറഞ്ഞു തുടങ്ങീ.

562
ദേവഷിക്കിവളെന്തു പിഴച്ചു
തീവ്ര ദുരിത മീവിധ മിങ്ങേകാൻ?
ഉപദേശമവൻ നൽകുകയാലുമ
തപിച്ചതീഭ്രാന്തന്നു വേണ്ടിയോ?

563
നാണമില്ല, പണമില്ലിവന്നു, നിജ—
നാട്ട, നാരി, നിലയാദികളില്ലാ
അതിനാലപര ഗൃഹങ്ങൾ തകൎക്കും;
സൂതിവേദനകൾ വന്ധ്യക്കില്ലാ.

564
ജനനീ വികലത കണ്ടുമയിങ്ങിനെ
ചൊന്നാൾ വിനയ, വിവേക മധുരമായ്;—
അമ്മേ! വിധികൃത മനിവാര്യം താൻ
നീമാഴ്കാതെയിരിക്ക യതിങ്കൽ.

565
എൻ വിധി ഭ്രാന്തൻ പതിയെ വരിക്കാ
നെങ്കിൽ ദോഷം ചൊൽവതുചിതമോ?
അമ്മേ ! വിധിയുടെ കുററം തീപ്പാൻ
നമ്മളെങ്ങു? നീയൊന്നിതോൎക്കുമോ

566
അമ്മയിങ്ങിനെ കരഞ്ഞിടായ്ക വിധിയാൎക്കു—
മൊട്ടുതടയാവതോ?
നന്മതിന്മകളഭംഗമാ യനുഭവിച്ചി—
ടാതെയൊഴിയാവതോ?
താഴ്വയാൎന്നമയുരസ്സുമീ മധുര വാക്കു
കേട്ടവിടെനിൽക്കുവോർ
ബ്രഹ്മദേവനുടെ തിന്മചൊന്നു, മിഴിനീരു—
റന്നു കനിവാൎന്നു തേ.

567
ഹിമഗിരി, വിവര മിതറിഞ്ഞ നേര—
ത്താമുനി സപ്തക മമത്ത്യ മുനിയും
ഒത്തണഞ്ഞുനിജപത്തനമതിലധി—
കാൎത്തമായ ഹൃദയ വ്യഥയോട്ടം.

568
നാരദനപ്പോൾ പൂൎവ്വജന്മകഥ
പറഞ്ഞു കേൾപിച്ചാനേവൎക്കും
അരുളീ:—മൈനേ സത്യമറിക നിൻ
മകളിവൾ ജഗദംബിക താനല്ലോ!

569
ഉലകിൻ സൃഷ്ടിസ്ഥിതിലയ കാരിണി,
യുല്ലസിത ശിവാദ്ധാംഗ വിഹാരിണി,
കാരുണ്യാഞ്ചിത മംഗള രൂപിണി,
പരാശക്തിമയ സത്താധാരിണി ! !

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



570
ആദ്യം ദക്ഷന്റെ സുതയായ്, സതിയെ—
ന്നാഖ്യയാന്ന സുന്ദരിയായ്ത്തീന്ന
ശങ്കരനോടിവളന്നും ചേർന്നു
സകലരുമിക്കഥകേട്ടറിയുന്നു.

571
അന്നൊരു നാളിവരം ശിവനൊട്ടക്കൂടേ—
ച്ചെന്നു കണ്ടു രഘുരാമചന്ദ്രനേ
ഭ്രമമാന്നിവരം ശിവവാക്യം കേരംക്കാ—
തമല ജാനകീ വേഷമെട്ടത്താരം.

572
ഈയൊരേ യൊരപരാധമാന്ന ശിവയോട്ട
യോഗമിയലാതെയായ്
തീയെഴം നയന,നീയൊരാധിമയമായ
തീയിലുമ ചാമ്പലായ്
നീയിതൊന്നറികമേയമായ, ജഗദംബ—
യാണിവരം തപസ്യയും
സ്വീയനായ പതിയോട്ട ചേരുവതിനായ്;
ദാശിവ,ഹരപ്രിയാ. [സ—

573
നാരദവചനം കേട്ടോക്കെല്ലാം
തീരേ തീന്ന മനസ്സിൽ വിഷാദം
സകല ഭവന നഗരങ്ങളിൽ നീളേ
സ്സപദി പടന്നിതു ശുഭസംവാദം.

574
അപ്പോരം ഹിമഗിരി മൈനയുമേററവു—
മുരംപ്പൂവുവിടന്നാമോദിച്ചു
പുരവാസികളാം നരനാരികളുമ—
പാര ഹഷ്മയ സരസി കളിച്ചു.

575
കനക കലശ മണിയായി നിരന്നു
ഗാനം ശുഭതര മെങ്ങു മുയർന്നു
പാക ശാസ്ത്രവിധിപോൽ പല വിഭവം
പാകം ചെയ്യം പാചകർ വന്നു.

576
ഭവാനി മരുവും ഭവനത്തിലെഴം
ഭോജന വിഭവം പുകഴാനെളുതോ?
ഹിമഗിരി, വിഷ്ണ വിരിഞ്ചാദികളാ—
മമരരെ യാദരവോടെയിരുത്തീ.

577
വിവിധരസമെഴം വിഭവ ശതങ്ങരം
വിരവൊടെയങ്ങ വിളമ്പുകയായീ
വാനവർ നാരികളതു പൊഴുതു പലേ
വിനോദ വചന മുരസ്സുകയായീ.

578
ദേവവല്ലഭകരം ഭാവഭംഗിയൊട്ട മാവി—
ധം പലവിനോദവും
ദേവവൃന്ദമൊട്ട ചൊൽകവേയവ രതീവ
ഖാദ്യരുചി താവിനാർ
ആവിശേഷവിധിയാവുകില്ല ശതകോടി
നാവിന്ന മുരസ്സുവാ—
നേവരും വിരവൊടാചമിച്ചു വരവേദി
തന്നരികിൽ മേവിനാർ.

579
മുനിവരർ ചെന്നു മുഹൂത്തമടുത്തതു
മഹീധരേന്ദ്രനൊടരുളിയൊരുങ്ങീ
മംജുളമാം പല മംഗള വാദ്യം
മധുര ഗീത മിടചേന്നു മുഴങ്ങീ.

580
സാദര മാനീതന്മാരാകം
സുരവരരുടനെങ്ങെങ്ങും തിങ്ങീ
വേദോക്തം പോൽ വേദിയൊരുങ്ങീ
വിവിധ മന്ത്ര ഗീതങ്ങരം തുടങ്ങീ.

581
വിരിഞ്ച വിരചിത സിംഹാസനമാ—
വേദിയി ലവണ്ണ്യമായി വിളങ്ങീ
ദ്വിജപ്രിയൻ രാഘവനെ വണങ്ങി—
ദ്ധൂജ്ജടി സവിനയ മതിൽ തിളങ്ങീ.

582
ഉമയെ മുനീന്ദ്രർ വിളിക്കവെ സഖിമാർ
നന്മയിലണിയി ച്ചാനയിക്കയായ്
കണ്ടു ചകിതരായമരക, ളുലകിതി—
ലുണ്ടോ കവ!യീ യഴക പുകഴ്ത്താൻ?

583
പാവ്വതി ജഗദീശ്വരിയെന്നറിയും
ദേവകരം മനസാ നമസ്കരിച്ചാർ
സുന്ദരതസ്സുമ, ചരമ സീമ യഭി—
വന്ദനീയ ഗുണമാന്നൊളിയേന്തീ.

584
കോടി കോടി മുഖവും മടങ്ങുമുമയാന്നി—
ട്ടംസുഷമ പാടുവാൻ
പാടവം മറകരം വാണിശേഷന്റെ മിയന്നി—
ടാ തുളസിയെങ്ങെടോ?
മോടിതേട്ട മൊളികൂട്ടമാറു നടകൊണ്ടു,
കണ്ടു നിടിലാക്ഷനേ—
ത്തേടി നാണ മവ,ളന്തരംഗമയ ഭൃംഗ—
മുണ്ടു മധു വേണ്ട പോൽ.

585
മുനികല്പനപോൽ ശിവപാവ്വതിമാർ
ഗണപതിപൂജ തുടങ്ങീ മുമ്പിൽ
ദേവകളാദിവിഹീന രറിയുകിതി—
ലെവനും സംശയ ലേശം വേണ്ടാ.

586
വേദോക്തം പോൽ വൈദികരൃഷിമാർ
വിവാഹകമ്മം ചെയ്യിക്കുകയായ്
ദഭാംഭസ്സൊട്ട മാത്മജയേ, വര
ശംഭുവിനപ്പിച്ചാനാ ഹിമവാൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



587
ധൂജ്ജടി പാണിഗ്രഹണം ചെയ്യേ
നിജ്ജരമനസി തഴച്ചു ഹഷം
തിങ്ങും വേദ ഘനദ്ധ്വനികോംക്കേ-
യങ്ങു പൊഴിഞ്ഞു 'ജയജയ' വഷം.

588
ഘനരവമായനവദ്യം വാദ്യം
നന്നായൊരു വൻമഴ, പൂമഴയും
ശുഭമാവേളയിൽ വേളികഴിഞ്ഞു
ജൃംഭിത സുഖ മൂലകാകെ നിറഞ്ഞു.

589
ദാസീ, ദാസ, രഥാ, ശ്വ, ഗജം, മണി
വസനം, സ്വണ്ണം മററവണ്ണ്യമാം
അനഘവസ്തു നിരയും, ഗിരികലപതി-
യനന്ത മേകീ വര ദക്ഷിണയായ്.

590
പിന്നെവന്നു ശിവനോടു കുന്നുകളിൽ മന്ന-
നോതിയവിടുന്നു സം-
പൂണ്ണകാമനിവനെന്തു നൽകുമലിവാന്നി-
ടേണമിനിയെന്നു മേ
ഒന്നുകൊണ്ടുമിനി മാനസത്തിലനുതാപ-
മാന്നിടരുതെന്നുമാ-
ജാനി സാന്ത്വനമുരച്ചു;മൈനശിവനോടി-
ദം വചന മോതിനാം.

591
പ്രാണപ്രിയമേയിവളേ നിജഗൃഹ-
പരിചര്യാപരയാക്കീടണമേ!
ഇവളുടെ തെററു പൊറുക്കണ മലിവാ-
ലവിടുന്നീവര മരുളീടുകമേ!

592
ഏവം പണിയും മൈനയോടു ശിവ-
നാവിധമതി മൃദു സാന്ത്വനമോതീ
തന്മകളേയവരം വീണ്ടും മടിയിൽ
തന്നെയേററി യീ നന്മകളോതീ:—

593
പൂജിക്കുകനീ ശിവപദമെന്നും
പതിപൂജനമേ സതിയുടെ ധമ്മം
കണ്ണീരൊടു പലതുപദേശിച്ചു
കന്ന്യകയേയവളാശ്ലേഷിച്ചു.

594
വിശ്വവിധാതാവെന്തിനു തീർത്തു
വിശ്വത്തിൽ പരതന്ത്ര യബലയേ
എങ്ങു സൗഖ്യമെന്നവരം പെരുതാമഴ-
ലങ്ങു പണിപ്പെട്ടുള്ളിലൊതുക്കീ.

595
പെരുകും പ്രേമം മൂലം പല കുറി
പാവ്വ്തിയേയവരം മുകന്നു നിന്നു
വനിതകളോടു പറഞ്ഞു പിരിഞ്ഞുമ
വീണ്ടും ജനനീ സവിധമണഞ്ഞു.

596
നീലലോഹിത വിലാസിനിക്കഖില ദേവ-
ലോകവുമനുഗ്രഹം
ചാലെ നല്കിയവരം മാലൊടമ്മയെ വലച്ചു,
നീതയവളാളിയാൽ
കാല കാല നലിവാലലം പലതുമേകി
യാചകനിരക്കു, തൻ
ചേലെഴും നിലയ ശൈലമെത്തി, മലർ
മായ്തുമുലവാദ്യവും. [വഷ-

597
വൃഷവാഹനനൊടു കൂടേപ്പോയ് പരി-
തോഷമൊടൊത്തു മടങ്ങീ ഹിമവാൻ
അപത്ത്യവത്സലനവനുടെ മനവും
ഹിമത്തൊടൊത്തു വെളുത്തു കൃതാത്ഥം.

598
സകല പവ്വതങ്ങരംക്കും സരസീ-
സരസ്സുകരംക്കും ദാനം നൽകീ
സമ്മാനിച്ചാദരമൊടു ഹിമവാൻ
സകലക്കും വിടയങ്ങിനെ യേകീ.

599
കൈലാസാദ്രിയിൽ നിന്നും ദേവക-
ളെല്ലാരും സുഖമാന്നു മടങ്ങീ.
പ്രപഞ്ച മാതാപിതൃ ശൃംഗാരം
പുകഴുവതിനി ഞാനേതു പ്രകാരം?

600
ശിവപാവ്വ്തിമാരവികലമാംസുഖ-
മവിടേ യവിരത മനുഭവ മാർന്നു
പ്രമഥഗണത്തൊടുമൊത്തു രസത്തൊടു
പെരുതാംകാലവു മങ്ങിനെ വാണു.

601
ഉമാമഹേശ്വര സുതനായത്തു പൊഴ-
തുണ്ടായറുമുഖ, നവൻ രണത്തിൽ
താരകാസുരനെ വെന്നു കൊന്നൊര-
പ്പുരാണ കഥ പാരാകേ പ്രഥിതം.

602
ഷണ്മുഖൻെറ ശുഭ ജന്മകമ്മമിഹ നന്മ-
യോടറിയു മേവരും
ഞാൻ മുറയ്ക്കതു മുരച്ചിടാത്തതിനു മൂല-
മായതറിയേണമേ!
നന്മ,മംഗളമൊടേകു മീയമലമാമു-
മേശ കഥകേരംക്കിലും
നിമ്മലാശയമൊടൊത്തു പാടുകിലുമിന്നു-
മെന്നുമിതു സത്യമേ!

603
ഉമാമഹേശ്വര ചരിത മസീമം
സമുദ്ര സദൃശം വേദദുഗ്ഗമം
മന്ദബുദ്ധിയാം തുളസീദാസനു
മംജുളമായിതു പുകഴാനെളുതോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



604
സരസം, സുഖദം, ശിവകഥ കേട്ടാ
ഭരദ്വാജ മുനി മോദ മിയന്നു
കഥകേൾപ്പതിനതി കുതുക മുയർന്നു
കണ്ണീർ പുളകവു മുണ്ടായ് വന്നു.

605
പ്രേമവിവശനാമുനിയൊടു മോദാൽ
മാമുനിയാജ്ഞവല്ക്യ നിദമോതീ:—
ശമധന! ഭവാൻെറ ജന്മം സഫലം
ശർവ്വനതീവ പ്രീതനാകയാൽ.

606
ശിവപദതാരിൽ പ്രേമമെഴാത്തോൻ
ശ്രീരഘുവര പദഭക്തിയിൽ മുഴകാ
രാമഭക്തർതൻ ലക്ഷണമെന്നും
കാമദഹന പദസേവനമല്ലോ.

607
അതുല ഭക്തനാം ശങ്കരനേപ്പോൽ
മിത്രമില്ല രഘുരാമനു വേറേ
ഭക്തികൊണ്ടു, കറയററൊരു സതിയും
ത്യക്തയായിതേ മനസിജ ഹരനാൽ.

608
പണ്ടേ ശിവകഥ പറയുമ്പോൾ ഞാൻ
കണ്ടു താവക ഭക്തി വിശേഷം
രാമചന്ദ്ര പാദാംബുജ ഭക്തൻ
നിർമ്മലഗുണനവിടുന്നു നിതാന്തം.

609
താവക ഗുണ ശീലങ്ങളറിഞ്ഞേൻ
ഭാവുകമിനി രഘുവര കഥ കേൾക്കൂ!
മുനിവര! തേ സംസർഗ്ഗം മൂലം
ഞാനവർണ്ണ്യ മാനന്ദ മിയന്നേൻ.

610
ശമിവര! രഘുവര ചരിത മപാരം
ശേഷകോടിയും ശരിയായരുളാ
എങ്കിലുമറിവിന്നൊത്തു പുകഴ്ത്താം
ഞാൻ കരളിൽ പ്രഭുരാമനെ യോർത്തും.

611
വാണിയൊരു മരപ്പാവയെന്നപോ—
ലാണു സൂത്രധാരൻ രഘുരാമൻ
ഭക്തകവീശ്വര ഹൃദയാങ്കണമതിൽ
നൃത്തംവെപ്പിച്ചീടുന്നതിനേ.

612
അതേകൃപാർദ്രൻ കാകുൽസ്ഥനെ ഞാൻ
നതിചെയ്തവനുടെ ഗുണകഥ പുകഴാം
കൈലാസാഖ്യം ശൈലേന്ദ്രനി ലനു—
വേല മുമാ ശിവർ നിവസിക്കുന്നു.

613
സിദ്ധ, തപസ്വികൾ, യോഗി, സുരന്മാർ
സാദ്ധ്യ ദേവ, കിംപുരുഷ ഋഷീന്ദ്രർ
സുകൃതികളവിടെ വസിച്ചാനന്ദ—
പ്രകൃതി മഹേശനെ ഭജനംചെയ്വൂ.

614
ഹരിഹര വിമുഖന്മാരായുള്ളോർ
ഗിരിവരമിതിലണയാ കിനാവിലും
അവിടെ വിശാല വിടപമാം വടമൊ—
ന്നവിരത പല്ലവമാർന്നു വളർന്നു

615
മൂന്നു ഗുണങ്ങളെഴും പൂന്തെന്നലു—
റന്നീടുന്നീയാൽ തറയിങ്കൽ
വേദവിദിതമീ വടവൃക്ഷത്തണൽ
മോദമോടൊരുകുറി ശൂലിയണഞ്ഞു.

616
വിരവൊടു വാരണ ചർമ്മ മതിങ്കൽ
സ്വൈരമിരുന്നരുളീ ശിവനലിവാൽ
കുന്ദചന്ദ്ര ശംഖാഭയെഴും തനു
സുന്ദരവൽകലമാർന്നു വിളങ്ങീ.

617
ചരണ മരുണ സരസീരുഹ തുല്യം
ശാരദ ശശധര സുരുചിര വദനം
ഭക്തർ ക്കിരുൾ തീർത്തീടും നഖമണി,—
ഭസ്മക്കുറി, ബഹുനാഗഭൂഷണം.

618
ജടാമനോഹര മുകുടം, ഗംഗാ—
തടിനീ ഭംഗം, മഹിതാപാംഗം,
നിടിലത്തിലിളം തിങ്കൾക്കല, രുചി
തടവിയ ഗരളനീല നിജകണ്ഠം.

619
ഇങ്ങിനെ കാമഹരൻ ഹരനവികല—
മങ്ങു ശാന്തിരസമൂർത്തി ലസിച്ചു
ഭവാനി ശുഭകര മിന്നേരത്താ—
ശ്ശിവപദ പാർശ്വമണഞ്ഞു നമിച്ചു.

620
സദാശിവൻ നിജപത്നിക്കേകീ
സാദരമാസന മിടഭാഗത്തായ്
പാർവ്വതി,തൽസമയം നിജമാകിയ
പൂർവ്വജന്മകഥയോർത്തു സകലം.

621
പൂർവ്വാധികമാം പ്രേമമെഴും നിജ
പതിയൊടു ശംകരി, ചിരിയാർന്നോതീ:—
ഏതൊന്നുലകിനു മുഴവൻ ഹിതമാ—
ക്കഥയേ ശിവയിങ്ങറിയാൻ തുനിയൂ.

622
വിശ്വനാഥ! ഹേ ത്രിപുരാസുരഹര!
വിശ്വവിദിതമാണപദാനം തേ
മനുജ, ദനുജ, സുര ചരാചരങ്ങൾ—
ക്കനുവേലം ശരണം ചരണമിതേ.

623
സർവ്വജ്ഞൻ വിഭുവങ്ങു; വണങ്ങും
സർവ്വർക്കും സുരതരുവായ് പുകഴും
സകല കലാനിധി, ഗുണ ഗണ വാരിധി
സുഖസുഷമയു മായങ്ങിഹവാഴും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



624
ശങ്കര! ദാസിയിവളിലൊരു തെളിവു—
ണ്ടങ്കി ലലിഞ്ഞരുളീടുക സരസം
രാമകഥാമൃത മമലഗുണോൽകട—
മാമയഹര, മറിവിന്നു വികാസം.

625
കല്പകവൃക്ഷച്ഛായയിൽ വാഴ്വോ—
നല്ലേതര ദാരിദ്ര്യമെന്തിനാം?
അങ്ങിതു ചിന്തിച്ചെന്നുടെയുള്ളിൽ
തിങ്ങും ഭ്രാന്തി യകററീടണമേ!!

626
സ്വാമിൻ! ബ്രഹ്മജ്ഞാനികരം പോലും
രാമനെയറിവൂ ബ്രഹ്മരൂപമായ്
ശേഷ ശാരദാ വേദ പുരാണം
ഘോഷിപ്പൂ രഘുനന്ദന സുഗുണം.

627
കാമവൈരിയാം താങ്കളുമനിശം
രാമനാമ ജപമാർന്നീടുന്നു
രാമനിവ നയോദ്ധ്യാപതിസുതനോ?
ജന്മ ഗുണാദി വിഹീന നപരനോ?

628
നരപതി പുത്രൻ ബ്രഹ്മമാകുമോ?
നാരീ വിരഹം ബ്രഹ്മ മേലുമോ?
അതിവിചിത്ര മീരാമ ചരിത്രം
മതിയിൽ ഭ്രാന്തിദ മിങ്ങതിമാത്രം.

629
വ്യാപകമായ് വിഭുവാകിയ ബ്രഹ്മം
വേറൊന്നെങ്കിലതരുളീടേണം
അറിവില്ലാത്തവളെന്നു നിനച്ചെ—
ന്നജ്ഞത നീക്കാനലിഞ്ഞിടേണം.

630
പണ്ടടവിയിൽ ഞാൻ രാമമഹത്വം
കണ്ടതു പേടിമൂല മോതീലാ
അന്നു മനസ്സിൽ കലുഷത, നീങ്ങീ—
ലെന്നതിൻ ഫലം മമ കൈവന്നു.

631
എൻ കരളിങ്കൽ ശങ്കയിപ്പൊഴതു—
മങ്കുരിപ്പതിൽ കനിയുക താങ്കരം
വിസ്തരിച്ചു പലതന്നു പറഞ്ഞതു
വിസ്മരിച്ചു ഞാൻ; കോപിക്കരുതേ.

632
മുമ്പേത്തേപ്പോൽ മോഹമില്ല മമ
മനമിഹ രാമകഥാ രുചിപൂർണ്ണം
ഭുജംഗഭൂഷണ നവിടുന്നിക്കഥ
ഭാവുകമരുളുക കനിവാൽ പുണ്യം.

633
ജ്ഞാനയി! താവക ചരണസരോജം
താണു പണിഞ്ഞിഹ തൊഴുതറിയിപ്പൂ
വേദതത്വമയ രാമകീർത്തികഥ
വിശദം, വിമലം, വർണ്ണിച്ചാലും.

634
പെണ്ണിനു കേൾപ്പാനില്ലധികാരമി
വണ്ണ മോക്കിലോ ഞാനൊരു ദാസി
സുജനമാത്തരാമധികാരികളൊടു
സകലവു മുപദേശിച്ചിടുമല്ലോ.

635
ആർത്ത ഭാവമെഴു മിവളൊടു രഘുവര—
കീർത്തി കഥാമൃത മരുളുക കനിവാൽ
നിർഗ്ഗുണമാകും ബ്രഹ്മമെന്തിനായ്
സഗുണതയാർന്നിടുമോതുകിതാദ്യം.

636
പിന്നേസ്സീതാപതിയവതാരം
പുണ്യ ബാലചരിതം മധുമധുരം
ജനക നന്ദിനീപരിണയ, മെന്തിനു
തന്നുടെ രാജ്യം തള്ളിയതെന്നും.

637
വനവാസത്തിൻ ചരിത മപാരം
പിന്നേദ്ദശമുഖവധ കഥ സാരം
വീണ്ടും രാജ്യമണഞ്ഞു വാഴമള—
വുണ്ടായൊരു ലീലകളും ചൊല്ലൂ!

638
കരുണാലയ പറയൂ! വീണ്ടും രഘു—
വരമണി സകലപ്രജകളൊടൊപ്പം
പരമധാമ മാർന്നീടിന വിസ്മയ—
കാരികഥയുമിഹ മധുര മനല്പം.

639
പിന്നീടങ്ങരുളീടുക! മുനിജന—
ഗണവു മനുഭവിച്ചീടും തത്വം
ഭക്തി, വിരതി, വിജ്ഞാനം, വിശദവി—
ഭക്തമായു മയി! വർണ്ണിക്കണമേ!

640
ഇനിയും രാമരഹസ്യമനേകം
ഞാനറിയാത്തതു മവിടുന്നരുളൂ!
ജ്ഞാന മപാരമെഴുന്ന ഭവാൻ കനി—
വിന്നു നിധാന മലിഞ്ഞിടുകെന്നിൽ.

641
മൂവുലകിന്നും ഗുരുവായങ്ങയെ
മറകരം പുകഴ്ത്തീ പാമര രറിയാ
പ്രണയിനിതൻ മധുരോദിത മിതിനാൽ
പരമശിവൻ പരിതോഷമിയന്നു.

642
രാമചരിത്രം മനസി നിനക്കേ
ക്കാമ വൈരിയിൽ പ്രേമ മുറന്നു
ശ്രീമയമാം തദ്രൂപം കണ്ടതി—
നിർമ്മലമാമാനന്ദവു മാർന്നു.

643
ധ്യാനരസത്തിൽ മുഴുകിയ മനമൊടി—
രുന്നു തെല്ലിട, പ്പിന്നീടു ശിവൻ
ശ്രീരഘുനാഥ ചരിത്രം ചിത്രം
വിരവൊടു വർണ്ണിച്ചീടുകയായീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



644
ആരെയറിഞ്ഞീടാഞ്ഞാൽ കളവും
നേരായ് തോന്നും കയറു പാമ്പുപോൽ
ആരെയറിഞ്ഞാലുലകിതു മുഴവൻ
തീരേ ഭ്രമമാണെന്നറിവേലും.

645
അതേ രാമന്റെ ബാലകരൂപം
നിസ്തുലമംഗള നിലയം നിത്യം
ദശരഥാങ്കണ വിഹാരവിലോലം
ദയാനിധാനം വന്ദിപ്പൂ ഞാൻ.

646
ത്രിപുരവൈരി, രഘുരാമനെ വന്ദി–
ച്ചപ്പൊഴുതേവം മധുമൊഴി തൂകി
ഗിരിരാജ സുതേ! ധന്യമായി തെ–
ന്നറിക പിറവിതേ യുപകാര മിതേ.

647
ചോദിച്ചല്ലോ രാമചരിത്രം
സദാ ഗംഗയേപ്പോലെ പവിത്രം
അവികല രാമ പ്രേമമെഴും നീ
ഭുവന ശുഭത്തിനു ചോദ്യം ചെയ്വൂ.

648
പർവ്വതനന്ദിനി! രഘുവരകൃപയാൽ
പാവനമാകും നിന്റെ മനസ്സിൽ
സന്ദേഹ ഭ്രമ ശോക മോഹമിഹ
സ്വപ്നത്തിലു മില്ലെ ന്നോർപ്പൂ ഞാൻ.

649
സകലർക്കും ശുഭമേകാൻ മാത്രം
ശംകയാന്നു നീ പണ്ടേത്തേപ്പോൽ
ഹരികഥ കേൾക്കാനിട വരാത്ത ചെവി–
യറികഹിഭവന സമാനംതന്നെ.

650
നയനം സത്തരെ നോക്കീടാത്തതു
മയിലിൻ പീലിക്കണ്ണെന്നെണ്ണാം!
ഹരിഗുരുചരണം പണിയാത്തൊരു തല
വെറും പരുക്കൻ തൊണ്ടായ് നണ്ണാം.

651
പാവന ഹരിപദഭക്തിയെഴാത്തോർ
ജീവന്മൃതരാം, ശവസമാനരാം
രാമഗുണം പാടാത്തവ രുലകിതി–
ലാമണ്ഡൂ ക സമാനന്മാരാം.

652
ഹരികഥ കേട്ടു കുളിക്കാത്തൊരു മന–
മറിക വജ്രമോടൊത്തു കഠോരം
പാർവ്വതി കേൾക്കു! രാമലീലയിനി
ദേവശുഭംകര മസുര ഭയകരം.

653
രാമചന്ദ്ര കഥ കാമധേനുവൊട്ട
സമം സേവകർക്കിഷ്ടം നൽകാൻ
നിറയും സുജനം ദേവസംഘമെ–
ന്നറിയുകി ലാരിങ്ങണയാ കേൾക്കാൻ?

654
രാമകഥാമയ ബന്ധുര കരതല
മാമയ സംശയ പക്ഷിയെ യോട്ടും
കലിവൃക്ഷത്തെ മുറിച്ചീടു മയേ!
കലിതാദര മറിയൂ ഗിരിതനയേ!

655
രാമനാമ ശുഭചരിത മപാരം
ജന്മ കർമ്മവു മിതോതി വേദവും
ഭഗവാൻ രാമനനന്തനതേപോൽ
ഭഗവൽ കീർത്തി, യവൻകഥ, ഗുണവും.

656
എങ്കിലുമീ നിൻ പ്രീതികാൺകയാ
ലെൻകരളറിയും പോലെയുരക്കാം
കുന്നിൻ മകളേ! നിന്നുടെ ചോദ്യം
നന്നു സുഖദമിതു സുജനസമ്മതം.

657
എന്നാലും നീയൊന്നു ചൊന്നതിഹ
നന്നായില്ല, നഗേന്ദ്ര നന്ദിനി!
ചൊന്നല്ലോ നീ മറകൾ പുകഴ്ത്തീ–
ട്ടുന്നരാമ നിവ നപരൻ താനോ?

658
നാസ്തിക രജ്ഞാന പിശാചത്താൽ
ഗ്രസ്ത, രീശപദ ഭക്തി വിഹീനർ,
അധമരാക മീമാതിരി നര രീ–
വിധം രാമനിൽ ശങ്കയെഴുന്നോർ.

659
ഹൃദയമായ കണ്ണാടിയിൽ മലിനം
വിഷയപ്പുക മൂടിയ കുടിലന്മാർ,
ലംപടകപടികൾ പാഴ്കിനാവിലും
സൽപുരുഷന്മാരേക്കാണാത്തോർ,

660
ഹാനിലാഭ മറിയാത്തോർ, നേത്രവി–
ഹീനരു മാകിയ പാവപ്പെട്ടോർ,
മറകൾ പുകഴ്ത്തും രാഘവനുടെയതി
മഞ്ജുള രൂപം കാണ്മതെങ്ങിനേ?

661
സഗുണ നിർഗ്ഗുണം നിരിയാത്തവരും,
സ്വകപോൽ പലതും ജല്പിപ്പോരും,
മായാവശരായുഴലുന്നവരും
മായമാന്നു പലതോതുക പതിവാം.

662
വായുരോഗ പരിപീഡിതർ, ഭൂതാ
വേശമിയന്നോ, രുന്മാദികളും,
കുടിയന്മാരും, പറയുവതിൽ ചെവി
കൊടാത്തതേ നലമാന്ന വിവേകം.

663
ഉള്ളിലീവിധമറിഞ്ഞിനിവേഗം
തള്ളുകശംക ഭജിക്കരാമനേ
ഗിരിവരതനയേ! ഭ്രമാന്ധകാരം
തീരേ നീക്കും വാക്കിതറിക നീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



664
സഗുണവു മഗുണവു മില്ലാഭേദം
സകലവേദ മിതിലിയലാവാദം
അഗുണം ഭക്തപ്രേമവശഗമായ്
സഗുണതയാൻ വിളങ്ങീടുന്നു.

665
ഹിമശില, ഹിമവും ജലമാണോർത്താൽ
ബ്രഹ്മമൊന്നുതാൻ സഗുണവിഗുണമാം.
ഭ്രമാന്ധകാര മകററും രഘുവര—
നാമം ദിനകര സദൃശ പ്രഭമാം.

666
ചിദാനന്ദഘന സൂര്യൻ രാമൻ
ചെററുമോഹമാമിരവങ്ങില്ലാ
വിജ്ഞാന വിഭാതവു മില്ലവിടം
വിഭു രഘുവര നവിരതമൊളി ചിന്നും.

667
ജ്ഞാനം, ശോക, മോദ, മജ്ഞാനം
മാനമെന്നിവകൾ ജീവിധർമ്മമാം
രാമനിവയിൽ നിന്നതീതമാം ചിദ്—
ബ്രഹ്മമനാദി യിതറിവൂ ഭുവനം.

668
പുരാണ പുരുഷൻ പ്രകാശപൂർണ്ണൻ
പരാൽപരൻ മായാമയ നനഘൻ
പരബ്രഹ്മമെൻ രാമനെന്നുടൻ
പുരഹരദേവൻ നതമസ്തകനായ്.

669
അറിവില്ലാത്തോർ, തൻഭ്രമമറിയാ
രാഘവനും കുറവോതാൻ മടിയാ
വ്യോമത്തിൽ മുകിൽ മാലകൾ കണ്ടാൽ
പാമര രോതും 'സൂര്യനെ മൂടി.'

670
കണ്ണിനു നടുവിൽ വിരൽ വെച്ചീടിൽ
കാണാം ചന്ദ്രനെ രണ്ടായഗജേ!
ഭ്രമ മകലുമ്പോൾ രാമനലിപ്തൻ
വ്യോമംപോൽ; കറയിരുളങ്ങുണ്ടോ?

671
വിഷയേ, ന്ദ്രിയ, ദേവത, ജീവാത്മാ—
വിവമ്മു ചേതന നൽകുവതേതോ
അതനാരത മൊളിയേന്തുമയോദ്ധ്യാ—
പതിയനാദിയാരാമബ്രഹ്മം.

672
മായാമയ ചിദ്രൂപൻ രഘുവര—
നീയുലകത്തിനു ഭാസ്സരുളുന്നു
മിത്ഥ്യയായ തെല്ലാമിങ്ങവനുടെ
സത്ത,സത്യമായ് തോന്നിക്കുന്നു.

673
മൃഗതൃഷ്ണികകളിൽവെള്ളമുള്ളതായ്
മുത്തിൻ ചിപ്പിയിൽ വെള്ളിയുള്ളതായ്
തോന്നാമെപ്പൊഴുമിതു തീരേ കള—
വെന്നാലീ ഭ്രമ മുണ്ടാമെന്നും.

674
ഇതേപോലെ യീശാശ്രയ മുലകിത—
സത്യമെങ്കിലും ദുഃഖമിയററും
ഉറക്കിലാരോ തലകൊയ്യെന്നാ—
ലുണന്നിടാതഴൽ മാറാചെററും.

675
ഈമാതിരിയാം ഭ്രമങ്ങൾ തീരും
രാമകരുണയാലറിയുക ഗിരിജേ!
ആദിയുമന്തവു മില്ലാത്തവനേ
വേദംപുകഴും മാതിരി കേൾ നീ!

676
കാലെന്ന്യേ നടകൊള്ളും, കേൾക്കും
കാതെന്ന്യേ, ചെയ്യും കയ്യെന്ന്യേ
രസനയെഴാതേ രസങ്ങളറിയും
ഭാഷയെഴാതേ നന്നായ് പറയും.

677
നാസികയെന്ന്യേ വാസനയറിയും
നയനംകൂടാതഖിലം കാണും
മെയ്യെന്ന്യേ സ്പർശിക്കും, മഹിമകൾ
വയ്യാ വർണ്ണിച്ചീടാനാർക്കും.

678
മഹാത്മാക്കളും മറകളുമാരുടെ
മഹിമകളീവിധ മനുകീർത്തിപ്പൂ?
ഭക്തഹിതംകര നവനാണറിയുക—
യോദ്ധ്യാപതിയാം രഘുകുലചന്ദ്രൻ.

679
കാശിയിൽ ജീവൻ വെടിയുമ്പോൾക്കു ഞാ—
നാശു മോക്ഷമവനുടെ നാമത്തിൻ
കഴിവാൽ നൽകീടുന്നു, നാമ മി—
തഴലുകൾ മുഴവൻ നീക്കും മന്ത്രം.

680
അനിച്ഛയാലും നാമമിതോതുകി—
ലനന്ത ജന്മജ പാപം തീരും
സാദരമോർത്താൽ ഭവമാംകടൽ ഗോ—
ഷ്പദംപോൽ കടന്നക്കര യേറും.

681
അപ്പരമാത്മാ രാമചന്ദ്രനറി—
കല്പവുമഗജേ സംശയമരുതേ
നരനറിവും വൈരാഗ്യവുമെല്ലാം
മറയും സംശയമുറയുന്നേരം.

682
ശംഭുവിൻ ഭ്രമ വിഭംജന വാക്യം
ശംകരിതൻെറ കുതക്കം നീക്കീ
രാമപദത്തിലത്ഭുത പൂർവ്വമാം
പ്രേമമമാന്നു ദൃഢമാം പ്രതീതിയും.

683
വീണ്ടും വീണ്ടും ശശിധരചരണം
വണ്ടണിവേണി പണിഞ്ഞും കൊണ്ടേ
പ്രേമത്തിൻ മധുരാമൃതമൂറും
ത്തുമൊഴിയതുപൊഴുതേവം തൂകി.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



684
താങ്കളരുളുമീത്തിങ്കാംക്കതിരെൻ
ശങ്കാശരദാതപം കടിച്ചു
അറിവില്ലായ്മ മൂടിച്ചു, ഹൃദി രഘു
വരനുടെ മധുരാകാരമുദിച്ചു.

685
താങ്കളലിഞ്ഞെന്നഴലുകാം തീർന്നു
സുഖവും വിരവൊടു മമ കൈവന്നു
വനിതയാകയാലജ്ഞയെങ്കിലും
ഞാനൊരു ദാസിയെന്നു കരുതീടിൽ,

686
എന്നിൽ പ്രസാദ മുണ്ടെന്നാൽ ഞാൻ
മുന്നം ചോദിച്ചതിനുര ചെയ്യൂ!
സച്ചിന്മയ നവിനാശൻ രാമൻ
സകലഹൃദയമയ നഗര നിവാസൻ.

687
നരതനുവവനെന്തിന്നു ധരിച്ചതു
മരുളീടുക വൃഷവാഹന! മുഴവൻ.
ഉമതൻ സവിനയ മീമൊഴികേട്ടും,
രാമകഥാ രതിയാം മതികൊണ്ടും,

688
അലർ ശര ഹരൻ, പ്രകൃത്യാ കരുണാ–
ജല നിധി ശംകര നപ്പൊഴുതുള്ളിൽ
മോദമൊടുമയേ യത്ര പുകഴ്ത്തി–
സ്സാദരമീവിധ മരുളുകയായീ.

689
രാമചരിതമാനസ കഥയമലം
ഹിമഗിരിതനയേ! കേട്ടീടുകയേ!
കാകഭുശുണ്ഡി പുകഴ്ത്തിയിതാദ്യം
സകലം പിന്നേഗ്ഗരുഡൻ കേട്ടു.

690
അവരുടെ സംവാദം ഞാൻ പിന്നീ–
ടാവാം പറവതു നീയിഹ ഭദ്രേ!
രാമൻ തന്നവതാര ചരിത്രം
പ്രേമമാൻ കേരം പരംപവിത്രം.

691
ഹരിയുടെ നാമകഥാഗുണസാരം
പാരമനന്തമസീമ മപാരം
ഓതാമെൻ കഴിവിന്നനു സാരം
ക്ഷിതിധര നന്ദിനി! കേരംക്ക സാദരം.

692
നിഗമാഗമങ്ങരം വിപുലം വിശദം
ഹേ ഗിരിജേ! ഹരിചരിതം പാടീ
എന്നാലവതാരത്തിൻ കാരണ–
മിന്നതു താനെന്നോതു, കസാദ്ധ്യം.

693
രാമൻ ബുദ്ധിമനോവാഗവിഷയ–
നീമത മിവനെന്നറിയുക യുവതീ!
എന്നാലും നിഗമാഗമ മുനിമാർ
നന്നായ്ചൊന്നതിനേതാണ്ടൊത്തും,

694
ഇങ്ങു ധരിച്ചതിനൊത്തും, സുന്ദരി
മംഗളമതു ഞാൻ നിന്നൊടു പറയാം.
എന്നെന്നുലകിൽധർമ്മം മങ്ങും?
ദുർന്നയരസുരാധമരിടതിങ്ങും?

695
അവർണ്ണ്യമാം മട്ടധർമ്മമെങ്ങും?
ദേവദ്വിജ ഗോപീഡ തുടങ്ങും?
അന്നന്നലിവാന്നനേകരൂപമി–
യന്നാവിഭു സത്തക്ക്ഴൽ തീക്കും.

696
അസുരന്മാരേക്കൊന്നമരന്മാ–
ക്കരുളും സ്ഥാനം, വേദം കാക്കും
ഭൂമിയിലെങ്ങും കീർത്തിപരത്തും
രാമനേവ മവതാര മെടുക്കും.

697
ഭക്തരതേ പുകഴംപാടി ഭവാംബുധി–
മുക്തരാ മതിനുതാൻ തനുവേലും.
രാമജന്മമൂലം പല,തൊന്നിനു–
മേൽ മറ്റൊന്നതിമാത്ര വിചിത്രം.

698
അവൻെറ ചിലജന്മങ്ങരം പുകഴ്ത്താം
ഭവാനി! സാദരമതു കേരംക്കുക നീ,
ദ്വാരപാലരാം ജയ വിജയന്മാർ
ഹരിപ്രിയന്മാരുണ്ടായ് രണ്ടാരം.

699
ഭൂസുര ശാപത്താലിരു സഹജരു–
മാസുര താമസ ശരീര മാന്നു
സുരപതിമദഹര ഹിരണ്യാക്ഷനാ–
ണൊരുവൻ, ഹിരണ്യകശിപുവപരനും.

700
സമര വീരരാമവരിലൊരുവനേ–
സ്സൂകരതനുവായ് ഭഗവാൻ കൊന്നു.
അന്ന്യനെ നരഹരിയായ് കൊന്നുലകിൽ
തന്നുടെ പ്രഹ്ലാദനു പുകളേകീ.

701
അവർ വീണ്ടും ദേവകളേ വെല്ലും
രാവണ കുംഭകർണ്ണ രാക്ഷസരായ്
ഭുവനമഖില മിവരുടെ ഭീകരമാം
ദുർവൃത്തങ്ങളറിഞ്ഞീടുന്നു.

702
ബ്രാഹ്മണശാപബലം! മൂന്നോളം
ജന്മമുണ്ടു ഭഗവാൻ കൊന്നിട്ടും
അമുക്തരവരേ യനുഗ്രഹിപ്പാ–
നജനവതാരം വീണ്ടുമിയന്നു.

703
കശ്യപ നദിതിയുമങ്ങു ദശരഥൻ
കൌസല്യയുമാം പേരിൽ വിളങ്ങീ
ഒരു കല്പത്തിൽ ജന്മമീവിധം
ഹരിയാന്നിങ്ങിനെ ലീലകരം ചെയ്തു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



704
ജലന്ധരാസുരനൊരു കല്പത്തിൽ
ജഗത്തിനഴലേററുന്നതു മൂലം
ഹരനവനോടമർ ചെയ്തു, പക്ഷേ
പുരുബലനവനേ വെന്നീലേതും.

705
പരമസാദ്ധ്വിയസുരേന്ദ്രപത്നിതൻ
പെരുമയാൽ ത്രിപുരഹരനും തോററു.

706
ദേവകാര്യമതിനായ്പ്രഭു, കളവാ
ലവളേ വഞ്ചിച്ചു, ഗിരിതനയേ!
ഈ രഹസ്യമവളറിഞ്ഞു, പെരുതാ-
മരിശത്തോടെ ശപിച്ചു ഹരിയേ.

707
ലീലാനിധി ഹരിയവളുടെ ശാപം
നലമൊടേററു കരുണാലയ ഹൃദയൻ
അതേ രാക്ഷസൻ രാവണനായീ-
തവന്നു രാമൻ മോക്ഷം നൽകീ.

708
രാമൻ നരതനുവേലാൻ മൂലം
ജന്മമൊന്നിലിതു കേൾക്ക മഹഷേ!
അവതാരത്തിൻ കഥകൾ പലേ പടി
കവിമണിമാർ വർണ്ണിപ്പൂ സരസം.

709
നാരദശാപം കാരണമായവ-
താരം ചെയ്താനൊരു കല്പത്തിൽ
ഗിരിജ ചകിതയായിതു കേട്ടോതീ:—
നാരദമുനി ഹരി സേവകനല്ലോ.

710
ഹരിയേ മുനിയെന്തിന്നു ശപിച്ചു?
നാരദന്നു താനെന്തു പിഴച്ചു?
പുരഹര! കഥയിതു മരുളീടേണം
സുരമുനിമോഹമിതോക്കിൽ വിചിത്രം.

711
ഹരനരുളീ ചിരിയാ'ന്നുലകിൽ പാ-
മരനാം നരനാർ, പണ്ഡിതനേവൻ?
എല്ലാം രഘുരാമൻെറയിച്ഛയാ-
ണല്ലോ പലനിലയെങ്ങുമണപ്പൂ!

712
ഭരദ്വാജ! ഞാൻ രഘുവരഗുണകഥ
പറയാമാദരവോടേ കേൾക്കൂ!
മാനമദങ്ങളകന്നു ഭജിക്കൂ!
രാമപദം തുളസീമതമിതുതാൻ.

713
ഹിമഗിരി തന്നിൽ പാവന ഗുഹയൊ-
ന്നമരഗംഗ യവിരത മഞ്ഞൊഴുകം
പരമപാവനം പർണ്ണശാലയൊ-
ന്നരിയ സുഖം സുരമുനിവരനേകീ.

714
തടിനി, യടവി, യുടജാദികൾ കാൺകേ-
ത്തുടങ്ങിയൃഷി ലക്ഷ്മീപതി ഭജനം.
ദക്ഷശാപഗതി മുനിയിൽ മുടങ്ങീ
തൽക്ഷണ മവനതി ഭക്തിയിൽ മുങ്ങീ.

715
സുര മുനി നിലകണ്ടിന്ദ്രൻ പേടി-
ച്ചര മാദര മാ മാരനു നൽകീ
മീനകേതു മുനിതപം മുടക്കാൻ
മോദമൊടിന്ദ്രനു വേണ്ടി മുതിന്നു.

716
നാരദനമര പുരത്തെയടക്കം
പുരന്ദരനിതേ ഭീതി മനസ്സിൽ
കാമി, ലോഭി, കുടിലന്മാക്ക്ലകിൽ
കാക്കകൾ പോൽ ഭയമാരെയുമുണ്ടാം.

717
കേസരിയേക്കണ്ടസ്ഥിഖണ്ഡ,മതു
കണ്ടുഹരിച്ചിടുമെന്ന ഭയത്താൽ
ഓട്ടം പട്ടികണക്കേസ്സുരപതി
യാടലിയന്നു, ലജ്ജയകന്നു.

718
മാരനു കൂടജ മണഞ്ഞുടനേ നിജ
മായയാൽ വസന്തത്തേത്തീർത്തു
പൂക്കൾ പലേതു വിടർന്നു, കുകീ
പരഭൃത, മളിഝംകാരമുതിർത്തു.

719
കാമകൃശാനു വിജൃംഭണ പടുവാം
കാററു തുടങ്ങീ ത്രിഗുണമൊടെങ്ങും
കാമകലാപടു കാമിനിമാരാ-
മമരാംഗനമാരുവ്വശിമുമ്പർ,

720
പലമാതിരിയിൽ താനം പാടീ
പരമാനന്ദമൊടും പന്താടീ
കാമനിവരിൽ മോദത്തൊടുകൂടീ
കാമം തന്മായകളേക്കാട്ടീ.

721
എന്നാൽ കാമൻതൻ കലയൊന്നും
ചെന്നുഫലിച്ചീലാ മുനിതന്നിൽ
പാപിയവൻ ഭയമാർന്നു; ലക്ഷ്മീ-
പതിരക്ഷിതനേയാരു ജയിക്കും?

722
മദന ദേവ,നുതുരാജനമപ്പോൾ
മനമതിലധികം ഭീതി നിറഞ്ഞു,
ദീനദീന മോരോന്നു പറഞ്ഞാ-
മുനിചരണങ്ങളിൽ വീണു പണിഞ്ഞു.

723
നാരദനേതും ക്രോധമാന്നിടാ-
തുരചെയ്തു പ്രിയവാക്കവരോടായ്
ശമധന പാദം പണിഞ്ഞു പിന്നേ
ക്കാമൻ മധുവൊടു മൊത്തു മടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



724
വാനവർ സഭയിൽ വെച്ചവനോതീ
തന്നുടെ കർമ്മം, മുനിസുശീലവും
സർവ്വരു മൃഷിയെ വാഴ്ത്തിയത്ഭുതം
താവിവണങ്ങീ ശ്രീഹരിചരണം.

725
കാമജയാഹംകാര മാർന്നു, മുനി
കാമവൈരിയേക്കാണാൻചെന്നു
നടന്നതെല്ലാം കേൾപ്പിച്ചു, ധൂ-
ർജ്ജടിയും മുനിയൊടു പ്രിയമിതു ചൊന്നു.

726
ദേവമഹർഷേ കഥയീച്ചൊന്നതു
ഭവാൻ ഹരിയൊടരുളീടരുതെന്നും
ഏതവസരവും മറച്ചുവെക്കണ-
മിതു ഞാൻ സവിനയമഭ്യർത്ഥിപ്പൂ

727
അഷ്ടമൂർത്തിയുരചെയ്ത ഹിതോക്തിയ-
മിഷ്ടമായതില്ലൃഷിവരനേതും.
ഭരദ്വാജ! കേൾക്കയി തമാശയിനി
ഹരിതന്നിച്ഛാബലം വിചിത്രം!

728
രാമചന്ദ്രനുടെ ഹിതത്തിനൊത്തേ
കർമ്മ ധർമ്മ മുലകിങ്കൽ നടക്കൂ!
ഹരനുടെ വാക്യം ഹിതമാവാതേ
വിരിഞ്ചലോകം സുരമുനി പൂകീ.

729
ഒരുനാൾ വരവീണാഞ്ചിതകരനായ്
ഹരിഗുണഗാനമുറന്നു മുനീന്ദ്രൻ
പാൽക്കടൽ പൂകീ വേദശിരസ്സാം
പരമപുരുഷനേക്കണ്ടുവണങ്ങാൻ.

730
രമാരമണനെതിരേററൃഷിവരനേ-
പ്പൊൻമണിപീഠമതിങ്കലിരുത്തീ
'മഹാമുനേ! കണ്ടനവധി നാളായ്'
മന്ദഹാസമൊടു മീവിധമോതീ.

731
കാമഹരൻ പറയായ്കെന്നോതിയ
കാമകഥ മുഴുവനൃഷിവരനോതീ
അതിബലമിയലും രഘുവരമായയിൽ
മതിമോഹിക്കാതാരു ജഗത്തിൽ?

732
വിരസമുഖത്തൊടു മുരഹരനരുളീ:—
നാരദരേ! താവകമാം സ്മൃതിയാൽ
ദുരഭിമാനവും, മദനൻ, മദവും
തീരും തീരേ യുലകിതിലാർക്കും.

733
മുനേ! കേൾക്ക ഹൃദയത്തിൽ വിരക്തി-
ജ്ഞാന ഹീനനേ മോഹം പെരുകൂ.
ബ്രഹ്മചാരിയതി ധീരനങ്ങയേ-
ക്കാമദേവനു വലയ്ക്കാനാമോ?

734
അഭിമാനത്തൊടു നാരദനോതീ:—
ഹേ ഭഗവൻ! സകലം തേ കൃപതാൻ.
മുനിമന മതിലൊരഹന്ത മുളച്ചതു
ദീനകൃപാനിധികണ്ടു നിനച്ചൂ:—

735
സേവകഹിതമെൻ വ്രതമായതിനാൽ
ജവമൊടുവേരൊടെയിതു കളയേണം.
നൂനം ഞാനൊരുപായം ചെയ്യാം
മുനിക്കു ശുഭമതു നമുക്കു രസവും.

736
നാരദനങ്ങു നമിച്ചു ഗമിച്ചു,
പാരം മതിയിലഹന്ത തടിച്ചു,
മായയെ യുടനേ പ്രേരിപ്പിച്ചു,
മുരഹര, നിനികേൾക്കതിൻ പ്രഭാവം.

737
മായയങ്ങു വഴിയിൽ ശതയോജന-
മായ നഗരമൊന്നുടനടി തീർത്തു.
ചൊൽപൊങ്ങീടിന ശില്പചാതുരിയ-
നൽപം ഹരിപുര ഭാസ്സും താഴ്ത്തു.

738
കാമദേവ രതിമാരേപ്പോൽ ബഹു-
കാന്തകമനിമാരങ്ങു വിളങ്ങീ
രാജാ ശീലനിധിയു മവിടേ ചതു-
രംഗസേനകളൊടൊത്തു തിളങ്ങീ.

739
ഇന്ദ്രശതത്തിൻ വിഭവ വിലാസൻ,
സൌന്ദര്യ ബലാദ്യഖില നിവാസൻ;
അവന്റെ കന്യക വിശ്വമോഹിനി-
ക്കാവൈകുണ്ഠപ്രിയയും പണിയും.

740
മായാരൂപിണിയവളുടെ ഗുണഗണ
മാരുമില്ലവർണ്ണിപ്പാനുലകിൽ
അക്കുമാരിതൻ സ്വയംവരാർത്ഥിക-
ളാകുമരചർ പലരവിടേക്കുടീ.

741
വിനോദപ്രിയൻ മുനിയാനഗരം
തന്നിലണഞ്ഞു, വിവരമറിഞ്ഞു.
അരചനരമനയിലെതിരേററു മുനീ-
ശ്വരനെയുപചരിച്ചാരാധിച്ചു.

742
അരചൻ നിജ കന്യകയേ മുനിത-
ന്നരികിലണച്ചിതു ചോദ്യം ചെയ്തു:—
പരാപരജ്ഞ മുനീശ്വര! ചിന്തി-
ച്ചരുളുമോ സുതാ ഗുണ ദോഷങ്ങൾ?

743
രൂപം കണ്ടു മറന്നു മുനി വൈ-
രാഗ്യ; മതേ നോക്കീ ബഹു സമയം.
ലക്ഷണങ്ങളാൽ സ്വയം മറന്നു
പക്ഷേ പ്രകട മുരച്ചീലൊന്നും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



744
ആലോചിച്ചാനിവളേ വേൾപ്പോ—
നാഹവഭൂമിയി ലജയ്യനാകം,
ശീലനിധി സുതാപതി യുലകിതിലനു—
വേലമഖില പരിസേവിതനാകം.

745
സകല ലക്ഷണവു മുള്ളിലടക്കി
പ്രകടം നൃപനൊട്ട ചിലതുണ്ടാക്കി
പറഞ്ഞു, മാമുനി മറഞ്ഞു, ചിന്തകൾ
നിറഞ്ഞു പലതീമാതിരിയുള്ളിൽ:—

746
ഇക്കന്ന്യകയേ വരിക്കവാൻ ഞാൻ
തക്കൊരുപായം കണ്ടുപിടിക്കം
ജപതപങ്ങൾ ഫലമില്ലിനിയെങ്ങിനെ
ജഗദീശ്വര! ഞാനിവളെ വരിക്കം?

747
ഇന്നേരം പരമാ മഴകൊഴകം
നന്നായൊരു മധുരാകൃതി വേണം
അതുകണ്ടരചൻ മകൾതൻ മതിയിൽ
കൊതിയാന്നെന്നെ വരിച്ചീടേണം.

748
ഒരു കാര്യം ഞാൻ ചെയ്യാം ഭഗവാൻ
ഹരിയൊട്ട താൻ തനുസുഷമയെ വാങ്ങാം.
സമയമതിന്നു പിടിച്ചാലും ഹരി
സമ ഹിതകാംക്ഷിയെനിക്കില്ല പരൻ.

749
പ്രാത്ഥിച്ചപ്പോൾ ഭഗവാനവിടേ
പ്രകടനായ് കൃപാ കുതുകിത മതിയായ്.
കണ്ടു, മുനീന്ദ്രൻ സാധിക്കം നിജ—
കാര്യമെന്നു കൺകുളിത്തുമോദാൽ.

750
കഥയെല്ലാം മുനി കേൾപ്പിച്ചേവം
പ്രാത്ഥിച്ചു കരുണാകരനോടായ്
താവക രൂപം നൽകീടണ മി—
ക്കന്ന്യക കൈവരുവാനായിഹ മേ!

751
ഭഗവൻ! മൽപ്രിയ മരുളീടുകയേ!
ജഗദീശ്വര! ഞാൻ ദാസനല്ലയോ?
മായാജാല മതോത്തകതാരിൽ
മന്ദഹസിച്ചേവം ഹരിയരുളീ:—

752
നാരദരേ! ഭവദീയം ഹിതമേ
നാമിഹ ചെയ്യു സകലകാലവും
നമ്മുടെ വചനം കളവായീടാ
നിശ്ചയമായിതു കേൾക്കക താങ്കൾ.

753
ശമധന! കേൾക്കു രോഗികൾ പലതും
ശഠിച്ചു ചോദിച്ചാലും വൈദ്യൻ
കൊടാത്തപോൽ ഞാൻ തവ ഹിതമേ നൽ—
കീടൂ, ഹരിയിതു മോതിമറഞ്ഞു.

754
മായാവശനായ് മുനി ഹരിതന്നുടെ
മൊഴിതൻ പൊരുളിൽ പാമരനായീ.
വിശ്വമോഹിനീ പരിണയ കുതുകമൊ—
ടാശു ഗമിച്ചു തൽസവിധത്തിൽ.

755
രാജാക്കന്മാരാഡംബരമൊട്ട
രാജിതരായീ പരിസരമെങ്ങും
മുനി, മോദിച്ചു മനസ്സിൽ:—നിജമാം
മോഹനരൂപം തമ്പി വരിക്കം.

756
മുനിഹിത മതിനായ് കരുണാനിലയനു
മനുപമ കുരൂപ മവനു കൊടുത്തു
ഒരുവനു മിക്കഥ യറിഞ്ഞതില്ലാ
നാരദനെന്നു പണിഞ്ഞാരെവരും.

757
ബ്രാഹ്മണവേഷമെടുത്ത രണ്ടു പേർ
പ്രമഥഗണത്തിൽ പെട്ടോരവിടേ
ഈ രഹസ്യമറിവാന്നതിനാൽ, മുനി
വരനുടെ കൂടേക്കൂടീ കുതുകാൽ.

758
നാരദൻ മനസി നിജരൂപാഹം—
കാരമാന്നരച രിടയിലിരുന്നു
അരികിലിരിക്കം ദ്വിജവേഷക്കാ—
രാരെന്നാരു മറിഞ്ഞീലേതും.

759
''ഹരിയിവ നേകിയൊരഴകിത പാരം
'ഹരി'താനാക്കിത്തീത്തതു ചിത്രം.
കണ്ടു കൊതിച്ചു വരിക്കം'' ചിരിയുൾ—
കൊണ്ടീമട്ടിലിരുവരവരോതീ.

760
നാരദമാമുനി മോഹാധീനൻ
പാരമിരുവരും ചിരിക്കുട്ടമ്പോൾ
തന്നുടെയഴക പുകഴ്ത്തുവതാവാ—
മെന്നുവിചാരിച്ചേറെ ഞെളിഞ്ഞു

761
കേവലം ശീല നിധിസുത യൊഴികേ—
യീവിശേഷ മറിവാന്നീലാരും
മക്കടവദനം കണ്ടവൾ മനമതി—
ലുൽകടമാകിയ കോപമിയന്നു.

762
രാജഹംസിനീ സുന്ദര ഗതിയാ—
രാജകുമാരി സഖികളോടൊപ്പം
വരമാലയുമായ് രാജകുമാര—
ന്മാരേ നോക്കി നടക്കകയായീ.

763
രൂപഗവ്വമെഴ മുഷിയുടെ നേരെ
രാജപുത്രീ നോക്കീലാ തീരേ
പൊറുതികെട്ട മുനി പിടഞ്ഞു, പലകുറി
ഹരഗണ മീനില കണ്ടു ചിരിച്ചു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



764
രാജവേഷനായെത്തിയ ഹരിയേ
രാജനന്ദിനി വരിച്ചു മോദാൽ.
വധൂവരന്മാർ ഗേഹം പൂകീ,
വസുധാപതിമാർ നിരാശരായും.

765
ഭ്രഷ്ടബുദ്ധിമുനി, മണികൈമോശ-
പ്പെട്ടപോലതി വിഷണ്ണതയാർന്നു
പ്രമഥഗണം ചിരിയോടെ പറഞ്ഞു:—
''താന്മുഖമിഹ കണ്ണാടിയിൽ നോക്കു!

766
അവർ ഭയമോടിതു പറഞ്ഞു പാഞ്ഞു
തൻ വദനം മുനിനോക്കിയറിഞ്ഞു
മുഴുത്തു നാരദനരിശം, ശാപം
കൊടുത്തു ശിവഗണ മതിനതി കഠിനം.

767
പരിഹസിച്ചതിൻ ഫലമായ് നിങ്ങൾ
പാപിനിശാചരരായ്ത്തീരട്ടേ!
ശമധനരാമൃഷിമാരോടേററാൽ
ശരിക്കതിൻ ഫലമറിഞ്ഞിടട്ടേ!

768
ജലത്തിൽ വീണ്ടും നോക്കവെ നിജമാം
കോലമാന്മുഖംതെളിവാന്നീലാ.
വിറച്ചു ചുണ്ടുകൾ കോപാലുടനേ
തിരിച്ചു ഹരിപുര മതിലേക്കവനും.

769
നിനച്ചു, മുനി ഹൃദിയുറച്ചു, തൻ വില
കുറച്ചതിന്നിഹ ശപിച്ചിടും ഞാൻ
വരിച്ചവധുവൊടു മുടനങ്ങസുരരെ
മുടിച്ച മുരഹര നക്ഷി വിഷയനായ്.

770
മധുരവചനമരുൾ ചെയ്തു ഭഗവാൻ:—
മുനേ! പോവതെങ്ങാകലമതിയായ്?
മൊഴിയിതു കേട്ടതിരോഷമിയന്നു
മായാവശനായ് സ്വയം മറന്നു

771
മുനിതുടന്നു, പരസുഖത്തിലവിട്-
ന്നെന്നുമീഷ്യയും കപടവുമാന്നോൻ
അമൃതമഥന കാലത്തങ്ങു ശിവ-
ന്നമരർ വഴിക്കു കൊടുംവിഷമേകീ.

772
അസുരകൾക്ക മദ്യം, ശിവനു വിഷം
കൌസ്തുഭമണി, ലക്ഷ്മിയും തനിക്കും
ചതിയും സ്വാത്ഥ്യ മിതുപോലുകില്ല-
മേതെങ്കിലുമൊരു പൂരുഷനുണ്ടോ?

773
സ്വതന്ത്രനൊരു ചുമതലയില്ലെന്നും
മതിപോലെന്തും ചെയ്വു താങ്കൾ
മഹാത്മാക്കളേദ്രുജ്ജനരാക്കും
മറിച്ചു, മഴലും മോദവുമെന്യേ.

774
ചതിച്ചു ശീലിച്ചെല്ലാഭയവും
നശിച്ചുള്ളിലുത്സാഹം വായ്ചൂ.
പാപപുണ്യമോരാത്തങ്ങേക്കൊരു
പാഠമിതേവരെ യേകീലാരും.

775
ഇന്നെന്നോടു പിണങ്ങിയ മൂലം
നന്നായ് ഫലമങ്ങേക്കു ലഭിക്കും
എന്നേ വഞ്ചിച്ചൊരു നൃപദേഹം
തന്നെയേലുകിതു നാരദശാപം!

776
വാനര രൂപം നൽകിയ മൂലം
വാനരങ്ങൾ താൻ തുണയാവട്ടേ!
നാരീവിരഹമെനിക്കു നൽകിയതു
കാരണ മവിടേക്കതുമാവട്ടേ!

777
ശാപമേററുവാങ്ങീ ഹരിയപ്പോൾ
കൃപാനിധാനൻ മുനിയെ വണങ്ങീ.
മായയെയുപസംഹരിച്ചു; മുനിയും
മായവിട്ടരിശമാകവെ നീങ്ങീ.

778
രമയോ നരപതിസുതയോ വധുവായ്
ക്കാണ്മതില്ലവിടെയതു നേരത്തിൽ
മുനിയും ഭയമൊടു ഹരിചരണങ്ങളിൽ
വീണഭയത്തിനു കേണുവണങ്ങീ.

779
എല്ലാം നിജമാം മായയെന്നു ഹരി
ചൊല്ലിയപോതമരഷി തുടന്നു:—
മിത്ഥ്യയാകമേ ശാപം, പാപം
മാമകമെങ്ങിനെ മുഴവൻ മാറും?

780
മുരഹരനരുളീ:— ശിവനാമജപം
മുനേ! ചെയ്യു ശാന്തിപ്രദമതു താൻ
എനിക്കു ശിവനേപ്പോൽ പ്രിയനില്ലിതു
നിനക്ക ദൃഢവിശ്വാസത്തോടേ.

781
മുനേ! പുരാന്തക ഭക്തിയെഴാഞ്ഞാ-
ലെന്നിൽ ഭക്തിയെവന്നു മുറക്കാ.
നിശ്ചയമാന്നിതു ധരിച്ചു ധരയിൽ
സഞ്ചരിക്കയിനി മായയടുക്കാ.

782
പറഞ്ഞു മുനിയൊടു പലതീമട്ടിൽ
മറഞ്ഞു ലക്ഷ്മീരമണനു മുടനേ
അറിഞ്ഞു രഘുവര ഗുണങ്ങൾ പാടി-
ത്തിരിഞ്ഞു വിധിപുര മതിലേക്കൃഷിയും.

783
മായകടന്നും മോദമിയന്നും
മുനിവര നാവഴി വന്നതു കാൺകേ
പ്രമഥഗണങ്ങൾ ഭയന്നുടനേ മുനി
പദതളിർ ചെന്നു വണങ്ങിച്ചൊന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



784
ഋഷിവര! ഭൂസുര രല്പപരാധികാം
വൃഷവാഹന സേവകരാം ഞങ്ങാം
കനിവാൽ ശാപമനുഗ്രഹമാക്കുക!
മുനിവര നലിവാന്നുത്തര മരുളീ:—

785
രാക്ഷസരായിത്തീരും നിങ്ങാം—
ക്കക്ഷയബല മൈശ്വര്യവുമുണ്ടാം
ഭുവനം വെല്ലും ഭുജബലമുണ്ടാം
ഭഗവാനന്നാം നരതനുവേലും.

786
ഹരിതാൻ നിങ്ങളെ യടരിൽ കൊല്ലും
പരമ പദത്തിലിരുവരും ചെല്ലും.
അവർ നാരദനെ നമിച്ചു ഗമിച്ചാ—
രവസരത്തിൽ ദൈത്ത്യരായ് ജനിച്ചാർ.

787
ദേവകാംക്ക സുഖമേകീടാനും
ഭുവന ഭാരമിങ്ങറുക്കവാനും
ഭഗവാനിങ്ങിനെയൊരു കല്പത്തിൽ
ഭാസുരമാനവരൂപം പൂണ്ടു.

788
ഇങ്ങിനെ ഹരിയുടെ തിരുവവതാരം
മംഗളമനന്ത മാശ്ചര്യകരം
ഓരോ കല്പത്തിലും പലതരം
നിരുപമ ലീലകാംചെയ്യുമപാരം.

789
അതാതു സമയത്തൃഷീന്ദ്ര കവീന്ദ്ര—
കൃതികളക്കഥകാം മുഴവൻ പാടീ.
അതൊക്കെയുലകം പറഞ്ഞുമറിഞ്ഞു—
മൽഭുതപ്പെടുകയില്ല മഹാന്മാർ.

790
ശ്രീഹരി ഭഗവാനനന്ത, നനന്ത
മാം ഹരികഥ സുജനങ്ങാം പുകഴ്ത്തീ
ശ്രീരഘുവരനുടെ മംഗളമഞ്ജുള—
ചരിതം തീരാ യുഗകോടിയിലും.

791
ശിവനോതിയുമേ! മുനിയും മായാ
വിവശനാമിതറിവാനിതു ചൊന്നേൻ.
ലീലാമയൻ ശരണ്യൻ, സേവക
സുലഭൻ ശ്രീഹരിയഴലറുവോനാം.

792
മനുജൻ, ദനുജൻ, ദേവനു മീശ്വര—
മായയിൽ നിന്നൊഴിയുന്നതസാദ്ധ്യം
നേരായ് മതിയിലിതറിഞ്ഞു, മായാ—
പ്രേരകനാം മുരവൈരിയെ യോർക്കു!

793
അവതാരത്തിന്നപര ഹേതു വിനി
ഞാൻ വർണ്ണിക്കാമചലകുമാരീ!
അതുകൊണ്ടജമാം സച്ചിദ്ബ്രഹ്മം
ക്ഷിതിപതിയായ് സാകേത പുരത്തിൽ.

794
ഏതു സലക്ഷ്മണ രാഘവനേ നീ
യതിവേഷത്തിൽക്കാട്ടിൽക്കണ്ടു?
സതിയായന്നാളാരുടെ ചരിതം
പാർത്തു ശിവേ! നീ ഭ്രമത്തിലാണ്ടു?

795
തീരേ തീരാത്താ ഭ്രമരോഗം
തീർക്കുമതേ രഘുനാഥ ചരിത്രം
കോംക്കുകനീയവതാര ലീലയും
സകലവുമരുളാ മാവോളം ഞാൻ.

796
ഭരദ്വാജ! ശങ്കരനരുളാം കേംക്കേ—
പ്പരം പ്രേമമാന്നമ ചിരിതൂകീ.
വീണ്ടും ഭഗവാനവതരിച്ച കഥ
വേണ്ടപോലെ ശിവനരുളുകയായീ.

797
തപസ്വിവര! കേം മനസ്സൊടും കലി
തമസ്സറും ശ്രീരഘുവരചരിതം!
രഹസ്യമിഹ പരസുഖദ മാകയാ—
ലിതസ്സലായ് ഞാൻ വിവരിച്ചീടാം.

798
സ്വായംഭുവമനുവും ശതരൂപയു—
മീയഖില മനുജർ തൻ പിതാക്കളായ്
ഉണ്ടായ് പണ്ടവർ ധർമ്മം, നിർമ്മല—
മുണ്ടുവേദ ബഹു സൂക്തിവർണ്ണിതം.

799
മനുവിനുമകനായുത്താനപാദ—
നനുജനായ് പ്രിയവ്രതൻ പിറന്നു
ഉത്താനപാദ നന്ദനനാം ഹരി—
ഭക്തൻ ധ്രുവനുലകിൽ പുകളാന്നു.

800
പ്രിയവ്രതൻ മകാം ദേവഹൂതിയും
പ്രിയനായ് കർദ്ദമമുനിയെ വരിച്ചു,
കൃപാലുഭഗവാനാദിദേവനാം
കപിലമഹർഷിയവക്കു ജനിച്ചു.

801
തത്വവിചാരസമർത്ഥൻ കപിലൻ
നിസ്തുലമായ് വർണ്ണിച്ചു, സാംഖ്യം.
വിശ്വമാകെയാ മനു പാലിച്ചാ—
നീശ്വരാജ്ഞയും നന്നായ് നീണ്ടാം.

802
വൃദ്ധനായ് ജരാനരയാന്നാലും
വിഷയവിരതി വന്നീലാ തെല്ലും
ഹരിപദരതിയു മെഴാതീ ജന്മം
തീരാറായെന്നവ നഴലാന്നു.

803
സുതനു രാജ്യമാമട്ടിൽ നൽകി
സ്സ്വയംപത്നിയൊടെ വിപിനംപൂകീ
പുണ്യതീർത്ഥമായ് സിദ്ധിപ്രദമായ്
പാരിൽ നൈമിഷാരണ്യം പുകഴും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



804
അങ്ങുമേവി മുനി സിദ്ധരൊടൊപ്പം
തിങ്ങുംമോദമൊടാമനുരാജൻ
റാണിയൊടൊത്തവ നവിടെ വിളങ്ങീ
ജ്ഞാനം ഭക്തിയൊടൊത്തതുപോലേ.

805
പിന്നീടവനാഗ്ഗോമതിതൻ തെളി
തണ്ണീരിൽ മുദാ സ്നാനം ചെയ്തു.
ധമ്മ ധുരംധരനവനേക്കാണാൻ
മാമുനി സിദ്ധജ്ഞാനികരം ചെന്നു.

306
ഉത്തമതീത്ഥങ്ങളിൽ മുനിമാരോ—
ടൊത്തവനാദരമാന്നു കുളിച്ചു.
ചടച്ചമരവുരി ധരിച്ചു നിത്യം
ശ്രുവിച്ചു നിഖില പുരാണം ഭക്ത്യാ.

807
ദ്വാദശാക്ഷരി ജപിച്ചു നിത്യം
സാദരമവികല ഭക്തിസമേതം.
ലയിച്ചു ഹരിപദപങ്കജമതിൽ മന
മുറച്ചു ദമ്പതിമാക്കനുനിമിഷം

808
കന്ദ,ഫലാദി ഭുജിച്ചു സച്ചിദാ—
നന്ദധ്യാനമിയന്നാർ, പിന്നേ
ഉറന്ന ഭക്തിയിൽ മറന്നു സവ്വം
തുടന്നു കട്ട തപമജനേക്കാണാൻ.

809
ഗുണഗണ,രഹിത,നഖണ്ഡ,നനന്തൻ,
മുനിജനമാനസ രാകാചന്ദ്രൻ
എങ്ങിനെ കാണപ്പെട്ടമെന്നാശകരം
തിങ്ങിയവക്കു മനസ്സിലതാന്തം.

810
'നേതി നേതി' യെന്നോതും നിഗമം
നിത്യാനന്ദമയം നിജരൂപം
വാരൊളിതാവുമതിൻ തരിയൊന്നാൽ
വിരിഞ്ചഹരിഹരരനവധിയുണ്ടാം.

811
ഈമാതിരിയാം ബ്രഹ്മമപാര
പ്രേമമാന്നവനു വശമാം കാണാം.
നിഗമ വചനമിതു നേരാണെങ്കിൽ
നിറവേറും തനതാശകരം നൂനം.

812
ഇങ്ങിനെ കുടിനീർ മാത്രമാഹരി—
ച്ചങ്ങാറായിര മാണ്ടു കഴിച്ചു;
പിന്നീടേഴായിരമാണ്ടുകളവർ
പവനാഹാരമൊടങ്ങു തപിച്ചു.

813
വായുവും വെടിഞ്ഞൊരു പതിനായിര
വത്സരമവരേക പദസ്ഥിതരായ്
തപസ്സുചെയ്‌വതു കാൺകേ, മൂത്തി—
ത്രയം തദീയോപാന്തമണഞ്ഞു.

814
മൂവരു മരുളീ വരംതരാമെ—
ന്നവരോ കൊതിയതിലാന്നീലേതും.
ചടച്ചുതനുവെന്നാലും തെല്ലും
ഭവിച്ചതില്ലൊരു വികലതയുള്ളിൽ.

815
സവ്വജ്ഞൻ ഹരി, തന്നാശ്രിതരാ—
മിവർ ദാസന്മാരെന്നതറികയാൽ
'വരം വരിക്കുക'യെന്നങ്ങപ്പോരം
കരുണാമൃതമൊഴി വാനിൽ മുഴങ്ങീ.

816
മൃതസഞ്ജീവിനി യാമൊഴി യവർ തൻ
ശ്രുതികരം വഴിക്കുരംക്കളമാന്നപ്പോരം
അരമന വിട്ടിപ്പൊഴുതിങ്ങെത്തിയ
തരത്തിലുല്ലാനന്ദം തോന്നീ.

817
ശ്രവണ സുധാസമ മധുരം വചനം
ശ്രവിച്ചു പുളകിത ഗാത്രമിയന്നും,
പ്രേമമന്ദമുറന്നും, നതിചെ—
യ്തീമാതിരി മനു പുകഴ്ത്തിയപ്പോരം.

818
സേവകസുരതരു, സുരഭിയുമങ്ങാ—
ണീവിധി, ഹരി, ഹര വന്ദ്യനമങ്ങാം!
സുലഭമായ് സകല സുഖവും നൽകും
സകലചരാചര വന്ദ്യനമങ്ങാം!

819
അനാഥവത്സല! ഞങ്ങളിലലിവു—
ണ്ടെന്നാലീവര മരുളീടേണം.
ഏതൊരു രൂപം ശങ്കരനോർപ്പൂ?
യതികളുമേതണയാൻ യതിപ്പൂ?

820
ഏതാ ഭുശുംഡിമാനസ ഹംസവു—
മേതു സഗുണ നിർഗ്ഗുണമാം ബ്രഹ്മം?
ശരണാഗതസുഖദായക! ഞങ്ങരം—
ക്കാരൂപം താൻ കാട്ടുക കനിവാൽ!!

821
ദമ്പതിമാരുടെ സവിനയവാക്യം
ശ്രീപതിക്കതിപ്രിയമായ് തോന്നീ;
ഭക്തവത്സലൻ, വിശ്വനിവാസൻ
ഭഗവാൻ പ്രകടം തിളങ്ങി മിന്നീ.

822
നീലകമല നീലമണിപ്രഭനായ്,
നീലനീരധര സുന്ദരതനുവായ്,
കാമകോടിയും പണിയുമൊരൊളിയൊടു
ചിന്മയനങ്ങു വിളങ്ങി നികാമം.

823
ശാരദചന്ദ്രികചൊരിയും ചിരിയും
ചാരുകപോലവു മാനന വടിവും
അരുണമധരവും സുന്ദര രദനവു
മീരീതിയിലജരൂപം കണ്ടു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



824
വികചകമലദള സദൃശംനേത്രം,
വിരവൊടകതളിരു കളിരും നോട്ടം,
മദനചാപ മദഹരമാം പുരികം,
മഞ്ജു ഫാലഭുവി തെളിയും തിലകം,
825
മകരമനോഹര കുണ്ഡലയുഗളം,
മഞ്ജുളമുകുടം കുടിലകുന്തളം,
ഒളിയും ശ്രീവത്സം, വനമാലയു,
മൊലിയെഴുമണി മണിഭൂഷണനിരയും,
826
ശരിക്കു സിംഹഗളംപോൽകണ്ഠം,
ശുണ്ഡയൊടൊത്തോരു നൽഭുജദണ്ഡം,
കടിതടമതിലാവനാഴി, കയ്യിൽ
കോദണ്ഡവു. മുപവീതം മെയ്യിൽ,
827
സ്വർണ്ണവർണ്ണമായ് മിന്നൽ പിണരൊട്ട
പിണങ്ങിനിന്നൊരു പീതാംബരവും,
തിരുവയർമേലേ ത്രിവലി, യമുനയിൽ
താവും ചുഴിപോൽ ചാരുനാഭിയും,
828
ചേർന്നുവിളങ്ങും ഹരിതൻ ചരണം
മുനിജനമാനസ മധുകര പത്മം
മിന്നിയിടത്തായാദി ശക്തിയാം
ജനകാത്മജയും തിളങ്ങി നിന്നു.
829
അവളുടെയംശോൽഭൂതകളനവധി
ഭവാനിലക്ഷ്മീ ബ്രഹ്മാണികളും,
ഉണ്ടാമവളുടെ പുരികവിലാസം
കൊണ്ടുലകത്തിൽ സൃഷ്ടിവികാസം.
830
അഴകിന്നലകടലാം ഹരിരൂപം
മിഴികളടക്കാതവർ ദർശിച്ചു,
സാദരമെത്ര നിരീക്ഷിക്കുകിലും
സ്വാന്തം തൃപ്തിവരാതെ ഭവിച്ചു.
831
ആനന്ദത്താൽ മതിമറന്നു ഹരി
തന്നുടെചേവടി നമസ്കരിച്ചു,
കരുണാനിലയൻ ഹരിയുടനവരേ
വാരിയെടുത്തു മാറൊടണച്ചു.
832
പരമപുരുഷനാം ഭഗവാനരുളീ:—
പരിതോഷം പരമാന്നേനല്ലോ!
എന്തും വരമേകീടാം നിങ്ങൾ
ക്കെന്തിനു മടി ചോദിക്കാമല്ലോ!
833
ഹരിവചനം കേട്ടിരു കൈകൂപ്പീ—
ട്ടരചൻ ധൈര്യമൊടീമൊഴി ചൊല്കീ:—
അലിവിൻ കടലേ! തിരുവടി കണ്ടി—
ട്ടഖിലമനോരഥമിഹ നിറവേറീ.
834
എങ്കിലുമുണ്ടൊരു വാഞ്ഛയതോതാൻ
സങ്കോചത്താൽ വലയുന്നടിയൻ
അതുനിറവേററുവതെളുപ്പമെന്നാ—
ലത്രയസാദ്ധ്യവുമെന്നോർപ്പൂ ഞാൻ.
835
പരമദരിദ്രനു സുരപുര തരുവൊട—
പാരധനത്തെ യിരക്കാൻ മടിയാം
അതിൻെറ മഹിമകളറിയാത്തതിനാ—
ലതുപോലെന്നുടെ സംശയ നിലയാം.
836
ചരാചരാന്തര്യാമിയങ്ങറി—
ഞ്ഞരുളീടണമേ യെൻ മനോരഥം.
ഹരിയോതീ:— നൃപ! നിസ്സംകോചം
വരിക്കവരമിവനേതും നൽകാം.
837
അരചനോതി:— ദയിതകരുണാനിധിയാ—
മങ്ങയൊടടിയൻ തുറന്നുരപ്പൂ:—
താങ്കളൊടൊത്തൊരു മകനുണ്ടാവാ—
നെൻ കരളിങ്ക ലൊരാശയിരിപ്പൂ.
838
ഭുവനപാലനുടെ വരവാക്യം കേ—
'ട്ടേവമസ്തു'വെന്നലിവൊട മരുളീ.
മനുവര! മാദൃശനെന്തിനു ഞാനേ
തനുജനായ് പിറന്നീടാമിളയിൽ.
839
ദേവൻ പിന്നേസ്സാദ്ധ്വിയൊടോതീ
ദേവി! വരിക്കു! വാഞ്ഛിത മുടനേ.
അവരം ചൊന്നാം ചതുരൻ പതിദേവൻ
കൈവരിച്ച വരമേ ഹിതമിഹമേ!
840
എന്നാലു മയേ! ഭക്തഹിതംകര—
നെന്നതിനാലീ ധൃഷ്ടയുരക്കാം.
അവിടുന്നജനും വിരിഞ്ചജനകനു—
മഖിലാന്തര്യാമിയുമാണല്ലോ!
841
ഏവമോർപ്പതിൽ ശങ്ക,യെങ്കിലും
താവക വചനം സത്യമാകയാൽ
ഞാനർത്ഥിപ്പൂ ഭവദ്ഭക്തജന—
മനുപമ നിലയേതെല്ലാ മേലും?
842
അതേസുഖം, ഗതി.യതേഭക്തിരസ,
മതേ ഭവൽപദ പങ്കജരതിയും
അതേവിവേകവും, മതേനടവടിയു—
മതുലകൃപാലയ! നൽകീടണമേ!!
843
മൃദുലം, ശുദ്ധം, വര, സുന്ദര, മാ—
മൊഴികേട്ടരുളീ തെളിഞ്ഞു ഭഗവാൻ
താവക വാഞ്ഛിതമെല്ലാ മിപ്പോ—
ളിവൻ നൽകിനേൻ ശങ്ക വേണ്ടതേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



844
അമ്മേ! ഭവതിക്കെൻ കൃപകാരണ-
മമരജ്ഞാനം സദാ ഭവിക്കും
മനുവപ്പൊഴുതു പണിഞ്ഞു പറഞ്ഞു,
മുരഹര! ഞാനൊന്നാത്ഥിക്കുന്നേൻ.

845
സുതവിഷയക രതി ചേവടിയിൽ തരി-
കതു മൂഢതയായ് ചിലർ കരുതട്ടേ!
മീനഫണികരം ജലമണികരം വെടികിലെഴ
മാനില, നിൻവിട മമ നൽകട്ടേ!

846
ഏവംപദമലർ പണിയും നൃപതിയൊ-
'ടേവമസ്തു'വെന്നോതീ ഭഗവാൻ.
ഇനിയെൻ കല്പന മാനിച്ചിന്ദ്രൻ
തന്നുടെ പുരിയിൽ വസിക്കുക നിങ്ങരം.

847
സ്വഗ്ഗത്തിൽ താത! പലേമാതിരി
ഭോഗമാന്ദു ബഹുകാലംചെന്നാൽ
അങ്ങയോദ്ധ്യയിൽ നൃപനാം നിങ്ങരം
ക്കന്നുവന്നു ഞാൻ പിറന്നുകൊള്ളാം.

848
ഇച്ഛാകൃതനരവേഷമാന്ദു ഞാ-
നച്ഛ! ഭവാനുടെയരമനയണയാം.
അംശസഹിതമാം തന്നുവൊടു ഭക്ത-
ക്തിസുഖമരുളും ചരിതവുമേലാം.

849
സാദരമതു ഭാഗ്യശാലികേട്ടും
മദമകന്നു ഭവവാരിധി താണ്ടും
ആദിശക്തിയാ മീയെൻ മായയു-
മവതരിക്കുമന്നിളതൻ മകളായ്.

850
ഇപ്രകാരമഭിലാഷം തീക്കാ-
മെൻ പ്രതിജ്ഞയിതു സത്യം സത്യം.
പിന്നെയും പരമപൂരുഷനീവിധ-
മന്നുകനിഞ്ഞു, പറഞ്ഞു, മറഞ്ഞു.

851
ദംപതിമാർ ഭക്തരിലൻപോലും
തമ്പുരാനെ നിനവാന്ദു കുറേ നാരം
ആശ്രമമതിൽ വാണവസാന മനാ-
യാസമുടൽ വെടിഞ്ഞേറീ സ്വഗ്ഗം.

852
ഭരദ്വാജ! പരിപാവനമാമീ
ച്ചരിത്രമുമയൊടു ശങ്കരനരുളീ
ശ്രീരഘുവരനുടെയവതാരത്തിനു
കാരണമിനിയും കേരംക്കുക വേറേ.

853
അപ്പവിത്രമാം പുരാണകഥ ഹര-
നപ്പാവ്വതിയോടൊരു നാളരുളീ.
ഭുവനവിദിതമാം കേകയനാടു-
ണ്ടവിടെ നരേശൻ സത്യകേതുവും.

854
നീതിശീല ബലവാൻ, ധമ്മിഷ്ഠൻ
സത്യകേതു പൌരുഷ തേജസ്വീ
അവനു വീരരായിരു സുതരുണ്ടാ-
യവികല ഗുണരണ ധീരതയാന്നോർ.

855
മൂത്തവനാണു പ്രതാപഭാനു, വരി
മദ്ദനനനുജനു മതിവീര്യന്മാർ.
നിജമാം രാജ്യം മൂത്തവനന്നാരം
നടവടിപോലെ കൊടുത്തു ജനകൻ

856
രാജ്യം ജ്യേഷ്ഠനു കൊടുത്ത ശേഷം
രാജാവടവിയിലേക്കു തിരിച്ചു,
പ്രേമമിയന്നു സഹോദരരിരുവരു-
മാമയമെന്ന്യേ നാടു ഭരിച്ചു.

857
പ്രജാപാലനം വിധിപോൽ ചെയ്യും
പ്രതാപഭാനുവെ യഭിനന്ദിച്ചു,
രാജ്യവാസിജനമാകവെ, യെങ്ങും
രാജ്യം പാപമെഴാതെ ലസിച്ചു.

858
ദൈത്യദേശിക സമാനൻ സചിവൻ
ക്ഷിതിപതി ഹിതകരനാം ധമ്മരുചി
ഏവം മതിമാൻ, ബലവാൻ, സചിവൻ
ഭുവനപാലനിതു വലിയൊരു ബലമാം.

859
അമർ ചെയ്‌വതിൽ മടിവെടിയും ഭടരും
യമസൈന്യത്തൊടു മിടയും പടയും
പാത്ഥു നൃപനു രണമതിയും കൊതിയും.
പേത്തു ഭേരിയൊലി പൊങ്ങി മുഴങ്ങീ.

860
ദിഗ്വിജയത്തിനു ശുഭദിവസത്തിൽ
നിഗ്ഗമിച്ചു ബഹുസൈന്യമിയന്നു
പലസമരങ്ങളിലവനീ പാലൻ
ബലമൊടു ഭൂപരെ വെന്നു, നടന്നു.

861
നിജമാം ഭുജബല മതിനാലരചൻ
നിഖിലഭൂമിപരെ വശപ്പെടുത്തി;
കപ്പം വാങ്ങിച്ചക്രവത്തിയാ-
യൽപേതരമാം കീത്തി പരത്തി.

862
ഭൂമണ്ഡല മഖിലം വിജയിച്ചാ
ഭൂമിപൻ നിജ പുരത്തിലണഞ്ഞു
അത്ഥ, ധമ്മ, കാമാദികളാം പുരു-
ഷാത്ഥങ്ങളെ വിധിപോലെയറിഞ്ഞു.

863
ഭൂപൻ പ്രതാപ ഭാനു ഭരിക്കേ
ഭൂമി മനോഹര കാമധേനുവായ്
നരനാരികരം ധമ്മിഷ്ഠന്മാരായ്
നിഖിലസുഖങ്ങളുമനുഭവിക്കയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



864
ധമ്മരുചിയമല ഹരിപദഭക്തൻ
ഭൂമിപാലനുപദേശം നൽകീ
രാജാവു, സദാഭൂസുര, സുര, ഗുരു,
സുജന സപര്യയിൽ മനമൊടു മുഴുകീ.

865
വേദവിഹിതമാം ധമ്മമനുസരി–
ച്ചാദരപൂവ്വം നാടു ഭരിച്ചു;
ഉത്തമ ശാസ്ത്ര പുരാണാദികളും
നിത്യം നരപതി കേട്ടു രസിച്ചു.

866
ദാനിയവൻ പല പൂങ്കാവുകളം, കുള,
മനാഥശാലകളം, നിഴൽവൃക്ഷങ്ങളം
ദേവദ്വിജ നിലയങ്ങളുമെല്ലാ
പാവന തീത്ഥങ്ങളിലും തീർത്തു.

867
വേദപുരാണങ്ങളിൽ വിവരിച്ചൊരു
വിധിപോൽ നരപതി സകല യാഗവും
ആദരവാന്നോരോന്നായ് വഴിപോ–
ലായിരം തവണയാചരിച്ചുപോൽ.

868
അരചനുള്ളിലൊരു ഫലകാമനയും
തീരെയില്ല, നിഷ്കാമം കമ്മം
ത്രികരണങ്ങളാൽ ധമ്മബുദ്ധിയായ്
സകലമീശ്വരാപ്പണമായ് ചെയ്തു.

869
ഒരു കുറി നല്ലൊരു കുതിരയിലേറി
ധരണീപതി നായാട്ടിനു ചെന്നു
വിന്ധ്യാചല ഗംഭീരവനത്തിൽ
വിവിധമൃഗങ്ങളെയങ്ങിനെ കൊന്നു.

870
വരാഹമുടനൊന്നോടിയടുത്തു
വക്രദന്തമെഴുമതിനേക്കണ്ടാൽ
ചന്ദ്രനേക്കടിച്ചേന്തി യരിശമൊടു
ചാടുന്നൊരു രാഹുവെന്നു തോന്നും.

871
സൂകരഭീകര ദന്താകൃതിയിതു
പീവര,മതിനുടെ യുടലതിവികൃതം
കണ്ടു, നൃപാശ്വം ചെവികളുയത്തി മി–
രണ്ടു ചകിതമായ് മിഴിച്ചു നോക്കീ.

872
നീലമാമലക്കൊടുമുടിപോൽ വിക–
രാളവരാഹം കണ്ടു നൃപേന്ദ്രൻ
ഉടനടിയതിനുടെ യെതിരേ കുതിരയെ
യോടിച്ചു നലമോടെതിരിടുവാൻ.

873
വാജിതൻ വരവുകണ്ടു വരാഹം
വായുവേഗമൊടു പാഞ്ഞു മറഞ്ഞു.
കടുത്ത കോപമൊടടുത്തു ബാണം
തൊടുത്തപോതതു നിലത്തൊതുങ്ങീ.

874
തിറത്തൊടവനിപ നമ്പു തൊടുത്തു
തരത്തിലതു തനതാമുടൽ കാത്തു
ഒളിഞ്ഞുമിടയിൽ തെളിഞ്ഞുമോടുവ–
തറിഞ്ഞു നൃപനും പിറകേ പാഞ്ഞു.

875
വിടപിനികരമിടതിങ്ങിയൊരടവിയി–
ലുടനതു ദുർഗ്ഗമദിക്കിലൊളിച്ചു
ദുർഘടമൊരുപടിയാന്നും നരപതി–
യുൽകടകോപം ഹയമോടിച്ചു.

876
നരപതി ധൈര്യമപാരമറിഞ്ഞാ
വരാഹമൊരു വൻഗുഹയിലൊളിച്ചു
അഗമ്യമതുകണ്ടഴലൊടു മടങ്ങ–
മരചനു കാനന പദവി പിഴച്ചു.

877
അരചൻ കുതിരയു മതിയാം പശിയും
പെരുതാം തൃഷയുമിയന്നു തളന്നു.
നദിയോ, നദമോ, കുളമോ, കിണറോ
ലഭിയ്യാതറിയ്യാതലയാ നിടയായ്.

878
അലഞ്ഞുപാരം വലഞ്ഞ നേരം
കുറഞ്ഞ ദൂരത്തൊരു കുടിൽ കണ്ടു
തെളിഞ്ഞു മുനിയായ് ചമഞ്ഞു രണഭീ–
നിറഞ്ഞൊഴിഞ്ഞൊരു നൃപനുണ്ടവിടേ.

879
പ്രതാപനുടെ വൻപ്രതാപ നിലയും
പ്രശാന്ത ബലമാം തന്നുടെ നിലയും
പാത്തുവിഷാദം പേത്തു, മാനി, നിജ–
പത്തനമണയാതിഹ മുനിമേവീ.

880
അരചനരിശ മകതാരിലൊതുക്കീ
ട്ടൊരു പാവംപോൽമുനിനിലയാന്നു
പ്രതാപനരികേച്ചെന്നു, കപടം
പെരുത്തവൻ, പരിചയനിനവാന്നു

881
അതിവികലിതമതി നരപതിയതിയുടെ
ചതിയറിയാതേ നമസ്കരിച്ചു,
ചതുരത പരമുള്ളതിനാൽ തൻപേ–
രതുപൊഴുതറിയിക്കാതെ കഴിച്ചു.

882
തളന്നു ദാഹം വളന്നു വലയും
നൃപനു കാട്ടീ തടാകമുടനേ
കുളിച്ചു കുതിരയു മവനും തെളിനീർ
കുടിച്ചു മാനസമോദ മുദിച്ചു.

883
നൃപനുക്ഷീണം മുഴുവൻ മാറീ
തപസ്വിയൊത്താശ്രമ മതിലേറീ
ഭാനുവസ്സുഗതനെന്നു കണ്ടു യതി
ഭാനുവൊടിങ്ങിനെ മൃദുവായോതീ:–

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



884
യുവസുന്ദര നാരങ്ങീക്കാട്ടിൽ
ജീവൻ വകവെക്കാതെ നടപ്പോൻ?
ചക്രവത്തിലക്ഷണങ്ങൾ കണ്ടെൻ
ചിത്തത്തിൽ ദയ തോന്നീട്ടന്നു.

885
മുനിയൊട്ട നൃപനുടനോതീ:—പ്രതാപ
ഭാനു നരവരന്നൊരു സചിവൻ ഞാൻ
നായാട്ടിൽ വഴിപിഴച്ചു, ഭാഗ്യം
നയിച്ചു, തിരുവടി കാണാനെന്നേ.

886
താവക ദർശനമിങ്ങു ദുർല്ലഭം
ഭാവുക മിതിനാൽ ഭാവിയിൽ നിയതം.
മൊഴിഞ്ഞു മുനി; യിരുൾ നിറഞ്ഞു; താവക
മേഴയോജന വിദൂരം നഗരം.

887
സന്ധ്യയായ് സമയമിനി നിശ ഘോരം
പന്ഥാവററ വനം ഗംഭീരം
പന്തിയല്ല തേ ഗതിയിതു നേരം
ചിന്തചെയ്യു പുലർകാലം രുചിരം.

888
ഭവിതവ്യതയുടെ ബലത്തിനൊത്തേ
ഭവിച്ചിടുന്നു സഹായമെങ്ങും
ഒന്നുകിലടുക്കു മങ്ങോട്ടഥവാ,
തന്നെയതണയും, 'തുളസി'യിതോതീ.

889
'അങ്ങിനെയാവാ' മെന്നുകുതിരയേ
യങ്ങൊരുതരുവിൽ കെട്ടീനൃപനും
തന്തിരുവടിയേപ്പുകഴ്ത്തി പലവടി
നന്ദിച്ചു, നിജഭാഗ്യത്തേയും.

890
തുടന്നു മൃദുമൊഴി:— യവിട്ടന്നെന്നുടെ
ധൃഷ്ടതകനിവാൽ പൊറുത്തിടേണം
സേവകനും, മകനും ഞാനതിനാ—
ലവിടുന്നരുളുക പേരും മററും.

891
അരചൻ മുനിയേത്തിരിച്ചറിഞ്ഞീ—
ലൊരു ശുദ്ധഹൃദയനായതു മൂലം
മുനിയോ ചതിയൻ, വൈരി, ക്ഷത്രിയൻ
മനസ്സിലോർത്തു വഞ്ചനചെയ്‌വാൻ.

892
നലമൊടു മൃദുവാം നൃപവചനംകേ—
ട്ടുലപോൽ മുനിയുടെ മനം ജ്വലിച്ചു.
സ്വരാജ്യമോത്താലിണ്ട,ലെങ്കിലും
വൈരിവശത്തായതിൽ മോദിച്ചു

893
മുനികപടത്താൽ പൊതിഞ്ഞു പുറമേ
മധുരമാക്കിയുക്തിയോടെ യോതീ:—
നാട്ടും നിലയും നിലയവു മററൊരു
നമ്മുടെ പേരിഹ ഭിക്ഷുകനത്രേ.

894
നൃപനുരചെയ്തു:— ഭവാദൃശന്മാ—
രപഗത ദുരഭിമാനരായെങ്ങും
സ്വരൂപമെന്നും മറച്ചിടുന്നു
പെരുതാം കല്ല്യാണങ്ങളെ നേടാൻ.

895
അതുകൊണ്ടല്ലോ മറകൾ പുകഴ്ത്തിയ—
തകിഞ്ചനൻ താൻ ഹരിജനമെന്നായ്.
താങ്കൾ പോൽ ധനജനാദിഹീനനേ
ശങ്കിക്കും ബ്രഹ്മാദികൾ പോലും.

896
ആരായാലും ശരി ഞാനങ്ങയെ
യാരാധിപ്പു കനിഞ്ഞിടാനായ്.
സ്വാഭാവികമായ് നൃപന്നു തന്നിൽ
സംഭവിച്ച വിശ്വാസം കാൺകേ,

897
ഏതുമട്ടിലും തനിക്കു വശനായ്
ക്ഷിതിപതിയെന്നോത്താമുനിയോതീ:—
വാസ്തവമോതാം നരവര! ഞാനിഹ
വസിപ്പതനവധികാലമായെടോ!

898
ഇന്നോളം ഞാൻ കണ്ടീലാരെയു
മെന്നെയൊരാളെയു മറിയിച്ചില്ലാ.
ഉലകിൻ നിലയും വിലയും തപമാം
വലിയ വനത്തിനു തീയാണല്ലോ.

899
മനോജ്ഞ വേഷം കണ്ടുപാമരൻ
മാത്രമല്ല വിജ്ഞനും മയങ്ങും
മയിലിൻ മൊഴി മധുമധുരം, തിന്മതു
മഹാസപ്പമിതു തുളസീമതമാം.

900
ഞാനിതിനാലജ്ഞാതനായിരി—
ക്കുന്നു, ഹരിതാനെൻ പ്രയോജനം.
അല്ലാതുലകിനെ മോദിപ്പിച്ചാൽ
വല്ലസിദ്ധിയും കൈവന്നിടുമോ?

901
നീ പരിശുദ്ധൻ, സുന്ദരചിത്തൻ,
നിൻ പേരിലെനിക്കിതുതാൻ പ്രേമം
എല്ലാം ദൃഢവിശ്വസ്തൻ തന്നൊടു
ചൊല്ലീടാഞ്ഞാലിനിയതു മോശം.

902
എത്രകണ്ടു മുനിയുദാസീനനാ—
യത്ര നൃപന്നേറീ വിശ്വാസം
കമ്മ, മനോ വാക്കുകളാൽ വശനായ്
ഭൂമിപാലനെന്നോത്തവനോതീ:—

903
പേരെനിക്കറിയു 'കേക തനു'വെടോ
പണിഞ്ഞു കേട്ടിതു പറഞ്ഞു ഭൂപൻ:—
പേരിന്നത്ഥം സേവകനിവനേ
പ്പറഞ്ഞു കേൾപ്പിക്കേണം കൃപയാൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



904
കപടമുനിയരുളിയാദി സൃഷ്ടിയിൽ
കളേബരം മേ സൃഷ്ടമായെടോ!
അന്നുമുതൽക്കിന്നേവരെ യെൻതനു
വൊന്നുതന്നെ യെന്നാണിതിനർത്ഥം.

905
മകനേ! മനസ്സിലൽഭുതമരുതേ
സകലസുഖമറിക തപസ്സു നൽകും
തപസ്സിനാൽ വിധി സൃഷ്ടിക്കുന്നു
തപസ്സിനാൽ താൻ ഹരി പാലിപ്പൂ.

906
തപത്തിനാൽത്താൻ നടത്തിടുന്നു
ജഗത്തിനുടെ സംഹാരം ഹരനും
ഇതുകേട്ടരചന്നേറെ രുചിച്ചു
യതി വീണ്ടും ബഹുകഥ വർണ്ണിച്ചു.

907
കർമ്മധർമ്മപരചരിത്രമോതി
ക്കൊണ്ടു വിരതിപരചച്ച് നടത്തി
ഉൽഭവസ്ഥിതിലയാത്മകമാം പര-
മാൽഭുതവും വിവരിച്ചു പുകഴ്ത്തി.

908
നൃപൻ വശപ്പെട്ടൊരു നേരത്താ
ക്കപടയോഗിയൊടു നാമമുരച്ചു.
ഇപ്പൊഴതോതീ:— നിന്നേയറിയാ-
മിപ്പറഞ്ഞ പൊളി ഞാൻ മാനിച്ചു.

909
നരവര! കേൾക്കു രാജപുരുഷർ നിജ
നാമം ചൊല്ലാത്തതുമൊരു നീതി!
നിൻ ചാതുര്യം കണ്ടറിഞ്ഞു കൊ-
ണ്ടെൻചേതസ്സിൽ വലുതായ് പ്രീതി!

910
സത്യകേതു നിൻ ജനകൻ, നിൻപേ-
രത്രേ മഹിതൻ പ്രതാപഭാനു
ഗുരുകൃപയാൽ ഞാനെല്ലാമറിയും
പറയാപക്ഷേ വെറുതേകാര്യം.

911
പ്രേമം, വിശ്വാസം, നയനിപുണത,
യമലതയെന്നീ ഗുണങ്ങൾ മൂലം
നിന്നിൽ പേർത്തൊരു മമതമാത്രമാ-
ണെന്നേക്കൊണ്ടിതു പറയിക്കുന്നു.

912
ഇപ്പൊഴതേററം പ്രസന്നനായ് ഞാ-
നൽപ്പവുമകമേ ശങ്കിയാതെനീ
വരിക്കവരമിതു കേട്ടു നൃപൻ മുനി-
വരനുടെ തിരുവടി വീണു വണങ്ങീ.

913
അലിവിനുകടലേ! കാണുകയാലേ
നാലർത്ഥങ്ങളുമിഹ കൈവന്നു
എന്നാലും ഞാൻ, പ്രസന്നനങ്ങയിൽ
നിന്നുവരം പരമാനന്ദ സുഖിക്കാം.

914
അമരമായതനുവരോഗമായും
സമരാങ്കണമതിലജയ്യനായും
നൂറുകല്പമെൻ സാമ്രാജ്യം രിപു-
വിരഹിതമായും വരമരുളേണം.

915
മുനിയുരചെയ്താനങ്ങിനെയാവാ-
മെന്നാലൊരു ദുർഘടവും കേൾ നീ
അന്തണർതൻകുലമൊഴിച്ചു മററേ-
തന്തകനും നിൻ കാലിൽ വണങ്ങും.

916
തപശ്ശക്തിയാൽ വിപ്രന്മാരുടെ
കോപമപാര, മധൃഷ്യ, മജയ്യം
അവരെ വശത്താക്കീടുകിൽ നിന്നുടെ
കൈവശമാംഹരിഹരവിധിമാരും.

917
ലേശവുമവരുടെ വംശത്തൊടു [illegible]യിയും
മേശ്ശുകയില്ലിതു സത്യമറികനീ[illegible]
ഭൂസുരശാപമൊഴിച്ചൊരുപോതു[illegible]നറോ
ഭൂപ നിണക്കു ഭവിക്കാ നാശം.[illegible]

918
നരപതിയുള്ളു കുളിർത്തു പറഞ്ഞു:—
നാശമെനിക്കിനിയില്ലെന്നെന്നും.
ഭവൽപ്രസാദം മൂലം സകലം
ഭവിച്ചിടും കല്യാണവുമെന്നും.

919
കുടിലയോഗി ''യേവമസ്തു''വോതി
ത്തുടർന്നു വീണ്ടും:— നരപാലപതേ!
ഈയാശ്രമ മിതിലെന്നേക്കണ്ടതു
നീയാരൊടുമിനിയുരിയാടരുതേ!

920
നരവര! നീയാക്കഥയുര ചെയ്താ-
ലാറാം ചെവിയറിയും നീ മുടിയും
ഇതുകൊണ്ടാണു നിഷേധിപ്പതുഞാൻ
സത്ത്യമെൻെറ മൊഴിതെററുകിലറിയും.

921
നൃപനീയിതുരച്ചാലും ബ്രാഹ്മണർ
ശപിച്ചാലുമേനിൻ കഥകഴിയൂ!
മറെറാരുപായം കൊണ്ടുവിരിഞ്ചനു
മേററുകില്ലതേ മൃത്യുവിതറിയൂ!

922
ഭൂപതി, യതിയേ വന്ദിച്ചോതീ
ഭൂസുര, ഗുരുവര, കോപമദമ്യം
ഗുരു, വിധിരോഷവുമടക്കുമെന്നാൽ
ഗുരുവിരോധ മാർ തടുക്കുമൊരുവൻ?

923
താങ്കൾ പറഞ്ഞതു തെററി നടന്നാ-
ലെങ്കലമംഗളമുണ്ടാകട്ടേ
എന്മതിയിങ്കലൊരേ ഭയമാണീ
ബ്രാഹ്മണശാപം മാത്രമമേയം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



924
അവരെങ്ങിനെയെൻ വശമായ്ത്തീരും
ഭവാനതും നലമായരുളേണം
അങ്ങൊഴിഞ്ഞു മമ ഹിതകരനൊരുവന
മെങ്ങുമില്ലറിക ദീനദയാലോ?
925
ജഗത്തിലനവധിയുപായ മുണ്ടവ
ഫലത്തിൽ വരുവതു ദുർഘടമേററം.
എന്നാലുണ്ടൊരു സുലഭമുപായ മ–
തിന്നും പണിയുണ്ടിതു യതിയോതീ:—
926
വഴിയുണ്ടാക്കാം നരവര! പക്ഷേ
വരുവാൻ വയ്യാ നിൻ നഗരത്തിൽ
പിറന്നനാൾ തൊട്ടിതുവരെ ഞാനൊരു
പുരഗ്രാമഗൃഹമേറീലല്ലോ.
927
ഞാൻ വരായ്കിൽ നിൻകാര്യം മോശം
ദ്വിവിധ യിതിവനിഹ നല്ലൊരു പാശം
പാവം നൃപനിതിനുത്തര മോതീ
ഞാൻ വേദ വിദിത നീതിയുരക്കാം.
928
മഹാത്മാക്കളലിവേലുമേഴകളിൽ,
മഹീധരം പുല്ലണിയും മുടിയിൽ,
മഹാസാഗരം മീതേനുരയും,
മഹി,തൻമൌലിയിൽ ധൂളിയുമണിയും.
929
ഈമാതിരി മുനിതൻ തിരുവടിമലർ
ഭൂമിപൻ പണിഞ്ഞിങ്ങിനെയോതീ
അലിഞ്ഞു സുജനവരേണ്യ! വരേണം
കുറഞ്ഞിടാത്തൊരു കനിവിന്നുറവേ!
930
തന്മധുമൊഴിയിൽ മയങ്ങിവശായൊരു
നിർമ്മല നൃപനൊട്ട ബകമുനിയോതീ:—
ധരയ്ക്കധീശ്വര! നമുക്കലഭ്യം
ധരിക്ക ധരയിതിലൊന്നുമില്ലെടോ!
931
നിന്നുടെ കാര്യം ഞാൻ നിറവേററാം
നീ മൊഴി, മെയ്യു,ള്ളകളാൽ ഭക്തൻ
പക്ഷേ, യോഗ, യുക്തി, തപ, മന്ത്രം
ഫലിയാ വെളിയിൽ ചെയ്യുകിൽ മുഴുവൻ.
932
പചിക്കണം ഞാൻ, വിളമ്പണം നീ
പരനിതൊന്നു മറിയാതിരിക്കണം.
അന്നമതാരാരു ഭുജിച്ചാലും
നിന്നുടെയാജ്ഞാകാരികളാകും.
933
മാത്രമല്ലവർ ഗൃഹത്തിൽ ഭുജിക്കും
മർത്ത്യരും നിണക്കധീനരാകും
ഈയുപായ മൊരു വർഷം മുഴുവൻ
ചെയ്യുവാൻ മുദാ സങ്കൽപിക്കു!
934
ക്ഷണിക്കണം നീയൊരു ലക്ഷം ബ്രാ–
ഹ്മണ പരിവാരം വാരം വാരം
ശരിക്കുനിൻ സങ്കല്പം തികയും
വരെക്കു വിഭവം വെക്കാം, നിൽക്കാം.
935
ചെറുതാംയത്നം കൊണ്ടീമട്ടിൽ
വലുതന്തണനിര വശത്തിലാകും
അവരുടെ ജപഹോമാദികൾ നൃപതേ!
ദേവകളേയും വശത്തിലാക്കും.
936
ഇനിയൊരു സൂത്രംകൂടിപ്പറയാം
ഞാനീമാതിരി നിൻ പുരമണയാ
നിജമായാ ബല മതിനാലിനി ഞാൻ
നിൻ പുരോഹിതനെയിങ്ങു വരുത്താം.
937
തപശ്ശക്തിയാലല്പമാണെൻറ നില
നൃപവര മാററാമിഹ നിത്തീടാം.
എന്നിട്ടിവനുടെ രൂപമാന്നു ഞാൻ
നിന്നുടെകാര്യം നിറവേററീടാം.
938
ഇരവുപകലരെയായ് നീയുറങ്ങുകിനി
യരച! രണ്ടുനാൾ കഴിഞ്ഞു കാണാം
കിനാവിൽനിന്നേയശ്വസഹിത മര–
മനയിലണക്കാം തപോബലത്താൽ.
939
വൈദികവേഷമെട്ടത്തൊരെന്നെ നീ
യങ്ങേകാന്തത്തിങ്കലണയണം
പലകാര്യവുമങ്ങുരചെയ്യാ മതു–
പൊഴുതിലെന്നെനീ തിരിച്ചറിയണം.
940
കല്പനയാർന്നു, നൃപതി കിടന്നു
കപടമാമുനിയുണന്നു മിരുന്നു
പരവശനരചൻ ഗാഢമുറങ്ങീ
പരവഞ്ചകമുനി ചിന്തതുടങ്ങീ.
941
അന്നു പന്നിയായ് നൃപനെ വലച്ചൊരു
ദനുജൻ കാലകേതുവങ്ങെത്തീ
തപസ്വിയരചനുമിത്രമിവൻ പല
തരത്തിൽ മായാവൈഭവ മാന്നോൻ.
942
പുത്രന്മാരൊരു നൂറിവ, നവരജർ
പത്തവർ ദുഷ്ട, രജിത, രനുവേലം
ദേവദ്വിജരേ ദ്രോഹിപ്പതു ക–
ണ്ടവരേപ്പണ്ടീയരചൻ കൊന്നു.
943
പൂർവ്വവൈര മോർത്താ നിശാചരൻ
ദുർവൃത്തത്തിനു മിത്രമൊടൊത്തു
അരിയെ മുടിക്കാൻ തീർത്തൊരു സൂത്രം
നരപതിയറിവതു ഭാവിതട്ടത്തു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



944
പൌരുഷമിയലും വൈരിയേകന മ–
സാരനെന്നു കരുതീടരുതെവനും
രാഹുവോക്കിലവശിഷ്ട ശിരസ്സൻ
രവിശശിമാക്ക്ഴലേകിട്ട മിന്നും

945
തപസ്സ്വിയരചനമിത്രദർശ്ശനം
മനസ്സിലതിസുഖ മത്ര വിടർത്തി;
നടന്ന കഥയങ്ങറിഞ്ഞു രാക്ഷസ
നറന്നമോദമൊടീവിധമോതീ:—

946
നരേന്ദ്ര! താനെൻ വചനമനുസരി
ച്ചതന്ദ്ര മിപ്പണി സാധിച്ചതിനാൽ
വൈരിവശത്തായ് സൈ്വരമുറങ്ങൂ
വ്യാധിമാററി വിധിയൌഷധമെന്ന്യേ.

947
ശത്രുകുലത്തേ വേരോടെ മുറി
ച്ചെത്താം നാലാം ദിവസം കാണാം.
മുനിയൊടു സാന്ത്വവചന മിതു ചൊന്നാ
മായാവി പുറപ്പെട്ടാനപ്പോറം.

948
അരചനേയു മക്കതിരയേയു മവ
നരമനയിങ്കലണച്ചാനുടനേ
റാണിയരികിലാ നൃപനെയുറക്കീ
ക്ഷണാൽ കുതിരയേപ്പന്തിയിലാക്കീ.

949
പിന്നീടസുരൻ പുരോഹിതനെയും
തന്നുടെമായാബലത്തിനാലേ
മാനസവിഭ്രമ മുണ്ടാക്കിത്തൻ
കുന്നിൻ ഗുഹയിൽ കെട്ടിയശേഷം,

950
അപ്പുരോഹിതാകാരം പൂണ്ടി–
ട്ടവൻെറ നിലയിൽ ചെന്നുകിടന്നു.
അരചനുഷസ്സിനുമുമ്പെയുണന്നുട–
നരമന കണ്ടാശ്ചര്യമിയന്നു.

951
മുനിമാഹാത്മ്യം മനസ്സിലോത്താ
റാണിയെ മെല്ലേ വിട്ടെഴനേററു
നരപതി, കുതിരയിൽ വനത്തിലേക്കായ്
പറന്നു, പുരജനമറിഞ്ഞിടാതേ.

952
വൈകുന്നേരം മടങ്ങിരാജാ
വങ്ങുത്സവ വാദ്യങ്ങറം മുഴങ്ങീ
പുരോഹിതനെയവിടത്തിൽ കാൺകേ
നരപതിക്കു കാര്യസ്മൃതി പൊങ്ങി.

953
നൃപനു മൂന്നനാറം യുഗമായ്തോന്നീ
നിജമതി, യതിപദരതമായതിനാൽ
നിശ്ചിത സമയത്തപ്പുരോഹിതൻ
നരപതിയൊടു പലരഹസ്യമരുളീ:—

954
തൽകാലം ഭ്രമമാന്നെന്നാലും
ചക്രവത്തി, ഗുരുവെന്നറിവേന്തി
ലക്ഷം ബ്രാഹ്മണരേക്കുടുംബമൊടു–
മക്ഷണമങ്ങു ക്ഷണിച്ചു വരുത്തി.

955
പുരോഹിതൻ മായാവാനതുപൊഴ–
താറുരസത്തൊടു വിഭവ ശതങ്ങറം
ചതുവ്വിധം വേദങ്ങളിലോതിയ
മാതിരിയുടനേ തയ്യാറാക്കീ.

956
പലമൃഗമാംസം പാകംചെയ്തു
ഖലനതി ലന്തണമാംസംചേർത്തു
സാദരമെല്ലാ ബ്രാഹ്മണരേയും
പാദംകഴകിച്ചവിടെയിരുത്തീ

957
വിളംബമെന്ന്യേ വിളമ്പിനൃപനുട–
നിരമ്പി യശരീരിണി മൊഴി വാനിൽ:—
''വിപ്രന്മാരേ! നിങ്ങറം പോകുവിൻ
ക്ഷിപ്ര, മന്നമിതശുദ്ധ മബദ്ധം.''

958
അന്തണർ കേട്ടെഴനേററു ഝടുതി, വ–
സുന്ധരാധിപൻ വിളറിവിയർത്തു
ഭ്രാന്തബുദ്ധിയായ്, നിയതിവശഗനാ–
യെന്തോ മിണ്ടാൻ തോന്നാതോർത്തു.

959
കോപദശ്ധരാം ബ്രാഹ്മണർ, ശാപം
കൊടുത്തു നരപതി കുലത്തിനാകേ
''ഇരുത്തിയവമതി വരുത്തിയൊരു നീ
കുലത്തൊടൊത്തിനി രാക്ഷസനാകും.

960
ക്ഷണിച്ചു നീചൻ നീയന്തണരേ
മുടിച്ചിടാനിഹ നിനച്ചു, വെന്നാൻ
ഫലിച്ചിടാതായ്, ദൈവകരുണയാൽ
ഭവിച്ചിടും ഫലമതനു വിതിനുടൻ.

961
ഒരുവഷത്തിനകത്തീ നീയും
പെരുതാം നിന്നുടെ കുലവും മുടിയും.''
കേട്ടുശാപ മുയിർകെട്ടു ഭൂപനു
പെട്ടെന്നംബരവാണീ മുഴങ്ങീ:—

962
''ബ്രാഹ്മണരേ! നിരപരാധിയാകിയ
ഭൂമിപാലകനെ നിങ്ങറം ശപിച്ചു.''
ഇതുകേട്ടന്തണർ ചകിതന്മാരായ്
ക്ഷിതിപനുടനകത്തേക്കു കുതിച്ചു.

963
കറിയോ, ചോറോ, പാചകനേയോ
കാണാഞ്ഞാടലിയന്നു മടങ്ങീ
ഭൂപതിവാത്തകളറിയിച്ചതിഭയ
ഭീതൻ ഭൂമിയിൽ വീണു മയങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



964
മഹീന്ദ്ര! നീ നിരപരാധിയെന്നാൽ
ഗ്രഹപ്പിഴക്കൊഴികഴിവാക്കുണ്ടാം?
ബ്രാഹ്മണ ശാപം ബഹു ഭയാനകം
ബ്രാഹ്മാവിന്നു മിതപ്രതിരോദ്ധ്യം.

965
ഇങ്ങിനെ ചൊന്നന്തണർ നടകൊണ്ടാ—
രങ്ങുള്ളോരിതറിഞ്ഞു പറഞ്ഞു:—
രാജഹംസമാക്കേണ്ടും നമ്മുടെ
രാജനെ ദുർബ്ബുദ്ധി കാക്കയാക്കി ഹാ!

966
പുരോഹിതനെ നിലയത്തിലണച്ചു;
പാപി താപസനൊടൊക്കെയുരച്ചു;
അവൻ വൈരികരംക്കെഴുത്തയച്ചു;
ജവമൊ ടമരി നവരാരംഭിച്ചു.

967
വൈരികളവർ പുരമവരോധിച്ചു;
വിവിധ സമരമുറ ദിനമനു വായ്ച്ചു;
പൊരുതി വീരതയൊടമരത്തിൽ വെച്ചു—
ക്കരിയ സഹജരൊന്നിച്ചു മരിച്ചു.

968
സത്യകേതു കലമാകെ മുടിഞ്ഞിത—
സത്യമാകുമോ ഭൂസുരശാപം?
അരചരാകെയരിവിജയ കീർത്തിയൊടു—
മവരവർ പുരമാന്നൊഴിഞ്ഞു താപം.

969
ഭരദ്വാജ! കേരം വിധി വിപരീതം
ഭവിക്കിലൊരുപൊടി സുമേരു സദൃശം.
ജഡമാം പാശം വിഷധര,മല്ലാ—
ജ്ജനകാലിംഗന മന്ത്രക പാശം.

970
തക്കസമയ മതിലവനേ, കലമൊടൊ—
ത്തുക്കേറിയ നക്തംചരനായീ.
ദശകണ്ഠനവനൊ രതിചണ്ഡ നവനു
ഭുജദണ്ഡമിരുപതുണ്ടറിക മുനേ!

971
ഭൂപസഹജനരിമർദ്ദനനന്നാം
ഭവിച്ചു ബലവാൻ കുംഭകർണ്ണനായ്.
ധർമ്മരുചി സചിവനന്നുവിഭീഷണ
നാമനായ് വിമാതാവിനു മുണ്ടായ്.

972
അവരജനായ വിഭീഷണനെങ്ങും
ഭുവനം വാഴ്ത്തും വിഷ്ണുഭക്തനായ്
ചക്രവർത്തിതൻ സേവകർ, സുതരും
സകലരും ഭയാനക രാക്ഷസരായ്.

973
പലജാതിക്കാർ, പലരൂപക്കാർ,
ഖലർ, കടിലന്മാർ, ഭയങ്കരന്മാർ
പാപികളവരുലകിന്നഴലേകിയ
പാപചരിതമിതവർണ്ണ്യമമേയം.

974
പുലസ്ത്യമുനിയുടെ കുലത്തിലവർ കറ
കലത്തിടാനായ് മൂവർ പിറന്നു,
ഭൂസുര ഭീകര ശാപബലത്താൽ
ഭീമരാക്ഷസന്മാരായ് തീർന്നു.

975
അഗ്രജനാകിയ രാവണ,നനുജരു—
മുഗ്ര മവർണ്ണ്യം തപസ്സു ചെയ്തു;
വിരിഞ്ചനവരുടെയരികിലണഞ്ഞു;
വരംവരിക്കുകയെന്നു പറഞ്ഞു.

976
ദശമുഖൻ ചതുർമ്മുഖനെ വണങ്ങീ—
ട്ടാശിർവ്വാദ മനന്തമിയന്നു.
നരവാനര ജാതിയൊഴിഞ്ഞെങ്ങളെ
യൊരുവനു മന്യൻ കൊല്ലരുതെന്നും.

977
തപസ്വിയവനൊടു ഹരവിരിഞ്ചർ ചേ
ന്നാശി ''സ്സേവമസ്തു'' വെന്നരുളീ.
പിന്നെ വിരിഞ്ചൻ കുംഭകർണ്ണനരി—
കാന്നാശ്ചര്യാപാരതയാളീ.

978
ഖലനിവനനുദിന മശിച്ചു വെന്നാ—
ലുലകു വറുതിയിൽ പെട്ടുവശാവും
എന്നു, വാണിയെയയച്ചു, ഭ്രമിച്ചവ—
നാർന്നു, നിദ്രയൊരാറു മാസവും.

979
വിധി, വിഭീഷണന്നരികേ ചെന്നു
''വരം തനയ! നൽകാ'' മിതുരച്ചു.
ഭഗവൽ പദമലരിങ്കലഭംഗുര—
ഭക്തിമാത്രമവനഭ്യർത്ഥിച്ചു.

980
ബ്രഹ്മാവു വരം നൽകിമറഞ്ഞു
ബഹുമോദാലവർ ഗൃഹവുമണഞ്ഞു.
മണ്ടോദരിയാം മയസുതയന്നീ
മന്നിൽക്കമനീമണിയായ്മിന്നീ.

981
മയനവളേദ്ദശകണ്ഠനു, രാക്ഷസ—
മന്നനാകുമെന്നോർത്തു കൊടുത്തു
അവളാലവ നതിസുഖിയായ് പിന്നീ
ടവരജ പരിണയ മാശു നടത്തീ.

982
സിന്ധു മദ്ധ്യഗം ത്രികൂടഗിരി, യതിൽ
വിധി നിർമ്മിതമാം ദുർഗ്ഗമ ദുർഗ്ഗം
മയദാനവനതു പരിഷ്കരിച്ചു
മണിമയ നിലയമനേകം തീർത്തു.

983
ഭോഗിനഗരിയാം ഭോഗാവതിയും
സ്വർഗ്ഗവിരാജിത യമരാവതിയും
തൻകഴൽ പണിയും വാരൊളിവഴിയും.
ലങ്കാപുരിയുലകാകവെയറിയും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



984
ആഴമധികമെഴുമാഴി കിടങ്ങാ–
ണഴകു വഴിയു മാപ്പുരിക്കു ചുററും.
ശില്പചാതുരിയനല്പമങ്ങതാർ
മുപ്പാരിതിൽ വർണ്ണിപ്പാനൊരുവൻ?

985
ദനുജവീരരാമങ്ങുള്ളവരേ
ദ്ദേവന്മാർ സമരത്തിൽഹനിച്ചു.
യക്ഷഃപതി സേവകർ പിന്നേശ്ശുത
ലക്ഷമങ്ങു കുടിയേറി വസിച്ചു.

986
പംക്തികണ്ഠനീ വിവരമറിഞ്ഞു
ലങ്കസേനയോടൊത്തു വളഞ്ഞു
യക്ഷർകണ്ടു പുരമുടനെവെടിഞ്ഞു
രക്ഷപ്പെട്ടവാനെങ്ങോ പാഞ്ഞു.

987
എമ്പാടും ദശവദനൻ നോക്കീ–
ട്ടിമ്പമാന്ന നഗരത്തിൽ നടന്നു
തൽപുരിയവിടേത്താൻ സ്ഥിരമാക്കീ
വൻപൊട്ടരാജ്യം ഭരിച്ചുവന്നു.

988
നിശിചരനാഥൻ നിശിചരക്കുടൻ
നിലയം യോഗ്യതപോലെ കൊടുത്തു.
ധനദൻ തന്നുടെ പുഷ്പകമെന്ന വി–
മാനവു മടരിൽപിടിച്ചെടുത്തു.

989
പിന്നെയവൻ കളിയായ് കൈലാസം
തന്നെയെടുത്തു കളിച്ചാനൊരുനാൾ
തന്നുടെ ഭുജബലമൊന്നറിവാനാ
യെന്നപോലെ, യെന്തൽഭുതമോത്താൽ.

990
സുഖ, സമ്പത്തു, സുതന്മാർ, സേനകൾ
സഹായകന്മാർ, ബലപൌരുഷവും
പ്രതിദിനമവനു വളന്നേ വന്നു;
പെരുതാം ലാഭം തോറും കൊതിപോൽ.

991
അതി ബലനാം കുംഭകണ്ണ നവരജ–
നതനു ധൈര്യനവനെതിരാർ നിൽക്കും?
അരയാണ്ടു, കുടിച്ചുറങ്ങു, മുണരും
നേരത്തുലകു ഭയന്നു വിറക്കും.

992
അനുദിന ഭോജന മവനാന്നീടിൽ
ത്തീർന്നുവിശ്വം, വറുതിയുയർന്നു
സമരധീരനവ നവർണ്ണ്യ നവനൊടു
സമബലരനവധി യവിടേ വാണു.

993
രാവണ സുതനാം മേഘനാദനൊടു
രണത്തിലൊരുവനു മെതിർത്തുനിൽക്കാ.
കരുത്തനിവനുടെ ഭയത്തിനാൽ സുര–
പുരത്തിൽ നിത്ത്യം സ്വൈരം കെട്ടു.

994
ധൂമകേതു, വതികായ, നകമ്പന–
ദുർമ്മുഖ, വജ്രദന്ത മുഖ്യന്മാർ,
എല്ലാവരു മൊററക്കീയുലകം
വെല്ലുവതിനു കഴിവുള്ളവരത്രേ.

995
മായാവികളും കാമരൂപികള–
മായദനുജർ ദയ തീരെയെഴാത്തോർ
അവരുടെ നടുവിലിരുന്നരുളീടും
രാവണരാക്ഷസനേറെ വിളങ്ങി.

996
പുത്ര, പൌത്രനിര, സേവകനികരം
ദൈത്ത്യ ജാതികളസംഖ്യ മസീമം,
സ്വന്തം സൈന്യം, കണ്ടഭിമാനമ–
ഹന്തയു മേന്തിയ രാവണനോതീ:—

997
സമസ്തദനുജന്മാരേ! കേൾപ്പിൻ
നമുക്കു വൈരികൾ വാനവരെന്നും
മുമ്പിൽ വന്നു പൊരുതാതിഹ നമ്മുടെ
വൻപു കണ്ടു വിറകൊണ്ടോടുന്നു.

998
അവരുടെ മരണത്തിന്നൊരുപായം
ഞാൻ വിവരിച്ചു കഥിക്കാം കേൾക്കു!
അവക്കു മഖഹോമാദി, ബലത്തേ–
ക്കൊടുക്കു മതിനാലൊക്കെ മുടക്കു!

999
വിശന്നു, തളന്നു, വലഞ്ഞു വാനവർ
വശപ്പെടും പരമെളുപ്പമായ്ത്താൻ
അപ്പൊഴുതവരേക്കൊല്ലാ, മഥവാ
ചൊല്പടിക്കു നിത്തീടാമെന്നും.

1000
മേഘനാദനേ വിളിച്ചവൻെറയ–
മോഘബലത്തേയമരക്കെതിരായ്
വളത്തിയോതീ:—മകനേ നീ പോയ്
രണത്തിൽ വീരന്മാരാം സുരരേ,

1001
ബന്ധിച്ചിങ്ങാനയിക്ക, കല്പന–
യുംധരിച്ചവനു മുടനെഴനേററു.
കൂട്ടുകാരൊടൊത്തുടനടി സുരപുരി
പാട്ടിലാക്കുവാൻ ഭരമവനേററു.

1002
രാവണൻെറ നടകൊണ്ടു പിരണ്ടു
ഭുവി, തവൻഗർജ്ജിക്കുന്നേരം
അമരനാരിമാർ ഗർഭമലസി, യാ–
ക്രമണമറിഞ്ഞമരാളിയൊളിച്ചു.

1003
ദിക്പാലകലോകങ്ങളെ മുഴവൻ
മുഷ്ടാലാശരനൃപതിമുടിച്ചു.
വീണ്ടും വീണ്ടും സുരന്മാരെയവ–
നട്ടഹാസമൊടു പോക്കുവിളിച്ചു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1004
അടരിൻ കൊതിയാലുലകിടമെങ്ങും
തേടിയുമൊരുകിട നേടിയില്ലവൻ.
വായു, വിധു, വരുണ, സുര, ധനദ, യമ,
വഹ്നി, കാലരാമധികാരികളും,

1005
കിന്നര, സിദ്ധ, മനുജ, സുര, നാഗരു
മൊന്നൊഴിയാതവനാലഴലാർന്നു
എന്തിനധികമുടലേന്തിയൊരെന്തും
പംക്തിമുഖനടിമയായ്താൻ തീർന്നു

1006
ഭയന്നു സകലരു മവന്നു ദിനമനു
നിരന്നു പണിയുക പതിവായ്തീർന്നു.

1007
എവനുമടിമ, യവ, നവനി, വാ,നുലക–
മവികല ഭുജബലമതിനാലനിശം
അടക്കിവാണു. തനതിഷ്ടത്തിനു
മുടക്കമില്ലെവിടവുമൊരു ലേശം.

1008
കിന്നര. നര, ഗന്ധർവ്വ, യക്ഷ, സുര–
കന്ന്യകമാരാം സുന്ദരിമാരേ
ഹരിച്ചു, നിജപുരമണച്ചു, ബലമൊടു–
വരിച്ചു, സുഖമൊടു രമിച്ചു ദുഷ്ടൻ.

1009
മേഘനാദനൊടു ചൊല്ലിയതെല്ലാം
മുമ്പേനിറവേററിയപോൽതന്നേ.
നിശിചരപതിസുതനവൻ ചരിത്രം
നാമോതാമിനി കേഠംക്ക മാമുനേ!

1010
രജനീചരരവ രതിദുഷ്ടന്മാർ
നിർജ്ജരക്കു പരിതാപമണപ്പോർ
മായയാൽ പലേ ഭീകരരൂപവു–
മാന്നുപദ്രവം തുടങ്ങിയെങ്ങും.

1011
ദുർമ്മദമാന്നവർ ദുരിതകാരികഠം
ധർമ്മത്തിൻ തായ്വേരുമുറിച്ചു.
ഗോബ്രാഹ്മണർ നിവസിക്കും നഗരം
ഗ്രാമവുമവർ തീവെച്ചുമുടിച്ചു.

1012
അവരേപ്പേടിച്ചാരുമെവിടവും
ഭാവുകകർമ്മം ചെയ്യാതായീ.
കിനാവിലും ഹരിഭജന പുരാണാ–
കർണ്ണനാദികളുമില്ലാതായീ.

1013
യാഗമോ, വിവിധയോഗമോ, ജപവിഭാഗ–
മോ, ഭുവിനടപ്പതാ–
യാശരേശനറിവാന്നുവെങ്കിലവിടേക്കു
ചെന്നവമുടക്കിടും

അല്പമല്ലുലകി,ലപ്രമേയ ബഹുദുഷ്ട–
തം പെരുകി വേദമോ
നൽപുരാണകഥയോ കഥിപ്പവരെ ദൈത്ത്യർ
വന്നുടനൊടുക്കിടും.

1014
ഘോരനിശാചര ദുരാചാര നില–
യൊരുവനുമിങ്ങു പുകഴ്താൻ മേലാ.
പാപ ഹിംസയിൽ പെരുകിയകൊതിയൊരു
പാരവു മതിരുമെതിരുമാന്നീലാ.

1015
എമ്പാടും പരനാരീ പരധന–
ലമ്പട, ചോര, 'ജൂഗാറി'കഠം പെരുകീ.
മാനിയാതെ ജനനീ ജനകരെയും
തനതു സേവ ചെയ്യുന്നവരാക്കീ.

1016
''ഏവം ദുർവ്വൃത്തന്മാരസുരകഠം
ഭവാനി!''യെന്നീശ്വരൻ പറഞ്ഞു.
ഇങ്ങിനെ ധർമ്മഗ്ലാനി പൊങ്ങി, ധര–
യെങ്ങും ഭീതി വളൻ വലഞ്ഞു.

1017
ഗിരികഠം, നദികഠം, സാഗരവും ഭാരം
കുറവൊരു പരപീഡകനേക്കാളും
പാരീ നിലയാരോടു മുരച്ചീ–
ലരിയ ദനുജപതി ഭീതി നിമിത്തം.

1018
ധരണിയൊടുവിലൊരു ഗോരൂപിണിയായ്
സുരമുനിമാരു പതുങ്ങുമിടത്തിൽ
ചെന്നു പറഞ്ഞു കരഞ്ഞും തനതഴ–
ലിന്നൊരു കുറവും വന്നീലന്നാഠം.

1019
ദേവരും, മുനികളേവരും ജവമെടാവി–
രിഞ്ചപുരമേറിനാർ
ദേവിയാംധരണി, ധേനുവായവരൊടൊത്തു
പാവമഴൽ താവിയും
ആവുകില്ലഴലു നീക്കുവാനിതു നിനച്ചു–
ടൻ വിധിയുരച്ചു ഭൂ–
ദേവിയോടു:—വസുധേ ഗമിക്ക ശരണം നി–
ണക്കു മുരവൈരിയാം.

1020
ധരണീ! ധൈര്യമൊടിനി നീ ഹരിയുടെ
ചരണം ഹൃദിസംസ്മരണം ചെയ്യുക
അവനഴലറിയും, ജവമൊടു കനിയും
താവക ദുരിതം മുഴുവൻ മുടിയും.

1021
ആവലാതികളെയറിയിപ്പാനെ–
ങ്ങാവിഭുവെന്നമരന്മാർ പരുതീ
ചിലർ വൈകുണ്ഠപുരത്തേ ച്ചിലരാ–
പ്പാലലയാഴിയെ യണയാനോതീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1022
ഭക്തിഭാവനക്കൊത്തു പ്രകടനാം
ഭക്തഹിതംകരനറിക പാർവതി!
സുരസമാജമിട ചേർന്നൊരു ജ്ഞാനവ—
സരത്തി ലീവിധ മന്നാളോതീ.

1023
ജ്ഞാനറിയും, പ്രേമത്താൽ പലതന്ന
വാൻ മുമ്പിലവനങ്ങിനെ തെളിയും.
ആർ പറയും, കാലദേശ വിദിശക—
ളപ്പുരന്ന ഭേദമുള്ളതായും?

1024
ചരാചരങ്ങളിലകവും പുറവും.
നിറഞ്ഞു ഭഗവാനലിഞ്ഞു മേവും
തെളിയും, പ്രേമാലഗ്നിയരണിയാൽ
പോലെ മൊഴിയിതജനഭിനന്ദിച്ചു :—

1025
പുളകം മെയ്യിൽ നിറച്ചു മുദിച്ചു
പ്രേമക്കണ്ണീർ പാരമൊലിച്ചു
ധീരബുദ്ധിയായ് മന്ദമജൻ നിജ
കരംകൂപ്പിയീശനേ സ്തുതിച്ചു :—

1026
ദേവകൾക്കു, പദസേവകർക്കു, ശരണാഗ—
തർക്കുമൊരു നാഥനായ്
ഗോവുകൾക്കു, മവനീസുരർക്കു മഴൽപോക്കു
മണ്ഡു വിജയിക്കണേ!
വാരിധിക്കു മകളായവൾക്കു പതിയാശ—
രർക്കുയിർ മുടിക്കുവാൻ
പാരിൽ വാഴ്ക്കുമഴൽ തീർക്കുവാനു മുടൽ തീർക്കു—
മോർക്കിലിതു ചിത്രമേ!

1027
വന്ദനീയഗുണ നിന്ദിരാരമണ നിന്ദ്രി—
യാ വിഷയ സച്ചിദാ—
നന്ദമായ നിഖിലാന്തരാത്മ ജയഹേ മു—
കുന്ദ! ജയ സവ്വദാ.
സുന്ദരം മധുരമങ്ങതൻ ചരിതമാസ്വ—
ദിച്ചുമുനിവൃന്ദമാ—
നന്ദമാർന്നു, സകലം മറന്നു, പുകൾപാടി—
ടുന്നു ഗതമോഹമായ്.

1028
ഏകനെങ്കിലു മനേകനായഖില ലോക
നായകതയേന്തിയി—
ങ്ങാകെ മൂന്നുവിധ സൃഷ്ടിചെയ്യുമഘനാശ
നങ്ങനിശ മാശ്രയം
ശോകപൂർണ്ണ ഭവഭംജനം സുജനരംജ—
നം തവപദാബ്ജ മി—
ങ്ങേകണം കരുണ ഭക്തി, പൂജയറിയാഴ്ക
യങ്ങു കരുതാഴ്കയേ!!

1029
ശേഷനോ, വിമലഭാഷയോ, വിഗതദോഷ—
നാകു മൃഷിവര്യനോ
ശേഷമുള്ള ജനമേമാ ശരിക്കറിയുകില്ലെ—
വൻെറ ഗുണലേശവും
ഭീഷണാകൃതി ഭവാബ്ധിമന്ഥമതിൽ മന്ദ—
രാകൃതി ധരിച്ചൊരാ
ശേഷശായി ഭഗവൻ! ഭയന്നു സുരരിന്നു
വന്നു പണിയുന്നിതാ!!

1030
ഉടൻദേവകളു മവനിയു മിയലിന
പേടിയറിഞ്ഞും സ്തുതിയിലലിഞ്ഞും
ശോകസംശയമറും ഗംഭീരമൊ—
രാകാശ വചസ്സുണ്ടു മുഴങ്ങീ.

1031
മുനിജന, സിദ്ധ, സുരേന്ദ്രന്മാരേ!
മനസ്താപമിനി നിങ്ങളിലരുതേ!
മനുജരൂപമാന്നവതരിച്ചിടാം
മനുവംശത്തിലംശമൊത്തീ ഞാൻ.

1032
തപസ്സുമൂലം കശ്യപാദിതിക—
ളാപ്തവരന്മാരായീ പണ്ടേ
അവർ ദശരഥനും കൌസല്യയുമാ—
യവതരിച്ചു സാകേത പുരത്തിൽ.

1033
നാരദവചനം സത്യമാക്കുവാ—
നാരഘുകുലമതിൽ നാലു സഹജരായ്
സുരവരരേ! ഞാനുടനേ ചെന്നവ—
തരിച്ചിടാം നിജശക്തി സഹിതനായ്.

1034
ഈവിധത്തിലവനിക്കഴൽ തീർക്കാം
ദേവകളേ! ഭയമരുതിനി തീരേ!
അംബര മൊഴിയിതു കേട്ടു മടങ്ങി നി—
ലിമ്പമാനസം കുളിരലമാർന്നു.

1035
ചതുർമ്മുഖോക്തികളാലും ഭുവിനു
ഭീതിയകന്നു, ധൈര്യമുറന്നു.

1036
വാനരരൂപം ധരിച്ചുവേഗം
വാനവരേ! യിനി വസുധയിൽ നിങ്ങൾ
ചെന്നുപിറന്നു ഹരിപദം സേവി—
ച്ചെന്നു പറഞ്ഞു മറഞ്ഞു വിരിഞ്ചൻ.

1037
ദേവകളവരവർ നിലയം പുകീ
ഭുവിൻ ഹൃദയവു മതിമുദിമുഴകീ
വിരിഞ്ചനരുളിയ കല്പന തെളിവൊടു
വിളംബമേലാതവർ നിറവേററീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1038
ശാഖി, ശിഖരി, നഖരായുധമൊട്ടപല
ശാഖാമൃഗതനു വേന്തിയവരുടൻ
ജനിച്ചു, പാരിൽ പുളച്ചു ബലമൊട്ട
തഴച്ചു ഹരിയെ നിനച്ചു വസിച്ചു.
1039
കപീന്ദ്രരവർ പലഗിരീന്ദ്ര കുഹരം
വനാന്തരവുമാർന്നു ബലസഹിതം
മുന്തിയൊരിക്കഥ തുടരാം, പക്ഷേ
മുമ്പത്തേക്കഥ ഘോരക്കമെഹമേ!!
1040
അവധപുരത്തിൽ, സൂര്യകുലത്തിൽ,
മറകളുംപുകഴ്ത്തും ദശരഥനുണ്ടായ്.
അവനുടെ ചിത്തം ഹരിചരണത്തിൽ
പെരുകിയ ഭക്തിയിൽ മുഴുകീ നിത്ത്യം.
1041
കൌസല്യാദികളാകിയ രാജ്ഞികൾ
സൌശീല്യത്തിനു കേളിയെഴുന്നോർ
പതിഭക്തിയിലവരതിസക്തകൾ ഹരി—
പദ ഭക്തിയിലും നിസ്തുലരത്രേ!
1042
ഒരുനാളജസുതനകമലർ വാടീ—
യൊരു നന്ദനസുഖമിയലാത്തതിനാൽ
നരപതിഗുരുസവിധത്തിലണഞ്ഞു
ചരണ സരോജം താണു പണിഞ്ഞു.
1043
സുഖദുഃഖങ്ങളെയറിയിച്ചപ്പോൾ
സുമതിവസിഷ്ഠൻ നൃപതിയൊടോതീ:—
ധീരനാക സുതർ നാലു ജനിക്കും
പേരാന്നവർ ഭക്തക്കഴൽ നീക്കും.
1044
ഗുരുവുടനടിയൃഷ്യശൃംഗനേക്കൊ—
ണ്ടരിയ പുത്രകാമേഷ്ടി നടത്തീ
പ്രകടരൂപനായ് പരമൊളിചിന്തി
പ്പായസമേന്തി ഹുതാശൻ പൊന്തീ.
1045
പിന്നേദ്ദശരഥനോട്ട കഥിച്ചാ—
നിന്നഭിവാഞ്ഛകൾ നിറവേറും തേ.
വേണ്ടുംപോലെയിതോഹരിവെച്ചിനി
വേണ്ടുവോൾക്ക നൽകീടുക നൃപതേ!
1046
അദ്ധ്വര ശാലയിലുള്ളവരെല്ലാം
ബദ്ധാഞ്ജലിയൊട്ട മൽഭുതമാന്നു.
ഹുതവഹ ഭഗവാനദൃശ്യനായീ
ക്ഷിതിപതി പരമാനന്ദമിയന്നു.
1047
ദശരഥൻ നിജപ്രേയസിമാരേ
യാശുവരുത്തീയജ്ഞ പായസം
പകുത്തു കൌസല്യക്കുകൊട്ടത്തു
പകുതി, ബാക്കി രണ്ടാക്കിത്തീർത്തു.
1048
ഒരു ഭാഗം കൈകേയിക്കേകീ
പരം പിന്നെയും ഭാഗിച്ചവയേ
ഇരുപേക്കേകിയതവരിലുദിച്ചൊരു
ക്കുറൊട്ടറാണി സുമിത്രക്കേകീ.
1049
മൂവരുമങ്ങിനെ ഗർഭിണിമാരാ
യവികല ഹർഷസുഖങ്ങളിയന്നു
ശ്രീഹരിയുടെ സന്നിധിയാൽ ശുഭമൊട്ട
മിഹസംപത്തികളുയുന്നു വന്നു.
1050
ഓജസ്സും ഹരിതേജസ്സും പര—
മാന്നസ്സമതികളവിടെ വിളങ്ങീ.
സുഖപൂർവ്വകമായ് കാലം നീങ്ങീ
സവ്വേശ്വര നുദയത്തിനൊരുങ്ങീ.
1051
യോഗ, ലഗ്ന, തിഥി, വാര, ഗ്രഹനില
സകലവുമനുകൂലതവമിയന്നു
ചരവുമചരവും പ്രമോദമാർന്നു
ശ്രീരഘുവര ജനിസമയം വന്നു.
1052
ചൈത്രപവിത്രം ധവളനവമി, യഭി—
ജിത്തു മുഹൂർത്തം രണ്ടാംയാമം
സമശീതോഷ്ണം സമയം പുണ്യം
സകലശാന്തിദം ദിനമഭിരാമം.
1053
ശീതള മന്ദ സുഗന്ധി സമീരൻ,
സന്തുഷ്ടന്മാർ സുജന സുരന്മാർ,
മലർമണിച്ചൂടിയ തരുനിര, മണിഗണ—
മണിയും മല, യമുതൊഴുകും പുഴകൾ,
1054
രാമചന്ദ്രനുടെയാ ജനിസമയം
നാന്മുഖനറിഞ്ഞു വാനവരൊപ്പം
അണിഞ്ഞൊരുങ്ങീ വിമാനനിരകളി—
ലണഞ്ഞുവാനിൽ പാട്ടുതുടങ്ങീ.
1055
അഞ്ജലി പുടമതു കൊണ്ടവരതിമൃദു—
മഞ്ജുളമലർ മഴ പെയ്യുതുടങ്ങീ.
മന്ദ്രസാന്ദ്ര ദുന്ദുഭിയും സ്തുതിയും
മുനിസുരകിന്നര നിരകൾ തുടങ്ങീ.
1056
വാനവർ ഭക്ത്യാദരമൊട്ടപ്രാർത്ഥി—
ച്ചാനന്ദത്തൊട്ട നിലയം ചേർന്നു
ശാന്തിചന്ദ്രികയിലുലകുകളിക്കാൻ
ചന്തമെഴും രഘുചന്ദ്രനുയർന്നു
1057
ദീനപാല, നലിവാന്ന, വന്നു, ജനിയാന്ന
കോസല നൃപാത്മജാ—
റാണിഹൃത്തിനു മുനീന്ദ്രവന്ദ്യതനു,"വൽഭു—
തത്തിനു നികേതമായ്

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



നാലുകയ്യൊടഭീരാമനാ,യതനു നീല
നീരജഘനാഭനായ്
ലാലസിച്ചു നളിനാക്ഷിയാർന്നു വനമാല—
യേന്തിയ ഖരാന്തകൻ.

1058

അമ്മ, തന്റെ കരതാരുകൂപ്പിയുരചെയ്തു:—
സർവ്വ ജഗതീപതേ!
നിന്മഹത്വമിഹ നാന്മറകൾക്കുമെളുതാത്ത—
തെങ്ങിനെ പുകഴ്ത്തിടാം?
പ്രേമികൾക്കു കരുണാർദ്രമായ സുഖസിന്ധു—
വായ്സുജന ബന്ധുവായ്
പൂമകൾക്കു പതിയായിടുന്ന ഹരിയാണി—
തെന്നു കരുതുന്നു ഞാൻ.

1059

മായകൊണ്ടു നിഖിലാണ്ഡകോടി നിജരോമ
മൊന്നിൽ നിലനിർത്തിടും
നീയിവൾക്കു സുതനെന്നു വന്നതറിവന്നു
മെത്ര രസമായിടും?
അമ്മയേവ മറിവാർന്നുകണ്ടു ചിരിയാർന്നു
മന്ദമജനങ്ങു മുൻ—
ജന്മസുന്ദര ചരിത്രമോതി സുതവത്സ—
ലത്വമുയിരേന്തുവാൻ.

1060

മാതൃബുദ്ധിയതു മാറിയോതി:—യുടനേലു—
കണ്ടു ചെറുകുഞ്ഞുതാൻ
മാതൃചിത്ത സരസീരുഹത്തിനഴൽ തീർത്തി—
ടും ദിവസ കൃത്തയേ!
കേട്ടലിഞ്ഞു ഹരിയും കരഞ്ഞു ചെറുകുഞ്ഞാ—
നാ;യെവനറിഞ്ഞിടും
കേട്ടു, പാടുമവനാർത്തി കൊണ്ടു ഭവവാർദ്ധി—
യാണ്ടു മുഴുകാ ദൃഢം.

1061

ഭൂസുര, സുര, ഗോ, സുജനങ്ങൾക്കായ്
ഭഗവാനവനിയിൽ വന്നുപിറന്നു.
മായേന്ദ്രിയഗുണ പാരംഗതനായ്
മോഹനതനുവവനേന്തീടുന്നു.

1062

ബാലരോദനം മധുരം കേട്ടതു—
മൂലം റാണികളോടിയണഞ്ഞു.
ദാസികളും പുരവാസികളും പര—
മസീമ കൗതുകമൊടെങ്ങും പാഞ്ഞു.

1063

നന്ദന ജനനം കേട്ടു ജനകനാ—
നന്ദമമന്ദ മുറന്നു മനസ്സിൽ
പ്രേമാഞ്ചിതമാം രോമാഞ്ചമൊട—
ങ്ങാമാതിരി നിലയാർന്നു വപുസ്സിൽ.

1064

പ്രഭുവാമെവനുടെ നാമമനന്തം
ശുഭമേകു, മവൻ മാമകതനയൻ
എന്നു നിനച്ചാനന്ദ, മമന്ദമു—
യർന്നു നൃപ,ന്നൊലിയാർന്നു വാദ്യം.

1065

വസിഷ്ഠനുടനേ ദശരഥന്നരികിൽ
വിശിഷ്ട വിപ്രന്മാരൊടു കൂടേ
അണഞ്ഞു, നിരുപമ ബാലകനേക്ക—
ണ്ടറിഞ്ഞു മോദം മനസി നിറഞ്ഞു.

1066

നാന്ദീമുഖവും ജാതകർമ്മവും
നന്ദനനന്നുചെയ്താ വസുധേശൻ
ഭൂസുരർക്കു മണി, ധേനു, കനകവും
വസനവുമനവധി ദാനം ചെയ്തു.

1067

പതാകപാറീ, തോരണമേറീ
പുരമെമ്പാടുമവർണ്ണ്യതയാർന്നു
പൊഴിഞ്ഞു പൂമഴ, നിറഞ്ഞു ജനഹൃദി
വഴിഞ്ഞു പുതുതാം ബ്രഹ്മാനന്ദം.

1068

മോടിയെഴും ശൃംഗാരവേഷമൊടു
കൂടിനാരിമാരെവിടവു മോടീ
കനകകലശവും താലവുമേന്തിയ
കമനികളവർ ശുഭഗാനം പാടീ.

1069

മംഗളാർത്തികൾ ചെയ്തവർ കുഞ്ഞിൻ
മഞ്ജുപദം പലതവണ പണിഞ്ഞു.
സ്തുതിഗായക നിര, പാവനമാകിയ
രഘുനായക ഗുണഗാഥപൊഴിഞ്ഞു.

1070

അരചനഖിലവും ദാനം ചെയ്തു
പെരുകിയ മോദമോടെല്ലാവർക്കും
കുങ്കുമ,ചന്ദന,കസ്തൂരികളാൽ
പങ്കിലമായ് പുരവീഥികളെങ്ങും.

1071

സുഷമാനിലയനവതരിക്കുകയാൽ
ഹർഷമൊടെങ്ങും മംഗളവാദ്യം
മുഴങ്ങി, നരനാരികളതിമാത്രം
മോദമഹാർണ്ണവമദ്ധ്യേ മുങ്ങീ.

1072

കേകയനന്ദിനി, സുമിത്ര,യിരുവ—
ർക്കകലുഷ സുന്ദര നന്ദനരുണ്ടായ്
സുഖസമ്പത്തി സമയമതു പുകഴാൻ
സർപ്പരാജനാകാ, മൊഴിയൊഴിയും.

1073

ഹരിയേക്കാണാനണഞ്ഞ നിശപോൽ
പുരിയതു പുതിയൊരു സുഷമകലർന്നു
ഉടൻ സൂര്യനേക്കണ്ടു പരുങ്ങിയു—
മടങ്ങിയവിടേത്തന്നെയത്ഭുതം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1074
അകിലിൻ പുകയാമിരുളം, നൽകുങ്കമ–
മാകിയ സന്ധ്യാരാഗപ്രസരം,
മണിഗണ താരാനികരം, താഴിക
മുഴമതിയിങ്ങിനെയാണിരവവിടം.

1075
അരമനയതിലതിമൃദുവേദധ്വനി
പറവകളം കുജനമായു മുയന്നു
കതുകമിതഭിവീക്ഷിച്ചൊരു സൂര്യൻ
ഗതിയൊരു മാസത്തേക്കു മറന്നു.

1076
സൂരൻ തേരൊട്ട മവിടേക്കുടിയൊ–
രീരഹസ്യമറിവാന്നീലാരും
ഇരവില്ലാത്തൊരു ദിവസമയോദ്ധ്യാ
പുരിയങ്ങിനെയൊരു മാസമിയന്നു.

1077
ഇനകുലവരഗുണഗാനം പാടി–
ദ്ദിനമണി പോയതു മറിവില്ലാർക്കും
വാനവർ മുനികളു മുത്സവമതിനേ
ത്തന്നതു ഭാഗ്യമായ്ക്കരുതിമടങ്ങീ.

1078
പാർവ്വതി! നിൻമതിയതി ദൃഢമതിനാൽ
ഞാൻ വേറൊരു പണിചെയ്തതുമോതാം
ഞാനും കാകഭുശുണ്ഡിയുമവിടേ
മാനുഷരായറിയാതെ നടന്നു.

1079
പരമാനന്ദപ്രേമസുഖത്തിൻ
വാരിയിൽ മുഴകിയുമൊക്കെ മറന്നും
അവിടെ നടന്നു, ഞങ്ങളിതേവനു
മറിവതു രഘുവര കൃപയാൽ നൂനം.

1080
ആരെന്തെല്ലാം മനസ്സിലോർത്തു
നരപതി യവനതുതന്നെ കൊടുത്തു.
തേരു, കുതിര, ഗജ, കനക, ഗോക്കളും
തിരുവാടകളും നൽകി യലോഭം.

1081
തുളസീദാസനു നാഥന്മാരാം
നാലുസഹജരും നീണാം വാഴാൻ
മതിയതിലതി മോദത്തൊടു സകലരു
മതുപൊഴുതാശീർവ്വാദം നൽകീ.

1082
തിങ്ങിന മോദമൊടിരവുപകലു പല–
തങ്ങിനെ നീങ്ങീ നൃപനറിയാതേ
നാമകരണ സമയത്തിൽ നരപതി
മാമുനി വരുവാനാളെയയച്ചു.

1083
ആഗതനായൃഷി പൂജിതനായി, നി–
വേദിതനായിതു നൃപനാൽ; നാമം
ഭവദിഷ്ടം, മുനിയോതീയനവധി–
യിവനു നാമമെന്നാലും ചൊല്ലാം.

1084
ഏതൊരു പരമാനന്ദക്കടലിൻ
ശീതള ശീകര മൊന്നാലുലകിൽ
നിസ്തുലസുഖസുധയരുളിടുമീ നിൻ–
പുത്രന്നുചിതം 'രാമ' നാമമാം.

1085
ധരിക്കു മുലകിനെ ഭരിക്കുമതിനാൽ
ധരിക്ക! രണ്ടാമൻ 'ഭരതാ'ഖ്യൻ.
എവനുടെനിനവാലരിനിര മുടിയുവ–
തവനു പേരറിക 'ശത്രുഘ്നൻ' താൻ.

1086
ലക്ഷണങ്ങളം പലതുള്ളതു മൂലം
'ലക്ഷ്മണ' നാമം രാമാനുജനും
നിനച്ചു മാമുനിയുരച്ചു പേർവിളി
കഴിച്ചു വിധിപോൽ ദശരഥനന്നാം.

1087
ഗുരുവരനരുളീ:—നരവര! നിൻ സുതർ
മറയുടെ മലർതൻ മധു മാധുരി താൻ.
ഭക്തമുനീശ്വരഹൃത്തിൽ മിന്നുമവർ
ഭക്തിമൂലമിഹ ബാലകരായീ.

1088
രാമലക്ഷ്മണന്മാരിരുപേരും
സ്വാമിഭൃത്യർ പോൽ തമ്മിലിണങ്ങീ.
ഭരതൻ ശത്രുഘ്നനു മതുപോലെയ–
പാര ഹിതൈഷിതയാന്നു വിളങ്ങീ.

1089
ശ്യാമള ധവളം നിറമിരുപേർക്കും
ശ്രീമയമതിൽ മാതാക്കളലിഞ്ഞു.
രൂപശീലഗുണധാമർ നാൽവരിലു–
മപാരമഹിമൻ രാമൻ കേമൻ.

1090
അവൻെറ ഹൃത്തിൽ, കനിവിൻ മുഴമതി,–
യതിൻെറ കതിരല പുഞ്ചിരിതന്നേ
മടിയിലുമിടക്കു തൊട്ടിലിലും താ–
രാട്ടിയമ്മയല മൻപാന്നവനേ.

1091
അജന്മ, മഗുണം, വിനോദരഹിത, നി–
രഞ്ജനമാകിയ സച്ചിൽ ബ്രഹ്മം
കൌസല്യക്കുത്സംഗം നിറവൊരു
വാത്സല്യാകൃതിയേന്തിലസിച്ചു.

1092
കാമകോടിപണിയും രുചിതടവിയ
കാർമ്മുകിൽ മേനിയു, മരുണചരണവും,
മുത്തുമണികളം ചെന്താമരയേററിയ–
തൊത്ത വെളുത്തനഖത്തിന്നൊളിവും;

1093
അങ്കുശ, കലിശ, ധ്വജാങ്കിതാമല–
മാങ്കഴലണിയും മണിമഞ്ജീരം,
കിലുങ്ങി, യതി മതി മയങ്ങിടും പടി
മുഴങ്ങിടും മണിയരമണിയണിയും,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1094
വലികള, മതിഗംഭീര നാഭിയും,
പുലിനഖ സുഷമയു, മാവക്ഷസ്സിൽ
മുനീന്ദ്രചരണം പതിഞ്ഞ ചിഹ്നവു,—
മഹീന്ദ്ര സുന്ദര പാണിദ്വയവും;

1095
കംബുകണ്ഠ, മതിസുന്ദര ചിബുകം,
കോടിമദന സുഷമാഞ്ചിത വദനം,
അരുണാധരപുട, മഴകണിനാസയു,—
മരുളാനെളുതാത്തൊരു തൊട്ട കുറിയും,

1096
മധുര കപോലം, മഹിതശ്രവണം,
മധുവായൊഴുകിവരുന്നൊരു കൊഞ്ചൽ,
അമ്മയിമ്പമാർന്നങ്ങിനെ ചീകിയൊ—
രമ്മൃദുകുന്തള മിളകുമൊരഴകം,

1097
പീതകഞ്ചുക സമഞ്ചിത തനുവായ്
ചേതോഹരമാം 'പരന്നു കളിയും',
കിനാവിലെങ്കിലു മൊന്നു കണ്ട താൻ
വഞ്ചിക്കണമല്ലാതാർക്കറിയും?

1098
ജ്ഞാനസുഖാകൃതി, യിന്ദ്രിയ വാണിയിൽ
നിന്നുവിദൂരം വിലസും ഭഗവാൻ
കൌസല്യാമല വാത്സല്യത്താൽ
കോമള ബാലകനായ് കളിയാടീ.

1099
ഈമാതിരി ലോകപിതാവാകിയ
രാമനയോദ്ധ്യയിലതിസുഖമേകീ
ഭക്തരറിഞ്ഞു തനതഴൽ തീർപ്പാ—
നെത്തിയ ഭഗവാ, നെന്നു പണിഞ്ഞു.

1100
രാമഭക്തിയില്ലാതെ മനുഷ്യൻ
ഭൂമിയിലെത്ര തപിച്ചെന്നാലും
സംസാരത്തിൻ ബന്ധനമഴിയാ
സംതാപദമീ മായയു മൊഴിയാ.

1101
മായകളിപ്പതെവൻ പുരികത്താൽ
നീയാ രാമനെ ഭജിക്ക ഭദ്രേ!
ഗർവ്വം തീരെയകന്നു പണിഞ്ഞിട്ട—
മേവനുമവനല മലിവിൻ കടലാം.

1102
ഇങ്ങിനെ വിഭവാം രാമൻ ലീല തു—
ടങ്ങിയെവർക്കും സൌഖ്യമണച്ചു.
ഒട്ട, മടിയിലും, പിന്നേത്തൊട്ടിലി—
ലാട്ടിയുമവനേത്താലോലിച്ചും

1103
പ്രേമമഗ്ന കൌസല്യ ദിവസനിര
പോയതു തെല്ലുമറിഞ്ഞീലന്നാം.
ഇരവു പകലുമവളവൻെറ ലീലാ—
ചരിതം പാടുക പതിവായ് തീർന്നു.

1104
ഒരു നാളമ്മ കുളിപ്പിച്ചവനേ—
പ്പരിമൃദു പര്യങ്കത്തിലുറക്കീ.
പിന്നീടവരം കുലദേവ പൂജന—
ത്തിന്നു കുളിച്ചു സമസ്തമൊരുക്കീ.

1105
നൈവേദ്യത്തെയെഴുന്നള്ളിച്ചു, താ—
നടനടുക്കളയിലെന്തോചെന്നു
വന്നുനോക്കവേത്തന്നുടെയുണ്ണിയി—
രുന്നതു വാരിത്തിന്മതു കണ്ടു.

1106
പേടിയൊടമ്മയകത്തു നോക്കിട്ടും
പോതു കുഞ്ഞവിടെയുറങ്ങിടുന്നു.
പിന്നെ നോക്കിട്ടും നേരവുമവിടെ യി—
രുന്നു ഭുജിപ്പതു കണ്ടു നടുങ്ങീ.

1107
ഇരുബാലകരെയു മൊരുപോൽ കണ്ടവ—
ളരിയമതിഭ്രമമാർന്നു വലഞ്ഞു.
അമ്മയെയിങ്ങിനെ കണ്ടഭിരാമൻ
രാമൻ പുഞ്ചിരിയേറെ വഴിഞ്ഞു

1108
രഘുവരനപ്പോളൽഭുതമാം തൻ
ചിൽഘനരൂപ മഖണ്ഡ മനന്തം
കോടികോടിയഖിലാണ്ഡഭാണ്ഡമും
കൊണ്ടതായി മാതാവിനു കാട്ടീ.

1109
അസംഖ്യ ശശി, രവി, ശിവ, ചതുരാനന—
രപാര സാഗര, വന, ഗിരിനിരയും
ആറും, പുഴകളു മാരുമിതേവരെ—
യറിയാത്ത പലതു മവിടേക്കണ്ടു.

1110
മായയങ്ങു ഭഗവാൻെറ മുമ്പിലായ്
ഭീയൊടു ബദ്ധാഞ്ജലിയായ് നിൽപ്പൂ
അവളുടെ പിടിയിൽ പെട്ട ജീവനേ—
യവികല ഭക്തിവിമോചിപ്പിപ്പൂ.

1111
രോമാഞ്ചിതയായ് ഗദ്ഗദമൊടു രഘു—
രാമാഞ്ചിതപദ നതയായവളും.
അതിശയ മാർന്നതു കണ്ടു ഖരാന്തക—
നതുല ബാലതനുവേന്തീ വീണ്ടും.

1112
പരമപുരുഷനേപ്പെറ്റതലെന്നു ഞാൻ
കരുതിയെന്നു മാതാവഴലാർന്നു.
ഹരിയിതു കണ്ടു പലേതും സാന്ത്വന—
മരുളീ:—യമ്മേ! ശുദ്ധമിതെന്നും.

1113
കൌസല്യ പലേതവണ വിനയമൊടു
കൈതൊഴുതീവിധ മവനോടോതീ:—
ഉടയവനേ! നിന്മായയൊരിക്കലു—
മടിയനെ യിനി വലയിച്ചീടരുതേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1114
ഭഗവാൻ പലബാലലീലയാർന്നു
ഭക്തജനം പരിതോഷമിയന്നു
ദിവസമാസ വഷ്ങ്ങാം കടന്നു
നാൽവരു മരമനയിങ്കൽ വളർന്നു.

1115
മാമുനിചവളം കഴിച്ചു വിധിപോൽ
ബ്രാഹ്മണർ പല പല ദക്ഷിണ വാങ്ങി.
നാലു കമാരകരും പലലീലകാം
നലമൊട്ട ചെയ്തു വളന്നുതുടങ്ങി.

1116
വാണീ മാനസ കമ്മാഗോചര—
രാണീ ബാലകരെങ്കിലു, മുണ്ണാൻ
തോഴരൊടൊത്തു കളിക്കവെ യരചൻ
തന്നെ വിളിച്ചും വരാൻ മടിച്ചു.

1117
അമ്മ വിളിക്കാൻ ചെന്നീടിലുമവർ
'ചുമ്മാ'പിടിവിട്ടുതറിപ്പായും
ശിവന്ന മറിയാപ്പൊരുളാമവരേ—
ത്തൻ വശമാക്കാനോട്ടമമ്മയും.

1118
ഉടലിൽ പൊടിയൊട്ട മവരടുത്തു, നൃപ—
ന്നുടൻ ചിരിച്ചു മടിയിലെടുത്തു.

1119
ചഞ്ചലമതിയൊട്ട മുണ്ണും, പക്ഷേ
തഞ്ചമിയന്നാലതിനിടയിൽ താൻ
പുഞ്ചിരി പാച്ചോർ കൊണ്ടുപൊതിഞ്ഞവ—
രഞ്ചിത രുചിയൊട്ട കൊഞ്ചും പായും.

1120
ശ്രീരഘുവരലീലാവിധി,യഹിപതി,
ശാരദശിവനും മറകളു മരുളീ.
ഭുവനവന്ദ്യമീലീല കാണുവാൻ
ഭാഗ്യ മഭാഗ്യന്ദ വിധിയേകീലാ.

1121
ദ്വിതീയ ദശയെഴ മവക്കു ഗുരുവും
പിതാവുമൊത്തുപനയനം ചെയ്തു.
ഗുരുകുലത്തിലവർ വസിച്ചു വിദ്യകാം
കുറഞ്ഞകാലം കൊണ്ടു പഠിച്ചു.

1122
ശ്രുതികാം നാലുമവർ ശ്വാസോച്ഛ്വാസം,
കൌതുകമാണവർ പഠിത്തമോത്താൽ.
ശീല, ഗുണ, വിനയ, നിപുണന്മാരവർ
പലനൃപലീലകാം ചെയ്തു തുടങ്ങി.

1123
പാണികളിൽ ചാപബാണമെഴമവർ
കാണികാംകു മുഴവന മഴൽ മാററീ.
കളിച്ചവീഥിയിൽ വസിച്ചവക്കും
കുളിത്തു മോദമപാര മിയററീ.

1124
കോസലവാസികളാസകലം കരു—
ണാസുധവഴിയും ദശരഥസുതനാൽ
ആടലകന്നധികാമലതോഷം
കൂടം പ്രീതിവളൻ വസിച്ചു.

1125
ചങ്ങാതികളും സഹജരുമൊത്തു, മൃ—
ടങ്ങാതങ്ങിനെ കാട്ടകാം പുകീ
മനസ്സിൽ നന്നെന്നോത്തു മൃഗങ്ങളെ
ഹനിച്ചവൻ താതനെയറിയിച്ചു.

1126
രാമശരത്തിന്നിരയാം മൃഗനിര—
യമരലോകമെഴന്നള്ളീ സസുഖം.
തോഴരുമനുജരുമൊപ്പം രാമൻ
കഴിച്ചു ഭക്ഷണമതിശുഭചരിതൻ.

1127
പുരജനതക്കതിസുഖമിയലും പടി
കരുണാനിധി കളിയാടീ നിത്യം
വേദപുരാണം മനമൊട്ടകേ,ട്ടതു
വിസ്തരിച്ചു സഹജരെയറിയിച്ചു.

1128
പ്രഭാതകാലത്തുണന്നു മാതാ,
പിതൃ, ഗുരു പദമലർ വണങ്ങിരാമൻ
കല്പനപോൽ പുരകാര്യം ചെയ്തു ത—
നല്ല ഹഷ്മാനൃപനുളവാക്കീ.

1129
നാമരൂപഗുണ രഹിത നനീഹൻ
ജന്മകമ്മ സമതീതൻ ഭഗവാൻ
ഭക്തഹിതത്തിനു നാനാതനുവുല—
കത്തിലിയന്നന്നന്നു കളിപ്പൂ.

1130
ഇത്തുചരിത്രം വണ്ണിച്ചേനതി—
മാത്ര വിചിത്രം കഥയിനികേംക്കൂ!
ഉത്തമമാമാശ്രമത്തിൽ വിശ്വാ—
മിത്രമഹാമുനി തപിച്ചിതന്നാം.

1131
യാഗയോഗമൃഷിയവിടെനടത്തിയ—
താഗതരാക്ഷസർ തീരെ മുടക്കീ.
സുബാഹുമാരീചാദിരാക്ഷസരെ
സദാഭയന്നൃഷി നിമിഷം പോക്കീ.

1132
ഇല്ലാ ഭഗവാനല്ലാതിവരേ
ക്കൊല്ലുവാനൊരാളെന്നു മുനീന്ദ്രൻ
അല്ലലാന്ന പോതോമ്മവന്നു ഭുവി
മല്ലവൈരിയവതരിച്ചതുടനേ.

1133
നിനച്ചു മുനി:—യിതു നടിച്ചു രാമനെ
നമിച്ചു പ്രാത്ഥിച്ചീടാമല്ലോ.
ഇരു സഹോദരരുമെന്നുടെ കൂടേ
വരികിലിതെന്തൊരു മഹിതം ഭാഗ്യം?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1134
മനസ്സിലങ്ങിനെ പല നിനവാന്നാ
ത്തപസ്വിയാത്ര തുടങ്ങീമോദാൽ
സരയൂ നദിയിൽ കളിച്ചു സരയം
നരപതി നിലയദ്വാരമണഞ്ഞു.

1135
മുനിവന്നതറിഞ്ഞന്തണരോടൊ—
ത്തണഞ്ഞു പാദം പണിഞ്ഞു നൃപനും
സമ്മാനിച്ചാദരമൊട്ടമൃഷിയേ
സ്വർണ്ണപീഠമതിലിരുത്തി വേഗം.

1136
പദതളിർ പൂജിച്ചോതീ നരപതി
പരനാരെനിക്കു സമനിഹ ധന്യൻ?
വിവിധ വിഭവമൊട്ട മുനിയെ ഭുജിപ്പി—
ച്ചവിരളഹർഷമൃഷീന്ദ്ര നിയന്തു.

1137
പിന്നേയരചൻ നാലുസുതരെ മുനി—
തന്നുടെ പദമലർ പണിയിപ്പിച്ചു.
ഇമ്പമൊടാമുനി, രാമ മുഖം വേ—
ഴാമ്പൽ തിങ്കളേപ്പോലെ കാൺകയായ്.

1138
മോദമൊടരചൻ ചോദ്യം ചെയ്തു:—
മഹിതകൃപാനിധി മാമുനിയോടായ്
ഇന്നീവരവിൻ കാരണമെന്തയി?
ചൊന്നാലടിയനുടൻ നിറവേററാം

1139
പറഞ്ഞു മാമുനി:—ദൈത്ത്യപീഡയാൽ
വലഞ്ഞു ഞാൻ യാചിപ്പാൻ വന്നു
അനുജ സഹിതനാം രാമനെ നൽകുക
ദനുജ വധത്തിനു മനുജ പതേ നീ.

1140
പ്രസന്നമനമൊട്ടതരിക, കളക സുത—
പരമാം മായാമോഹം നൃപതേ.
ഇതിനാൽ നിൻ സൽകീർത്തി ജഗത്തിതി
ലതീവ പെരുകും ശുഭമീവർ പൂകും.

1141
അരചനപ്രിയം മൊഴിയിതു കേട്ടക—
താരുവാടി, വിളറീ മുഖമുടനേ
പറഞ്ഞു: ബ്രാഹ്മണ! വൃദ്ധനുസുതരിവർ
പിറന്നുവെന്നോക്കാഞ്ഞതു നന്നോ?

1142
ധേനു, ധനം, ധര, യേതും മുനിവര!
ദാനം ചെയ്യാം പ്രിയതരമാകും
ഉടലോ, ജീവൻ താനോ നൽകാൻ
മടിയില്ലുടനടി യരുളുക സദയം.

1143
മമസുതർ ജീവനു സമരെന്നാലും
രാമനെ നൽകുപതോപ്പ്തസാദ്ധ്യം
എങ്ങുകഠിനരാം ഭീമ നിശാചര—
രെങ്ങെൻ പ്രിയരാം കണ്ണിലുണ്ണികൾ?

1144
പ്രേമരസാർദ്രം നൃപവചനത്താൽ
മാമുനി മനമതിലിമ്പമിയന്നു
മുനീന്ദ്ര വസിഷ്ഠവചനം കേട്ടാ
നരേന്ദ്രനപ്പോൾ ശങ്കകൾ തീർന്നു

1145
ആ നൃപനാദര മാന്നിരു സുതരെയു—
മാനയിച്ചു പലതുപദേശിച്ചു
ഓതീ മുനിയൊട:—നാഥ! ഭവാനിനി
താതൻ പ്രാണപ്രിയരിരുപേർക്കും.

1146
അരചനവരെയാശീർവ്വദിച്ചു, മുനി—
വരനുടെ കൈകളിലുടനപ്പിച്ചു
പിന്നെയമ്മയേക്കണ്ടവർ പദതളിർ
തന്നിൽ വണങ്ങീട്ടുടൻ തിരിച്ചു.

1147
അലിവിൻ കടലുകളതി ധീരന്മാ—
രുലകിനു മുഴുവൻ കാരണരൂപർ
പുരുഷസിംഹരാമിരു സഹജരുമൃഷി—
പുംഗവ ഭീതിയകററാൻ ചെന്നു.

1148
അരുണ നിറമുടയ നയനം, നീളം
പെരുകിയ കൈകളിലമ്പും വില്ലും,
കടിയിൽ പീതാംബരവും, പച്ചില—
യിടയു മുടലുമായ് ഭഗവാൻ വിലസീ.

1149
ശ്യാമള ധവള കളേബര സഹജരെ
യാമുനി, നിധിപോൽ മനസിനിനച്ചു
അന്തണഹിത കരനാകിയ ഭഗവാൻ
തൻ താതനെയും പരിത്യജിച്ചു.

1150
ഋഷിമന്ത്രിച്ചു താടകയെ,ന്നതി
രോഷമൊട്ടട നവളോടിയടുത്തു.
ഒരേശരത്താലവളേക്കൊന്നും
ശ്രീരഘുരാമൻ മുക്തികൊടുത്തു.

1151
പിന്നീടൃഷി, വിദ്യാനിധി രാമനു—
മന്നു വിദ്യയൊന്നുപദേശിച്ചു.
അതിനാൽ പൈദാഹങ്ങൾ നശിച്ചു
പുതുബലമവരുടെ തനുവിലുദിച്ചു.

1152
ആയുധങ്ങളപ്പിച്ചു, മുനീശ്വര—
നാശ്രമമതിലേക്കവരെ നയിച്ചു
ഭക്ത പ്രിയരവർ മുനിയാൽ സാദര—
ദത്തമാം ഫലാദ്യങ്ങൾ ഭുജിച്ചു.

1153
ഉഷസ്സിലാരഘുപതി വചനത്താ—
ലൃഷിമാർ യാഗം ചെയ്തു തുടങ്ങീ
അവരജനൊത്തഭിരാമൻ രാമൻ
കാവലിനായുമൊരുങ്ങിയിറങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1154

ഉടനറിഞ്ഞു മുനിരിപുമാരീചൻ
കൂട്ടകാരൊടൊത്തോടിയണഞ്ഞു
ചെറുതാം രാമബാണ മവനേയൊരു
നൂറുയോജന വിദൂരമെറിഞ്ഞു.

1155

സുബാഹു വനലശരത്തിൽ ദഹിച്ചു
പ്രബല സൈന്യമനുജനും മുടിച്ചു
ബ്രാഹ്മണൎക്കു ഭയമാകെ നശിച്ചു
രാമനെയേവരു മുടൻ സ്തുതിച്ചു.

1156

അന്തണരിൽ കനിവേന്തിയ ദശരഥ--
നന്ദനരവിടെ വസിച്ചു ചിലനാറം
അറിവുണ്ടെങ്കിലുമവരൊടു ഭക്ത്യാ
പറഞ്ഞു, മുനിമാർ പുരാണകഥകറം.

1157

മുനിവര രാദരമാൎന്നറിയിച്ചൊരു
ധനുര്യാഗമതിലിമ്പമിയന്നു
മനവരരിരുവരു മതുകാണ്മതിനായ്
മുനിയാംകൌശികനൊപ്പം ചെന്നു.

1158

ഒഴിഞ്ഞു പഴകിയൊരാശ്രമ മൊന്നാ
വഴിക്കു കണ്ടു ശിലാരൂപവും
അതുപൊഴുതവരൊടു വിശ്വാമിത്രൻ
വിസ്തരിച്ചു കഥമുഴുവനുമരുളീ:---

1159

ശാപംമൂലം ഗൌതമനാം മുനി--
തൻപ്രിയ, യഹല്ല്യ കല്ലായ് തീൎന്നു
കരുണാലയ രഘുനായക നിന്നുടെ
ചരണധൂളിയിവറം കൊതിച്ചിടുന്നു.

1160

പാവനം, കലുഷനാശനം, ചരണ താര--
ണിഞ്ഞപൊടിയേററുടൻ
പൂൎവ്വമാമുടലിയന്നഹല്യയഭിരാമ--
നായ, രഘുരാമനേ,
പ്രേമമാൎന്നു, കഴൽക്കുപ്പിനിന്നു, പുളകംനി--
രന്നു, തനുചിന്തയ--
പ്പേമറന്നു, മിഴിനീരുറന്നു, മൊഴിയുള്ളിൽ
നിന്നു വഴിയാതെയായ്.

1161

മന്ദമന്ദമൊരു ധൈര്യമേന്തി രഘു നന്ദ--
നങ്കലതിഭക്തിയാൽ
സാന്ദ്രയാം മുനികുലേന്ദ്ര പത്നി മധു വാണി--
യാൽ സ്തുതികറം ചെയ്കയായ്:---
ജ്ഞാനപാവനയൊരേഴ നാരിയവിടുന്നു
രാവണ ഹരൻ പരൻ
പ്രാണിലോക പരിപാവനൻ ഭവ വിമോച--
നൻ ശരണ മേകണേ!

1162

മുനിശാപമിതു ഗുണമാണതാണു കരുണാ
കേത! ചരണങ്ങറം തേ [നി--
കണികണ്ടു വീണു പണിയാൻ തുണച്ചതിതു
മെന്നു നിരൂപിച്ചിടും [മെച്ച
ശിവനെന്നു മതു വരമേകു കൊന്നതനുവേല--
മെൻെറ മനവണ്ടു തേ
ഭവഭംഗകാരി പദപങ്കജത്തിൽ മധുവുണ്ടു--
കൊണ്ടുമരുവേണമേ!

1163

മംഗളങ്ങളഖിലം തരുന്ന സുരഗംഗ
യേതു പദപങ്കജ--
ത്തിങ്കൽനിന്നൊഴുകി, ഭംഗമററുതലയിങ്ക--
ലേററിയതു ശങ്കരൻ
നാന്മുഖൻ പണിയുമപ്രമേയഗുണ മപ്പ--
ദംശിരസി വെച്ചതേ
മാമുനീന്ദ്ര സതി വാഴ്ത്തി വാഴ്ത്തി പതി
മേലുവതിൽ വെമ്പിതേ. [ലോക--

1164

കാരണമെന്ന്യേ കരുണകലരുവോൻ
ശ്രീരഘുനാഥൻ ദീനരിലേവം.
ശഠനൊടു തുളസീദാസനുരപ്പൂ
വെടിയുക കപടം പണിയുകവനെ നീ.

1165

രാമലക്ഷ്മണന്മാർ പിന്നീട--
ങ്ങമലഗംഗയാററരികിലണഞ്ഞു
അമരഗംഗ ഭുവിയവതരിച്ച കഥ
മാമുനിയന്നവരോടു പറഞ്ഞു.

1166

രാമനൃഷീന്ദ്രനൊടൊത്തു കുളിച്ചു
ബ്രാഹ്മണർ പലദാനങ്ങറം വരിച്ചു.
ഉടനവരെല്ലാം മതിസുഖമാൎന്നു
നടന്നു മിഥിലാപുരിയരികാൎന്നു.

1167

ജനകപുരംകണ്ടനുജനമൊത്താ--
മനുപതി ഹൎഷവിശേഷമിയന്നു.
കുളങ്ങളനവധി നദികളുമമൃതം
തുളുമ്പിയവയുടെ കര കനകമയം.

1168

മരന്ദ മദമൊടു മളിനിര മൂളീ;
നിറംപലതെഴും പറവകറം പാടീ;
നീരലർ നിറവടിവാൎന്നു വിടൎന്നു, സ--
മീരൻ ത്രിഗുണമൊടനിശവുമാടീ.

1169

വാടികളടവികളെങ്ങും പല പല--
ക്കൂടുകറം കെട്ടിപ്പറവകറം കൂടീ
പടൎന്നു, നിരന്നു, വിടൎന്നു, വിടപിക--
ളുടിമുടി മുഴുവൻ ഫലനിര നേടീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1170
നഗരത്തിന്നഴകരുതാ പുകഴാൻ
നോക്കിയതെല്ലാം മനംഹരിക്കും
മണിമാളികയെഴമാപണവീഥികളും
ഗുണമൊട്ട വിധികൃതമായ് ത്തോന്നിക്കും.
1171
നാനാവസ്തു വിലക്കുകൊട്ടക്കും
ധനിക വണിക്കുകളും ധനദനൊടൊക്കും
സുന്ദരപുരവരവീഥികളേപ്പല
ഗന്ധങ്ങളിലനവേലം മുക്കും.
1172
മംഗളമയമാം നിലയങ്ങളിലതി
മംജുളചിത്രം തരാതരംപോൽ
ശ്രീ സുത കൃതമായ് തോന്നും; സകലരു—
മസീമഗുണരുചി ധർമ്മാത്മാക്കളും.
1173
അനുപമ ജനക നിലയമഭിവീക്ഷി—
ച്ചമരരു മന്തം കെട്ട വശാവും
കോട്ട, യഖില ഭുവനത്തിന്നഴകും
പാട്ടിലാക്കിയൊരു നിലയിഹതാവും.
1174
ജനല്കളിൽ പലമാതിരി കസവണി
ചേർന്ന മറശ്ശീലകളൊളിയേന്തീ
ജാനകിതന്നുടെയഴകു വഴിയുമാ
ശ്രീനികേത ഗൃഹമാരു പുകഴ്ത്താൻ?
1175
അരമനചുഴം കവാടനികരം
വിരചിതമായ് വജ്രത്താൽ മാത്രം.
വലിയ, വാജിഗജശാലകളും, നടഭട—
വാസ നിലയനിര, നിറയെ വിളങ്ങീ.
1176
ശൂരവീര സചിവാലയനിര, നര—
വരനുടെയരമനയൊട്ടകിടനിന്നു.
നഗരത്തിന്നരികത്തിൽ പല നൃപ—
നികരത്തിൽ കൂടാരമുയർന്നു.
1177
സുന്ദരമാമൊരു മാന്തോപ്പവിടെ മു—
നീന്ദ്രൻ കണ്ടവരോട്ട പറഞ്ഞു:—
സ്വാതന്ത്ര്യം, സുഖ സൌകര്യവു,മി—
ങ്ങേതും കുറവില്ലറിക വസിക്കാം.
1178
സുമതി സമ്മതിച്ചവിടെയിരുന്നു
രാമൻ മാമുനിമാരൊട്ടക്കൂടേ.
വിശ്വാമിത്രനെഴുന്നള്ളിയകഥ—
യാശു വറിഞ്ഞതു നേരം ജനകൻ,
1179
സ്വാമി ഭക്ത സചിവന്മാർ, ഭടനിര,
ബ്രാഹ്മണരും, ഗുരു ശതാനന്ദനും
ഒത്തു, മോദമൊട്ടമെത്തി, വിശ്വാ—
മിത്ര മഹർഷിയെയെതിരേററീടാൻ.

1180
നമസ്കരിക്കും മിഥിലാധിപനേ—
യനുഗ്രഹിച്ചു വിശ്വാമിത്രൻ,
പിന്നെയാദരാൽ വിപ്രന്മാരെയു—
മൊന്നൊഴിയാതെ നമിച്ചു നൃവരൻ.
1181
കുശലപ്രശ്നാനന്തര,മരചനെ
വിശ്വാമിത്രനിരുത്തീയരികിൽ
അന്നേരം, മലർവാടികാണുവാൻ
ചെന്നൊരു ദശരഥനന്ദനർ വന്നു.
1182
ശ്യാമള ധവളകളേബര രവരതി—
കോമളരാക്കും കണ്ണിലുണ്ണികളും
വരുമ്പൊഴുതിലെഴുന്നേററു സകലരും
വിരവൊടവരെ മുനിയരികിലിരുത്തീ.
1183
കണ്ടപോതു സുഖമാണ്ടവർ പുളകം
കൊണ്ടു കണ്ണുനീർ പാരമുറന്നു
മധുരാഭിരാമ രാമാകൃതികു—
ണ്ടധികമോദമാ നൃപനു വളർന്നു.
1184
മോദമഗ്ന മനമാനൊരു മന്നൻ
മന്ദമന്ദമായ് ധൈര്യമിയന്നു.
മുനിമണി ചരണം പണിഞ്ഞു ഗദ്ഗദ—
മാനും പ്രേമമൊടിങ്ങിനെ ചൊന്നു:—
1185
മുനേ! പറയുകിവർ മുനിബാലകരോ?
മഹീപാലകുലതിലകന്മാരോ?
മറകൾ 'നേതി'യെന്നോതിയതത്വ—
മലിഞ്ഞുടലേന്തിയണഞ്ഞതുതാനോ?
1186
മാമകമായ നിസ്സർഗ്ഗവിരതമാം
മതിയുമിവരിലതികൊതികലരുന്നു.
മുഴുതിങ്കളിൽ വേഴാമ്പൽകണക്കിഹ
മടികൂടാതയി നേരരുളേണം.
1187
മന്മനമിവരിൽ പ്രേമമാനു ബ്ര—
ഹ്മാനന്ദവു മിഹവെടിഞ്ഞിടുന്നു.
മന്ദഹാസമൊട്ട മുനിവരനരുളീ:—
മിത്ഥ്യയല്ലതേ മൊഴി മഹീപതേ!
1188
മുന്നുലകിന്നും ഹിതരിവർ, ദശരഥ—
മന്നൻ സുതരെൻതുണയായ് വന്നോർ;
മൊഴിയിതു കേട്ടൊരു മന്ദഹാസമാ—
മനുകുലവര മണിതന്നിൽ വിടർന്നു.
1189
മഹാബലമെഴും രാമലക്ഷ്മണ—
ന്മാരിവർ, നല്ലവർ, സഹോദരന്മാർ
മഖംമുടക്കിയൊരസുരരെ മുഴവനു—
മടരിൽ കൊന്നതു സകലരു മറിവൂ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1190
മഹീശനോതീ:—മുനീശ കണ്ടതു
മാമക പുണ്യപ്രഭാവമല്ലോ!
മോഹനരീ സഹജാതരിരുവർ, പര—
മാനന്ദത്തിനു മാനന്ദദരാം

1191
മിത്രതയിവരുടെയെത്ര പവിത്രം
മനസ്സിലോക്കാമോതുകസാദ്ധ്യം.
മിഥിലാപതിയാനന്ദമൊടോതീ:—
മുനിമൌലേ! ബ്രഹ്മജീവരിവരാം.

1192
മിഹിരകുലവരനെ നോക്കിനോക്കി രോ—
മാഞ്ചമിയന്നു മൈഥിലീ ജനകൻ.
മുനിചരണങ്ങൾ വണങ്ങിയങ്ങവരു
മൊത്തു പുരത്തിലണഞ്ഞീടുകയായ്.

1193
മംജുളം സകലസുഖദവുമാം മണി—
മേടയിലവരേ നിവസിപ്പിച്ചു
മറകളരുളിടുംപടി പല പൂജകൾ
മന്നനാദരാൽ ചെയ്തു ഗമിച്ചു.

1194
മനുകുലതിലക, നൃഷീന്ദ്രന്മാർ, സൌ—
മിത്രിയു മൊത്തു ഭുജിച്ചുവസിച്ചു.
മരീചിമാലിയുമപ്പോൾ സന്ധ്യാ—
മണിഗൃഹ മണയാനൊന്നു കൊതിച്ചു.

1195
മിഥിലാപുരമൊന്നഭിവീക്ഷിക്കാൻ
മതിയതിലൊരു കൊതിയനുജന്നെന്നാൽ
മുനിയൊടു ചോദിച്ചീടാൻ മനമതിൽ
മടിയുണ്ടേട്ടനൊടോതാൻ പേടീ.

1196
മനസ്സിലനുജനു വാഴ്ത്തും കൊതിയേ
മനസ്സിലാക്കീ ഭക്തവത്സലൻ
മന്ദഹാസമൊടു വണങ്ങി, വിശ്വാ—
മിത്രനോടു ശങ്കിച്ചറിയിച്ചു.

1197
മഹർഷി പുംഗവ! നഗരം കാണാൻ
മോഹമനുജനുണ്ടെന്നാൽ മുഴവൻ
മറച്ചു വെപ്പൂ പേടിച്ചിവനൊടു—
മൊത്തു പോയ്‌വരാമാജ്ഞലഭിച്ചാൽ.

1198
മധുരോദാരം മൊഴിയാൽ വിശ്വാ—
മിത്രൻ ഹൃത്തു തെളിഞ്ഞു പറഞ്ഞു
മിത്രകുലോത്തംസൻ നീ സേവക—
മിത്രം രക്ഷകനെന്നുമറിഞ്ഞു.

1199
മഹിതസുഖത്തിൻ വിത്തുകളിരുവരു—
മിനി മിഥിലാപുരി കണ്ടുവരാമേ!
മഞ്ജുളമുഖമിതു കണ്ടു നയനഫല—
മാരുമേലുവതു സമ്മതമിഹമേ!!

1200
മുനീന്ദ്രചരണം വന്ദിച്ചിരുവരു—
മങ്ങുനടന്നു നയനസുഖദരായ്
മംഗളമാമവർ മെയ്യൊളി ബാല—
ന്മാരും കണ്ടുമയങ്ങി മുഗ്ദ്ധരായ്.

1201
മഞ്ഞനിറമുടയൊരംബരമരയിൽ
മഞ്ജുശരാസന മമ്പും കയ്യിൽ
മതിശോഭനമാം തന്തിരുനെററിയിൽ
മിന്നിവിളങ്ങിയ തൊടുകുറിയണിയും,

1202
സിംഹസമാനം ഗളതല,മായത
ബാഹുദ്വയ, മണിമുക്താമാല്യം,
അരുണാമല സരസീരുഹലോചന—
മരിയതാപഹര ശശിനിഭവദനം,

1203
കനകരചിതമാം കർണ്ണഭൂഷണം,
കാണിമനംകക്കുന്ന വീക്ഷണം,
ഇടതിങ്ങിയ കുടിലാകൃതി പുരികം,
സ്ഫുടരുചി, യാകൃതിയേന്തിയതൊക്കും.

1204
നീലനിബിഡമാംകേശകലാപം,
ചേലണി മുകടം, മണിമയ ദീപം!
ഇങ്ങിനെയടിമുതൽ മുടിവരെയവരിൽ
തിങ്ങിവിളങ്ങീ സുഷമകൾ മുഴവൻ.

1205
രണ്ടു നൃപകുമാരന്മാർ നഗരം
കണ്ടീടാനായ് വന്നതറിഞ്ഞു
അഗതി, നിധിക്കെന്നേതുപോൽ, സകലം
നാഗരികർ വെടിഞ്ഞുടനടി പാഞ്ഞു.

1206
നിസ്സർഗ്ഗസുന്ദരരവരേക്കണ്ടവർ
നിജനയനഫലം മുഴവനമാർന്നു.
അനവധി യുവതികൾ ജനല്വകൾ വഴിയാ—
യനുരാഗത്തൊടു രാമനെ നോക്കീ.

1207
പ്രേമമിയന്നവർ തമ്മിൽചൊന്നാർ:—
കാമകോടിയെങ്ങിവരുടെ യഴകിൽ?
സുര നരാസുര മുനീന്ദ്രരുമിതുപോൽ
സുഷമയാർന്നതായ് കേട്ടതില്ലെടോ!

1208
ഹരിചതുർഭുജൻ, വിധിചതുർമ്മുഖൻ
ഹരനഞ്ചുമുഖമതെന്തൊരു വേഷം?
മനുവരസുഷമയൊടുപമിച്ചീടാ—
നിനിയൊരു സുരവര നാരെടി ചൊൽ നീ!

1209
കാമകോടിയും പണിയുമവയവം
കോമളമാകിയൊരിളം പ്രായവും
ശ്യാമളമൊരുതനു വപരം ധവളം
ഭൂമിയിലിങ്ങിനെ മഞ്ജിമയുണ്ടോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1210
പറയുക നീ സഖിയീയൊരു രൂപം
പാർത്തു മോഹമിയലാതാരുണ്ടാം?
അപ്പൊഴുതവളൊടു മറെറാരുസഖിയുട—
നൽപേതരമാം പ്രേമമൊടോതീ:—

1211
രാജഹംസമിഥുനോപമരാമീ
രാജകുമാരകർ ദശരഥസുതരാം!
മുനിയാഗത്തെ മുടക്കും ദൈത്യരെ
യൊന്നൊഴിയാതെ വധിച്ചവരിവരാം!

1212
സുന്ദരമേചക മൃദുലശരീരൻ,
സുബാഹു മാരീചാദി മദഹരൻ,
കരധൃത ചാപശരൻ, നളിനാക്ഷൻ,
കൌസല്യാത്മജനൊരുവൻ രാമൻ.

1213
അനുജനപരനറികടലു വെളുത്തും
തനതു കയ്യിൽ വില്ലമ്പുമെടുത്തും
പിറകിൽ നടപ്പതു സുമിത്ര തന്നുടെ
പുത്രൻ ലക്ഷ്മണനിവനഭിധാനം.

1214
വിപ്രഹിതം നിറവേററി വരുമ്പോൾ
വഴിയിലഹല്യക്കേകീ മോക്ഷം
അനന്തരം ചാപയജ്ഞമിതിനി-
ങ്ങണഞ്ഞതാണീയിരുസഹജന്മാർ.

1215
രാമസുഷമകണ്ടൊരുവൾ പറഞ്ഞു
ശ്രീമതി സീതക്കിവനതി യോഗ്യൻ.
അരചൻ കണ്ട പ്രതിജ്ഞ വെടിഞ്ഞും
വരതനു സീതയെ യിവനേ നൽകൂ!

1216
ഒരുവൾ മൊഴിഞ്ഞു :—ജനകൻ മുനിയൊടു—
മിരുവരെ നലമൊടറിഞ്ഞു കഴിഞ്ഞു
എന്നാലും സഖി! ഭവിതവ്യതയാൽ
തന്നുടെ ശപഥം മന്നൻ വെടിയാ.

1217
ഉടനൊരു സഖിയീമാതിരിയോതീ:—
യുചിതജ്ഞൻ വിധി,യിതു ശരിയെങ്കിൽ
ജനകസുതക്കീ യനഘ സുഷമനാം.
മനമണി രാമൻ തന്നെ രമണനാം.

1218
അങ്ങിനെ ഭഗവാനിടവരുത്തിയാൽ
ഞങ്ങൾ നിതാന്തം ധന്യതയേന്തും
ബന്ധുവാകുമിവർ ചിലനാളിവിടം
സന്ദർശിപ്പതു കണ്ടു സുഖിക്കാം.

1219
അല്ലെന്നാൽ സഖിയിവരേക്കാണുക
ദുർല്ലഭമെന്നു ധരിച്ചാലും നീ
സുകൃതം നമുക്കു പൂർവ്വിക മുണ്ടെ—
ന്നാകിൽ മാത്രമിവർ വേളിനടക്കും.

1220
മറെറാരുതോഴി തുടന്നു:— വിവാഹമി—
തേററം ഹിതമേവർക്കുമെങ്കിലും
ശങ്കര ചാപം ദൃഢമെങ്ങീ മൃദു—
മംഗളമേചക ബാലകനെങ്ങോ?

1221
ശങ്കിതമീമൊഴി കേട്ടുടനൊരു
പങ്കജാക്ഷിയുര ചെയ്തു മധുരം:—
കാഴ്ചയിൽ ബാലരബലരെന്നാലിവർ
വേഴ്ചയിലതിബലരെന്നു കേട്ടു ഞാൻ.

1222
പാപിയഹല്യയുമിവരുടെ ചരണ—
പ്പൂമ്പൊടി ചൂടി മുക്തിയേ നേടീ.
ഇത്രമഹിമയെഴുമിവരീച്ചാപമെ—
ടുത്തു തൊടുത്തു സുകീർത്തി പരത്തും.

1223
വിരിഞ്ചനെത്രയുമോർത്തേ തീർത്തു
വിരവൊടു സീതാ രാമന്മാരേ
ഉരയിതു കേട്ടു തെളിഞ്ഞു സുദതിമാർ
'ശരി ശരി'യെന്നഭിനന്ദനമേകീ.

1224
നീരജലോചനമാരാം നാരിക—
ളാരഘുവരനിൽ പൂമഴപെയ്തു
ഇരുവർ സഹജരവർ പോമിടമെല്ലാം
പരമാനന്ദ മമന്ദ മുററന്നു.

1225
കിഴക്കുഭാഗത്തഴകൊടു പണിതൊരു
മിനുക്കുപണിയെഴുമണി മണിമുററം
ശങ്കരചാപമകത്തിനു പററിയ
മംഗളവേദിയു മങ്ങവർ കണ്ടു,

1226
നരപതിമാർക്കെഴ നല്ലിയിരിപ്പാൻ
നാലുഭാഗവും കാഞ്ചന മഞ്ചം
പിറകിലരികിലായതി വിശാലമാ—
യേറുമാടവും മോടിയിൽ മിന്നീ.

1227
സുന്ദരമാമതിലേറി നാഗരിക—
വൃന്ദത്തിനു സുഖമോടെയിരിക്കാം.
അതിനുനികടഭുവിയതനുമനോഹര—
മതിവിശാല നിലയങ്ങളനേകം.

1228
സമുചിതമാംസ്ഥാനങ്ങളിലവിടേ
സ്സീമന്തിനിമാർക്കിരുന്നു കാണാം
യാഗശാല മുതലായവ രാമനു
നഗരബാലരാദരമൊടുകാട്ടീ.

1229
അടുത്തുകൂടികുട്ടികളവനുടെ
യുടലൊടുരസി രോമാഞ്ചമിയന്നു.
രാമലക്ഷ്മണരെ നോക്കിനോക്കിയവ—
രമിതമോദവും പ്രേമവുമാർന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1230
പ്രേമവശന്മാർ ബാലരെന്നുക—
ണ്ടാമഖഭൂമിയെ വാഴ്ത്തീരാമൻ
അതിനാൽകുതുകിതരാമവരിരുവരെ
മതിപോൽ പലപേർവിളിച്ചിണങ്ങീ.

1231
മധുരമനോഹരവചനം തുകീ
മഖഭൂവനുജനു കാട്ടീ രാമൻ
ആരുടെ കനിവാൽ മായയമേയം
ഭൂരിഭൂരി ജഗദണ്ഡം തീർപ്പൂ?

1232
ഭക്തഹിതംകരനാ രഘുരാമൻ
നിസ്തുലമാമൽഭുതമാന്നവിടേ
മഖശാലാദികൾ കണ്ടു മടങ്ങീ
മതിയിൽ വിളംബാൽ പേടിതുടങ്ങീ.

1233
പ്രഭുവാം രാമൻ പേടിനടിപ്പതു
പാരിനനുഗ്രഹമെന്നേ വേണ്ടൂ.
കൂട്ടുകാരെയവരതിമൃദുമൊഴിയൊടു
വിട്ടുപിരിയുവാൻ നിർബ്ബന്ധിച്ചൂ.

1234
അനന്തരം ഭയവിനയം ഭക്തിയു—
മാന്നു പരുങ്ങിയുമങ്ങിനെ മന്ദം
ഗുരുപദപങ്കജതാരിൽ വണങ്ങീ
ട്ടരികിൽ കല്പന വാങ്ങിയിരുന്നു.

1235
സകലരു മൃഷിതൻ കല്പനവാങ്ങി
സ്സന്ധ്യാവന്ദനകർമ്മം ചെയ്തു.
പുരാതനകഥകൾ ചരിത്രവും ചൊ—
ന്നിരവു പകുതി പോയവരറിയാതേ.

1236
മുനിവരനപ്പോൾ ചെന്നു ശയിച്ചൂ
മനുവരർ തന്തിരുവടി സേവിച്ചൂ
എവരുടെ കഴലിണ കാണാൻ, പണിയാൻ
ഭുവിവിരതനും ജപിച്ചുതപിപ്പൂ?

1237
പ്രേമജിതന്മാരെന്നപോലെയവ—
രമലഗുരുചരണ താരുതലോടീ
പലകുറി ഗുരുവരനാജ്ഞാപിച്ചതു
മൂലമിരുവരുംശയനം തേടീ.

1238
രാമപാദമുള്ളിലോർത്തു, ഭയവും
പ്രേമസുഖവുമാന്നടി തടവുമ്പോൾ
കുഞ്ഞനുജാ! നീയുറങ്ങുകെന്നു പ—
റഞ്ഞു ലക്ഷ്മണനെയുറക്കി രാമൻ.

1239
ഇരവറുതിയിലാത്താമ്രചൂഡരവ—
മറിഞ്ഞു നിദ്രയെ വെടിഞ്ഞിതനുജൻ
ജഗതീപതിയാം ജ്ഞാനിരാമനും
തൻഗുരുവുണരും മുമ്പെഴുന്നേററൂ.

1240
കുളിച്ചു സന്ധ്യാവന്ദന കർമ്മം
കഴിച്ചു മുനിപുംഗവനെ നമിച്ചൂ
ലഭിച്ചു കല്പന, മനുവരർ പുഷ്പം
പറിച്ചു വരുവാനുടൻ ഗമിച്ചൂ.

1241
ജനകാരാമം 'വസന്തധാമം'
തന്നിലണഞ്ഞു രാമനനുജനും
ഭംഗിയെഴുന്ന മരങ്ങളനേകം
തിങ്ങിയങ്ങു വല്ലീ നികുഞ്ജവും

1242
താരും തളിരും ഫലവും ചേരും
തരു നിരയമര മരത്തേ വെല്ലും
പാട്ടും കുയിലുകളാട്ടും മയിലുകൾ
പലപൈങ്കിളികളുമാലാപിക്കും.

1243
സുമവനമതിനുടെമദ്ധ്യേ മണിമയ—
സോപാനങ്ങളെഴുന്ന സരസ്സിൽ
കളിയാട്ടും പല കളഹംസങ്ങളു—
മളികളുമനവധി സരസിജങ്ങളും,

1244
കണ്ടുനൃപസുതന്മാരതിയായുൾ
കൊണ്ടു ഹർഷഭര മതുലം മതിയിൽ.
രാമണീയകമിതിൽ ത്രിജഗൽപതി
രാമൻ ഹർഷമിയന്നതു ചിത്രം!

1245
ചുററും നോക്കിയുടമയുടെയനുമതി
പററിപ്പൂക്കളെറുത്തു തുടങ്ങീ
ജാനകിയതുപൊഴുതമ്മയയച്ചഗ—
ജാരാധനയതിനവിടെയണഞ്ഞു

1246
സീതയൊടൊപ്പം സുന്ദരയുവതികൾ
ഗീതം മധുരം പാടിനടന്നു.
സരസ്സിനരികിൽ പരാശക്തിയുടെ
യൊരസ്സ്ഥലമ്പല മൊളിപരമാന്നു.

1247
തോഴികളൊത്തവൾ സരസിയിൽ മുഴുകീ
തൊഴുകയ്യൊടുമാക്ഷേത്രം പൂകീ.
പ്രേമമൊടാരാധിച്ചു യോഗ്യനാം
പതിയെ ലഭിപ്പാനഭ്യർത്ഥിച്ചൂ.

1248
കൂട്ടുകാരിയാമൊരു സഖി സീതയെ
വിട്ടു പൂവനം കാണാൻ ചെന്നു.
മോഹനരിരുവരെ നോക്കിമടങ്ങി വി—
ദേഹനന്ദിനീ നികട മിയന്നു.

1249
പുളകിതമവളുടെയുടലും, മോദം
തുളുമ്പുമക്ഷിയു മഭിവീക്ഷിക്കേ
മധുമൊഴിമാരാം തോഴികളെന്തിതു
മൂലമെന്നു ചോദ്യങ്ങൾ തുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1250
ഓതി:—രാജനന്ദനരിരു പേരതി
ചേതോഹര മേചകധവളന്മാർ.
വർണ്ണിച്ചീടുവതാരവരഴകെൻ
കണ്ണു പറയുമോ, വാണി കാണുമോ?

1251
സഖിമാർ യുവതികൾ കേട്ടു തെളിഞ്ഞൂ
സീതയ്ക്കേഴ മുൽകണ്ഠയറിഞ്ഞൂ.
ഒരുവളോതി:—യിവരിന്നലെയാമുനി
വരനോടൊത്തുകൂടേവന്നവരത്രേ.

1252
ഇവരുടെ രൂപം കണ്ടു മയങ്ങീ
നഗരവാസി നരനാരികളെവരും.
ഇവരുടെയഴകിൻ കേടംവിയെങ്ങു;മിനി
ജവമൊടു ചെല്ലുക കാണുക നാമും.

1253
സീതക്കാമൊഴിയിൽ പ്രിയമേറീ
നേത്രം കാണാൻ കൊതിയാലുഴറീ
അവളുടെ കൂടേ സീത നടന്നു
പൂർവ്വപ്രേമ മിതാരറിയുന്നു?

1254
നാരദ വചനം നിനച്ചവനിസുത
പെരുകിവളരു മനുരാഗ മുറന്നു
ചകിത ചകിതമൊരു മാൻകുഞ്ഞിൻ പടി
ചുററും ചലമിഴി നോക്കി നടന്നു.

1255
കങ്കണ നൂപുര രണിതം രാമൻ
കേട്ടു ചിന്തചെയ്യനുജനൊടോതീ
ഒലിയിതു കേൾ നീ യലർ ശരനലകം
വെല്ലാൻ പടഹമടിപ്പതു പോലേ.

1256
എന്നു പറഞ്ഞു തിരിഞ്ഞു നോക്കവേ
മന്നിൻ മകളേക്കണ്ടു രാഘവൻ
നിർന്നിമേഷനായ് നിന്നു ചാതകം
പനിമതിയേദ്ദർശ്ശിച്ചതുപോലേ.

1257
ചതുരാനന ചാതുര്യം മെയ് ചേ—
ർന്നതു പോലതുലം സീതാരൂപം
കണ്ടു രാമനകതാരിൽ സുഖമും
കൊണ്ടുമിണ്ടുവാനെളുതാതായീ.

1258
അഴകിന്നഴകിവ,ളിതുവരെ യിരുളാ
മഴകിൻ മേടയിലൊരു മണി ദീപം.
കവികളുപമകളെ യശുദ്ധമാക്കീ
ഞാൻ വിദേഹജയെ യെങ്ങിനെ പുകഴും?

1259
ഈ മാതിരിയാസ്സീതയെ യോർത്തു,
രാമൻ തന്നുടെ നിലയും പാർത്തു
അമല മനസ്സൊടു മനുജനൊടോതീ
സമയോചിതമാം വചനമീവിധം:—

1260
ജനക കന്യയാ മിവൾക്കുവേണ്ടി—
ദ്ധനുര്യാഗ മിഹ നടത്തിടുന്നു
പാർവ്വതിപൂജക്കാളികളൊത്തിവൾ
പൂവനമിതിൽ വന്നൊളി ചിതറുന്നു

1261
ഇവളുടെയഭൌമസുഷമ കാൺകെയെൻ
പാവന മനമതി ചഞ്ചലമായീ
നിമിത്തമറിവതു വിധിതാ നെന്നാൽ
വാമേതരമിടമിളകുവതെന്തോ?

1262
രഘുവംശത്തിൽ ജനിച്ചവർ തൻ പതി—
വഘമാർഗ്ഗത്തെ നിനക്കാത്തതു താൻ
ആപ്തമാകുമെൻ മനം കിനാവില്ല—
മപരനാരിയെ നിനച്ചീലല്ലോ!

1263
സമര ശിരസി പിന്തിരിയാത്തവരും
സദായാചകർക്കേകുന്നവരും
പരനാരിയിൽ മനമോടാത്തവരും
പാരിൽ കുറയുമിതറിയുകനുജ! നീ.

1264
ഈ മൊഴി രാഘവനരുളിയെങ്കിലും
തന്മതി സീതയിലത്രു കൊതിച്ചു
വദന സരസിരുഹകാന്തി മരന്ദം
വണ്ടു പോലതു കുടിച്ചു രസിച്ചു.

1265
സീത ചകിതയായ് ചുററും നോക്കീ
ക്ഷിതിപാലക സുതനെങ്ങെന്നപ്പോൾ
മാന്മിഴി, നോക്കുമിടങ്ങളിലെല്ലാം
മേചക നീരലർ മഴതാൻ പെയ്തു.

1266
പൂച്ചെടിയിടയിൽ സഖിമാർ കാട്ടീ
മേചക ധവള കുമാരരെയപ്പോൾ
കണ്ടു കൊതിച്ചു കണ്ണും കരളും
വീണ്ടും നിജ നിധി കൈവന്നതുപോൽ.

1267
രാമസുഷമകണ്ടിളകാതായൊരു
തന്മിഴി തീരെമറന്നു നിമേഷം
ശാരദ ശശിയേ ച്ചകോരിപോലവ—
ളാരഘുവരനേ ത്തന്നേ നോക്കീ.

1268
കണ്ണുകൾ വഴിയാ രാമനെയുൾകൊ—
ണ്ടണ്ണോജാക്ഷികവാടമടച്ചാൾ
പ്രേമ വിവശ മീ നില കണ്ടാളിക—
ളാമൈഥിലിയോടോതീലൊന്നും.

1269
അതേസമയ മിരു സോദരർ മന്ദം
ലതാ നികുഞ്ജം വിട്ടു പ്രകടരായ്
നിർമ്മലമാ മിരു ചന്ദ്ര ബിംബമിഹ
കാർമ്മുകിൽ മറ വിട്ടണഞ്ഞ പോലേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1270
നീലേന്ദിവര ചാരു ശരീരൻ
നറും പുണ്ഡരീകാഭനവരജൻ,
പരമ സുന്ദരന്മാരിരു പേർക്കും
പീലിത്തിരുമുടി, മലർമണിയിടയിൽ.

1271
രുവിയപ്പൂമണിയണിതൊടുകുറിയും,
ശ്രവണ ഭൂഷണം വഴിയും ഛവിയും,
കുടിലകുന്തള ഭ്രുകുടികൾ, പുതുതായ്
വിടർന്നൊരമലാരുണ മിഴിയിണയും,

1272
നാസാവടിവും, കപോലരുചിയും,
ഹാസവിലാസ മനോഹാരിതയും,
കാമനീയകം തികയും മുഖവും
കണ്ടാൽ കാമനു മുണ്ടാം നാണം.

1273
മാറിടത്തിൽ മണിമാല, ശംഖമൊടു
താരതമ്യ മിയലും ഗളതലവും,
വാമകരത്തിൽ പൂങ്കുലയു മെഴും
ശ്യാമളനെന്തൊരു കോമളൻ സഖീ!

1274
മൃഗേന്ദ്ര കടിതട പീതാംബരനാം
നരേന്ദ്രനേക്കണ്ടഖില സഖികളും
അതീന്ദ്രിയം സുഖമാർന്നു മറന്നു
നഗേന്ദ്ര സുതയേ ത്തൊഴുതീടാനും.

1275
ചതുരയുവതിയൊരു തോഴി സീതയുടെ
കൈത്താരു പിടിച്ചതു പൊഴുതോതീ:—
ഗൗരിഭജനം പിന്നെയുമാവാ—
മരച സുതനെ യിഹ കണ്ടുകയിഭദ്രേ!

1276
കണ്ണു തുറന്നു ലജ്ജയൊടവർ മനു—
കേസരിമാരേയഭി വീക്ഷിച്ചൂ.
അഭിരാമ രാമസുഷമ, ജനകനുടെ
ഗഭീരമാജ്ഞയുമോർത്തു നടന്നു.

1277
പ്രേമാകുലയായ് സീത വിലസവേ
സമയം വൈകി ഭയന്നു തോഴിമാർ;
നാളെയിതേ സമയത്തു വരാമെ—
ന്നാളിയൊരുവ ളുരചെയ്തു ചിരിച്ചൂ.

1278
സഖിയുടെ വാണിയിൽ നാണമിയന്നു
സീത, വൈകിയതിൽ ജനനീ ഭയവും
ധൈര്യമോടു രഘുസൂര്യനെയുള്ളിൽ
ധരിച്ചു നിജ നിലയത്തെ ഗമിച്ചൂ.

1279
മരങ്ങളേ ഖഗമൃഗങ്ങളേയും
മൈഥിലി കാണാനെന്നു നടിച്ചൂ,
രാമസുഷമതാൻ നോക്കി നോക്കിയും
പ്രേമ മപാര മുറന്നു തിരിച്ചൂ.

1280
ശങ്കരചാപഗഭീരത യോർത്തവർ
തൻകരം നൊന്തും, ശ്യാമരാമതനു
നിനച്ചു, മണ്ടിനെ തിരിച്ചു പോയതിൽ
മികച്ചു കുണ്ഠിത മിനകുല വരനും.

1281
ഉത്തമാനുരാഗത്തിൻ മഷിയാൽ
ചിത്ത ഭിത്തിമേൽ ചിത്രിതമാക്കീ
സീതാരൂപം രാമ, നവളു മഗ—
സുതയേ വന്ദിച്ചഭ്യർത്ഥിച്ചു.

1282
ജയ! മഹീധരകുലേന്ദ്ര കിശോരീ!
ജയ! മഹേശ മുഖചന്ദ്ര ചകോരീ!
ജയ! ഗജവദന കുമാര സവിത്രീ!
ജയ! വിദ്യുൽസമ സുന്ദര ഗാത്രീ!

1283
അന്ത മദ്ധ്യ, മാരംഭവു മറെറാരു
നിന്തിരുവടിയേ മറകളു മറിയാ
ഭവസംഭവ, സംരക്ഷണ, ലയ, മയി!
ഭവാനി! നീയേചെയ്‌വതു കൃപയാ.

1284
പതിദേവതയേ പ്പരദേവതയായ്
പരിഗണിപ്പവരിലഗ്രഗണ്യ നീ.
അമിതമായ നിൻ മഹിമപുകഴ്ത്താൻ
ബ്രാഹ്മീ ശേഷ ശതങ്ങൾ ക്കെളുതോ?

1285
സേവക ഭാവുകദായിനി: പുരഹര—
ദേവപ്രണയിനി! വിശ്വമോഹിനി!
തവപദപങ്കജ പൂജ ചെയ്തു താൻ
ദേവി! മനുജ സുര മുനികൾ സുഖിപ്പൂ.

1286
സകല ഹൃദയ പുരവാസിനിയാം നീ
സകല മെൻ മനോരാജ്യവുമറിവൂ!
എന്നതിനാലതു ചൊന്നാലനുചിത—
മെന്നു പറഞ്ഞു പണിഞ്ഞു സീതയും.

1287
ഭക്തിവശഗയുമ, മന്ദഹസിച്ചു
മൂർത്തിയിൽ നിന്നൊരു മാലപതിച്ചു
സാദരമതു വൈദേഹി ധരിച്ചൂ
മോദമാർന്നു ജഗദംബയുരച്ചൂ.

1288
ജനക നന്ദിനീ! മനസ്സിലുയരും
നിന്നഭിലാഷ മുടൻ നിറവേറും.
നാരദമുനിവര നരുളിയ തിരുമൊഴി
യൊരു പൊഴുതും കളവാകാ കുഞ്ഞേ!

1289
ആരെയിന്നു കൊതിയാർന്നിട്ടന്നു പതിയായി—
ടാൻ സുതനു നീ, യവൻ
നീരദത്തിലഴ ലേററിട്ടന്ന സഹജാഭ—
ചിന്നമുട ലേന്തിയോൻ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



ശ്രീരഘു പ്രവര നേറു മൻപിനൊരു വാരി—
രാശിവരനാക, മീ
ഗൌരിതന്നരുൾ നിനച്ച സീത നിലയം ഗ—
മിച്ച സഖിമാരുമായ്.

1290
അഗജ തനിക്കനുകൂലയെന്നറി—
ഞ്ഞകതാർ വൈദേഹിക്കു വിടർന്നു
മഞ്ജുളമാകിയ വാമാംഗം, സുഖ—
മംഗളമൂല മനങ്ങിയിരുന്നു.

1291
സീതാകാന്തി പുകഴ്തിക്കൊണ്ടാ
സഹജന്മാർ ഗുരുസവിധമണഞ്ഞു.
സരള സുശീലൻ രാമൻ ഗുരുവൊടു
സകലവുമാശു തുറന്നു പറഞ്ഞു.

1292
പൂക്കൾ വാങ്ങി മുനി, പൂജനടത്തീ
പിന്നെയിരുവരെയു മനുഗ്രഹിച്ചു.
തനതഭിലാഷം ഫലിക്കു മാറൃഷി—
ചൊന്നതിലവരലമാമോദിച്ചു.

1293
ജ്ഞാനി മുനീശ്വര നുണകഴിഞ്ഞള—
വനന്തപുരാണ കഥകൾ കഥിച്ചു.
അങ്ങിനെ ദിവസം കഴിഞ്ഞു, കല്പന
വാങ്ങിസ്സന്ധ്യയെ യവർ വന്ദിച്ചു.

1294
കിഴക്കു മുഴമതി യഴകൊടുദിപ്പതു
കണ്ടു ജനകജാമുഖമായ്തോന്നീ
രാമനു, പിന്നെ മനസ്സിൽ നിനപ്പള—
വമലമുഖം ശശിസമ മല്ലെന്നും.

1295
സിന്ധു ലവണമയ, മതിൽ ജനിയുണ്ടായ്
ബന്ധുവിഷം, പകൽ മുഴവൻ വിളറും,
തീരാക്കറ, പോരായ്കയീവിധം
പെരുകിയ ശശിയവൾമുഖ സമമാമോ?

1296
ഏറും, കുറയും, വിരഹിണികൾക്കഴ—
ലേകും രാഹുഗ്രസ്തനമാകും
ദുഃഖം ചക്രവാക പദ്മങ്ങൾ—
ക്കേകും ശശാങ്ക! നീയതി പാപൻ!

1297
അതിനാൽ സീതാമുഖമതിനെതിരൊളി—
യേന്തും നീയെന്നരുളുക മോശം!
ഇത്തരമോത്തു രഘുദ്വഹനാസ്സൌ—
മിത്രിയൊത്തണഞ്ഞു ഗുരു പാർശ്വം.

1298
മാമുനി ചരണം നമിച്ചു, രാമൻ
യാമിനിയങ്ങിനെ കഴിച്ചുണർന്നു
അവരജനാകിയ ലക്ഷ്മണനോടാ—
യേവം മധു മൃദു വാണി തുടർന്നു.

1299
ഉണരുകുണരുകയി! സകലചരാചര
ഗണവു മുണരു മരുണോദയ മായീ!
ഉണർന്നു ലക്ഷ്മണ നലർന്നു മതിമലർ
വണങ്ങിയിങ്ങിനെ കൂപ്പിയുരച്ചു:—

1300
സൂര്യനുദയമായതിനാൽ കുമുദിനി
സങ്കോചിപ്പൂ താരാഗണവും.
സൂര്യവംശിയാം ഭവാന്റെ വരവാൽ
സപദി ദുർബ്ബലം നൃപനികരംപോൽ.

1301
അരചന്മാരാം താരകൾ, വില്ലാം
പെരുതിരുൾതീക്കാൻ വയ്യാത്തവരാം
ഇരവകലുമ്പോൾ കമല, മളികൾ പല
പറവകളും പരിതോഷിപ്പതുപോൽ

1302
തവ ഭക്തന്മാർ ചാപഭംഗമിതി—
ലവിരള ഹർഷമിയന്നിടും വിഭോ!
അരുണോദയത്തിലിരുൾമാറുമഖില—
താരകൾ മറയുമുലകിലൊളിയേറും

1303
രഘുവര! മിഹിരൻ നിജപ്രതാപം
രാജാക്കൾക്കുദയത്താൽ കാട്ടീ
താവക ഭുജബല മുലകിനു കാട്ടാ
നീവിധയജ്ഞമൊരുക്കം കൂട്ടീ

1304
ഈ മൊഴികേട്ടൊരു പുഞ്ചിരിയൊടു മാ—
രാമൻ ദിനകൃത്യങ്ങൾ കഴിച്ചു.
വന്നു മുനിവരൻ തന്നുടെ കഴലിണ
തന്നിൽ പരിചൊടു നമസ്കരിച്ചു.

1305
ജനകനപ്പൊഴുതു ശതാനന്ദനേ
മുനിയുടെ നികടത്തിങ്കലയച്ചു
ജനകരാജ സന്ദേശം കേട്ടാ—
മനുസുതരേക്കൌശികൻ വിളിച്ചു.

1306
ശതാനന്ദപദ സപര്യ ചെയ്താ
ക്ഷിതിപാലകസുതർ ഗുരുതന്നരികിൽ
നിന്നപോതു ജനകാത്ഥനയവരൊടു
നന്നായരുളീ കുശിക നന്ദനൻ.

1307
സ്വയംവരം കാണേണ മാരെയാ
നിയതി തുണപ്പതുമെന്നു മറിയണം.
ലക്ഷ്മണനോതീ:—താങ്കൾ തുണച്ചാ—
ലക്ഷണം തൂണം ത്രിണയനചാപം

1308
അസ്സൽ വചസ്സിതു കേട്ടു മുനികളാ—
ശിസ്സരുളീ രഘുരാമചന്ദ്രനും
അനുജ മുനിവരരുമൊത്തു കുതുകമൊടു
ധനുര്യാഗമതു കാണാൻ ചെന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1309
ബാല വൃദ്ധ യുവനാരീനര സം—
കുല പുരവാസികളറിഞ്ഞിതുടനേ
വീട്ടും പണിയും മററു മുപേക്ഷി—
ച്ചോടിയോടി യണ്ടണയുകയായീ.

1310
ജനസമ്മർദ്ദമതു കണ്ടു തൻെറ പരി—
ജനത്തൊടാജ്ഞാപിച്ചു ജനകൻ:—
ഉടനേവക്കും സമുചിതാസനം
കൊടുത്തിരുത്തുവിനാദരവോടേ!

1311
സേവകരവരുടനേവരെയും പരി—
സേവന പരമാം സവിനയ മൊഴിയാൽ
തരാതരം പോലിരുത്തിയവരുടെ
പരിചര്യക്കായൊരുങ്ങി നിന്നു.

1312
സൌന്ദര്യം തനുവാൻ്റതുപോലാ—
സ്സുന്ദര രാജകുമാരകർ മിന്നീ.
ശ്യാമളമായകളേബരമൊരുവനു
കോമളനപരനു ധവളമാം തനു.

1313
രാജാക്കന്മൊക്കിടയിൽ താരക—
രാജിയിൽ മുഴമതി പോലവർ മിന്നീ
മാനസമകമേ ഭാവന പോലാ
മനുകുല മണിയേ യവരവർ കണ്ടു.

1314
രണധീരന്മാക്കാരഘുമണി, യുട—
ലണിഞ്ഞ വീരതയെന്നേ തോന്നീ
കുടിലമതികളുടെയുമം തടത്തിലോ
കൊടിയ ഭയാനകനായും തോന്നീ.

1315
രാജവേഷരാം രജനീചരർഹൃദി
രാമനെ യമനായ് കണ്ടു നടുങ്ങീ.
നഗരവാസികരംക്കിരുവരെയും ക—
ണ്ടപരിമിതം നേത്രസുഖം തിങ്ങീ.

1316
രസരാജൻ താൻ രൂപമാൻു, പരി—
ലസിച്ചിട്ടുന്നു ദശരഥ സുതനായ്
എന്നു മനസ്സിൽ നിനച്ചു നാരിമാ—
രൊന്നൊഴിയാതെ രസിച്ചു സുഖിച്ചു.

1317
കരചരണാദികളനവധിയുള്ളൊരു
വിരാട്ടെന്നു വിദ്വാന്മാർ കണ്ടു
രാമനെ, ജനകൻ കുടുംബസഹിതം
ശ്രീമയനായ് പ്രിയനായും കണ്ടു.

1318
ജഗദഭിരാമൻ രാമനെ,യപ്പോരം
ജനകറാണിമാർ, കുഞ്ഞായ് കരുതീ
യതിജനതതി, യതികാന്ത ശാന്തസമ—
തത്വമൂർത്തിയായവനേക്കരുതീ.

1319
ഹരിഭക്തന്മാക്കിഷ്ടദേവരാ—
യിരുവരു മതി സുഖമേകിയ പാരം
ഏതുഭാവമൊടു രാമനെയപ്പോരം
സീത കണ്ടുവെന്നോതു,കസാദ്ധ്യം.

1320
തനതനു ഭവമാം ഭാവം ജാനകി—
താനുമരുളുവാനാളല്ലെന്നാൽ
കവിയെങ്ങിനെയതു പുകഴ്ത്തു മവരവർ
ഭാവനപോൽ രാഘവനേക്കണ്ടു.

1321
കോസല നരപതിനന്ദനനുലകിതി—
നാസകലം നയനാ സേചനകൻ
നീരദമേചകമേനിയു, മനുപമ
ഗൌര ശരീരനുമങ്ങിനെ മിന്നീ.

1322
ജന്മനാ മധുര സുന്ദരരവരൊടു
സമദശ കാമസഹസ്രവുമേലാ.
സുന്ദര ശാരദ ചന്ദ്രനുമവരുടെ
ബന്ധുരമുഖമൊടെതിക്കാൻ മേലാ.

1323
കാമൻ കരളും കക്കും നോക്കും
കമലനയനവും, പുകഴാനാക്കും
ആകാ ചെവികളിൽ നിന്നു കളിക്കും
നൽകുണ്ഡലമണി താരകളൊക്കും.

1324
ഇന്ദുകുന്ദരുചി നിന്ദകഹാസം,
സുന്ദര കുടില ഭ്രുകുടി വിലാസം,
തിരുനെററിയിലൊളി മുററിയ കുറിയും,
വരിവണ്ടണി യടിപണിയും മുടിയും,

1325
പൂമാലകളുടെ വണ്ണക്കലാപം,
തുമവളത്തും കിരീട ദീപം,
അസീമരുചിയാം ഗളതലവടിവും,
നാസാഞ്ചിത സുഷമാ വിശേഷവും,

1326
മാറിൽ മിന്നിയഴകധികം വഴിയും
മുത്തുമാലയും, തുളസിമാലയും,
വൃഷസ്സ്കന്ധവും, കേസരി നിൽപ്പും,
വിശാല ബാഹുബലപ്രസരിപ്പും,

1327
ആവനാഴിയും പീതാംബരവും,
ധവളവണ്ണ യജ്ഞോപവീതവും,
പാണിയിൽ ബാണം ചാപവുമിങ്ങിനെ—
യാണവർ കാണായതുമഖഭൂവിൽ.

1328
അങ്ങിനെയങ്ങവർ സൌഖ്യം നൽകീ
യെങ്ങും ജനതതി മിഴിച്ചു നോക്കീ
ജനകരാജ ഹൃദി മോദം പാകീ
മനുവരർ മുനിഗുരു നികടം പൂകീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


1329
ദശരഥനന്ദനർ നിജകഥയോതീ
കൌശികനേ മഖശാലകാട്ടുവാൻ
നയിച്ചു, ജനതതി കൊതിച്ചു കാണാൻ
തടിച്ചു മൂവരുമെഴനല്ലമിടം.

1330
എന്നേത്തന്നേ രാമൻ നോക്കുവ-
തെന്നെവന്ന മോർത്തു, തത്വമറിവതാർ?
കൌശികമുനിയും യാഗശാലയേ-
ക്കീർത്തിച്ചതു ജനകന്നതിഹിതമായ്.

1331
അണിഞ്ഞ മഞ്ചങ്ങളിലഴകധികം
വഴിഞ്ഞതിൽ, ജനകൻ മൂവരെയും
അറിഞ്ഞു സാദര മിരുത്തിയുള്ളം-
നിറഞ്ഞു പരമാനന്ദ വാർദ്ധിയും.

1332
ദാശരഥിയെ ദർശ്ശിച്ചളവുള്ളിൽ നി-
രാശ പെരുകി യരചന്മാർ മങ്ങീ
ചന്ദ്രനുദിക്കേത്തോരകൾ പോൽ; ശിവ-
ചാപഭംഗ ശങ്കകളും നീങ്ങീ.

1333
ശങ്കര ചാപം ഭഞ്ജിച്ചാല-
ല്ലെങ്കിലുമിവനേസ്സീത വരിക്കും
എന്നു നിനച്ചു നൃപന്മാർ ചൊല്ലീ
വന്നവഴിക്കിനി പോവുക നല്ലു!

1334
അഭിമാനവു മവിവേകവു മതിയാ-
മപരഭൂപനിതു കേട്ടു ചിരിച്ചു
ഉരച്ചു:—വില്ലു പൊളിച്ചാലും ദു-
ഷ്കരം പരിണയം; ചെയ്‌വോനേവൻ?

1335
മൃത്യുതന്നെയിഹ വന്നാലും ഞാൻ
സീതക്കായടരിലവനെ വെല്ലും
ഗർവ്വിഷ്ഠൻ മൊഴിയിതു കേട്ടരചൻ
ധർമ്മിഷ്ഠൻ ഹരിഭക്തനുരച്ചു:—

1336
എല്ലാ നൃപരുടെ ഗർവ്വത്തോടു മിഹ
വില്ലു കലക്കും സീതയെ വേൾക്കും
മഹാരാജ ദശരഥ സുതനോടമർ
മഹിയിലേതൊരാൾ പൊരുതി ജയിക്കും?

1337
വെറുതേ ചാവാൻ മുതിരാതിരി! യിഹ
ദുരയാൽ മാത്രം വയറു നിറയുമോ?
നന്നായുള്ളതു കൊതിക്ക! പഠിക്ക!
ജാനകി ജഗതീ ജനനിയറിയുമോ?

1338
ഉലകിനു ജനകൻ ർഘുപതിയെന്നോ-
ർത്തലം വിലോചന ഫലമേലുക നീ!
സുന്ദര, സുഖദ, ഗുണാകര, രാമിവർ
സതതം ഹരഹൃദി വിഹരിപ്പവരാം.

1339
അടുത്തണഞ്ഞോരമൃതസമുദ്രം
വെടിഞ്ഞു നീ മൃഗതൃഷ്ണിക തേടീ,
ഓടി മരിപ്പൂ, തനതിഷ്ടം പോ-
ലാട്ടേ! യെൻ ജനി സഫലത നേടീ.

1340
ഇങ്ങിനെ ചൊന്നാ നൃപകുല വരന്മാർ-
തിങ്ങിന ഭക്ത്യാ രാമനെ നോക്കീ
ദേവകൾ വാനിൽ വിമാനങ്ങളിലതി-
പാവന ഗാനമൊടലർമഴ തൂകീ.

1341
അവസരമതു ശുഭമെന്നു നിനച്ചു
ജവമൊടു ജനകൻ സുതയെ വിളിച്ചു
സൌന്ദര്യം ചാതുര്യവുമെഴമാ-
സ്സഖിമാരവളേസ്സമാനയിച്ചു.

1342
ഗുണഗണഖനി ജഗദംബ സീതയേ
വർണ്ണിപ്പതു കവിയെങ്ങിനെ പാവം?
സകലമാകുമുപമാനവു മുലകിൻ
പ്രാകൃതനാരിമാക്കു താൻ പാകം.

1343
ലൌകിക മുപമകൾ കൊണ്ടു സീതയേ
പ്പുകഴ്ം ദുഷ്ടവിയാകുവതേവൻ?
അഥവാ സീതയെ യുപമിച്ചീടാ-
നത്ര സുന്ദരി ജഗത്തിതിലുണ്ടോ?

1344
വാനിൽ വാണിയോ ബഹുഭാഷിണി, ശ-
ർവ്വാണി ശിവാർദ്ധ ശരീരിണി, രതിയോ
കണവനംഗമില്ലെന്നു തപ്ത, രമ-
യാണെന്നാൽ വിഷ സുരതൻ പെങ്ങൾ.

1345
ഇവർ സമരാകാ സീത, കല്പാ
ച്ഛവി സുധാജലധി, യഴകേ കൂർമ്മം,
ഒളിതാൻ കയർ, ശൃംഗാരം കടയാൻ
ശൈലം, കാമൻ തന്നെ മഥിപ്പോൻ,

1346
ഇങ്ങിനെയാണു ജനിച്ചതു സുന്ദരി
മംഗള ദേവതയെന്നു വെക്കിലും
പതുങ്ങിയും കൊണ്ടാണവളേക്കവി-
പരംപരകൾ സീതയൊടുപമിപ്പൂ.

1347
യുവതികൾ സഖിമാർ മധുരഗീതമൊടു
മവളേക്കൂട്ടിക്കൊണ്ടു വരികയായ്!
പട്ടുചേലയെഴമംബികതന്നഴ
കൊട്ടും പുകഴവതെളുതല്ലവനും.

1348
സഖികൾ വേണ്ടപോലണിയിച്ചുള്ളൊരു
സകലഭൂഷകളമങ്ങിനെമിന്നീ.
സീതരംഗമണയുമ്പൊഴ തഖിലരു
മതുലരൂപമതുകണ്ടുമയങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1349
ഘോഷിച്ചു ദുന്ദുഭി സുമനസ്സുകരം
വഷിച്ചു സുമമപ്പുരസ്സുകരം
ഹസ്തങ്ങളിൽ വരമാല ലസിച്ചു,സ—
മസ്തനൃപരവളെ നോക്കി വസിച്ചു .

1350
ചകിത ചിത്തമൊട്ട സീത രാമനെ
നോക്കിനടന്നു നൃപരഴലാർന്നു
മുനിയുടെയരികിലിരുന്നോരിരുവരെ
ജാനകി കണ്ടു പുളകം കൊണ്ടു .

1351
എന്നാൽ ഗുരുബഹുമാനം കൊണ്ടും
മന്നവരുടെ വൻ സദസ്സു കണ്ടും
സങ്കോചത്തൊട്ട രാമനെയുള്ളിൽ
സങ്കല്പിച്ചവരം സഖികളെ നോക്കീ.

1352
രാമചന്ദ്രനുടെ രൂപവു,മഴകിൻ
ധാമം ജാനകിയേയും, കാണാൻ
മിഴിഞ്ഞ കണ്ണുകരം മറന്നു ക്ലമ്പാൻ
മൌനമൊടേവരു മിതു പ്രാത്ഥിച്ചു .

1353
ജഗദീശ്വര! ജനകൻെറ ജാഡ്യമിഹ
ജവമൊട്ട മാറും മാതിരി കനിയു!
പ്രതിജ്ഞയുടനടി വെടിഞ്ഞിടട്ടേ!
സീതയെ രാമനു നൽകീടട്ടേ!

1354
കമ്മമാരുമിതു നന്നെന്നോതും
കേമമെന്നുസുഖമാന്നു പുകഴ്ത്തും
ശ്യാമളനുചിതൻ സീതക്കിനിയും
ശാഠ്യമെങ്കിലതിലകമലർ പുകയും.

1355
വിളിച്ചു ജനകൻ സ്തുതിപാഠകരേ
വംശമഹിമയവരനുകീത്തിച്ചു
പ്രതിജ്ഞയെവരൊട്ട മോതാൻ മിഥിലാ—
പതി കല്പിച്ചതിലാമോദിച്ചു

1356
അവരുരചെയ്താ, ''രവനിഭരിക്കും
സവ്വമഹീപാലകരേ കേംപ്പിൻ
വിശാലമായ് കൈയ്യുയത്തി ഞങ്ങരം
വിദേഹനൃപതി പ്രതിജ്ഞയോതാം

1357
രാജ ബാഹു ബലമാകും ചന്ദ്രനു
ധൂജ്ജടി ചാപം രാഹു സമാനം
ഭുവനവിദിതമിതു കണ്ടു നടുങ്ങീ
രാവണ ബാണാസുരർ പിൻ വാങ്ങീ.

1358
അതേ കഠോരം പുരാരി വില്ലീ
ക്ഷിതിപതി സഭയിൽ മുറിക്കുന്നവനെ
ജാനകി തെല്ലും മടിക്കൂടാതേ
തന്നുടെ പതിയായ് വരിക്കുമുടനേ.''

1359
പ്രതിജ്ഞകേട്ടരചന്മാരതിയാം
കൊതികൊണ്ടു മദമാണ്ടു വീരർ!
ഇഷ്ടദേവതകളേ നമിച്ചോരും—
പെട്ടു വെമ്പിയെഴനേററു സത്വരം.

1360
പുരഹര ചാപം കണ്ടു ഞെളിഞ്ഞതു
പിടിച്ചുപലപടി കഴിവുകരം നോക്കീ
ചലിച്ചതില്ലാ, ചില വിവേകി നൃപർ
ഗമിച്ചതില്ലാ വില്പിനടുത്തും.

1361
വിഡ്ഢികളാം ചില രാജക്കന്മാർ
വിറച്ചു 'കിട്ട കിടെ' വില്ലു പിടിച്ചു
വൻപൻ വില്ലതു കൊണ്ടു തരിമ്പും
കമ്പമെഴാത്തതിൽ നാണമുദിച്ചു .

1362
അപ്പൊഴുതൊരു പതിനായിരമരചരു
മൊപ്പമെട്ടുത്തു മുയന്നീലേതും
കാമവൈരി വില്ലെങ്ങിനെയിളകും?
കാമിവചസ്സാൽ സതിയുള്ളിളകാ.

1363
അരചരൊക്കെയുപഹാസ്യന്മാരായ്
വിരതിവരാത്തൊരു യതിമാർ പോലേ.
വില്ലുനിമിത്തം നിലയും വിലയും
വീരത, പുകളിവ മായുകയായീ.

1364
രാജാക്കന്മാർ പരാജിതന്മാർ
നിജമാം സ്ഥാനം ചെന്നുമമർന്നു
ഇതുകണ്ടരിശംകൊണ്ടതു പോലാ—
ക്ഷിതിപതി ജനകനുമിങ്ങിനെ ചൊന്നു:—

1365
ദ്വീപാന്തര വാസികളാം ഭൂപരു—
മെൻ പ്രതിജ്ഞയിതു കേട്ടറിഞ്ഞു താൻ.
ധീരദേവ ദനുജന്മാരും നര—
ശരീരമാന്നിഹ വന്നു നിരന്നു.

1366
എന്നാൽ വില്ലു മുറിച്ചു, മനോഹരി
കന്ന്യക, വിജയം, കീത്തിയുമേലാൻ
വിരിഞ്ചനൊരുവനെ വിരചിച്ചില്ലിതു
നിരുപിച്ചീടുകിലെന്തൊരു കഷ്ടം?

1367
കന്ന്യാലാഭമിതേവനു മിഷ്ടം
തന്നെ, വില്ലു ക്ഷ്വലയേററാൻ മേലാ.
കുലക്കൽ, പിന്നേപ്പൊളിക്കലെന്തിനി—
തനക്കവാനുമൊരരചനുമില്ലാ.

1368
അറിഞ്ഞു ഞാനിഹ ഭൂമണ്ഡലമിതി—
ലൊരുവനുമില്ലാ വീരനൃപാലൻ
പോകാമിനിയാശവെടിഞ്ഞാക്കും
പരിണയമില്ലിതു വിധിമതമാകും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1369
പ്രതിജ്ഞ വെടിയുക പാപമാകയാൽ
പുത്രിയെന്നു മവിവാഹിതതന്നേ
പാരിൽ വീരനില്ലിതറിഞ്ഞെങ്കിൽ
പരിഹാസ്യത ഞാൻ ഭേസാഞ്ഞേനേ.

1370
ജനകവചനമിതു കേട്ടവർ മുഴവൻ
ജാനകിയേ യോത്താടലിയന്നു.
പക്ഷേ, ലക്ഷ്മണനക്ഷി തൽക്ഷണം
രൂക്ഷമായ്, തനതു പുരികമുയർന്നു.

1371
രാമഭയത്താലടങ്ങിയെങ്കിലു–
മാമൊഴിയസ്ത്രം പോലെ തറച്ചു.
രാമാനുജനതു മൂലം രാമനെ–
നമസ്കരിച്ചീവാക്യമുരച്ചു.

1372
രഘുകുലതിലകൻ വിലസും സഭയിലൊ–
രാള മുരക്കാതുള്ളൊരു വചനം
അനുചിതമായീ ജനകൻ രഘുസുത–
മണിയിങ്ങുള്ളതറിഞ്ഞു മുരച്ചു.

1373
കേൾക്ക! ഭാനുകുല കമലദിവാകര!
വാക്യമിന്നു മമനിരഹങ്കാരം!
അനുജ്ഞതരികിൽ ബ്രഹ്മാണ്ഡവുമീ
യനുജൻ പന്തായ് കയ്യിലേന്തിടാം.

1374
കുടം പോലതും മേരുവു മുരുള–
ക്കിഴങ്ങുപോലുടനടിപൊടിയാക്കാം
തവപ്രഭാവത്താലയി! ഭഗവൻ!
പാവമിപ്പഴയ വില്ലൊരു വിലയോ?

1375
ഇങ്ങിനെയങ്ങു നിനച്ചനുവാദം
തന്നീടുകിലിനിയൊരു കൈ നോക്കാം
താമര വളയം പോലെ കുലച്ചിതൊ–
രായിരയോജന യോടിച്ചേക്കാം.

1376
അല്ലെന്നാലൊരു കുമിലുപോലിവൻ
വില്ലിതു വൈകാതെയൊടിച്ചേക്കാം
പ്രതിജ്ഞയിതു ഞാൻ നിറവേററായ്കിൽ
പിന്നേസ്സത്യം വില്ലിതെടുക്കാ.

1377
ലക്ഷ്മണനരിശമൊടേവ മുരച്ചു
തൽക്ഷണമിക്ഷിതിയാകെ വിറച്ചു
ജനങ്ങൾ നൃപഗണവും പേടിച്ചു
ജനകനുമധികം സങ്കോചിച്ചു.

1378
സീത, രാമകൗശികരും മുനികളു–
മതിപുളകിതരായ് സന്തോഷിച്ചു
അനുജനെയാംഗ്യം കൊണ്ടു തടുത്താ
മനുപതിയലിവൊടു മരികിൽ വിളിച്ചു.

1379
കൗശികൻ സമയമതു ശുഭമെന്നതു
കണ്ടറിഞ്ഞു കനിവാൻ പറഞ്ഞു:—
രാമ! കാമഹരചാപം ഭഞ്ജി–
ച്ചീമിഥിലാധിപ താപമറുക്കു!

1380
ഗുരുവചനം കേട്ടടിമലർ വന്ദി–
ച്ചൊരുതോഷവും വിഷാദവുമെന്യേ
കേസരിരാജനു നാണമീയററും
മാതിരിയങ്ങിനെ നിന്നു ഗഭീരൻ.

1381
മഞ്ചമാകു മുദയാദ്രി മുകളിലതി–
മഞ്ജു രാമ ബാലാർക്കനുദിക്കേ
വിടന്നു സജ്ജന സരസിജനികരം
വളന്നു മോദം മിഴിവണ്ടുകളിൽ.

1382
ഭൂമിപർത്തന്നാശാനിശ തീർന്നു
തന്മൊഴി താരകൾ മങ്ങലിയന്നു
ദുരഭിമാനി നൃപകുമുദം കൂമ്പീ
ദുഷ്ടർ മൂങ്ങപോൽ മറയാൻ വെമ്പീ.

1383
സുരമുനി കോകങ്ങൾക്കഴൽ മാഞ്ഞു
സൂനരാജി തുരുതുരേച്ചൊരിഞ്ഞു.
പ്രേമമാന്നു, ഗുരുപദം പണിഞ്ഞു
രാമൻ, സകലാശിസ്സു മണിഞ്ഞു

1384
മൂവുലകിൻ പതിരാമൻ മംജുള
മത്തമതംഗജ ഗഭീരഗതിയായ്!
കാണികളാമോദത്താലതു പൊഴ–
തണിഞ്ഞ പുളകമൊടങ്ങിനെ നില്പായ്!

1385
സകലദേവമയഗണേശനോടാ–
യകമഴിഞ്ഞുകൊണ്ടവരത്ഥിച്ചു:—
ഉണ്ടുകരുണയിങ്ങെന്നാൽ തണ്ടലർ–
തണ്ടുപോലെ വില്ലൊടിഞ്ഞീടണേ!

1386
വാത്സല്യത്തൊടു രാമനെ നോക്കി
ത്തൻ സഖിമാരെയടുത്തു വിളിച്ചു
സീതാമാതാവിങ്ങിനെ വിലപി–
ച്ചോതീ പെരുതാം സ്നേഹം മൂലം,

1387
നമുക്കു ഹിതകരരെന്നു നിനപ്പവർ
തമാശ കാണാൻ വന്നവർ തോഴീ?
അല്ലെന്നാലിവർ നൃപൻെറ ശാഠ്യം
തെല്ലും മുനിയോടറിയിക്കില്ലേ?

1388
രാവണ,ബാണപ്രമുഖന്മാരാം
ഗർവ്വിഷ്ഠന്മാരെതിനൊടു തോററു?
കാർമ്മുകമതു രാമനു നൽകുവോൻ
കളഹംസത്തിൽ മന്ദരമേററും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1389
നൃപനൊരു തിരിവര മില്ലാതായീ
നമുക്കു വിധി വിപരീതം തോഴീ!
ചതുര മധുരമവളുത്തരമോതീ
ചെറുതായ് കരുതരുതിവനേ റാണീ!

1390
കുംഭസംഭവനപാര സമുദ്രം
കയ്യിലെടുത്താചമിച്ചതില്ലേ?
ചെറുതായ് മിന്നും സൂര്യമണ്ഡലം
പെരുതിരുൾ മുഴുവനകററുന്നില്ലേ?

1391
ചെറുതാം മന്ത്രം വിധിഹരിഹര സുര-
നിരയേത്തൻ വശ മാക്കുവതില്ലേ?
മത്തഗജത്തെ വശത്തിൽ നിർത്തുവതു
മത്ത്രയേറെലഘു,വംകുശമല്ലേ?

1392
മാരൻ മൃദുതര മലർശരമേന്തി-
പ്പാരീരേഴ ജയിക്കുന്നില്ലേ?
സന്ദേഹം ഹൃദികളക! കേൾക്ക! രഘു-
ചന്ദ്രൻ വില്ലുതൊടുക്കു മൊടിക്കും.

1393
മറുപടിയിതു കേട്ടാടലകന്യ
മനുവരനിൽ വിശ്വാസമുയർന്നു.
മാതാവിനു, സുതസീതയതു പൊഴുതു
മതിഭയമൊടു പലപ്രാർത്ഥന നേർന്നു.

1394
അയി! മൃഡജായേ! തെളിയുക തായേ!
നീയേ തുണയേ കനിയുക മായേ!
ഹരശരാസനമിതിൻെറ ഗുരുതയേ
ഹരിക്ക കേൾക്കീ വിനയാർത്ഥനയേ!

1395
വരദായക! ഗണനായക! കനിയുക!
കരുണാജല വരുണാലയ കേൾക്കുക!
ശങ്കരചാപമിതിൻ ഗുരുത്വമിഹ
ശങ്കര നന്ദന! ലഘുവാക്കീടുക!

1396
രാമനെ നോക്കിയു മമരന്മാരേ
ത്തൻമനസ്സിലോർത്തും സ്തുതിചെയ്തും
ധീരതയേന്തി പ്രേമാശ്രുവൊട-
ധരണിജമെയ്യിൽ പുളകമണിഞ്ഞു.

1397
രാമകാന്തി .കൺകുളിരേപ്പാർത്തും,
ഭീമം ജനകപ്രതിജ്ഞയോർത്തും,
സീതക്കുള്ളകലങ്ങി, നിനച്ചു
താതനെന്തിനീദൃഢവ്രതശീലയഹോ!

1398
മന്ത്രിമാർ സഭയർ പോട്ടേ, ബുധരെൻ
താതനറിവു നൽകാത്ത തന്മചിതം
അശനികഠോരം ധനുസ്സെങ്ങു? മൃദു-
കിശോരമേചക വപുസ്സെങ്ങഹോ!

1399
ധീരത ഞാനെങ്ങിനെയിങ്ങേന്തും?
ശിരീഷദളമെങ്ങിനെ മണി ചീന്തും?
സഭസ്സു മുഴുവൻ ഭ്രാന്തൊന്നിങ്ങിനി
ശംഭുധനുസ്സേ! നീയേ ശരണം!!

1400
നിന്നുടെ ജാഡ്യം ജനങ്ങളിൽ ചേ-
ത്തൊന്നു രാമതനുപോൽ മൃദുവാകൂ!
സീതക്കിങ്ങിനെ ശോകമുയർന്നു
സമയലവംശതയുഗമായ് തീർന്നു.

1401
രാമനെ നോക്കി യുഴിയിൽ നോക്കിടു
മാമൈഥിലിയുടെ ചഞ്ചലമിഴികൾ
മുഴമതിയാകിയ തൊട്ടിലിലാടും
മലർശരമീനം പോലെതിളങ്ങീ.

1402
വാണീമധുകരിയേയവൾ മുഖമാം
വിരിഞ്ഞ പദ്മം തട്ടത്തു നിർത്തീ.
നാണരാവു കണ്ടടഞ്ഞിയതു, കൺ
കോണിലശ്രുവും കൃപണധനംപോൽ.

1403
വളരും വിവശതകൊണ്ടു പരുങ്ങും
വൈദേഹിക്കീ ധൈര്യ മുയർന്നു:—
തനതുടൽ, മനവും, വചനവുമനിശം
മനുവരതൽപരമിതു നേരെങ്കിൽ,

1404
എനിക്കസംശയ മഖിലേശ്വരനീ
യിനകുലപതി ദാസീ പദമേകും.
നിർവ്യാജപ്രേമത്താലാർക്കും
നിറവേറും തന്നാശയശങ്കം.

1405
രാമനെ നോക്കിസ്സീത, ശരീരം
പ്രേമാപ്പിതമായ് കരുതി;യിതെല്ലാം
അറിഞ്ഞുരാമൻ ചാപം നോക്കീ-
തൊരുചെറു പാമ്പിനെ ഗരുഡൻപോലേ.

1406
ഹരകോദണ്ഡം നോക്കും രാമനെ
നിരീക്ഷിച്ചു പുളകാഞ്ചിതതനുവായ്
ലക്ഷ്മണ നിക്ഷിതിയിങ്കൽ ചരണം
തൽക്ഷണമൂന്നിയുരച്ചാനേവം:—

1407
''കമഠ, ശേഷ, ദിഗ്ഗജങ്ങളേ! സൂ-
കരമേ! ധരയിളകാതെധരിപ്പിൻ!
മുപ്പുരാരി ചാപഭംഗമറികെൻ
കല്പന കേൾപ്പിൻ കരുതിയിരിപ്പിൻ!''

1408
നൃപമണി രാമൻ, വില്ലൊടടുത്തു
സപദിസവ്വരും ദേവരെയോർത്തു;
അരചക്കുള്ളൊരഹമ്മതിയും, ജന-
നിരയിൽ പെരുകിയ സംശയമതിയും,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1409
പരശുരാമ ഗർവ്വപ്പെരുമയു, മൃഷി—
സുരവരഹൃത്തിൽ നിറഞ്ഞഭീതിയും,
ജാനകി തന്നുടെയാധിയും, ജനക—
റാണികളുടെ സന്താപവഹ്നിയും,

1410
ശിവൻെറ വില്ലാം കപ്പൽ കണ്ടതനു—
ജവമൊടൊപ്പ മായതിങ്കലേറീ,
രാമബാഹുബല മഹാബ്ധിതാണ്ടാൻ
കാമിച്ചു, തുഴയാനില്ലാരും.

1411
ചിത്രലിഖിത സമ മാശ്ചര്യത്താൽ
ചകിത ജനതയേത്തുക്കൺ പാർത്തു,
രാമൻ കനിവിനു ധാമൻ പിന്നീ—
ടാമൈഥിലിയുടെയഴലു മറിഞ്ഞു.

1412
കല്പ സദൃശമോരോരോ നിമിഷം
കഴിക്കുമവളേ രാമൻ കണ്ടു!
ദാഹത്താലുടൽ വെടിഞ്ഞ ശേഷം
മഹിത മമൃതുകൊണ്ടെന്തു വിശേഷം?

1413
കൃഷിനിശ്ശേഷമുണങ്ങിയ ശേഷം
വഷ്, മവസരം കഴിഞ്ഞു പോയാൽ
അഴലും മോശ, മിതോത്തു രാമനട—
ന്നുഴിസുതയെ നോക്കിപ്പുളകിതനായ്.

1414
ഗുരുവെനിനച്ചു, വിരവൊടു രാമൻ
പുരഹരചാപ മെടുത്തു കലച്ചു
അതു വിലസിച്ചു, മിന്നൽപോലെ,വാ—
നതിലൊരു മണ്ഡലമായി ഭവിച്ചു.

1415
പിടിച്ചു, പിന്നേക്കുലച്ചു, ബലമൊടു
വലിച്ചു, കാണികാം ധരിച്ചതൊന്നേ
കലച്ചു വില്ലെ,ന്നപ്പോഴേക്കം
മുറിച്ചു രാമൻ നടുവിലതുടനേ!!

1416
ഘോരമായതി കഠോരമാരവ മുരത്തു,
ദിക്കരികാം ചീറി,യാ—
സ്സുരവാജി വഴിമാറി, യാടിധര, യാട—
ലേറി, കമഠത്തിനും
നേരകന്നരവമെന്തിതെന്നു പരിചിന്ത—
യാന്നു സുരരേവരും
ശ്രീരഘുപ്രവര ചാപഭഞ്ജനമറിഞ്ഞു
ചൊന്നു ''ജയറാമറാം.''

1417
ശ്രീരഘുവര കരബല, മലകടലും
ശിവകാർമ്മുകമൊരു കപ്പലുമല്ലോ!!
മോഹത്താലതിൽ മുമ്പുതന്നെയാ യാ—
രോഹിച്ചവയിഹ മുങ്ങുകയായീ.

1418
തുണ്ടമാക്കി വില്ലവനിയിലിട്ടതു
കണ്ടു ജനതയതി സൌഖ്യമിയന്നു.
പാരം പ്രേമത്തെളിനീർ നിറയും
പാവന കൌശികപയോരാശിയിൽ,

1419
രാമചന്ദ്രനേക്കണ്ടു പുളകമയ—
മൂർമ്മികളാർത്തു തിമർത്തു തുടങ്ങീ;
മുഴങ്ങി വാനിൽ ദുന്ദുഭി, സുന്ദരി
മാരുടെപാട്ടൊട്ടുക്കൂത്തുമിണങ്ങീ.

1420
ബ്രഹ്മാദികളും സിദ്ധമുനികളും
രാമനെ വാഴ്ത്തീയനുഗ്രഹമേകീ.
പലനിറമിയലും മലർമഴയൊത്തൊരു
പാട്ടതിമധുരം കിന്നരർ തൂകീ.

1421
നിറഞ്ഞു ബ്രഹ്മാണ്ഡത്തിൽ ജയദ്ധ്വനി,
യറിഞ്ഞീല വിൽമുറിഞ്ഞ ശബ്ദം.
പറഞ്ഞു സകലരു മെങ്ങും ഭാരം
തികഞ്ഞ വില്ലു പൊളിഞ്ഞതു മാത്രം.

1422
സ്തുതിപാഠക സൂതാദികാം നലമൊടു—
മതിശുഭ രഘുസുത കീർത്തി പുകഴ്ത്തീ.
അതുപൊഴുതനവധിയാന, കുതിര, മണി—
വസ്ത്രാദികാം നൃപനേകിയെവക്കും.

1423
മൃദംഗഭേരീ ശംഖദുന്ദുഭികാം
മുഴങ്ങിയമൃതൊലിയെവിടവുമൊഴുകീ.
മുടങ്ങിടാത്തൊരു മംഗള ഗീതം
തുടങ്ങി യുവതികളതി മുദിമുഴുകീ.

1424
ഉണങ്ങിടും ലതമഴയാൽ പോലു—
ള്ളടങ്ങിടാസ്സുഖ മേന്തിറാണിയും
ചിന്തയകന്നു ജനകനതി സുഖിയായ്
നീന്തിവലഞ്ഞോൻ കരയാന്നതുപോൽ.

1425
ചാപഭംഗമതിനാൽ മന്നവർ ദിന
ദീപംപോലൊളി മങ്ങുകയായീ.
സ്വാതി ജലത്താൽ ചാതകിപോലാ
സ്സീതസുഖാബ്ധിയിൽ മുങ്ങുകയായീ,

1426
ചന്ദ്രനേച്ചെറുചകോരം പോൽ രഘു—
ചന്ദ്രനെയങ്ങിനെയനുജൻ നോക്കീ.
ശതാനന്ദ വചനത്താലപ്പോാം
സ്സീത രാഘവസമീപം പൂകീ.

1427
ആളിമാരലം മംഗള സൂചക—
മാലാപിച്ചു നലമൊടു ഗീതം
സീത, പതുക്കേയിളയഹംസിനി—
ക്കൊത്ത നടത്ത മിയന്നു വിളങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1428
നാനാ തേജസ്സുകളുടെ നടുവില–
നന്ത ബന്ധുര മഹസ്സു കണക്കേ
സഖിമാർ നടുവിൽ സീതലസിച്ചു
സകല വിജയകര വരമാലയുമായ്.

1429
മോദം ഏദി, സങ്കോചം മെയ്യില–
വിദിതം സീതാ പ്രേമം ഗൂഢം
രാമചന്ദ്ര ഭാസ്സുട്ടു കണ്ടവരം
നിമിഷ സമയമൊരു ചിത്രം പോലായ്.

1430
ചതുരതോഴിയീനില കണ്ടോതീ
സീതേ! മാലയിട്ടു മടിയാതേ
പ്രേമ വിവശയാം സീതയതും കേ–
ട്ടാമാലയുമായ് നിന്നൂ വെറുതേ.

1431
മാലയേന്തിടും സീതാപാണികരം
മാലയിട്ടു രഘുരാമനിലപ്പോരം
തണ്ടാന്നോരിരുതണ്ടലർ ഭയമുരം
ക്കൊണ്ട ചന്ദ്രനിൽപോലവ മിന്നീ.

1432
വരമാലയണിഞ്ഞതു പൊഴുതമര–
പ്പരിഷകരം സുമനികരം വർഷിച്ചു.
സൂരദർശ്ശനത്താൽ കുമുദംപോൽ
നരപതി വർഗ്ഗം സങ്കോചിച്ചു.

1433
മുഴങ്ങിവാദ്യം മിഥിലയിൽ വാനില്വ–
മടങ്ങി ദുർജ്ജന, മതി സുഖിതന്മാർ
സുജന, ദേവ, നര, കിന്നര, മുനിമാർ
സകലരും ജയാനുഗ്രഹമേകീ.

1434
പലകുറി മലർമഴപെയ്യുനാകുലം
പാടിയാടി ദേവാംഗനാകുലം
അന്തണരുടെ വേദമന്ത്രമമലം
പൊന്തി, വന്ദികരം പുകഴ്ത്തിനാരലം.

1435
വിൽ മുറിച്ചു സീതയേ വരിച്ചു
രാമകീർത്തി മുവുലകിലലച്ചു
പട്ടണവാസികളാർത്തി ചെയ്തു, നില–
വിട്ടു ദാനമവർ വളരേചെയ്തു.

1436
സുഷമാശൃംഗാരങ്ങരം കണക്കാ–
സ്സീതാരാമന്മാർ വിലസിച്ചു.
സഖികരം പറഞ്ഞും രാമപദാബ്ജം
സീത ഭയത്താൽ തൊടാൻ മടിച്ചു,

1437
അഹല്യതൻ ഗതിയോർത്തിട്ടാണോ
മഹീ പുത്രിയിഹ മടികാണിച്ചു?
എന്നോർത്തിട്ടാ രഘുകുലവരമണി
യൊന്നു ഗൂഢമായ് മന്ദഹസിച്ചു.

1438
കുമതി നരപതികരം ചിലർ ജാനകിയേ
ക്കൊതിച്ചു പാരമമർഷമുദിച്ചു
പോരിനു നിർഭാഗ്യന്മാരാമവ–
രുറച്ചുടൻ കവചങ്ങരം ധരിച്ചു.

1439
ഹരിക്ക! സീതയെ, യിരുനൃപസുതരേ
പ്പിടിക്ക! കെട്ടുക! കാർമ്മുക ഭംഗം
കാര്യമല്ല, നാം ജീവിക്കുമ്പോരം
കുമാരിലഭിയാ, ചിലരവരോതീ:—

1440
ജനകനൃപതിയിതിനെതിർത്തു വെങ്കിൽ
ജവമൊടവനെയും ജയിച്ചടക്കും.
കേട്ടു സത്തരാ മരചരുരച്ചു
കഷ്ടം ലജ്ജയുമിഹലജ്ജിക്കും.

1441
അരചന്മാരേ! നിങ്ങടെ വീരത
പൌരുഷവും വില്ലോടെ മുറിഞ്ഞു.
വീമ്പോതും നിങ്ങടെ വദനങ്ങളിൽ
മുമ്പേ വിധി കരി തേച്ചു കഴിഞ്ഞു.

1442
ഈർഷ്യ, യഹന്ത, യരിശവും വിട്ടിനി
വീക്ഷിക്കുക രഘുരാമനെ നന്നായ്.
ലക്ഷ്മണരോഷ ഭയംകരവഹ്നി–
ക്കിക്ഷിതിപതിനിര ശലഭമറിയുവിൻ!

1443
ഖഗപതി ബലിയേക്കാക്കകൊതിച്ചാൽ,
മൃഗപതിഭാഗം മുയൽ മോഹിച്ചാൽ,
കോപിഷ്ഠൻ നിജ ശുഭമാശിച്ചാൽ
കാമിയമല മാനസത നടിച്ചാൽ,

1444
ദ്രോഹിയാന്നോൻ വരകീർത്തി കൊതിച്ചാൽ,
ഹരിവിമുഖൻ മോക്ഷമാഗ്രഹിച്ചാൽ,
ഹരദ്രോഹി ധനവുമഭിലഷിച്ചാൽ,
വരുമോ കയ്യിൽ സീതയുമതുപോൽ.

1445
കോലാഹലമിതു കേട്ടു ശങ്കയൊടു
മാളികരം സീതയെ റാണീ സവിധം
നയിച്ചു, രാമൻ സീതാപ്രേമം
നിനച്ചു, ഗുരുവരികാന്നു നമിച്ചു.

1446
വിധിഹിത മെന്തായാവാമെന്നബലക–
ളാധിയാന്നു, ദുഷ്ടരൊത്തു നിന്നൂ.
ലക്ഷ്മണ നീക്ഷിക്കുകയായ് ചുററും
പക്ഷേ, രാമഭയത്താൽ നിന്നൂ.

1447
വളഞ്ഞു പുരികക്കൊടികളമർഷം
വളന്നു, കണ്ണുകളവനു ചുവന്നു.
കിശോര കേസരിമത്തഹസ്തിയേ
ക്കണെക്കെയങ്ങിനെയരചരെ നോക്കീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1448
പുരവാസികളാം നാരികളരച–
ന്മാരേപ്പലപടി പഴിച്ചു നിന്നു.
പെട്ടന്നാശ്ശിവകാർമ്മുക ഭംഗം
കേട്ട ഭൃഗുദ്വഹനവിടേ വന്നു.

1449
കാടകഞ്ഞുകാം കഴകനേക്കണ--
ക്കുഴിക്കുടയവരവനേക്കാൺകേ
പരുങ്ങിയൊതുങ്ങി;യവൻെറയുടലിൽ
വിളങ്ങി ഭസ്മം ഫാല പുണ്ഡ്രവും.

1450
ജടയും, കുടിലപ്പുരികക്കൊടിയും,
കടുംതുടുപ്പിയലും കണ്ണിണയും,
കണ്ടാൽ സ്വതവേ ഞെട്ട, മമർഷം
കൊണ്ട മുഖമിതാർ കണ്ടു നട്ടങ്ങാ?

1451
നീണ്ട കൈകൾ, മാറാണ്ട മൃഗത്തോൽ,
കണ്ഠമാല, യജ്ഞോപവീതവും,
രണ്ടാവനാഴി, മരവുരി ചാപവു–
മുണ്ടു, ഭയങ്കരമാമൊരു മഴുവും!!

1452
ശാന്തം വേഷ, മതാന്തം രോഷ, മ–
നന്തനു മിതു വർണ്ണിപ്പതമാന്തം
അരചർ നടുവിലവതരിച്ചു മിന്നും
വീരരസംതാനെന്നിഹ തോന്നും

1453
ഭീകര ഭൃഗുപതി വേഷം കണ്ടു
ഭൂപതിനിര വല്ലാതെ മിരണ്ടു
താതസഹിത നിജ നാമമോതി, യടി–
തളിരിണയിൽ താണുവീണരുണ്ടു.

1454
ഭൃഗുപതി, ഹിതമായ് നോക്കമളവിലും
ഭയമേ ഭയമാണെന്ന മെവന്നും.
ജനകൻ നമിച്ചു, ജാനകിയേയും
ജവമൊടു തിരുവടി പണിയിപ്പിച്ചു.

1455
സീതയെ ഭാർഗ്ഗവനനുഗ്രഹിച്ചു
സഖിമാരതുകണ്ടാമോദിച്ചു
വിശ്വാമിത്രൻ വന്നു കണ്ടുടൻ
ദശരഥ നന്ദനർ നമസ്കരിച്ചു.

1456
പരശുരാമനിരുപേരെയു മതുപൊഴ–
തറിഞ്ഞു കനിഞ്ഞു നന്മകളേകി.
കാമദേവമദമറുത്തിടും രഘു–
രാമസുഷമയിൽ പാരം മുഴുകീ.

1457
കണ്ടു നൃപനിരയെയൊക്കെയറിഞ്ഞും
കൊണ്ടു ജനകനോടിതു ചോദിച്ചു:—
അസീമ ജനതതിയെന്തിനിവിട മി–
ന്നീസമയത്തിൽ സമ്മേളിച്ചു?

1458
രാജാക്കന്മാർ വന്നതെന്തിനെ–
ന്നാജനകൻ സവിനയമറിയിച്ചു.
കേട്ടു, ഭാർഗ്ഗവൻ, തൻെറ സമീപം
കണ്ടു മുറിഞ്ഞു കിടക്കും ചാപം.

1459
രോഷാകുലനായ് ഗർജ്ജിച്ചു :—ഹേ!
ഭോഷ! പറക വില്ലാരു മുറിച്ചു?
കാട്ടുകവനെ യുടനല്ലെന്നാലീ
മട്ടു മാറു മീ നാടു മുടിക്കും.

1460
പേടിയാൽ നൃപൻ മിണ്ടാതായീ
കുടില ഭൂപ ഹൃദിതെളിവുണ്ടായീ.
സുര, മുനി, നാഗ, നഗരനരനാരികൾ
സകലരുമാധിവളർന്നു ഭയന്നു.

1461
സീതാമാതാവാധിയൊടോർത്തു
ധാതാവെന്തുവിപത്തിതു തീർത്തു?
പരശുധരൻ തൻ 'പ്രകൃതിയറികയാ–
ലരനിമിഷം യുഗമായ് സീതക്കും.

1462
ഭീതരായ സകലരേയു,മല്ലാ–
സ്സീതയും ഭയന്നതു കണ്ടളവിൽ
പ്രസാദമിത്തിരി വിഷാദമോഹ്യദി
പെടാതെ രഘുകുലവീരനരച്ചു :—

1463
ഭഗവൻ! ശംഭുധനുസ്സു മുറിച്ചതു
ഭവാൻെറ സേവകനെന്നേവേണ്ടു.
കല്പിക്കാമിനിയെന്തു വേണ? മിതു
കേട്ടു രുഷ്ടനിതു മട്ടു മുരണ്ടു :—

1464
സേവ ചെയ്യിലേ സേവകനാകൂ!
സമരമാണിതിനു മറുപടിയോർക്കൂ!
ഈ ഹരചാപം മുറിച്ചവൻ മേ
ഹേഹയപതിപോലരിയവൈരിതാൻ.

1465
അവനീ നൃപതതി വെടിഞ്ഞിടായ്കിൽ
ജവമൊടെവരെയും കൊന്നീടും ഞാൻ.
രാമാനുജനിതു കേട്ടു പരശു ധര–
രാമനൊടിങ്ങിനെ ചിരിച്ചുരച്ചു :—

1466
ചെറുപ്പകാലത്തനവധിവില്ലുകൾ
മുറിച്ചവയിലങ്ങേക്കില്ലരിശം
ഇതിൽ മാത്ര മെന്തൊരതിമാത്ര മമത
യിതു കേട്ടു കുപിതനാം മുനിയോതീ:—

1467
രാജപുത്ര! നീസ്വബോധമില്ലാ–
തീ ജല്പിക്കുവതാരുടെ മുമ്പിൽ?
വില്ലിതു സാധാരണമല്ലലകിതി–
ലെല്ലാം പുകഴും പുരഹരൻെറതാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1468
തമാശയനജൻ വീണ്ട മോതി:—ഭൃഗു—
രാമ! ചാപമിങ്ങെല്ലാമൊരുപോൽ.
പുതുതെന്നോത്ത്വ കലച്ചു രാമൻ
പഴതാമിതു പെട്ടെന്നു പൊളിഞ്ഞു.

1469
രാമനിതിങ്കൽ ദോഷമെന്തുവാൻ
ഹേമുനിപുംഗവ! രോഷമെന്തിനാം?
പരശ്രുനോക്കി മുനിയരുളീ:—ശം! നീ
യറികയില്ല, ഭാർഗ്ഗവസ്വഭാവം!

1470
നിന്നെ ബാലനായതിനാൽ കൊല്ല—
ന്നില്ല, വെറും മുനിയല്ല, മൂഢ! ഞാൻ
ഉലകിലരചകുലമാകെ മുടിച്ചോൻ,
ബാലബ്രഹ്മചാരിയതിരോഷൻ.

1471
കയ്യു ക്കാൽ പലകുറി ഭൂപരെ ഞാ—
നൊടുക്കിയിദ്ധര വിപ്രക്കേകീ
കാത്തവീര്യകരമായിര മരിഞ്ഞ
കീത്തിയെഴും മഴ കാൺക! ബാല! നീ.

1472
പിതാക്കാംകൾ നീയരചക്കുഞ്ഞേ!
പെരുതഴലേകാ, സ്സുറിക, തിഘോരം
പരശ്രുവിതിൻ പേർ പറകിൽ പാരിൽ
പരം നാരിമാർ ഗർഭമുമലസും.

1473
വിഹസിച്ചോതീ:—ലക്ഷ്മണ നവിടു—
ന്നഹോ മഹാ വീരാഭിമാനിതാൻ
പരശ്രു പലേകുറി കാട്ടുന്നതു, കുല—
പ്പർവ്വതമൂതിപ്പാററുവതൊക്കും.

1474
അങ്ങേ വിരലിൻ ചൂണ്ടലിലൂടയാ—
നിങ്ങൊരു കുമ്പള മിടിയും കിടയാ!!
വില്ലുമമ്പുമിക്കഠാരവും, രണ—
മല്ലനെന്നു തോന്നിച്ചതു വെറുതേ.

1475
ഭാർഗ്ഗവഭൂസുരനെന്നറിഞ്ഞു, ഞാൻ
ഭാവമടക്കീ, രോഷമൊതുക്കീ
ഭൂസുര ദേവ പശുക്കളിലെൻ കുല_
ഭൂതർ, ഭക്തർ; വീരത കാണിക്കാ.

1476
ഇവരേക്കൊന്നാൽ പാപം, തോററാ—
ലവികലമാമപകീത്തിയു മത്രേ!
കുലിശകോടി സദൃശം വചനം തേ
കഠാരാദിയേന്തുവതിതു വെറുതേ.

1477
കഠാര, കാർമ്മുക, ബാണങ്ങളെ ഞാൻ
കണ്ടതുചിതമാണോതിയതെങ്കിൽ,
ക്ഷമിക്ക! ലക്ഷ്മണ ഗീരിതു കേട്ടള—
വമഷ്മൊടു മുനിഗംഭീരമരുളീ:—

1478
കൌശിക! കേൾക്കുക! ബാലനിവൻ കട!—
ലാശയ നിനകുല ചന്ദ്രകളങ്കൻ
നിജകുലധൂമകേതുവതിപോക്കിരി
നിർഭയനജ്ഞനു മവിവേകിയുമാം.

1479
കാലകബളമായ്ത്തീരുമുടനെയീ
ബാലകനിതു ഞാൻ മുമ്പേ ചൊല്ലാം.
പാലിപ്പാൻ മോഹമെങ്കിൽ നമ്മുടെ
ബലമരിശവു മറിയിച്ചു മുടക്കു!

1480
അന്നേരം സൌമിത്രിയോതി:—യീ
മന്നിലാരുവാനങ്ങൊഴിഞ്ഞൊരാരാം
തന്നുടെ കീത്തികം തനതു മുഖത്താൽ
തന്നെപലേകുറി വർണ്ണിച്ചീടാൻ?

1481
മതിയാവോളം പുകഴുകമഷം
മതിയിലടക്കിശ്ശോകമിതരുതേ!
വീരവ്രതനും ധീരനു മവിടു—
ന്നീരീതി ശകാരിപ്പതു ശരിയോ?

1482
ശൂരവീരരായുള്ളവരടരിൽ
പൊരുതിത്തൻ പെരുമകളറിയിക്കും
ഭീരുമാത്ര മീവിധം രണത്തിനു
വൈരി ലഭിച്ചും വീമ്പു ചിലക്കും.

1483
താങ്കളന്തകനെയെന്തിനീവിധ—
ത്തിങ്കലെനിക്കായ് മുനേ! വിളിപ്പൂ?
കഠോര മീ മൊഴി കേട്ട പോതു നിജ
കുഠാരമാഭൃഗുരാമനെടുത്തു.

1484
ദോഷമാരുമിങ്ങോതരുതീക്കട
ഭാഷി ബാലകൻ വദ്ധ്യനശങ്കം
ചെറുപ്പ മലസതയുടെ കാരണമിനി
കടുപ്പമൊടു മാരണമാം രണമാം.

1485
കൌശികനോതീ:— പൊറുക്ക കുററം
കിശോര ഗുണദോഷങ്ങളഗണ്യം.
മറുപടിയോതീ പരശുരാമനിതു
മൂർച്ചയെഴും മഴ, മഹാക്രോധി ഞാൻ,

1486
ഗുരുദ്രോഹിയപരാധി മുമ്പിലിനി
കരളലിയുകിലിതു താങ്കളെയോർത്താം.
അല്ലെന്നാലീക്കഠാരമിവനേ
ക്കൊല്ലും, ഗുരുവിന്നൃണവും തീക്കും.

1487
ഗാധിസൂനു ഗൂഢ ഹാസമാർന്നു:—
ഗാധേതരമീമുനിയുടെ വീര്യം
എന്നാലിവനൊരിരുമ്പിൻ ഖഡ്ഗം
തിന്നാൻകൊതി നൽകരിമ്പുപോലേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1488
പറഞ്ഞു ലക്ഷ്മണ:—നവിട്ടത്തേ ശ്രീ
തികഞ്ഞ ശീലം ഖ്യാതമൃഷിപതേ!
താതജനനിമാക്കൃണങ്ങരം പണ്ടേ
തീർത്തു ഗുരുവിനിനി ബാക്കിയിതഴൽ തേ.

1489
അക്കടമിങ്ങു ചുമത്തി, കാലം
നീക്കം ചെന്നു, പലിശ പെരുത്തു.
സഞ്ചിയഴിക്കാം നാണ്യമെടുക്കാ—
മഞ്ചാതെണ്ണാനാളെ വരുത്തു!!

1490
മുനിയിതു കേട്ടു കഠാരമെടുത്തു
കാണികരം ഹാഹാകാരമുതിർത്തു!
വീണ്ടുമിതാ സൌമിത്രി കയർത്തു:—
വിപ്ര! പരശു കാണിപ്പതു നിർത്തു!

1491
ക്ഷത്രദ്രോഹി ഭവാനിതുവരെയൊരു
ശക്തനൊടെതിരിടായ്കയാൽ ഗർവ്വം!
കേരംപ്പവരോതീയനുചിത മനുചിത-
മപ്പോളനുജനെ മുടക്കി രാമൻ.

1492
അനുജൻ മറുപടിയാമാഹുതിയാൽ
മുനിരോഷാഗ്നി വളൻ കാൺകവേ
മനുകുലചന്ദ്രനുരച്ചു വചനം
മനോമോഹനം നീരസമാനം.

1493
മുലകുടിമാറാതെൻ കുഞ്ഞനുജനിൽ
മുനികുലമൌലേ! കോപിയായ്കയേ!
കനിയുക! താവകമഹിമകളറിവാൻ
കഴിവുകേടിനാലീവകയോതീ.

1494
കുട്ടികരം ചപലത കാട്ടിയാല്പമതി—
ലിഷ്ടമല്ലി! ഗുരുപിതൃമതിയകമേ?
അതിനാൽ സേവക ബാലകനിവനിൽ
ചിത്തമലിയുകയി ശീലനിലയമേ!

1495
രാമവചസ്സാൽ കോപം കുറയവെ
ലക്ഷ്മണനെന്തോ ചിരിച്ചു വീണ്ടും
അതുകണ്ടടിമുതൽ മുടിവരെയരിശം
ചിന്തിയമന്ദ മുഷീന്ദ്രനുരച്ചു:—

1496
രാമ! പാപിയിവനുള്ള കറുപ്പാ—
ണീമെയ് മാത്രം ധവള മറിക! നീ.
പ്രകൃതികുടിലനനുസരണ മെഴാത്തോൻ
പരശുരാമനാരെന്നറിയാത്തോൻ.

1497
ചിരിച്ചുരച്ചു ലക്ഷ്മണനയിമുനി
വര! പാപത്തിൻമൂലമമഷം
ഇതിനു വശപ്പെട്ടനുചിതകമ്മം
ചെയ്യുകെടുന്നു നരനനുനിമിഷം.

1498
ഞാനങ്ങേക്കൊരു ദാസൻ മുനിവര!
കനിയുക! കോപം കൊണ്ടിനി യോർക്കു!
മുറിഞ്ഞ വില്ലിതു ശരിയാകാ തെ—
ല്ലിരുന്നു തിരുവടി വേദനതീർക്കു!

1499
വില്ലിതിത്രയും പ്രിയമാണെന്നാൽ
നല്ല ശില്പിയാൽ ശരിയാക്കിക്കാം.
മതിഭയമാന്നടനോതീ ജനകൻ
മതിയാക്കുക ദുർവാക്യമനുചിതം.

1500
വിറച്ചു പുരനരനാരികളപ്പോരം
നിനച്ചു, ലക്ഷ്മണനൊരു പോക്കിരിതാൻ.
നിർഭയ ലക്ഷ്മണവാണിയാൽ ജ്വലി—
ച്ചാഭൃഗുപതി, ബലമൊന്നു കുറഞ്ഞും,

1501
രഘുവരമൊഴി ശരിവെച്ചു മുരച്ചു:—
രാമ! നിന്നെയോർത്തിവനെ വിടാം ഞാൻ.
നെഞ്ചിൽ ചെളിയിവനുടലിലഴക, തനി
നഞ്ഞു നിറഞ്ഞൊരു കനകക്കുടമാം.

1502
വീണ്ടും ചിരിവരു മനുജനെ നയനം
കൊണ്ടു മുടക്കി മടക്കീ രാമൻ.
പതുങ്ങിയൊന്നും പറയാതുടനേ
ഗുരുസമീപമവനണഞ്ഞുനിന്നു.

1503
രാമചന്ദ്രനഞ്ജലിയാന്നോതീ
കോമള ശീതള മഞ്ജുളവാക്യം:—
അറിവിൻ കലവറ യവിടുന്നൊരുലവ—
മലിയുക! ബാലകമൊഴി കേരംക്കരുതേ!

1504
ബാലവൃദ്ധരൊരുപോലാണവരിൽ
കളങ്കമാരോപിക്കാനല്ലോർ
പിന്നെയിവൻ ചെയ്യിലൊരു ദോഷവു—
മെന്നിലാണു പിഴമുഴവനുമോർത്താൽ.

1505
അതിനാൽ വധമോ, ബന്ധനമോ, പദ—
നതനാമിവനു കനിവാലേകൂ!
ഏതായാലും രോഷമിതകലണ—
മതിന്നു പററുമുപായ മുരയ്ക്കൂ!

1506
മുനിയരുളീ:—രോഷമകലുമെങ്ങിനെ—
യനുജനിപ്പൊഴം പരിഹസിക്കയാം!
ഇവൻെറ കഴുത്തിതറുത്തു തള്ളാ—
നാവാതെൻ രോഷമെന്തു വിലയാം?

1507
കഠാരമിതിൻെറ കഠോരമാം കഥ
കേട്ടു റാണിമാർ ഗർഭവുമലസും
മൂച്ചകൂടമിതു കയ്യിലിരിക്കേ—
യിച്ചെറുവൈരിയെയുയിരൊടു കാണ്മു!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1508
കയ്യിളകുന്നീലെൻ മനമരിശ
ത്തീയ്യിൽ ദഹിപ്പൂ, ക്ഷത്രവൈരിയാം
കുഠാരമിതു കുണ്ഠിതമോ? വിധിയും
വിപരീതം? ഭൃഗുരാമനു കൃപയോ?

1509
കനിവിന്നിനിക്കു ഭൂസ്സുഹമഴലിതു
കേട്ടു ലക്ഷ്മണൻ സവിനയമോതീ:—
അലിവിൻ തെന്നലിതനുകൂലം; തവ—
തനുവാം തരു, മൊഴിമലർ, ചൊരിവതിനാൽ.

1510
അലിവേന്തുകിലുടൽ വെന്തിടുമെങ്കില—
തരിശത്തിൽ ബ്രഹ്മാവേ കാക്കൂ!
മുനിയോതി:—ജനക! ശഠനിവനിനിയും
മൃത്യുപുരം പൂകാൻ കൊതി നോക്കൂ!

1511
ഉടനടി മുമ്പിൽ നിന്നു മാററാതെ—
ന്തൊട്ടും തിരിവര മില്ലാത്തിവനേ?
പുഞ്ചിരിച്ചു ലക്ഷ്മണൻ നിനച്ചൂ,
കൺ ചിമ്മരുതോ മുനിക്കു ശിവനേ!

1512
അപ്പോഠ ഭൃഗുപതിയതീവരോഷമൊ—
ടിപ്രകാരമാ രാമനൊടോതീ:—
ശൈവധനുസ്സു മുറിച്ചതുമല്ലിഹ
ശഠനീനമ്മൊടു മറിവോതുകയോ?

1513
അനുജൻ നിന്നുടെ സമ്മതമാന്നാ—
ണീ നീരസമാം മൊഴിയുരചെയ്തു?
വിനയാഞ്ജലിയിതു കപടമിന്നിരണം
വേണ, മന്യഥാ മാററുകനീ പേർ.

1514
ശിവദ്രോഹിനീയിനി പൊരുതാഞ്ഞാൽ
ജവമൊടിരുവരെയു മിഹ ഞാൻ കൊല്ലും.
പരശുവുലച്ചിതു മുനി ജല്പിച്ചൂ,
ശ്രീരഘുവരനോ മനസി നിനച്ചൂ.

1515
അനുജൻ ചൊന്നതിനിവനൊടു രോഷം
നന്നുരചെയ്തും ഫലമിഹ ദോഷം!
വക്രതയാന്നാൽ വന്ദ്യനേവനും
വക്രചന്ദ്രനൊടു കൃപ രാഹുവിനും!

1516
രാമനോതി:—ഭൃഗുനായക തെളിയുക!
വൻമഴവങ്ങുണ്ടെൻ ഗളവുമിതാ!
ക്രോധമിതകലും വഴിയിനി ചെയ്യു, ക—
ഗാധ ഹൃദയ! ഞാൻ ദാസനറിയണേ!

1517
ദാസൻ സ്വാമിയു മടർ ചെയ്യുകയോ?
ഭൂസുര തിലക! വെടികയിനി രോഷം!
വീര വേഷമിതുകണ്ടെന്തോ ക—
ഞ്ഞുരച്ചതോത്താലെന്തിതിൽ ദോഷം?

1518
വില്ലുമമ്പുമിക്കുഠാരവും ക—
ണ്ടുള്ളിലോർത്തു വീരനെന്നു പാവം!
താങ്കളെ നേരിട്ടറിയാതവനും
തൻകുലരീതിയിലുത്തര മോതീ.

1519
മുനിവേഷത്തിൽ താങ്കഠ വരികിലെ—
ന്നനുജൻ കഴലിണ വണങ്ങിയാനേ!
അറിവില്ലാത്തൊരു ബാലനിലലിയുക!
കുറയരുതയി! ദയയന്തണ ഹൃത്തിൽ.

1520
നാഥ! ഞാൻ ഭവാനെങ്ങിനെ സമദശ—
നാകു? മടിമുടികളൊരുപോലാമോ?
വെറുമൊരു രാമൻ നിസ്സാരനിവൻ
പരശുരാമ നാമമെത്ര കേമം?

1521
ദേവ! ധനുർഗ്ഗുണമൊന്നേ ഞങ്ങഠ—
ക്കവിടുത്തേക്കൊമ്പതു ഗുണമല്ലോ!
ഏതു നിലയിലും ഞങ്ങഠ പരാജിത—
രതിനാലന്തണ! തെററു പൊറുക്കൂ!

1522
പലകുറി രാമൻ പരശുരാമനേ—
പ്പറഞ്ഞു വിപ്രൻ മുനിയെന്നെല്ലാം
അതിനാൽ ഭൃഗുപതി കോപമൊടോതീ
മതികുടിലൻ നീയനുജനൊടൊത്തോൻ.

1523
എന്നേ വെറുമൊരു വിപ്രനെന്നു നീ
നിനച്ചുവെന്നാലുരച്ചിടാം കേഠ!
ചാപം സ്രുവ, മിസ്സായക മാഹുതി,
കോപമെൻെറ യതി ഭീകരാനലൻ,

1524
ചതുരംഗപ്പട ചമത, യഖില ഭൂ—
പതി ബലിമൃഗവു, മിതേ കുഠാരിയാൽ
അറുത്തു ഞാൻ ഹോമിച്ചയാഗമൊരു—
നൂറല്ലനവധി കോടിയറിക നീ!

1525
എന്മഹത്വ മറിയാതെയാണു നീ
ബ്രാഹ്മണനെന്നവഹേളനചെയ്വൂ!
വില്ലുമുറിച്ചൊരഹന്ത കാൺകിലുല—
കെല്ലാം വെന്നവനെന്നേ തോന്നൂ.

1526
"പഴയ വില്ലിതു തൊടുമ്പോഠ പൊടി
പിഴയെന്തതിലെന്തിന്നീത്തിരുവടി [പൊടി
വല്ലാതിങ്ങിനെ കോപിപ്പൂ! മുനി
മൌലേ!" യെന്നുര ചെയ്തു രാമൻ.

1527
ഭൃഗുവര! നേരായ് ഞങ്ങഠ ഭവാനെ
ഭൂസുരനെന്നവഹേളിക്കുകയോ?
ഭവാദൃശൻ മററാരൊരു വീരൻ
ഭയമൊടു ഞങ്ങഠ വണങ്ങീടേണ്ടോൻ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1528
ദനുജ, ദേവരോ, മനുജ നാഥരോ,
മുനിജനവര! പോക്കുവിളിച്ചീടിൽ
എതിക്കമതിനില്ലൊരിക്കലും മതി—
യിളക്ക മന്തകനായാൽ പോലും.

1529
സമര ഭീരുവാം ക്ഷത്രിയനെന്നു മ—
സാരൻ, തൻ തറവാടിന്നു കറതാൻ
അന്തകനേയും ക്രൂസാ രഘു കുല—
സന്തതി, വീമ്പല്ലറികിതു സത്യം!

1530
വിപ്രവംശ ഭയ മേലുകിൽ മർത്ത്യൻ
മുപ്പാർ മുഴവനു മപഗതഭയനാം
ഈ മൃദു ഗൂഢ രാമവചനം കേ—
ട്ടാമുനി ഹൃദയം തെളിഞ്ഞുരച്ചു.

1531
രാമ! രമാപതി വില്ലിതെടുക്കു!
മാമകമാം സന്ദേഹം തീർക്കു!
തനിയേ വില്ലതു നേരം ചെന്നതി—
ലനുപമ മൽഭുതമാർന്നു മുനിയും.

1532
രാമ മഹിമയതു നേരമറിഞ്ഞു,
തന്മെ മുഴവൻ പുളകമണിഞ്ഞു.
പ്രേമാമൃത നദിയുള്ളിൽ വഴിഞ്ഞു
മാമുനിയേവം തൊഴുതുമൊഴിഞ്ഞു:—

1533
ജയ! രഘുകുല കമലാകര ഭാനോ!
ജയ! ദനുജവംശ വിപിന കൃശാനോ!
ജയ! ഗോബ്രാഹ്മണ ദേവ ദയാകര!
ജയ! മദമോഹാമയ വിനാശകര!

1534
വിനയശീല കരുണാഗുണ സാഗര!
വചന സുധാരസരചനാഗുണധര!
സുന്ദര! കന്ദപ്പനികരമദഹര!
സേവക ഭാവുക വിതരണപര! ജയ!

1535
ഹരമാനസമയമാകിയ സരസീ—
ഹംസമേ! പുകഴമെങ്ങിനെയീ ഞാൻ.
അറിവില്ലാതിവനനുചിതമോതിയ—
തിരുവരും പൊറുത്തരുളീടണമേ!

1536
രഘുരാമനു വിജയം നേന്നങ്ങിനെ
ഭൃഗുരാമൻ പോയ് തപസ്സു ചെയ്‌വാൻ.
കുമതി നൃപതിനിര യതിമതി ഭീതിയൊ—
ടാമിഥിലയെ വിട്ടോടിയൊളിച്ചു.

1537
അംബര ചരനിര ദുന്ദുഭി താക്കി—
ത്തമ്പുരാനിലലമലർ മഴ തൂകീ
പുരനര നാരികൾ വേദന നീക്കി
പ്പരമാനന്ദം ഹൃത്തിൽ പാകീ.

1538
തകിലും കുഴലും മുഴങ്ങിയെങ്ങും
തകൃതിയിലാഡംബരങ്ങൾ തിങ്ങീ
മാന്മിഴിമാരും തേന്മൊഴി മാരും
മതിമുഖിമാരും പാട്ടു തുടങ്ങീ.

1539
ജനകനവണ്ണ്യം സൌഖ്യമിയന്നു
ജന്മദരിദ്രൻ നിധിയാന്നതുപോൽ
പേടി തീന്നു സീത മോദ മാർന്നു
പൂണ്ണചന്ദ്രികയിൽ വേഴാമ്പലു പോൽ.

1540
ജനകൻ വിശ്വാമിത്രനൊടോതീ
ധനുർഭംഗമിതു താവകകൃപതാൻ.
ഇവരിന്നെന്നേകൃതാത്ഥനാക്കീ
യിനിയെന്തുചിതമതരുൾകമഹഷേ!

1541
ചൊല്ലീ മുനി:—മനുജേശ്വര കേൾക്കു!
വില്ലു മുറിഞ്ഞു, വേളി കഴിഞ്ഞു.
മർത്ത്യരമർത്ത്യരുമെന്നല്ലാ മുനി
സത്തമർ പോലു മിതെങ്ങു മറിഞ്ഞു.

1542
എന്നാലും കുലരീതിയനുസരി—
ച്ചിന്നി വിപ്രകുല വൃദ്ധരോട്ടടൻ
നന്നായ് ചോദിച്ചറിഞ്ഞു വേദം
ചൊന്ന പടിക്കാചരിക്ക വേഗം.

1543
അയക്ക ദൂതരെ ദശരഥനേ യാ—
നയിക്കുവാനിതു കേട്ടു ജനകനും
തെളിഞ്ഞു ദൂതന്മാരെയു മുടനേ
പറഞ്ഞു വേണ്ടതുപോലെയയച്ചു.

1544
മഹാജനങ്ങളെ വിളിച്ചു, നഗരം,
മഹീപാല വീഥികൾ, വീടുകളും,
വിപണികളും ബഹു കേമമാ യുടൻ
വിതാനിക്കുവാനാജ്ഞാപിച്ചു.

1545
അവരുടനാജ്ഞ നടത്തി, പ്പിന്നീ
ടവനീന്ദ്രൻ വൈവാഹികരംഗം
വിരവൊട്ടു തീപ്പാൻ വിരുതന്മാരേ
വരുത്തി, യവരുമതിന്നു തുനിഞ്ഞു.

1546
എന്നല്ലനവധി കലാചതുരരേ
യന്നുവരുത്തീ ജനക നൃപാലൻ
കമലാസനനേ വണങ്ങിയവരും
കനകമയക്കുലവാഴകൾ തീർത്തു.

1547
ഹരിതമണികളാലിലകൾ തീത്തു, ഫല—
നിര പദ്മരാഗമണിയാൽ മലരും.
വിവാഹരംഗത്തീ വിചിത്ര കൃതി
വിരിഞ്ചനും കണ്ടൽഭുതമേറും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1548
നീലമണികളാലുണ്ടാക്കിയ മുള
നീളേക്കമ്പുകളാർന്നു കണ്ടും
രത്നരചിതമാം കൃത്രിമ വല്ലികൾ
പാർത്തുമകൃത്രിമമെന്നേ തോന്നീ.

1549
ലതകളിൽ നിറയേപ്പലനിറമിയലും
മുത്തു, പവിഴ, മാണിക്യാദികളാൽ,
ശതദള കമലസുമാവലി തീർത്തു
പാർത്തു പാർത്തു ജനമതിശയമാർന്നു.

1550
പലവർണ്ണത്തിൽ തീർത്ത പറവകളു—
മളികളുമനിലനിലൊലിയേലുകയായ്.
തൂണിൽ കൊത്തിയ ദേവതമാർ, നിജ—
പാണികളിൽ കാണിക്കകളേന്തീ.

1551
സിന്ദൂര മുക്താഫലങ്ങളാലതി—
ബന്ധുരമായ്പല കളംവിളങ്ങീ.

1552
നീലോപല കൃതമാം തേന്മാവില—
യാലോലാമ്രസുമം കനകമയം
പട്ടുനൂലിനാൽ കെട്ടിയ മണിഗണ—
മൊട്ടു പഴുത്തൊരു മാങ്ങകൾ പോലായ്.

1553
മദനദേവനുടെ ജാലം പോലതി
സുന്ദര തോരണ മാലകൾ തീർത്തു.
മംഗളകലശം, ധ്വജവും കൊടിയും
മഞ്ജുള ചാമര നിരയും തീർത്തു.

1554
മണിമയദീപമനേകം മിന്നും
മണ്ഡപമാർക്കു പുകഴ്ത്താനൊക്കും?
വൈദേഹീ വധുവങ്ങു വിളങ്ങുകിൽ
വർണ്ണിക്കും കവിയുലകിതിലുണ്ടോ?

1555
രൂപഗുണാകര രാമചന്ദ്രവര—
രാജിതരംഗം വിശ്വവന്ദ്യമാം.
ജനക നഗര ഗൃഹ മൊന്നൊഴിയാ തര—
മനയു മഴകിലൊരുപോലായപ്പോൾ.

1556
അതുനേരം മിഥിലാപുരികണ്ടവർ
പതിനാലുലകും തൃണമായ് കരുതി.
കുടിലുകളിലുമുൾതിങ്ങിയ ധനനില—
കണ്ടിന്ദ്രനു മിണ്ടലാർന്നിതപ്പോൾ.

1557
നാരീസുന്ദര വേഷമൊടേതൊരു
നഗരന്തന്നിൽ പുമകൾ തങ്ങും?
അതിന്റെ രൂമകൾ വർണ്ണിക്കാൻ മൊഴി
യതല്ല ശേഷനുമൊന്നു പരുങ്ങും.

1558
ജനകദൂതർ സാകേതപുരം ക—
ണ്ടനുപമഹർഷമിയന്നു മതിയിൽ
വിവരമറിഞ്ഞൊരു ദശരഥഭൂപതി—
യവരെ വിളിച്ചു കൊണ്ടുപോയ് വേഗാൽ.

1559
നമിച്ചെഴുത്തു കൊടുത്തു കിങ്കരർ
ഭൂമിപാലനതു വാങ്ങീ മോദാൽ
ഓതുമളവി ലാനന്ദക്കണ്ണീ—
രൊഴുകിയുടലു പുളകിതമായ് മതിയും.

1560
കയ്യിലെഴുത്തും, രാമസുമിത്രാ
കുമാരരേയുള്ളിലുമാഭൂപൻ
ഏന്തി നിന്നു മൌനമാർന്നു പിന്നീ—
ടതു വായിച്ചു സഭതോഷിച്ചു.

1561
ഭരതനുമാശത്രുഘ്നനും സമാ—
ചാരമറിഞ്ഞു കളികൾ വെടിഞ്ഞു.
വന്നു, താതനൊടു ചോദ്യം ചെയ്തു
വന്നതെന്തു നിന്നെഴുത്തു പറയൂ!

1562
പ്രാണപ്രിയരാമൻ സഹജനു മെ—
ങ്ങാണു? കുശലമോ ചൊല്ലുകവേഗം.
പ്രേമ മധുരമീ മൊഴി കേട്ടളവാ
ഭൂമിപനതു വായിച്ചു വീണ്ടും.

1563
കത്തു കേട്ടു പുളകിതരാ മിരുവരു—
മത്യസീമാനന്ദമിയന്നു
പവിത്ര ഭരത പ്രേമ മഹത്വം
പാർത്തു സഭാസദ രതിസുഖമാർന്നു.

1564
കിങ്കരരേയരികത്തിലിരുത്തി—
ത്തങ്കരൾ കുളിരൊടു നൃപനരുൾ ചെയ്തു.
ചൊൽക സഹജരേ! സുതക്കു സുഖമോ?
തൻ കണ്ണാൽ കണ്ടതല്ലി നിങ്ങൾ?

1565
ധവളനൊരുവ നപരൻ ശ്യാമളനവ—
രാവനാഴി, വില്ലേന്തിയ ബാലർ
മുനിസഹിതരവരെയറിയുമോ? പറക
മന്നനിതനവധികുറി ചോദിച്ചു.

1566
ഋഷീന്ദ്രനോടൊത്തവർഗമിച്ചതിനു
ശേഷമിന്നു വാർത്തകളറിയുന്നു.
ജനകനവരെ യെങ്ങിനെ കണ്ടറിഞ്ഞ—
തീ നൃപമൊഴിയാലവർ ചിരിയാർന്നു.

1567
ദൂതരോതിയാദരേണ:—കേൾക്കൂ!
ദശരഥനങ്ങതി ധന്യൻ തന്നേ!
രാമലക്ഷ്മണന്മാർ തവസുതരവ—
രീമൂഴലോകത്തിനു മണി മണികൾ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1568
പുരുഷ സിംഹരവരുലകിനു മുഴുവൻ
പ്രകാശ മൂർത്തികളവരുടെ പുകളിൽ
പൂർണ്ണ ചന്ദ്രനും മങ്ങും, പൌരുഷ–
ഗുണത്തിലക്കുന്ന മതിശീതളനാം.

1569
പരിചയമവരുടെയെങ്ങിനെയെന്നോ?
പകലിനനേപ്പരുതും പതിവുണ്ടോ?
ജനകനന്ദിനീ സ്വയംവരത്തി–
ന്നനേകനൃപരേകത്രിതരായീ.

1570
എന്നാലും ശിവകാർമ്മുകമൊരുവൻ–
മൊന്നിളക്കിടാതങ്ങിനെ തോററു;
ത്രിഭുവനമിതിലതി വീരന്മാരെ–
ന്നഭിമാനിപ്പവർ പരമഴലേററു.

1571
മേരുവുയർത്തിയ ബാണാസുരനീ
ശരാസനത്തൊടു തോററു മടങ്ങീ.
ഹരഗിരിയാൽ പന്താടിയ രാവണ–
നരിയ പരാജയ മിതിനൊടു വാങ്ങീ.

1572
മത്തമതംഗജമൊരു താമര വള–
യത്തെയെന്നപോലാരഘുതിലകൻ
മുപ്പുരാന്തകൻ തന്നുടെ ചാപം
നിഷ്പ്രയാസമായ് മുറിച്ചു വിട്ടു.

1573
കേട്ടു, സരോഷൻ ഭൃഗുപതി വന്നു
കൂട്ടം കൂടീ പലമാതിരിയിൽ
ഒടുവിൽ ശ്രീരഘുനാഥ ബലത്തേ–
ക്കണ്ടറിഞ്ഞു വില്ലേകി നടന്നു.

1574
രാമചന്ദ്രനൊടു തുല്യൻ ബലവാൻ
സൌമിത്രിയുമതി പൌരുഷ നിലയൻ.
രാജാക്കന്മാരവനെ നോക്കി, മൃഗ–
രാജഭീത ഗജനികരം പോലായ്.

1575
താവകനന്ദനരുലകിതിലേതൊരു
ജീവിക്കും കണ്ണിലുണ്ണിമാർ താൻ.
പ്രേമവീരരസ പൌരുഷാദ്രമാ–
മീമൊഴിയാക്കും പ്രിയമായ് തോന്നീ.

1576
അരചൻ, സഭയും, തങ്ങളിലങ്ങിനെ
ചൊരിയും സ്നേഹപ്പുകൾ മൊഴികേൾക്കേ
'നീതിവിരുദ്ധമിതെന്നു' കാതുകളെ
ദൂതരടച്ചതിലവർ നന്ദിച്ചു.

1577
അപ്പൊഴുതരചൻ വസിഷ്ഠനരികാ–
ന്നപ്പത്രികയാദരമൊടു നൽകീ.
ദൂതസഹിതനായ് സകലവുമാഗുരു–
ദേവസന്നിധിയിൽ നൃപനറിയിച്ചു.

1578
വിവരമറിഞ്ഞു തെളിഞ്ഞരുളീ ഗുരു
ഭുവിതു സുകൃതികൾക്കു സുഖനിലയം.
അലകടൽ, മതിയിൽ കൊതിയാതങ്ങോ–
ട്ടലിവാർന്നണയും തടിനികൾ പോലേ,

1579
സുഖസമ്പത്തികൾ സുകൃതിയിലേക്കായ്
സ്വയം കുതിച്ചൊഴുകുന്നു സരയം.
ദേവ, വിപ്ര, ഗുരു, ധേനു സേവയാൽ
ഭവാനുമാക്കൌസല്യയുമൊരുപോൽ.

1580
നിങ്ങളൊടൊക്കും പുണ്യചരിതരുല–
കെങ്ങുമെന്നു മില്ലറിക നിശ്ചയം.
രാമചന്ദ്രനാം നന്ദനനിയലു മ–
ഭൌമ സുകൃതമിതുപോലാക്കുണ്ടാം?

1581
അത്രയുമല്ല സുതന്മാർ നാൽവരു–
മുത്തമ പൌരുഷഗുണ ജലനിലയം.
അനന്തമംഗളനങ്ങിനി വേഗം
ജനകപുരത്തിനു യാത്രയൊരുക്കൂ!

1582
ഗുരുവര വചനം ശിരസി ധരിച്ചു,
നരപതി, ചരണം തൊഴുതു സവിനയം
കുതിച്ചിതരമന നോക്കി, യാജ്ഞയാൽ
രമിച്ചിതവിടേക്കിങ്കരരന്നാൾ.

1583
നൃപനന്തഃപുരമാർന്നു വിദേഹൻ
തൻ പത്രിക വായിച്ചിതമായം.
റാണി മാർക്കു സന്തോഷം പെരുകീ
വർണ്ണിച്ചു ദൂതോക്തവു മരചൻ.

1584
ജലദഗർജ്ജനം കേട്ട മയൂരികൾ
പോലവരേന്തീ മോദമമേയം
വൃദ്ധനാരിമാർ തെളിഞ്ഞനുഗ്രഹ–
വാക്യം വീണ്ടും വീണ്ടു മുരച്ചു.

1585
പ്രിയതരമാകു മെഴുത്തെടുത്തവർ
പുണർന്നു ശീതളമാക്കീ ഹൃദയം.
രാമലക്ഷ്മണന്മാരുടെ കീർത്തിക
ളാമഹീശ്വരൻ പലകുറി വാഴ്ത്തീ.

1586
മഹീന്ദ്രനോതീ:—യിവയെല്ലാ മാ–
മുനീന്ദ്രനാം കൌശികനുടെ കൃപയാം
റാണിമാരുടൻ വരുത്തി വിപ്രരെ–
യാനന്ദത്തൊടു ദാനം ചെയ്തു.

1587
ഭിക്ഷുകരേയും വരുത്തിയവർ പല
ഭിക്ഷ കൊടുത്തു കരങ്ങൾ നിറയേ.
''ചിരം ജീവിമാരായ്ത്തീരട്ടേ
ചക്രവർത്തിയുടെ പുത്രർ നാൽവരും.''

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1588
ഇങ്ങിനെയോതിക്കൊണ്ടവർ പലവ—
സ്റ്റങ്ങളാന്നു പോയുടൻ ഭേരിയും
മുഴങ്ങി വാൎത്തയിതെങ്ങും. പൊങ്ങീ
മുഴവനയോദ്ധ്യയു മതിമുദി മുങ്ങീ.

1589
ജനതയിലുത്സാഹത്തെ വളൎത്തീ
ജനക സുതാ രഘുരാമ പരിണയം.
ശുഭമീവാൎത്തയറിഞ്ഞാഡംബര—
ശോഭിതമായ് സാകേതം മുഴവൻ.

1590
രാമ ജന്മഭൂവാകുമയോദ്ധ്യാ—
രാജ്യമെപ്പൊഴും കല്ല്യാണമയം
എങ്കിലു മധികപ്രീതി നിമിത്തം
മംഗള രചന വിശേഷിച്ചുണ്ടായ്.

1591
അഴകൊഴുകും ചാമരങ്ങൾ, കൊടിയും
തഴയുമാന്നു പുരവീഥീനിചയം.
കനക കലശ തോരണ മണിനിരയാൽ
കുങ്കുമ,മാലാ,ക്ഷതാദിയാലും,

1592
നന്നായ് ശുഭമായലങ്കരിച്ചു
ജനങ്ങളവരവർ തന്നുടെ നിലയം.
കുങ്കുമ കേസര ചന്ദന മൃഗമദ—
കർപ്പൂരദ്രവമെങ്ങു മൊഴുക്കീ.

1593
മതിമുഖിമാരായ് മാന്മിഴിമാരായ്
രതിഗൎവ്വമറും നാരികൾ നിരയും
മോദമാന്നു ശൃംഗാരവേഷമൊട്ടു—
മങ്ങിങ്ങവിടേക്കുട്ടം ചേൎന്നു.

1594
കളമംഗളമായ് പാടിയ പാട്ടുകൾ
കേട്ടു കുയിലിനും നാണം നിറയും
വിശ്വമോഹനാഡംബര മണിയും
ദശരഥമന്ദിര മവൎണ്ണ്യമത്രേ!

1595
പലവാദ്യങ്ങൾ മുഴങ്ങീതിവിടേ
വിലസീ മംഗളവസ്തു സഞ്ചയം
ഒരിടം ബ്രാഹ്മണ വേദഘോഷമിനി—
യൊരിടത്താ സ്തുതി പാഠകഗീതം.

1596
സീതാരാമഗുണങ്ങൾ മാത്രമായ്
സുന്ദരിമാൎക്കു പുകഴ്ത്താൻ വിഷയം.
അരമനയുള്ളിലൊതുങ്ങാതവരുടെ
പരമാനന്ദം പ്രവഹിക്കുകയായ്!

1597
കവിയാമെവനും കോസലപതിയുടെ
പാവനമരമനയവൎണ്ണനീയം.
അവിടേയമരകൾ പണിയും രഘുവര—
നവതാര മലിഞ്ഞെടുത്തുവല്ലോ.

1598
ഭരതനൊടോതീ ഗജവാജികളും
തേരുമൊരുക്കാൻ ഭൂപൻ സരയം.
രാമചന്ദ്ര വൈവാഹികവാൎത്തയി—
ലാമോദിതരായിരു സോദരരും.

1599
ഭരതാദേശം കേട്ടു തെളിവൊടാ
ത്തുരഗാലയ നായകരത്തുസമയം
വേണ്ടവിധം നിറവും തിറവും പര—
മാണ്ടവാജികളെയണിഞ്ഞൊരുക്കീ.

1600
കുതിരകളവയതിമഞ്ജുള ചഞ്ചല—
ഗതിയാൽ വെല്ലും പവനന്റെ രയം
പലജാതികളാമവയുടെചേലോ
ബലമോ പുകഴാൻ മേലാതെല്ലും.

1601
ഭരതകുമാരനൊടൊത്ത വയസ്സെഴു
മരചകുമാരകരാവനാഴിയും
സായക ചാപങ്ങളുമായവയിൽ
സവാരി വിരവൊടു ചെയ്യുകയായീ.

1602
ഒന്നാങ്കിട വീരന്മാരാണവർ—
തന്നുടെ ചതുരത രുചിയുമതുല്യം.
വാൾപ്പയററിലതി നിപുണമായ കാ—
ലാൾപ്പടയവ രരികാന്നു നടന്നു.

1603
രണവേഷ മണിഞ്ഞണഞ്ഞയുവതതി—
യണിയായങ്ങിനെ നീങ്ങി നിർഭയം.
തുരഗങ്ങളെയവർ പലമുറയോട്ടും
തെളിച്ചു ഭേരികൾ കേട്ടു മദിച്ചു.

1604
സാരഥിമാരതി ഭംഗിയിലവരുടെ
തേരുകളണിയിച്ചു തൽ സമയം
വെഞ്ചാമരനിര മണികളുമെഴുമവ—
യഞ്ചിത സൂര രഥാഭ വഹിച്ചു.

1605
ശ്രീമയമാം ബഹുഭൂഷണമണിയും
ശ്യാമകൎണ്ണമാം തുരംഗനിചയം,
വലികൾ മഴകെഴ മാസ്യന്ദന നിര,
മുനികൾ മുള്ളതിൽമോഹമിയററും

1606
ഹയങ്ങളവ നീരില്ല മിളയിൽ പോൽ
പായും, വേഗാൽ കുളമ്പു പതിയാ
നീരി; ലണിഞ്ഞ രഥങ്ങളിലേറാൻ
സാരഥിനിര രഥിമാരെ വിളിച്ചു.

1607
പരിണയ സംഘം തേരിലേറിയാ
പ്പുരമതിൽ നിന്നു ഗമിക്കും സമയം
പോന്ന വന്നവൎക്കൊക്കെയയോദ്ധ്യാ
പുരപരിസരമൊരു ശുഭശകുനം താൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1608
ബന്ധുരമംപാരികളെഴ മുത്തമ—
സിന്ധുരനിര മണിനിനദമുതിത്തു;
ഗജ്ജിച്ചീടും വഷാസമയ—
പ്പജ്ജന്യപ്പടയെന്നതുപോലേ .

1609
സുന്ദരമാകിയ പല്ലക്കുകളിൽ
സ്യന്ദനതതിയിലു മന്ത്രണവൃന്ദം
വിളങ്ങിയങ്ങിനെ വേദസൂക്ത നിര—
കളേബരത്തെ ധരിച്ചതു പോലേ.

1610
സൂതാദികളാം ഗുണഗായകനിര—
യതാതു വാഹന മേറിയിരുന്നു.
കാളകാം, കഴുതകാം, തൊട്ട മൃഗാവലി
പലവസ്തുക്കാം വഹിച്ചു നടന്നു.

1611
മാത്രമല്ല ഭൃത്യവഗ്ഗമനവധി—
പാത്രങ്ങളിലെന്തെല്ലാമപ്പോാം
എടുത്തു വെന്നതു പുകഴ്ത്തുവാനൊരു
തരത്തിലും കഴിവില്ലേവന്നും.

1612
രാമലക്ഷ്മണരെയെന്നു കാണമീ
ക്കാമനതാൻ മനതാരിൽ വളർന്നു
എതിരില്ലാത്തൊരു കുതുകമെവക്കും
മതിയിലുയർന്നു, പുളകമിയന്നു.

1613
ചീറീ, ഗജവാജികളലമതുപൊഴ—
തേറീ, തേരുകളുരുള മൊലികളും
ഇടിയൊടെതിരിടും വാദ്യവുമുടനടി
തുടങ്ങിയങ്ങിനെ തുമുലദ്ധ്വനിയായ്.

1614
അരമനയിങ്കൽ ജനങ്ങാംതിക്കി
ത്തിരക്കിയെങ്ങും പഴുതു മുടക്കി
മംഗളാത്തിയൊടു മണഞ്ഞ രമണീ
മണിമാരങ്ങിനെ നോക്കി നിൽക്കയായ്.

1615
അവർ പല പാട്ടുകാം പാടി മോദഭര
മവികലമാന്നു പുകഴാൻ മേലാ
സുമന്ത്ര നിരു തേരണിഞ്ഞു; വന്നു
സുരതുരഗസമ വാജികളോടും.

1616
ദശരഥനരികേ രഥങ്ങാം രണ്ടും
ഭൃശമഴകാന്നു വിളങ്ങീതപ്പോാം
രാജസമാ മാഡംബരമൊന്നിൽ
തേജസ്സാഷം തിങ്ങിമററതിൽ.

1617
ആ രമണീയ രഥത്തിൽ വസിഷ്ഠനെ
യരിയ ഹഷമൊടു നരപതിയേററീ.
ഉമാമഹേശ ഗണേശരെയുള്ളിൽ
സംസ്മരിച്ചു താൻ മററതിലേറീ.

1618
സുരഗുരുവൊത്തൊരു സുരപതിപോലാ—
ദ്ധരേശ്വരൻ മുനിയൊത്തു ലസിച്ചു.
വേദവിഹിതമാം കുലനടവടികളെ
യാദരമാന്നുപോതു ചരിച്ചു.

1619
ഗുരുവിൻ കല്പനയാന്നും, ശ്രീരഘു—
വരനുടെ നിനവകതാരിൽ വളന്നും,
ശംഖനാദമൊടു പുറപ്പെട്ടു നൃപ—
പുംഗവ, നമരകാം മലർമഴ തൂകീ.

1620
കോലാഹലമായെങ്ങും ഗജതതി,
കുതിരകളും ഗജ്ജിക്കുകയായീ!
സുരനരനാരികാം പാടീ പല പല
സുഖദവാദ്യരവ മുയരുകയായീ!

1621
വാഹന മണിനിര മുഴങ്ങി, വലിയൊരു
വാഹിനിപോലവർ പോകു തുടങ്ങീ.
കൂട്ടത്തിൽ പല വിദൂഷകന്മാർ
പാട്ടു മാട്ടവും ചാട്ടവുമായീ.

1622
മൃദംഗ ഭേരികാം താളമൊത്തു താൻ
മന്നവരങ്ങിനെ നത്തിതമാക്കും
കുതിരപ്പടയേക്കണ്ടു ലജ്ജയായ്
ചതുരതയേന്തും നടജനതക്കും.

1623
അവണ്ണ്യതരമാപ്പരിണയ സംഘം
പാവനമാം ശുഭശകുനം കണ്ടു:—
വാമപാശ്വമതിൽ നീലകണ്ഠമാം
വിഹംഗമാവലിയിര തേടുകയായ്.

1624
വലത്തു ഭാഗം കാക്ക കീരികളെ
വിരവൊടു വയലുകളിടയിൽ കണ്ടു .
തെന്നൽ ഗുണങ്ങളൊടനുഗമിച്ചു ഘട
മാന്നവരാംഗികളെതിരേ വന്നു.

1625
ജംബുകങ്ങളേപ്പലകുറി കണ്ടു
മാൻപേടകളെ വലഭാഗത്തും.
പശുക്കളും മുമ്പിൽ വന്നു കണ്ടു
പാലു കുടിക്കും കുട്ടികളോടും.

1626
പികവും കൃഷ്ണപ്പരുന്തുമപ്പോാം
കൂകീ മധുരമിടത്തൊരു തരുവിൽ !
എതിരേ ദധി, മത്സ്യങ്ങാം വരികയായ്
പുസ്തകമേന്തിടു മിരു ഭൂസുരരും.

1627
മംഗളമയമാം ശകുനം മുഴവനു—
മങ്ങു വാഞ്ഛിതം കൈവരുവതിനായ്
അണഞ്ഞു, സകലരു മറിഞ്ഞു, മോദം
നിറഞ്ഞു മനമതിൽ നിന്നു വഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1628
സുന്ദര സദ്ഗുണ ബ്രഹ്മ പിതാവിനു
സുലഭമല്ലി? ശുഭശകുനം സർവ്വം.
വിശ്വവന്ദ്യനാം രാഘവൻ വരൻ,
വിദേഹ നരപതി പുത്രി വധുടി!

1629
വിവാഹമിതറിഞ്ഞെല്ലാ ശകുനവു–
മവികല ഹർഷമൊടീവിധ മോതീ:
''ജന്മമിന്നു കൃതകൃത്യം'' പരിണയ–
ജാഥ നന്മയാർന്നങ്ങിനെ നീങ്ങീ.

1630
സൂര്യവംശ വൈജയന്തി ദശരഥ–
നാര്യൻ വരുവതറിഞ്ഞൊരു ജനകൻ
ചിറകൾ നദികളിൽ തീർത്തു, വിശ്രമാ–
ഗാരങ്ങളു മഭിരാമം വഴിയിൽ.

1631
വിവാഹസംഘമതിന്നിഷ്ടം പോൽ
വസന, വാസ, ഭോജനങ്ങൾ സുലഭം
ജനക നഗര മകമാർന്നു മറക്കും
തനതു നിലയ സുഖമെവനുമശേഷം.

1632
ഇടിയൊടു മെതിരിടു മപ്പടഹദ്ധ്വനി
കേട്ടു ജനകനുടനടി യെതിരേൽപ്പാൻ
പട്ടം കെട്ടിയ ഗജങ്ങൾ, കുതിര–
പ്പട കാലാൾ തേരിവയൊടെ ചെന്നു.

1633
പാല്പും മററും നിറച്ച മണിമയ
പാത്രമനേക മവർണ്ണ്യമമേയം
പീയൂഷോപമ വിഭവ കോടിയാൽ
പൂർണ്ണമായ പൊൻ തളികയസംഖ്യം.

1634
സുമധുര ഫലനിര, മററു പലേതും
ഭൂമിപാലനു പഹാരമയച്ചു.
മാത്രമല്ല, മണിഭൂഷകൾ പട്ടുക–
ളെത്രയോ തരം വാഹനങ്ങളും.

1635
പിന്നേപ്പല സൌരഭ്യവസ്തു നിര–
യെന്നല്പനവധി പാൽകട്ടികളും
സൽപാത്രങ്ങളിൽ നിറച്ചു നിറച്ചു–
നൽപ മരചനുപഹാരം നൽകീ.

1636
സ്വാഗതസംഘം ദശരഥാദിയേ
സ്സംദർശിച്ചു മോദമുദിച്ചു.
വിവാഹസംഘവുമതുപൊഴുതധികം
വളർന്ന മോദാൽ പടഹമടിച്ചു.

1637
ഇരുസംഘങ്ങളു മതിഹർഷത്തൊടു
പരസ്പരം പുണരുകയായപ്പോൾ
പരമാനന്ദത്തിൻെറ രണ്ടു കടൽ
കരകവിഞ്ഞു ചേരുന്നതു പോലേ.

1638
സർവ്വ വസ്തുവും ദശരഥനായവർ
സമർപ്പിച്ചു സാദരം നമിച്ചു.
ദേവസുന്ദരികൾ പാടിപ്പൂമഴ
തൂവീ, ദുന്ദുഭിമുഴക്കിയപ്പോൾ.

1639
പ്രേമമൊടും നൃപനൊക്കെയെടുത്തു
പിന്നെയാചകർക്കു കൊടുത്തു
ആദരസൽകൃതി പൂജാനന്തര–
മാദശരഥനേ നയിച്ചു വേഗാൽ.

1640
അന്തഃപുരമതു കണ്ടു കുബേരനു–
മന്തസ്താപം വളരു മശങ്കം.
സൌന്ദര്യം, ബഹു സൌകര്യവു, മതു
സന്ദർശ്ശിച്ചേ ശരിയായറിയൂ.

1641
വിവാഹസംഘം വന്നതറിഞ്ഞാ–
വിദേഹനന്ദിനി ചില മഹിമകളേ
ദർശ്ശിപ്പിക്കാൻ, ചിലസിദ്ധികളേ–
ദ്ദശരഥ ഭൂപസമീപമയച്ചു.

1642
കല്പനയാർന്നാസ്സിദ്ധികളവിടെ മ–
നല്പം സുഖസംപത്തി വളർത്തീ
ഇന്ദ്രപുരത്തിൻ വിഭവ സമൃദ്ധികൾ
സാന്ദ്ര സുഖദമാമ്മാറു നിരത്തീ.

1643
അവരവർക്കു താമസിക്കുവാനായ്
ഭവനം കണ്ടതിലഭൌമസൌഖ്യം!
സിദ്ധിരഹസ്യമിതറിയാതേവനു–
മദ്ധ്വരാധിപതി മഹിമകൾ വാഴ്ത്തീ.

1644
അറിഞ്ഞു രാമൻ സീതാപ്രേമ–
പ്പെരുമ, യതനുവാം മോദമിയന്നു.
താതാഗമനമറിഞ്ഞിരു സോദര–
ചേതസ്സിൽ പരിതോഷമുയർന്നു.

1645
സങ്കോചത്താൽ കൌശികനോടവർ
തൻകരളിൽ പിതൃദർശ്ശന മോഹം
പെരുകിയ തോതീലെന്നാലും മുനി
വരനറിഞ്ഞു മനതാരു തെളിഞ്ഞു

1646
ഇരുവരെയും തന്മാറൊടു ചേർത്തു
പരംപുളകമൊടു കണ്ണീർ വാർത്തു
ദശരഥനേയവർ കാണാൻ ചെന്നു
വിശുദ്ധനദി ദാഹിച്ചവനേപ്പോൽ.

1647
പുത്രസഹിതനാമൃഷിയേക്കണ്ടള–
വെത്രയുമാനന്ദത്തൊടു ഭൂപൻ
അനന്തസുഖമയമായ സമുദ്രം
തന്നഗാധതയിലങ്ങിനെ മുഴകീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1648
ദണ്ഡനമസ്സാരം ചെയ്യൃഷിപദ—
പുണ്ഡരീകധൂളി ചൂടി ഭൂപൻ
കൌശികനരചനെ യുടനെഴനേൽപി—
ച്ചാശീർവ്വാദം നൽകിത്തഴകീ.

1649
പിന്നെ, നമസ്കൃതിചെയ്യും തനയരെ
മന്നൻ കണ്ടതിമോദം കൊണ്ടു :
അവരെയാശ്ലേ തഴകീടവെയൊരു പുത്ര—
ജീവനണന്നതുപോൽ നിലയാണ്ടു .

1650
അനന്തരം മുനിയരുന്ധതീപതി,
പണിഞ്ഞ തനയരെയാശ്ലേഷിച്ചു
വിപ്രവന്ദനവു മവർചെയ്യാശീ—
ർവ്വാദം വേണ്ടവിധത്തിൽ വരിച്ചു.

1651
ഭരതനമനുജന മടിമലർ പണിയും
നേരം രാമനെട്ടത്തു തലോടീ
രാമാനുജനിരുവരെയും കാൺകേ—
പ്രേമാനന്ദമൊടവരൊടു കൂടീ.

1652
അതിന്നുശേഷം ദയാലു രാമൻ
ഭൃത്യപൌരജന സചിവാദികളേ
കണ്ടുകണ്ട സമുചിതമാം മൊഴിയാ—
ലുണ്ടായൊരു മാർഗ്ഗശ്രമമാററീ.

1653
പരിണയസംഘം രാമചന്ദ്രനേ
പ്പാർത്തു തെളിഞ്ഞതിമോദം ചിന്നീ
പുരുഷാർത്ഥം നാലുമുടലുപൂണ്ടതു
പോലെ നാലു നൃപനന്ദനർമിന്നീ.

1654
സുതസമേതനായ് ദശരഥനേക്ക—
ണ്ടതിസന്തോഷം പൌരരിൽ വായ്ച്ചു
വാനവർ പൂക്കൾപൊഴിച്ചു, സുരനടീ
ഗാനംചെയ്യുംകൊണ്ടു നടിച്ചു.

1655
ശതാനന്ദനും സചിവന്മാരും
സൂത, പണ്ഡിത, വിദൂഷകാദിയും
ദശരഥാദികളെ വേണ്ടതുപോലാ—
ദരിച്ചു വിടവാങ്ങിച്ചു തിരിച്ചു.

1656
വിവാഹസംഘം മുമ്പേവന്നതിൽ
വിദേഹനഗരം മോദംപൂണ്ടു
ദിവസം നീളാൻ ബ്രഹ്മാനന്ദമൊ—
ടെവരും വിധിയൊടു പ്രാർത്ഥനചെയ്യു.

1657
ജനകനഗര നരനാരികൾ തമ്മിൽ
ചേർന്നിതുമാത്രം ചർച്ചനടത്തീ:—
എന്തൊരഴക് സീതാരാമന്മാ—
ർക്കെന്തൊരതുല സുകൃതികളിവർതാതർ?

1658
ജനകസുകൃതമീ ജാനകി, ദശരഥ
പുണ്യം തനുവാർന്നതു താൻ രാമൻ
ഇവരുടെ താതന്മാരൊടു സമരായ്
ശിവസേവാഫലമാർന്നവരുണ്ടോ?

1659
ഉലകിലിതിലിവരൊടു സമരില്ലെന്നും
നലമൊടു സുകൃതികളായ മഹാന്മാർ !
ജനകനഗരമിതിൽ വന്നുപിറന്നതു
തന്നെനമുക്കതി പുണ്യമോർക്കുകിൽ!

1660
എന്നല്ലിഹ വൈദേഹീരാഘവർ
തന്നേക്കാണാനിന്നിട വന്നു
ഇനിയിവരുടെ പരിണയവും കാണാം
തനതു നയനഫലമാർന്നു സുഖിക്കാം.

1661
കുയിൽമൊഴിയാമൊരു സുന്ദരിയോതീ:—
കമലദളായതമിഴി! നീ കേൾക്കു!
വലിയഭാഗ്യമീ വിവാഹമിനി മനു—
കുലനന്ദനരേക്കാണാമെന്നും.

1662
വാത്സല്യത്താൽ പലകുറി ജനകൻ
വേളികഴിഞ്ഞാൽ സുതയെ വിളിക്കും
കാമസുന്ദരന്മാരിവ രിവളേ—
ക്കൊണ്ടുപോവതിന്നിപ്പുരി പൂകും.

1663
സൽകാരം പലതുണ്ടാമപ്പോൾ
സഖിയീ ശ്വശുരാലയമാർ കൊതിയാ?
അന്നന്നിവരേക്കണ്ടു കൊണ്ടനാ—
മനുപമസുഖ മെത്തുമാതിരിലഭിയാ?

1664
തോഴി! രാമലക്ഷ്മണരേപ്പോൽ പര—
മഴകെഴുമിരു നൃപനന്ദനർ വേറേ
ദശരഥനരപതി തന്നുടെക്കൂടേ
പ്രശോഭിപ്പതായ് പറഞ്ഞുകേൾപ്പു!

1665
ഒരുവളോതി:—യവരേ ഞാൻ കണ്ടു
വിരിഞ്ചനഴകാലവരേത്തീർത്തു
ഭരതൻ രാമൻതൻ പ്രതിരൂപം
തിരിച്ചറിയുവാൻ ബഹു പണിയെവനും.

1666
ലക്ഷ്മണനും ശത്രുഘ്നനുമെല്ലാ—
ലക്ഷണവും സമഗുണമനുരൂപം
മനസ്സിലേവനു മിവരുടെ മഞ്ജിമ
തമസ്സകററും പുരുസുഖമേററും.

1667
ദാസനാം തുളസീയോതിടുന്നു കവിസാർവ്വ—
ഭൌമരുമിവർക്കെഴും
വാസനാ, വിനയ,സൽസ്വഭാവ സുഷമാദി—
കൾക്കുപമ കണ്ടിടാ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



പൌരനാരി നികരങ്ങളപ്പൊഴുതു കെഞ്ചി—
നിന്നിതു വിരിഞ്ചനോ—
ടീരഘുപ്രവരർ നാൽവർ വേഗപ്പതിഹ
കാണ്മതിന്നു കനിയേണമേ!

1668
പ്രേമബാഷ്പവും പുളകവുമാന്നാ
ശ്രീമതിമാരന്യോന്യമുരച്ചു:—
പുണ്യവാരിധികളീ നൃപരറികാ
പ്പുരഹരനിഷ്ടം നമുക്കുനൽകം.

1669
തിങ്ങുംതൻ മതിതൻ കൊതിയപ്പോ—
ളിങ്ങിനെയവരന്യോന്യമുരച്ചു
സ്വയംവരത്തിനു വന്ന നൃപന്മാർ
സന്ദർശിച്ചു നാൽവരെ മോദാൽ.

1670
രാമചന്ദ്രനേപ്പുകഴ്ത്തിയങ്ങിനെ
ഭൂമിപാലർ നിജനിലയം പൂകീ
ജനകപൌരനിര പരിണയസംഘവു—
മാനന്ദത്തൊടു വാണൂ ചിലനാരം.

1671
ഋതു ഹേമന്തം, മാസം വൃശ്ചിക—
മതുപൊഴുതതിശുഭ വേളിനടത്താൻ
വാരഗ്രഹനക്ഷത്ര തിഥികളേ
വിചാരിച്ചു വിധി മുഹൂർത്തമെഴുതീ.

1672
അതു സുരമുനിയുടെ കയ്യിലയച്ചു
ജ്യോതിഷികളുമിങ്ങതേ ഗണിച്ചു
ഇങ്ങും ജ്യോതിഷി നാന്മുഖനാണെ—
ന്നങ്ങുള്ളവരെല്ലാരുമുരച്ചു.

1673
മംഗളമയ ഗോധൂളി വേളയ—
ങ്ങാഗമിച്ചുശുഭ ശകുനാവലിയും
ഭൂസുരരീയനുകൂലതയറിഞ്ഞു
ഭൂമിപാലനൊടു ചെന്നു പറഞ്ഞു.

1674
നൃപതി പുരോഹിത ശതാനന്ദനോ—
ടപ്പൊഴോതിയിനി വൈകീടരുതേ!
ശതാനന്ദ കല്പനയാൽ മന്ത്രികരം
ശുഭവസ്തുക്കളെ യാനയിക്കയായ്.

1675
ദുന്ദുഭി ശംഖാദ്യങ്ങരം മുഴങ്ങീ
ദഭ്, ദൂർവ്വ, കലശാദിയൊരുങ്ങീ
സുമംഗലീജന ഗീതം പൊങ്ങീ
ബ്രാഹ്മണ വേദഘോഷവും തിങ്ങീ.

1676
എല്ലാവരുമാദരമാന്നങ്ങിനെ
വേളിക്കാരേയാനയിക്കുവാൻ
ചെല്ലുമളവെഴും വൈഭവമതുക—
ണ്ടുള്ളിലീഷ്യ സുരലോകവുമിയലും.

1677
കാലമായെഴുന്നള്ളാമെന്നതു
കേട്ടുടനടി പടഹങ്ങളടിച്ചു
ഗുരുവസിഷ്ഠ കല്പനയാൽ ദശരഥ
നരവരനഖിലരുമൊത്തു ഗമിച്ചു

1678
അവധനരേശൻ തന്നുടെ ഭാഗ്യവു—
മവികലമാകിയ മഹിമാഭരവും
നാനാമുഖമായനുകീർത്തിച്ചു
നാന്മുഖനോടൊത്തമരനികരവും.

1679
വിബുധന്മാർ ശുഭസമയമറിഞ്ഞു
വാദ്യഘോഷമൊടു പൂക്കരം ചൊരിഞ്ഞു
വിധിഹരർ മുമ്പാമമരപ്പരിഷകരം
വിമാനങ്ങളിൽ വന്നു നിറഞ്ഞു.

1680
പ്രേമത്താലവർ പുളകമണിഞ്ഞു
പരമുത്സാഹവു മുള്ളിൽനിറഞ്ഞു
രാമവിവാഹാലംകൃത മിഥില—
ക്കമരാവതി ദാസിയെന്നറിഞ്ഞു.

1681
ദിവ്യമാം കലാചാതുരിയേന്തിയ
വിവാഹരംഗം കണ്ടു ചകിതരായ്
പുരവാസികളോ പരമസുന്ദര—
ന്മാരറിവിയലും ധർമ്മിഷ്ഠന്മാർ.

1682
ത്രിദശരുമവരേക്കണ്ടൊളിമങ്ങീ
ചന്ദ്രികയിൽ താരങ്ങരം കണക്കേ
സ്വന്തം സൃഷ്ടികരം കാണാഞ്ഞതിനാൽ
സരസിരുഹാസനനൽഭുതമാർന്നു.

1683
അന്നേരം ശിവനഖിലദേവരൊടു
ചൊന്നു വെടിയുവിനൽഭുതഭാവം
സാക്ഷാൽ ഭഗവാൻ രാമചന്ദ്രനുടെ
സീതാപരിണയ മാണിതറിയുവിൻ!

1684
എവരുടെനാമം ഭുവനം മുഴവനു—
മവികലമംഗള മവിരളമരുളും
പുരുഷാത്ഥപ്രദരാമാ സ്സാക്ഷാൽ
ധരണിജ, രാമനുമിവരെന്നറിവിൻ!

1685
ഇങ്ങിനെ കാമാരാതിയുരച്ചു
തിങ്ങും മോദമിയന്നു ചരിച്ചു
ആനന്ദാഞ്ചിത രോമാഞ്ചിതനാ—
യാഗമിക്കയായ് ദശരഥനപ്പോരം.

1686
ഒപ്പംഭൂസുര സജ്ജനവൃന്ദം
വപ്പുസ്സെഴും സൌഖ്യംപോൽമിന്നീ
സുന്ദര തനയന്മാരുനാൽവരും
സാലോക്യാദികരം പോലെവിളങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1687
മരകത കനകപ്രഭമിരുയുഗളം
നിരീക്ഷിച്ചസുരർ മോദമിയന്നു
പിന്നെ രാമനേത്തന്നെ നോക്കിയാ
മന്നനെവാഴ്ത്തീ മലർമഴവീഴ്ത്തീ.

1688
അടിമുതൽ മുടിവരെയതിസൌന്ദര്യ—
ക്കടലാം രാമനെയഭിവീക്ഷിക്കേ
ഉമാമഹാശിവർ പുളകമണിഞ്ഞു
പ്രേമബാഷ്പമവർ മിഴികളിൽനിറഞ്ഞു.

1689
മുകിലൊളിമേനിയിൽ മിന്നൽപ്പിണരിൻ
മഞ്ജിമപണിവൊരു മഞ്ഞപ്പട്ടും
ചേലിയലും പല പരിണയഭൂഷണ—
ജാലവുമാന്നൊളിചിന്നീ രാമൻ.

1690
ശരച്ചന്ദ്രസമ സുന്ദരവദനം,
സരസിജദളമെതിർ മഞ്ജുളനയനം,
എന്തിനധികമഴകലൌകികം ഹൃദി
ചിന്തചെയ്കിലും സുഖദമവണ്ണ്യം.

1691
കൂടെയുണ്ടു കൂട്ടുകാരനനുജൻ
ചടുലചാരുതര തുരഗവാഹനൻ!
കീർത്തിപുകഴ്ത്തിക്കൊണ്ടരികത്തായ്
ഭൃത്ത്യസേവകാദികൾ നടകൊണ്ടു.

1692
കുതിരയിലേറി വിരാജിക്കും രഘു—
പതിഗതികണ്ടാൽ ഗരുഡനുമഞ്ചും
അറിയമഹിമയും രാമസുഷമയും
ശരിയായറിവുള്ളാനെവനീയുലകിൽ?

1693
രാമസേവയതിനാ മനോജനഭിരാമ—
വാജിയുടലാന്നപോൽ
രൂമയും സുഗുണമോടിയും തടവി—
യോടിയും മികവുകൂടിയും
കേമമാംതനതു 'ജീനി'തന്നണിമണി—
ഗണങ്ങളൊളി ചിന്നിയും
രാമവാജി നരദേവർതൻെറ മനവും
കവൻനു ഗതിയാൻനു തേ.

1694
മതിരഘുപതിയിൽ ചേർത്തുകുതിക്കും
കുതിരയൊളി ചിതറിയത്തരുണത്തിൽ
താരാഗണ വിദ്യുന്മണി വിലസിത—
വാരിദനത്തിതമാം മയിൽപോലേ.

1695
വാജിയിൽ വിലസും രഘുപതിയഴകാ
വാണിയുമാളല്ലനുകീർത്തിപ്പാൻ
സഞ്ചിതാദരം ശിവൻതൻെറ പതി—
നഞ്ചുകൺകൾ തൻഫലമന്നാൻനു.

1696
രമയൊട്ടുകൂടി രമാപതി, രാഘവ—
രാമണീയകം കണ്ടുമയങ്ങീ
എട്ടുനയനമീ യഴകുകാണുവാ—
നൊട്ടുംപോരാതജൻ കുഴങ്ങീ.

1697
നാന്മുഖനേക്കാൾകണ്ണുകളുള്ളൊരു
ഷൺമുഖദേവനു ലാഭം പെരുകീ
സഹസ്രാക്ഷനും സഹർഷമപ്പോൾ
മഹർഷിശാപം വരമായ്കരുതീ.

1698
ദേവരാജനെപ്പോലെ ഭാഗ്യവാ—
നെവനെന്നമരകളസൂയയാർന്നു.
രാമസുഷമകണ്ടിരു നൃപസംഘവു—
മമിതമായ സമ്മോദമിയന്നു.

1699
തോഷമാൻനു, പടഹാദിഘോഷമതി
സാന്ദ്രമായുടനുയൻനു, പീ—
യൂഷഭോജികൾ സഹർഷമായസുമവർഷ—
മോടു ജയഘോഷവും
തൂവിടുംപൊഴുതണഞ്ഞിടും വരവിവാഹ—
സംഘമതു കണ്ടുടൻ
പാവനാംഗികളൊടൊത്തുഴിഞ്ഞുകളവാൻ
തുനിഞ്ഞു നൃപരാജ്ഞിമാർ.

1700
എത്രയോതരം മംഗളാത്തികളു—
മുത്തമനിസ്തുല വസ്തുക്കളുമായ്
മത്തമതംഗജമൊത്ത നടത്തമൊ—
ടെത്തിയുത്തമകളുഴിഞ്ഞുകളവാൻ.

1701
മതിമുഖിമാരും മാന്മിഴിമാരും
മാരവധൂമദമററുപ്പവരുമാം
നാരികൾ പലനിറമോലുമഴകെഴും
സാരികൾപൂണ്ടു വിളങ്ങീതെങ്ങും.

1702
കമ്രാഡംബരമങ്ങിനെ തിങ്ങി—
ക്കുയിൽമൊഴിമാർ ഗാനങ്ങൾ തുടങ്ങീ
കങ്കണനൂപുര മുഖരിതമവർഗതി—
കണ്ടാലഞ്ചും മനസിജഗജവും

1703
മംഗളമാം പല നടവടിഭൂവിലു—
മംബരത്തിലും തുടങ്ങിയപ്പോൾ
പ്രകൃതിയുവതിമാരായ സരസ്വതി
പാർവ്വതീ രമാ ശചിമാരെല്ലാം.

1704
പൊളിവേഷത്തൊടു നാരീജനമൊടു
മിളിതകളായ് ശുഭഗീതംപാടീ
പരമാനന്ദപ്പെരുമയിൽ നാരിക—
ളറിയാതേവരു മവരൊടുകൂടീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1705
ബ്രഹ്മമാണു രഘുരാമനായ വരനായ—
തെന്നതറിയാതെക—
ണ്ടമ്മനോഹരികളാർത്തിയേന്തിയുഴിയാൻ
തുടങ്ങിയവനേമുദാ
നന്മയാന്ന മധുഗീത വാദ്യമിടചേന്ന—
പൂമഴയൊടൊത്തലം
മേന്മചേന്ന വരകാന്തികണ്ടു കുളിർകൊണ്ടു
കൊണ്ടലണി വേണിമാർ.

1706
മനുവരനുടെ വരവേഷം കണ്ടൊരു
ജനകനന്ദിനീ ജനനീ സൌഖ്യം
ഇന്നമട്ടിലെന്നോതാൻ വയ്യാ
പന്നഗേന്ദ്ര വാണിമാക്കുമെന്നും.

1707
മംഗളമവസരമറിഞ്ഞു റാണിയു—
മടക്കിമിഴിനീരാർത്തിയുഴിഞ്ഞൂ
വേദോക്തംപോൽ കുലാചാരമവരം
വേണ്ടവിധത്തിൽചെയ്യുകഴിഞ്ഞൂ.

1708
പഞ്ചവാദ്യവും വേദദ്ധ്വനിയും
സഞ്ചിതശുഭമാം ഗീതിയുമുണ്ടായ്
റാണികളാർത്തികരം ചെയ്യളവു പരവ—
ന്താനിയുടെ രംഗമാന്നു രാമൻ.

1709
ദശരഥപരിവാരത്തിൻ മഹിമക—
ളാശാപാലകർ കണ്ടുമയങ്ങീ
അതാതുസമയം പൂമഴപെയ്തു
ശാന്തി പാഠമന്തണരും ചെയ്തു.

1710
ഒന്നുംകേരംപ്പാൻ വയ്യാത്തവിധം
വാനിൽ നഗരിയിലുമുണ്ടായ്ശബ്ദം
അങ്ങിനെ രാമൻ മണ്ഡപമാന്നള—
വഘ്യമേകിയാദരാലിരുത്തീ.

1711
ആർത്തിതീക്കുമഭിരാമ രാമവരനാർത്തി—
ചെയ്യപലനാരിമാർ
വസ്ത്രഭൂഷണ മണീഗണങ്ങളണിവാൻ
കൊടുത്തു സുഖമേന്തിനാർ
സാരസാസന മുഖാമരാളി ധരണീ—
സുരേന്ദ്രവരവേഷമായ്
സൂരവംശകമലം വിടത്തുമരുണാഭ
രാമനരികത്തിലായ്.

1712
സ്തുതിപാഠക, നട, ഭട, ഭൃത്യാദി—
ക്കളെപൊഴുതു പലേതേകീരാമൻ
തൊഴുതു പണിഞ്ഞവർ നേർന്നു നന്മകരം
വഴിയും സന്തോഷത്തൊടു കൂടേ.

1713
വൈദികലൌകിക വിധികളെയെല്ലാം
വിരവൊടു ചെയ്യൊരു ദശരഥ ജനകർ
കവിയും മോദമൊടൊത്തു ലസിച്ചതു
കവിയും പുകഴാനന്നു കുഴങ്ങീ.

1714
ഉപമകരംതോന്നാതങ്ങിനെ തോററള—
വുപമയവക്വെർ താനായ് കരുതീ
ത്തവരുടെബന്ധം കണ്ടു കുളിത്തൊരു
ദേവകരം പൂമഴ പെയ്തു പുകഴ്തീ.

1715
അവരോതീ:—ബ്രഹ്മദേവസൃഷ്ടിയിൽ
വിവാഹമനവധി കണ്ടു കേട്ടു നാം.
എന്നാലേതിലുമിത്ര സമത്വമി—
യന്ന വിവാഹം കാണവതിന്നാം.

1716
സുരരുടെയീസ്തുത്യവാക്കു കേരംക്കേ
യിരുഭാഗത്തും മോദമുയർന്നു
പാദ്യമേകി പരവതാനിവഴിയാ—
യാദശരഥനെയുമാനയിക്കയായ്.

1717
മണ്ഡപത്തിലണിമണ്ഡനങ്ങ,ളൃഷിവര്യർ
കാൺകിലവർതൻ മനോ—
മണ്ഡലങ്ങളെ മയക്കു, മന്നുമിഥിലേശ—
നമ്മുനി വസിഷ്ഠനേ
ഇഷ്ടമായ കുലദൈവമെന്ന നിലയിൽ ഭ—
ജിച്ചു, കുശികാത്മജൻ
പുഷ്ടഭക്തിയൊടു പൂജ്യനായ്യളവുയന്ന
മോദമരുളാവതോ?

1718
വാമദേവ മുഖ്യരാകു മൃഷികളെ—
യാമോദത്തൊടു ജനകമഹീന്ദ്രൻ
പൂജിച്ചു; സകലക്കും മണിമയ—
പീഠം മേകിയാശിസ്സു വരിച്ചു.

1719
പിന്നേദ്ദശരഥ നരപതിയേശ്ശിവ—
നെന്നേ ചിന്തിച്ചാരാധിച്ചൂ
എന്നുടെ ഭാഗ്യമഹിമയിവയെല്ലാ—
മെന്നുചൊന്നു കൂപ്പിയും സ്തുതിച്ചൂ.

1720
ജനകൻ പരിണയ സംഘാംഗങ്ങളെ
യാന്നു പപുംഗവ ദശരഥനേപ്പോൽ
സമുചിതാസനം നൽകിയാദരാൽ
സേവിച്ചതു പുകഴുന്ന,തസാദ്ധ്യം.

1721
ജനകൻ ദാനമാന വിനയാമൃത
വാണികളാൽ പൂജിച്ചാനവരേ.
വിധി, ഹരി, ഹര, ദിക്പാലക, ദിനകര,
വാനവർ മനുപതിമഹിമാഭിജ്ഞർ,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1722

പൊളിയായ് ബ്രാഹ്മണ സുന്ദരവേഷം
പൂണ്ടണഞ്ഞവിടെ വിലസുകയായീ.
വാനവരേവരു മെന്നൊത്തവരേ—
ജ്ജനകൻ പൂജിച്ചു വഴിപോലേ.

1723

സീമയററ പരമോദമുററു തനതോമ്മ
വിട്ടു ജനമൊക്കെയും,
രാമനങ്ങമരരേയറിഞ്ഞനഘ പൂജ
ചെയ്തമനതാരിനാൽ
അമ്മനോജ്ഞമധുരം മനുപ്രവര ശീല—
നിമ്മലത കാൺകയാൽ
തന്മനസ്സിലതിമോദമാന്നു സുമനസ്സ—
മാജ മനിമേഷമായ്.

1724

നിഖില ജനനയന ചകോരനിരയതു
നേരം രഘുവര വദന നിലാവിൽ
കളിച്ചു പുനരതു കുടിച്ചു സുഖമൊടു
കളിച്ചു മദമൊടു പുളച്ചു പാരം.

1725

വസിഷ്ഠനതുപൊഴുതറിഞ്ഞു സമയം,
വിളിച്ചു ജവമൊടു ശതാനന്ദനേ
ഉരച്ചു രാജകുമാരിയെയങ്ങാ—
നയിച്ചിടാൻ, മുനി ഗമിച്ചിതുടനേ.

1726

റാണി പുരോഹിതവാണി കേട്ടക്കയാ—
ലാനന്ദിതയായ് സഖികളൊടൊപ്പം
ബ്രാഹ്മണിമാർ കുലവൃദ്ധകളും ചേ—
ന്നാമാതിരി ശുഭഗീതികൾ പാടീ.

1727

മാനുഷനാരീ വേഷമണിഞ്ഞൊര—
മാനുഷ തരുണീ ചൂഡാമണിമാർ !
അന്തഃപുര നാരികളവരേക്ക—
ണ്ടെന്തോ പാരമിണങ്ങി വിളങ്ങീ.

1728

അവരെയൊക്കെയൊറാണിയിന്ദിരാ—
പാവ്വതിവാണീ സമാന നിലയിൽ
ബഹുമാനിച്ചു സാദര, മവരതി—
മഹിതമോദമൊടുമവിടെ വിളങ്ങീ.

1729

ഉത്തമാഭരണമത്രയാന്ന നൃപപുത്രി—
സീതയെയണക്കയായ്
മത്തകാശിനികൾ മത്തവാരണമൊടൊത്ത—
മഞ്ജുഗമനത്തൊടും
ചിത്തഭ്രു വധുവുമാത്തിയേന്തുമൊളിപേത്തി—
ടുന്നതവരിൽ; തപം
നിത്തിയെത്തു മുഷിസത്തരങ്ങവരുമുത്തി—
നാൽ ചെറുതു പാടിയാൽ.

1730

അനവധിസുന്ദരിമാരുടെ നടുവിൽ
ജാനകി നിസഗ്ഗ സുന്ദരി വിലസീ
വിവിധകാന്തി നികരത്തിനു മദ്ധ്യേ
വിശ്വസുഷമയൊരു നാരിയായപോൽ.

1731

മതിചെറുതഴകോ വല്യതാണതിനാൽ
സീതാസുഷമയമേയ മവണ്ണ്യം
പാവനമാമൊരു കാന്തിവരികയായ്!
പരിണയ സമാജമതു കാണുകയായ്!

1732

നമിച്ചു സീതയെയുള്ളാലെവരും
രാമനെ നോക്കിക്കൃതാത്ഥരായീ
ആ ദശരഥനും പുത്രന്മാക്കും
മോദമിത്രയെന്നാരു പുകഴ്ത്തും?

1733

അമരകൾ മലർമഴയങ്ങിനെ പെയ്തു
മാമുനിമാർ ശുഭമാശിസ്സുകളും
മൃദംഗമിടചേന്നമല ഗീതധ്വരി
മന്ദമൊഴുകി യതിലെവരും മുഴുകീ.

1734

ജനകജയങ്ങിനെ മണ്ഡപമാർന്നു
മുനിപതി ശാന്തിദസൂക്തമുയർന്നു
ഇരുനരപതി കുലരീതികളാക്കുല—
ഗുരുമാർ മുനിമാർ ചെയ്തു തുടങ്ങീ.

1735

പാവ്വതീ ഗജമുഖക്കു ഭക്തിയൊടു ഭൂമി—
ദേവർ വിധി പോലവേ
പൂജചെയ്യുമളവാദരാലവരുവന്ന—
നുഗ്രഹവുമേകിനാർ
മാമുനീന്ദ്രർ മധുപക്കമൊജ്യമിവമാന—
സത്തിൽ നിനവേലവേ
മംഗളം കനക ഭാജനങ്ങളിലണച്ചു
നല്ല പരികമ്മികൾ.

1736

സൂര്യനും സ്വയമണഞ്ഞു തൻെറ കുലരീതി—
യോതിയലിവേന്തവേ
സാദരം സകലമങ്ങുചെയ്തു ജനകാത്മ—
ജക്കുകനകാസനം
നൽകി,യപ്പൊഴുതു രാമനും ജനക രാജ—
നന്ദിനിയു മത്രയും
തുകിടും പ്രണയവീക്ഷണം കവിനിരീക്ഷ—
ണത്തിനറിയാവതോ?

1737

ആഹുതി ചെയ്യുമ്പൊഴുതു ഹുതാശന—
നാഗമിച്ചു സുഖമാന്നു ഗ്രഹിച്ചു,
വിപ്രവേഷമൊടു നാലുവേദവും
വിവാഹവിധികൾ പറഞ്ഞറിയിച്ചു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1738
ജനകറാണി, സീതാമാതാവിൻ
ഗ്ഗുണഗണമെങ്ങിനെ വർണ്ണിക്കേണ്ടൂ?
സുകൃത, മഴക, സുഖമെന്നിവയാൽ വിധി
സുന്ദരിയാമവളേ വിരചിച്ചു.

1739
സമയ മറിഞ്ഞൃഷിമാരുവിളിച്ചു
സാദരമവളേസ്സഖികൾ നയിച്ചു.
സുനയന, ജനകനിടത്തു വിളങ്ങീ
മൈന തുഹിനഗിരി സഹിതയായപോൽ.

1740
സുരഭിലമംഗള സലിലം നിറയും
സുന്ദരമണിമയ കലശമനേകം
സുനയന, യാനന്ദത്തൊടെടുത്താ
മനുകുലവരനുടെ മുമ്പിലണച്ചു.

1741
മംഗളവേദദ്ധ്വനികൾ മുഴക്കീ
മുനിമാ, രമരകൾ പൂക്കളൊഴുക്കീ.
വരനേയാദരമൊടു ദമ്പതിമാർ
നിരീക്ഷിച്ചു കഴലിണ കഴകിച്ചു.

1742
രാമപാദ സരസീരുഹങ്ങൾ കഴകീട—
വേപ്പുളക മാന്നിതാ
ഭൂമിപാല,നുടനംബരത്തിൽ നഗരത്തി—
ലും പടഹ വാദ്യമായ്
ചിത്തജാരി, ഹൃദയത്തിലീപ്പദ സുമത്തെ
ഭക്തിയൊടു ചാത്തു, മീ
യത്തൽതീത്തിടു;മതോത്തു വെങ്കിലുടനിത്ത—
മോമയ യുഗത്തിലും.

1743
ഏതുതൊട്ടു നിജപാപമററു മുനിപത്നി—
യേററു പരധാമ മ—
ഞ്ഞേതുറന്ന മകരന്ദമാന്നു ശുഭ മേന്തി—
ടുന്നു ശിവമസ്തകം?
ഏതിനേസ്സുകൃത സീമയെന്നു പുകഴുന്നു
യോഗിജനമെന്നുമാ
ശ്രീതികഞ്ഞ പദപങ്കജം കഴകി മന്ന—
നോതിജയ മേവനും.

1744
കന്ന്യകാവരർ കരങ്ങൾ ചേത്തുതനതന്വ—
യത്തിനു ഗുരുക്കളെ—
ങ്ങുന്നതദ്ധ്വനിയൊടോതി 'ശാഖ', വിധി
മത്ത്യരതി മോദരായ്. [ദേവ—
റാണിയൊത്തു ജനകൻ വരാഭയതു കണ്ടു—
യന്ന പുളകത്തൊടും
ദാന മേകിനിജ കന്ന്യയേ സ്സകലവേദ—
ലോക വിധിപോലവേ.

1745
സാഗരം മുരഹരന്നു ലക്ഷ്മിയെ, ഹിമാച—
ലം പുരഹരന്നു മായ്
സാദരം സുതയെ,യെന്നപോൽ ജനക നേകി
രാഘവന്നു സീതയേ.
ശ്യാമരാമ തന്നു പാത്തു ദേഹ നിനവററു
ഭൂപതി വിദേഹനും
ഹോമമങ്ങു വിധിപോൽ തുടന്നു വലമായ്ന—
ടന്നുഹവനാഗ്നിയേ.

1746
വന്ദികൾതൻ സ്തുതി വേദദ്ധ്വനിയും
വാദ്യഘോഷ ജയഘോഷവുമുയരേ
ഹഷിതമാ മമൃതാശന വർഗ്ഗം
വഷിക്കുകയായ് കല്പക പുഷ്പം.

1747
ഇരുവരുമഗ്നിയെ വലംവെച്ചിടും
നേരമേവരും സഫലനേത്രരായ്!
വധൂവരന്മാരഴകിനുപമയൊരു—
വിധവു മോതുവാനിവ നെളുതാതായ്!

1748
മനുപതി സീതാ പ്രതിബിംബങ്ങൾ
മണിസ്തംഭനിരയിങ്കൽ വിളങ്ങീ
കാമരതികൾ ബഹുരൂപമൊടനുപമ—
രാമവിവാഹം കാണ്മതുപോലേ.

1749
മദന രതികളതികുതുകവു, മിടയിൽ
മതിസങ്കോചവുമിയലുകമൂലം
തെളിഞ്ഞുതൽക്ഷണ മൊളിഞ്ഞു; ജനകനു
നിറഞ്ഞു മോദം ജനമനസ്സിനും.

1750
മുനികൾ മോദമൊടു സീതാരാമരെ—
യഗ്നി പരിക്രമ ചെയ്യിപ്പിച്ചു.
സമ്മാനങ്ങളു മേകിയെവക്കും
രാമൻ, കറി സീതക്കണിയിച്ചു.

1751
ശ്യാമള രാമഭുജം ഭുജഗസമം
ശ്രീമയ സീതാ വദന ചന്ദ്രനിൽ
അമൃതാസക്ത മണഞ്ഞപോലെ കു—
ങ്കുമമണിയിക്കും നേരം മിന്നീ.

1752
രാമസീതകൾ വരാസനത്തിലരുളുന്ന—
താദശരഥൻ മഹാ—
രാജനോത്തു, നിജപുണ്യമാം തരു തരുന്ന
നല്ലഫലമെന്നു താൻ
ലോകമാകെയഭിരാമമായ രഘുരാമ—
വേളിയുടെ കൌതുകം
പൂകി, യുത്തമമിതുത്സവം രസനപാവ—
മെങ്ങിനെ പുകഴ്ത്തീടും?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1753

ആ വസിഷ്ഠനുടെയാജ്ഞയാൻു കശ കേതു
വിൻ തനയമാണ്ഡവീ
പാവനാംഗിയെ വിളിച്ചു ഭൂപനവം ശീല-
രൂപഗുണ സിന്ധുവാം.
ആ വിവാഹവരമണ്ഡപത്തിൽ ബഹുമണ്ഡ-
നങ്ങളണിയിച്ചുടൻ
ഭാവിതാകൃതി കുമാരനാം ഭരതനേകി-
വേളിയവളേ നൃപൻ.

1754

ജാനകീ ഭഗിനിയൂമ്മിളാഖ്യയെഴമാന-
താംഗിയെ നൃപൻ മുദാ
ജാനകീശ സഹജാത ലക്ഷ്മണ കുമാര-
നേകി, യളി വേണിയാം
കാന്തമൂത്തി, ഗുണശീലവാർദ്ധി, ബഹു
യായശ്രുത കീത്തിയേ- [കീത്തി-
സ്സുന്ദരാംഗ നരികൃന്തനാഖ്യ നതിസാന്ദ്ര-
ഹഷ്മൊട്ട നൽകിനാൻ.

1755

ലോകരൊക്കെയവർ കാന്തി പാത്തുപകരം
പൂക്കളമൃതാശരും. [പെയ്തു
പാകിനാരവർ പരസ്പരപ്രണയ മന്ത-
രംഗഭുവി ബന്ധുരം
മണ്ഡപത്തിലവർ നാൽവർ ജീവനുടെ
നാലവസ്ഥകളുമെന്നപോൽ
മിന്നി, നാലുവരരൊന്നുപോലെയവ നാലി-
നുള്ളൊരധിനാഥർപോൽ.

1756

അവധനരേശൻ വധൂസഹിതരാം
നാൽവരേയും കണ്ടാനന്ദിച്ചു
നാലുക്രിയകളോടൊത്തു വിളങ്ങും
നാലുഫലങ്ങളെയാന്നുപോലേ.

1757

തുരുതുരെ വരദക്ഷിണയായ് നൽകിയ
വരമണിഗണമെണ്ണുന്നവനുണ്ടോ?
മണ്ഡപമതിനുടെ പരിസരദേശവു-
മെങ്ങുമസംഖ്യം രത്നരാശിതാൻ.

1758

പലനിറമിയലും പട്ടുകളും ബഹു-
മൂല്യമായ കാമധേനു നിരയും
എണ്ണല്പനവധി ഗജവാജികളും
മന്നവനേകീ രഥപദാതിയും.

1759

കാണുകയല്ലാതവയുടെ ഗുണഗണ-
മണുവും വണ്ണിച്ചീടാൻ മേലാ
ദിക്പാലകരിലുമൽഭുതമേറും
ദക്ഷിണയെല്ലാം നൃപൻ ഗ്രഹിച്ചു.

1760

ആ വരദക്ഷിണ മുഴവനുമരചൻ
പാവങ്ങൾക്കായലിവൊടുമേകീ
അതുപൊഴുതതി വിനയത്തൊടു ജനകനു-
മോതിയീവിധം മധുരാക്ഷരമായ്:—

1761

ദാനമാജനകനാദരേണ സകലക്ക-
മേകി വിനയത്തൊട-
ഞ്ജാനമിച്ചു മുനിവൃന്ദവന്ദനകളാച-
രിച്ചു തൊഴുതീവിധം
ഓതിനാ, നമലഭാവമേ സുജനമാഗ്ര-
ഹിപ്പതൊരു കുമ്പിൾനീ-
രേതുമങ്ങുപരി തൃപ്തിയബ്ധിയുടെ മാന-
സത്തിലുളവാകുമോ?

1762

പിന്നെയും ജനകനോതിനാനനുജരൊത്തു
കൂപ്പിയവധേശനോ-
ടുന്നതാദരമിയന്നു ഭക്തി ബഹുമാന
സുന്ദര വചസ്സിദം:—
മന്നവേന്ദ്ര! ഭവദീയബന്ധമിതിനാലെ
ഞങ്ങളമിതാഭരാ-
യെന്നെയും മിഥിലതന്നെയും കരുതുകിന്നി-
യങ്ങയുടെ ഭൃത്യരായ്.

1763

പെൺകിടാങ്ങളിവർ നാൽവരേപ്പരിജനങ്ങ-
ളെന്നു കരുതേണ മ-
ങ്ങെൻകലങ്ങയെ വരുത്തിയുള്ള വല്യതായ
ധൃഷ്ടത പൊറുക്കണേ!
എന്നുതന്നരികിൽവന്നു താണരുളിടുന്ന
മന്നനൊടു കോസലം
തന്നധീശനലിവാൻു; ചൊന്നവിനയാർദ്ര-
വാണിയത വണ്ണ്യമാം.

1764

മന്ദ്രസുന്ദര മൃദംഗനാദമിടചേൻു-
യന്നു ജയഘോഷവും
സാന്ദ്രവേദജപ ഘോഷവും 'കസുമമഞ്ജ-
രീ' മഹിതവഷ്വും
പൊങ്ങിയെങ്ങു, മിരുഭൂപരങ്ങു നിലയത്തി-
നുള്ളിലെഴനള്ളിനാർ
മംഗളാകൃതികളാം വധുക്കൾ കലദേവ-
തക്കനതി ചെയ്യയായ്.

1765

വീണ്ടുംവീണ്ടും രാമനെ നോക്കി
കണ്ടുപരുങ്ങീ സീതയെങ്കിലും
മനമതിലമിതം പ്രേമമാൻു, ന-
ന്മിഴികൾ മീനസമമിളകി വിളങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1766
രാമശരീരം സ്വഭാവരമ്യം
കാമകോടി സമ മമലം ശ്യാമം,
ലാക്ഷാരഞ്ജിത പാദകഞ്ജവും
ലസിച്ചു മുനിമതി ഭൃംഗശരണ്യം.

1767
പീതാംബരപരിധാനം മിന്നലൊ-
ടെതിരിട്ടമിളയസൂര്യനൊട്ടമൊളിയാൽ
കനകകിങ്കിണികളരയിലുമതി ശുഭ-
കങ്കണങ്ങൾ കൈകളിലും വിലസീ.

1768
വെളുവെളെ വിലസീയുപവീതം, കൈ-
വിരലണിമോതിരമതി മനോഹരം
വിശാലമാറിട മതിലഴകിയലും
വിവാഹമാല്യവുമങ്ങിനെ മിന്നീ.

1769
കസവണിഷാലും, കമലനയനവും
കണ്ണവിഭൂഷണ കുണ്ഡലയുഗവും
വിളങ്ങിയങ്ങിനെ യനഘവദനമോ
വാരഴകിന്നൊരു ഖജാനതന്നേ.

1770
മഞ്ജിമവഴിയും പുരികക്കൊടിയും
മോഹനതാലയമാകിയ കുറിയും
മതികവരുന്നൊരു നാസാമണിയും
മാണ്പൊട്ട പുകഴാനേവന്നറിയും?

1771
കമ്രരത്നതതി കോർത്തു തീർത്ത മുകുടത്തൊ-
ടൊത്തൊരണി പിഞ്ഛരമും-
കാമ്പിനേകുമലമിമ്പമാക്ക, മലർമാരി-
ധാരമുറിയാതെയായ്.
ദേവസുന്ദരികളാവരന്നു വരവസ്ത്ര-
ഭൂഷകൾ കൊട്ടത്തുടൻ
ഭാവുകാർത്തികളഴിഞ്ഞു സൂതർ നൃപകീർത്തി-
യങ്ങിനെ പുകഴ്ത്തിനാർ.

1772
ആ വധൂവരരെയാനയിച്ചു കുലദേവ-
താലയ മലിഞ്ഞൊരാ-
പ്പവ്വതേന്ദ്രസുത രാമ ചന്ദ്രവരനും കൊ-
ടുത്തു വിധിപോലെ പാൽ
വാണിയാ ജനകജക്കുമേകിയതു നേര-
മങ്ങരമനക്കകം
കാണികൾക്കു കുതുകം കവിഞ്ഞു കരകണ്ടി-
ടാത്ത കടലായിപോൽ.

1773
കങ്കണങ്ങളിലൊളിഞ്ഞു മിന്നി രഘു നന്ദ-
നാകൃതി, ലതാസമം
തൻകരങ്ങളിളകാതെ നിർത്തിയതു കാണ്മ-
തിന്നു നിജ നേത്രവും
കോസലേന്ദ്ര വധുവിൻെറ യാമധുരമാം വി-
ലാസരസഹാസ,മാ-
രാസഖീ ജന മൊഴിഞ്ഞറിഞ്ഞ,തതു നേര-
മാ പ്രണയഭാവവും?

1774
നാലു ദമ്പതികൾ ചേലിയന്നു ചിരകാല-
മിങ്ങു മരുവീടുകെ-
ന്നാജനങ്ങൾ മനതാരിൽ നേർന്നു, നല മാന്നു-
യന്നു ജയ നാദവും.
ദേവകിന്നര സമാജവും മുനിജനങ്ങ-
ളും മനുകുലേന്ദ്രനിൽ
പൂവുപെയ്തു പദപൂജ ചെയ്തു നിജമായ
ലോകമെഴുനള്ളിനാർ.

1775
നവോഢമാരൊടു കൂടിയനന്തര-
മവർ നാൽവരു മച്ഛന്നരികാർന്നു
പെരുകുമഴകു ശുഭമോദവു മന്തഃ
പുരമതിലപ്പൊഴു തേററ മുയർന്നു.

1776
ജനകൻ വിഭവശതങ്ങളൊരുക്കി
ജവമൊടെവരെയും ക്ഷണിച്ചു മോദാൽ.
പരവതാനി വിരിയിങ്കലൂടെ നിജ-
പുത്രസഹിതമെഴുനള്ളി ദശരഥൻ.

1777
സമുചിത പീഠങ്ങളിലേവരെയും
സാദരമിരുത്തി മിഥിലാധീശൻ
അവധാധീശ പദാബ്ജം കഴുകി-
ച്ചവികല വിനയ മപാരമിയന്നു.

1778
അനന്തരം ഹരമനസി വിലസുമാ
മനോജ്ഞ രാമപദം കഴുകിച്ചു
പിന്നെയതേപോൽ തനതു കൈകളാൽ
മൂന്നു സഹോദര ചരണങ്ങളെയും.

1779
ഇരുത്തിയുടനടി പാചകരേയും
വരുത്തി മന്നൻ പൊന്നിലകളെയും
നിരത്തി, വെള്ളം കൊണ്ടു വൃത്തിയും
വരുത്തി, യാജ്യം കൊണ്ടു ശുദ്ധിയും

1780
ചതുര വിനീതന്മാരാം പാചക-
രതിയാം ശുചിയും രുചിയും കലരും
പരിപ്പു കറിയും ചോറും, നവമാം
പശുവിൻ നെയ്യും വിളമ്പിനിന്നു.

1781
പഞ്ചപ്രാണാഹുതിയൊടു മേവരു-
മഞ്ചാതങ്ങിനെ ഭുക്തി തുടർന്നു
വെടികൾ പറഞ്ഞും കൊണ്ടവരെല്ലാം
വിവിധ ഭാവരസമുള്ളിലുറന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1782
പല പാചകർ പല കറികരം വിളമ്പീ
പേരു പറയുവാനെളുതല്ലെവനം
ചതുർവ്വിധ വിഭവ മോരോ വിധവും
ശതശത രീതിയവർണ്ണ്യം താനാം.

1783
ആറു രസങ്ങളിലറുപതറുന്നൂ—
റാറായിരമല്ലേറേക്കറികരം!
ഭുജിക്കവേ പലരേയും നാരികരം
രംജിപ്പിച്ചു ചാട്ടുക്തികളാൽ

1784
തമാശയപ്പൊഴുതത്ര പിടിച്ചു
സമാജമാനൃപനൊത്തു ചിരിച്ചു
ആ രീതിയിൽ ഭോജനം കഴിഞ്ഞ—
ങ്ങാചമന ജലവുമേകീ ജനകൻ.

1785
ജനകൻ പിന്നേത്താംബൂലാദികരം
തനതു കൈകളാൽ സാദരമേകീ
നൃപകലമണി ദശരഥൻ തെളിഞ്ഞതു
നേരമരമനക്കുള്ളിൽ പൂകീ.

1786
നിത്യമംഗളം താവും ജനക പു—
രത്തിലിരവു പകൽ വിനനാഴികയായ്
അതിനേരത്തെയുണർന്നു ദശരഥ—
നതു നേരം പുകരം യാചകർ പാടീ.

1787
സുതരെ നാൽവരെയുമഴകൊടു വധുവൊടു
സമേതരായ് കണ്ടമിത മോദനായ്
ആദിമസന്ധ്യാവന്ദനാദി ചെ—
യ്താദശരഥനാർന്നു ഗുരുസവിധം.

1788
പ്രണതനായ് കരം കൂപ്പിയമൃതമയ—
വാണിയീവിധം നൃപനറിയിച്ചു :—
മുനിവര! കേരംക്കക ഭവാൻെറ കൃപയാ—
ലിന്നെൻ കൊതി മുഴവൻ നിറവേറീ.

1789
ഇനിയന്തണരേ ക്ഷണിച്ചലംകൃത—
ധേനുക്കളെ ദാനം ചെയ്യിക്കു!
ഈമൊഴികേട്ടാഗുരു തെളിഞ്ഞുടനെ
മാമുനിമാക്ക ക്ഷണങ്ങളയച്ചു .

1790
വാമദേവ, ജാബാലിപ്രഭൃതികരം
വാല്മീകിയുമാ നാരദമുനിയും
അല്ലാക്കൌശികനും തൊട്ടനവധി
നല്ലമുനീശ്വരർ തുരുതുരെ വരവായ്.

1791
ദണ്ഡനമസ്തുതി ചെയ്യൃഷിമാരേ—
ദ്ദശരഥനാസനമേകിയിരുത്തീ
നാന്നൂറായിര, മമരധേനുവൊടു
സന്നിഭഗോക്കളെയങ്ങു വരുത്തീ.

1792
വസ്ത്രവിഭൂഷകളണിയിച്ചവയേ
വസുധാപതി ഭൂസുരക്കു നൽകീ
ഇന്നുജീവിതത്തിൻെറ ഫലം കൈ—
വന്നുവെന്നു ബഹു വിനയമൊടോതീ.

1793
ആശീർവ്വാദം വാങ്ങിത്തെളിവൊടു
ദശരഥനരപതി യാചകനിരയേ
വിളിച്ചു വേണ്ടതറിഞ്ഞു കനകമണി
വസ്ത്രാദികളേ നൽകീ നിറയേ.

1794
എല്ലാവരുമവർ ദശരഥനു ജയം
ചൊല്ലിനടന്നു മോദമിയന്നു
ശരിക്കു രാമവിവാഹോത്സവമിതു
ശേഷനുമാകാ വർണ്ണിച്ചീടാൻ.

1795
പലകുറി വിശ്വാമിത്ര പദാബ്ജം
പണിഞ്ഞു നരപതി പറഞ്ഞിതേവം :—
മുനിവര! സുഖമിവമുഴവനുമങ്ങേ—
ക്കനിവുമൂലമിഹ കൈവന്നിതു മേ.

1796
ദശരഥഭൂപതി, ജനകശീലഗുണ—
മൈശ്വര്യവുമതിമാത്രം വാഴ്ത്തീ
അനുദിനമുഷസ്സിൽ വിടചോദിക്കും
മനുപതിയേ മിഥിലേശനടക്കീ.

1797
നിത്യവുമാദര മേറിവന്നിതാ—
തിത്ഥ്യവും നവംനവമായ്മാറീ
നരപതിയവിടം വിടുന്നതോക്കും
തോറുമതിഷ്ടപ്പെട്ടീലാക്കും.

1798
സ്നേഹബദ്ധമായ് പരിണയസംഘം
ബഹുനാളവിടെ രമിച്ചു സസുഖം
അപ്പോരം കൌശിക ശതാനന്ദരാ
ഭൂപതി ജനകനൊടീവിധമോതീ:—

1799
വാത്സല്യത്താലവരെ വിടായ്കിൽ
വിരവൊടു ദശരഥനു വിടനൽകൂ!
മിഥിലാധീശൻ സമ്മതിച്ചു നിജ—
മന്ത്രിവര്യരേ വിളിച്ചിതുടനേ.

1800
അവധനരേശൻ തിരിച്ചുപോകും—
വിവരമരമനയ്ക്കകമറിയിക്കൂ!
ഇതുകേട്ടൊരു മന്ത്രികളന്തണരും
മതിയിൽ പ്രേമവികലരായ്തീർന്നു.

1801
പരിണയസംഘം പോവതറിഞ്ഞാ
പ്പുരവാസികളുലമാടലിയന്നു
സാന്ധ്യസമയ സരസീരുഹസമമവർ
സങ്കുചിതാശയ ഭാവമിയന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1802
പലഹാരങ്ങളനേകം സുമധുര—
ഫലനിര പലപല ജാതിയുമേകീ
അവയുടെ ഗുണഗണമൊരുവനുമോതാ—
നാവുകയില്ലവയനുഭവയോഗ്യം.

1803
അനവധി കാളപ്പുറത്തു നൃപവര—
നമൂല്യശയ്യകളും പോലും നൽകീ
അടിമുതൽ മുടിവരെയണിഞ്ഞ കുതിര—
പ്പടയനേക മൊരുലക്ഷം തേരും.

1804
മത്തസിന്ധുരം പതിനായിരമതു—
പാർത്തു ദിശാകുഞ്ജരനിര ഞെട്ടീ
വണ്ടികളും നിറയേ സ്വർണ്ണ,രത്ന, മണി—
മണ്ഡലവും ധേനുനിരയുമേകീ.

1805
ഈമാതിരി മിഥിലേന്ദ്രൻ വീണ്ടും
സീമയററു വരദക്ഷിണ നൽകീ
ലോകപാല സമ്പത്തുകളിവയൊടു
ലേശംപോലും സമദശപൂകാ.

1306
സർവ്വമൊരുക്കി നൃപാലകനവരേ—
യവധപുരിക്കു പുറപ്പെടുവിച്ചു
കേട്ടു നാരിമാർ കുറഞ്ഞ നീരിൽ
പ്പെട്ട മീനദശയാന്നു വലഞ്ഞു.

1807
വീണ്ടും വീണ്ടും സീതയേ മടിയിൽ
വെച്ചനുഗ്രഹിച്ചുപദേശിച്ചു :—
പതിയേസ്സേവിച്ചെന്നും മംഗള
വതിയായ് വാഴുക നീണാൾ മകളേ !

1808
ശ്വശ്രൂ ശ്വശുര ഗുരുക്കന്മാരേ—
ശ്ശുശ്രൂഷിക്കുക വരകല്പന പോൽ
നാരീധർമ്മം തോഴികളും ബഹു
സാരമായലിവൊടുപദേശിച്ചു .

1809
ആദരമൊടു പുത്രിമാരെയാശീ
ർവ്വദിച്ചു റാണികളാശ്ലേഷിച്ചു
വിരിഞ്ചനെന്തിനു നാരീജാതിയെ
വിരചിച്ചെന്നവർ മതിവിലപിച്ചു .

1810
അന്നേരം ഭാനുവംശവരനും
തന്നുടെയനുജന്മാരൊടു കൂടേ
തെളിഞ്ഞു വിടവാങ്ങീടുവതിന്നാ—
യണഞ്ഞു ജനകൻ തന്നരമനയിൽ.

1811
വീണ്ടും സുന്ദരരവരേക്കാണ്മാൻ
മണ്ടിയണഞ്ഞു നാഗരികന്മാർ
വിടനൽകീടാൻ വിദേഹനീ ധൃതി—
കാട്ടുവതെന്തെന്നൊരുവനുരച്ചു :—

1812
പ്രിയരാം രാജകുമാരന്മാരേ
നയനം നിറയേക്കാൺക മനുജരേ!
ഏതൊരു സുകൃതം കൊണ്ടു വിധാതാ—
വതിഥികളിവരേ നമുക്കു നൽകീ?

1813
മരിപ്പവന്നമൃതാസാരം പോൽ
വിശപ്പവന്നമര മരം പോലെ
നരകജീവനാപ്പരമപദം പോൽ
നമുക്കു നൃപസുത ദർശനമുണ്ടായ്.

1814
രാമസുഷമയേയനശ്വരതവും
സ്വമനസ്സിനെയൊരു വരപന്നഗവും
ആക്കുക നമ്മളെന്നു പറയുമ്പൊഴ—
തക്കുമാരരരമനയും പൂകീ.

1815
അന്തഃ പുരമതു മുഴവനുമവരുടെ
സൌന്ദര്യക്കടലലകളിൽ മുഴകീ
ശ്വശ്രൂവൃന്ദമാർത്തിചെയ്തു സന്തോ—
ഷാശ്രു വാർത്തു സമ്മാനവു മേകീ.

1816
രാമസുഷമ കണ്ടതിപ്രേമമൊടു
രമണീയം തൽപദം നമിച്ചു
പ്രീതിവിശേഷം മുഴുത്തു മതിയതി—
ലേത്തും നാണവു മറിയാതായീ

1817
സാനുജരാമനെയവരഭ്യംഗ—
സ്നാനഭോജനാദികളും ചെയ്യിച്ചു
പിന്നീടവസര മറിഞ്ഞു രാമൻ
ചൊന്നു സ്നേഹാദര മൊഴിയേവം:—

1818
അവധമണയുവാൻ കൊതിക്കു മരചൻ
ജവമൊടു ഞങ്ങളെ വിടവാങ്ങീടാൻ
അയച്ചു, കല്പന തരികിനി ജനനീ!
മായാസ്സീ ബാലകരിൽ സ്നേഹം.

1819
ഈമൊഴികേട്ടാ ശ്വശ്രൂമാരലം
പ്രേമമിയന്നു ഗദ്ഗദമാർന്നു
കുമാരികളെയാശ്ലേഷിച്ചവരുടെ
കണവന്മാർക്കർപ്പിച്ചുരചെയ്തു:—

1820
സീതയെന്റെ തറവാട്ടുകാർക്കു, നരനാഥ—
നും, നഗരവാസിയാ—
മേതൊരാൾക്കു മകതാരിനെത്രപരിതോഷ—
ദാത്രിയിതു നിങ്ങളും
അസ്സലായ് മനസി ചിന്തചെയ്തു
നാഥ! കരുതേണമേ [‘തുളസി’ക്കു—
സൽസ്വഭാവ മനുരാഗമൊക്കെയറിവാനു
ദാസിനിലയെങ്കിലും!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1821
പ്രേമസുലഭനങ്ങറിവിൻ നിധിയാം
പൂർണ്ണകാമനാം ഭക്തപ്രിയനാം
മാത്രമല്ല കററങ്ങറം പൊറുത്തിട്ട—
മുത്തമ നലിവിനൊരലകടൽ താനാം.

1822
റാണിയിങ്ങിനെ പണിഞ്ഞു മൂകയായ്
വാണി താണപോൽ പ്രേമസരസ്സിൽ
ആനില കണ്ടാ ശ്വശ്രുവെ രാമനു—
മനേകരീതിയിൽ ബഹുമാനിച്ചു.

1823
തൊഴുതു യാത്ര ചോദിച്ചാരാമൻ
കഴലിണ പലകുറി പണിഞ്ഞു നിന്നു.
അനുജരുമൊത്താശിസ്സും വാങ്ങീ—
ട്ടവിടം വിട്ടു നടന്നു തുടങ്ങീ.

1824
കൊണ്ടൽവർണ്ണനാം രാമനെയുള്ളിൽ
കണ്ടു റാണിമാർ സ്നേഹവിവശരായ്.
പിന്നെധൈര്യമിയന്നു പലേകുറി
തന്നുടെ സുതകളെ യാശ്ലേഷിച്ചു.

1825
അയച്ചു മുടനേ വിളിച്ചു മവരേ
ക്കുറിച്ചു മതിയിൽ പ്രീതി തഴച്ചു
കട്ടിയിൽ നിന്നു പശുവിനേയെന്നതു
മട്ടിൽ സഖിമാരവരെ വിടുത്തീ.

1826
അന്തഃപുര നരനാരികറം മുഴവനു—
മന്തഹീനമാം വിവശതയാർന്നു.
വിദേഹ നഗരം കരുണവിരഹ മിവ
വിശ്രമിച്ചിട്ടും കടിലായ് തീർന്നു.

1827
ജാനകിയലിവൊട്ട പോററിവളത്തിയ
ശാരിക മൈനയു മിങ്ങിനെ യോതീ:—
'സീതേ! നീയെവിടേ'ക്കെന്നീമൊഴി
യേതു മനസ്സിനു പെരുതഴലേകാ?

1828
പറവകറം തൻ നിലയീവിധ മെങ്കിൽ
പറവതേതുമാതിരി നരദുഃഖം?
അനുജ സഹിതനായ് ജനകനതുപൊഴുതി—
ലണഞ്ഞു വാത്സല്യാശ്രു നിറഞ്ഞു.

1829
പരമ വിരക്തൻ ജനകനും സുതാ—
വിരഹ മല്ലൽ വല്ലാസ്സുയുമേകീ.
ജ്ഞാന വിരക്തികളകന്നു കനിവൊട്ട
തനതു ജാനകിയെയങ്ങിനെ തഴുകീ.

1830
സചിവേന്ദ്രന്മാർ നന്മ പറഞ്ഞു,
സമയമറിഞ്ഞു, മാലുകുറഞ്ഞു.
തനയമാരെയോമനിച്ചു, ജനകനു—
മനവധി നൽ പല്ലക്കുവരുത്തീ.

1831
പ്രേമവിവശരായെല്ലാവരുമാ—
ഭൂമിപൻ ശുഭമുഹൂർത്തമറിഞ്ഞു
ഗണപതിയെ നിനച്ചുക്കുമാരികളെ—
യണിഞ്ഞ പല്ലക്കുകളിലുമേററീ.

1832
കുലധർമ്മാദികളാമുപദേശം
പലതുമോതി മിഥിലേന്ദ്രനവർക്കായ്
ജാനകിക്കു വിശ്വാസ പാത്രമാ—
മനവധി ദാസീ ദാസരെയേകീ.

1833
ജാനകിയെഴുനള്ളീട്ടും നേരം
ജനക നഗരവാസികളാകുലരായ്
മംഗളമാമതു സമയത്തരചൻ
മന്ത്രിയന്തണരു മനുഗമിക്കയായ്.

1834
പട്ടംകെട്ടിയൊരാന, കുതിര, തേ—
രൊട്ടല്ലനവധിയണിഞ്ഞൊരുങ്ങീ
അതുനേരം ബ്രാഹ്മണർക്കു ദാനം
ചെയ്യുതവരുമതിമോദാൽ വാങ്ങീ.

1835
അവരുടെയടിമലർ തൻ പൊടി ചൂടീ
യവിരളമാശീർവ്വാദവു മരചൻ
ഗണപതിയേയും മനസ്സിലോർത്ത തി
ഗ്ഗുണനിമിത്തമൊട്ട പുറപ്പെടുകയായ്.

1836
കുസുമനികരമമരന്മാർ പെയ്തു
കളഗാനം സുര നാരികറം ചെയ്തു.
അവധഭൂപനും വാദ്യഘോഷമൊട്ട—
മവധപുരിക്കെഴുനള്ളീ സുഖമായ്.

1837
സവിനയമരചൻ മാന്ന്യൻമാരേ
സ്സന്തോഷിപ്പിച്ചാദര പൂർവ്വം
വരുത്തിയാചകനികരത്തിന്നായ്
വസ്ത്രവാജി ഗജ മനവധി നൽകീ.

1838
പല പടിയവർ നൃപകീർത്തി പുകഴ്ത്തീ
ശ്രീലരാമനെ നിനച്ചു മടങ്ങീ.
ദശരഥനനവധി യോതിട്ടമളവില്ല—
മാശിച്ചില്ലാ നൃപൻ മടങ്ങാൻ.

1839
ദശരഥനിനിയും മധുമൊഴി തൂകീ:—
ദൂരമേറിയിനി പോകനരപതേ!
ഇറങ്ങി വീണ്ടും തേരിൽ നിന്നു ക—
ണ്ണുറന്നു ദശരഥ നേറീ പ്രേമം.

1840
ജനകനതു പൊഴുതു കൂപ്പി സ്നേഹം
തന്നിൽ മുഴുകിയമൃതൊലിമൊഴി തൂകീ:—
രാജരാജനങ്ങെന്നിലിയററിയ
പൂജനീയമാം മഹിമയമേയം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1841
കോസലേന്ദ്രനാമിഥിലാപതി ഗുണ–
മാസകലം മാനിച്ചു പുകഴ്ത്തീ.
പ്രേമമുറന്നു വളന്നിരു പേക്കും
സീമതകന്നു കവിഞ്ഞു മനസ്സിൽ.

1842
മുനിമാർ തിരുവടി പണിഞ്ഞു ജനകൻ
പുനരപി നലമൊടനുഗ്രഹമാർന്നു
അമലശീലഗുണനിലയന്മാരാം
ജാമാതാക്കളെയണഞ്ഞു വീണ്ടും

1843
കരമലർ കൂപ്പി പ്രേമജാതമാ–
മരുമയെഴും മൊഴിയിങ്ങിനെയോതീ:–
താങ്കളെയെങ്ങിനെ പുകഴും രാഘവ!
ശങ്കരമാനസ രാജഹംസമേ!

1844
മുനിജനമാരേത്തേടി മോഹമദ–
മൊക്കെ വെടിഞ്ഞും സാധന ചെയ്വൂ?
ആരുവാനുലകിനകവും പുറവും
നിറഞ്ഞുമിന്നും ചിദ്ഘന രൂപൻ?

1845
ഏവനെ മനവും വാണിയുമറിയാ?
ഭാവനയാലൂഹിപ്പാൻ തിരിയാ?
'നേതി'യെന്നു മറയോതും, കുറയാ–
തേതുപോതു മേകരസവുമുറയും?

1846
അങ്ങിനെ സകലസുഖാകരനായിട്ട–
മങ്ങെൻ മുന്നിലണഞ്ഞു വിളങ്ങീ.
ഈശ്വരനനുകൂലിച്ചാലുലകിതിൽ
നിശ്ചയമെല്ലാം ലാഭമെവന്നും.

1847
തന്നുടെ ജനമായ് കരുതി ഭവാ,നീ–
യെന്നിലമേയം മഹിമവളത്തീ
ശേഷവാണിമാർ പത്തു സഹസ്രം
വഷമിരുന്നു തുടന്നു പറകിലും,

1848
രാമ! ഭവൽഗുണ മംഗളകഥയും
മാമക സൌഭാഗ്യവുമിഹതീരാ!
ചെറുതാം പ്രേമം കൊണ്ടു തെളിയു മ–
ങ്ങുരചെയ്വതു ഞാനീ ബലത്തിനാൽ.

1849
മറവിയിലും മമ മാനസമങ്ങേ–
ച്ചരണം തടവണമിതിനലിയേണം.
പ്രേമമയം ജനകൻ മൊഴി കേട്ടാ–
രാമൻ പൂണ്ണ് കാമനായ് മിന്നീ.

1850
കൌശിക ദശരഥ വസിഷ്ഠരേപ്പോൽ
കരുതി വിദേഹനെ ബഹുമാനിച്ചു.
പിന്നേജ്ജനകൻ പ്രേമമാന്നു, ഭര–
തന്നു മനുഗ്രഹമങ്ങിനെ നൽകീ.

1851
അനന്തരം ലക്ഷ്മണ ശത്രുഘ്നരി–
ലനന്തമാമാശിസ്സുകളേകീ
പ്രേമവശഗരവർ പരസ്പരം പല–
പ്രാവശ്യവുമഭിവാദ്യം ചെയ്തു.

1852
ജനകനെയനവധി പുകഴ്ത്തി രാമനു–
മനുജരൊടൊത്തു തുനിഞ്ഞു പോകാൻ.
കൌശിക ചരണ സരോജ പരാഗം
തൻ ശിരസ്സിൽ മിഥിലേശൻ ചൂടീ.

1853
ചൊന്നാൻ:— മുനിവര! താവകദശ്ന
മാന്നാലെന്തീ യുലകിലലഭ്യം?
ദിക്പാലകരും കൊതിച്ചിട്ടും സുഖ–
മിപ്പൊഴെനിക്കു ലഭിച്ചു മാമുനേ!

1854
ഭവൽക്കടാക്ഷമിയന്നോൻ പിറകേ
സവ്വസിദ്ധികളുമനുഗമിച്ചിടും.
അങ്ങിനെ വീണ്ടും നമിച്ചു ജനകൻ
വാങ്ങീ, വിട,യവർ നടകൊള്ളുകയായ്.

1855
പടഹമടിച്ചാപ്പരിണയ സംഘം
നടകൊള്ളുമ്പോഴ് സ്ത്രീ പുരുഷന്മാർ
അടുത്തു രാമനെ നോക്കി നേത്രഫല
മെടുത്തു വല്യതാം സുഖനിലയാർന്നു.

1856
അഴകെഴമിടമവർ തങ്ങിത്തന്നുടെ
വഴിയിൽ വരുന്നോക്തി സുഖമേകീ
നല്ലദിനത്തിലയോദ്ധ്യാ നഗരീ–
നികടത്തിങ്കൽ ചെന്നവർ പൂകീ.

1857
ശംഖനാദവും 'ശഹനായി'കൾ തൻ
ശാന്തഗഭീര ദ്ധ്വനികളുമപ്പോൾ
മുഴങ്ങി ഭേരീ പടഹ നിനാദവു–
മുടനടി ഗാനലഹരിയലതല്ലീ.

1858
പരിണയ സംഘം വരുന്നതറിവാ–
ന്നരിയ മോദ പുളകാഞ്ചിതരായീ
നാഗരികന്മാർ, നഗരവീഥികളെ
യപാര സുഷമയൊടലംകരിച്ചു.

1859
തോരണ, കേതു, പതാക, വിതാനവു
മേറിട്ട മഴകൊട്ടമലംകരിച്ചു.
ചേടിവരച്ചു, പൂക്കൾ നിറച്ചു,
നടവഴി മുഴവനു മത്തർ തളിച്ചു.

1860
ഫലഭരിതങ്ങൾ കമുങ്ങുകൾ, വാഴ, ര–
സാല, തമാല കദംബതരുക്കൾ
നാലുപാട്ടുമുണ്ടവയ്ക്കു മണിമയ–
മാലവാല മതിചിത്രമനോജ്ഞം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1861
നിലയം തോറും മംഗള കലശം
നലമൊടലംകാരത്തൊടു വിലസീ.
ശ്രീരഘുനാഥ പുരത്തിന്നഴകാ–
വിരിഞ്ചനം കണ്ടകമലരലസീ.

1862
അരമനതന്നുടെ യഴക കാൺകിലാ–
മാരനുമകതളിർ വാടിവശാവും.
സിദ്ധിസമൃദ്ധികൾ മംഗളശകുനം
സൌഖ്യവുമസീമ വൈഭവനിലയും,

1863
ആനന്ദത്തൊടു സുന്ദരമാം തന്ന–
വാന്നയോദ്ധ്യയതിൽ മുഴവൻ മിന്നീ.
സീതാരാമന്മാരേക്കാണാൻ
മതിയിൽ കൊതികലരാത്തവരുണ്ടോ?

1864
രതിയെയു മഴകാൽ വെന്ന സുമംഗലി
മതിമുഖിമാരതി സുഖമായ് പാടീ
'ആർത്തി'യുമനവധി മംഗളവസ്തുവു–
മേന്തുമളവിലവർ വാണികൾ തന്നേ.

1865
ആനന്ദത്താൽ കളകളമുണ്ടാ–
യനുപമ മരമന മുഴവനുമപ്പോൾ
കൌസല്യാദികളാകിയ ജനനികൾ
വാത്സല്യത്താലൊക്കെ മറന്നു.

1866
പുരഹര ഗണപതിപൂജചെയ്തു ഭൂ–
സുരക്കു വളരേ ദാനവുമേകീ
പരമദരിദ്രനു നാലുഫലം കൈ–
പ്പററിയപോലവർ മോദമിയന്നു.

1867
സുഖസന്തോഷ വിവശരായ്ജനനികൾ
സകലക്കും പദമിളകാതായീ
വേളികഴിഞ്ഞണയും രഘുരാമന
വേഗ'മാർത്തി'യുഴിയാനായ് വെമ്പീ.

1868
സുമഹിത നിരവധി വാദ്യഘോഷമൊടു
സുമിത്ര മംഗളവസ്തുവൊരുക്കീ
താരും, തളിരും, വെററില,യടക്ക,
തൈരും, കറുകയുമങ്ങിനെ പലതും,

1869
മംജുള തുളസീമംജരി, യെന്ന–
ല്ലഞ്ജനവും, ഗോരോചനാദിയും,
ഒരുക്കി, നാനാ കനകകലശനിര
മാരപക്ഷിനീഡംപോൽ മിന്നീ.

1870
നിസ്തുലമായ സുഗന്ധം വഴിയും
വസ്തുവസംഖ്യം ശകുനത്തിന്നായ്
നിരത്തി, നിറയേ, റാണികൾ മംഗള–
നിമിത്തമായ് പല പാട്ടുകൾ പാടീ.

1871
കനകത്തളികകൾ നിറയേ മംഗള–
കരവസ്തുക്കൾ നിറച്ചോരമ്മമാർ
തനയു സുതന്മാക്കുഴിഞ്ഞുകളവാൻ
തനുവിലതനു പുളകത്തൊടണഞ്ഞു.

1872
വാനം ധൂപധൂമ മേചകമായ്
വർഷാ മേഘാവൃതമായ്തോന്നീ
സുരതരു മലരണിമാലകൾ, വെള്ളി–
പ്പറവകളേപ്പോലമരകൾ പെയ്തു.

1873
ഇന്ദ്രചാപസമ സുന്ദരതോരണ–
വൃന്ദം മണിമയമഞ്ഞൊളിചിന്നീ
മിന്നൽപോലെ മാളികയുടെ ജനലിൽ
വന്നുംപോയും തരുണികൾ മിന്നീ.

1874
പടഹദ്ധ്വനിയാമിടി, യാചകരുടെ
പടയാം ചാതകഭേകമയൂരം
സുഗന്ധജലമാം വർഷം, പാടം
നഗരജനത, യീവിധമായവിടം.

1875
മുഹൂർത്തമാഗുരുവറിയിച്ചപ്പോൾ
മഹാരാജനാം ദശരഥനുടനേ
ഗണപതി ഗിരിജാകാന്തന്മാരേ
നിനച്ചു നഗരംപൂകീ മോദാൽ.

1876
തുടങ്ങിയുടനടി ദുന്ദുഭിയുടെയടി
തുടന്നു മലർമഴയിടതടവെന്യേ
വാനവർ, നാരികൾ, മംഗളഗാനവു–
മാനന്ദത്തൊടു കൂത്തുമാട്ടവും.

1877
ഗായക സൂതാദികളാ രഘുകുല–
നായകകീർത്തി പുകഴ്ത്തീയമന്ദം
ശുഭകര വേദദ്ധ്വനിയും ജയജയ–
ശബ്ദവുമെങ്ങും തിങ്ങി മുഴങ്ങീ.

1878
വിവിധ വാദ്യരവമുണ്ടായവനിയിൽ
വാനിലുമുള്ളോർ മോദമിയന്നു
പുകഴാനെളുതാതണിഞ്ഞൊരുങ്ങിയ
പരിണയസംഘവു മതിസുഖമാർന്നു.

1879
കോസലവാസികളാസകലം സീ–
താസമേതനേക്കണ്ടു തെളിഞ്ഞു
മണിവസനാദികൾ കാഴ്ചവെച്ചു തൻ
കണ്ണുനിറഞ്ഞു പുളകമണിഞ്ഞു.

1880
പുരനാരികളാർത്തിചെയ്തു, രാജകു–
മാരന്മാരേക്കണ്ടു തെളിഞ്ഞു
പല്ലക്കണിമറകളെയവർ നീക്കി–
ഫുല്ലാക്ഷീമണിമാരേ നോക്കീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1881
ആമാതിരിയേവക്കും സുഖകര–
രാമവർ ഗോപുരമരികിലണഞ്ഞു
വധൂവരന്മാക്കുടനേ ജനനികഠം
വിധിപോൽ 'കുരുതി'യുഴിഞ്ഞുകളഞ്ഞു.

1882
'ആത്തി'ചെയ്തു പലതവണയുമവരുടെ
ചിത്തമോദമിഹ വാഴ്ത്തുവതാമോ?
ഭൂഷണമണിയുടയാടകളല്ലവർ
സുഷമയെഴും പല വസ്ത്രവുമേകീ.

1883
ദമ്പതിമാരാം നാൽവരെയും ക–
ണ്ടിമ്പമിയന്നു മൂന്നു ജനനിമാർ
ജനകസുതാ രഘുവരരേക്കാൺകേ–
ജ്ജനിഫലം ലഭിച്ചെന്നു നിനച്ചു.

1884
സീതാവദനം പാത്തുപാത്തു നിജ–
സുകൃതം വാഴ്ത്തിപ്പാടീ സഖിമാർ
പൂമഴപെയ്തും നടനംചെയ്തും
പാടുംദേവകഠം സേവകഠംചെയ്തു.

1885
മോടികൂട്ടമീ ദമ്പതിമാക്കെതിർ
തേടി നേടിയവ പററാഞ്ഞൊടുവിൽ
തിരിച്ചണഞ്ഞൊരുവാണി, രാമനേ–
ക്കൊതിച്ച മിഴിയൊടുമന്നുനിന്നുപോയ്.

1886
വൈദികവിധി, കുലരീതിയുമൊത്താ–
വധൂവരന്മാക്കഘ്യാദികളേ
നൽകിയരമനയിലവരൊടുകൂടേ
പ്പൂകീ, കൌസല്യാദികളപ്പോഠം.

1887
സ്വയം സുമാസ്ത്രൻ പണിതീത്തതുപോൽ
സുന്ദരമാം സിംഹാസനങ്ങളിൽ
ദമ്പതിമാരേയിരുത്തി, ജനനിക–
ളിമ്പമാന്നു കാൽകഴുകിക്കുകയായ്.

1888
വേദോക്തംപോൽ ധൂപദീപ നൈ–
വേദ്യപൂജയമ്മമാർ നടത്തീ
'ആത്തി'ചെയ്തു ചാമരങ്ങഠം പലകുറി
നൂതന ദമ്പതിമാക്കു വീശിനാർ.

1889
മഹാരോഗിയമൃതമിയന്നതുപോൽ
മഹിതയോഗി പൊരുഠം കണ്ടെത്തിയപോൽ
പരമാനന്ദമുയന്നു ജനനിമാർ
പലതവക്കു സമ്മാനം നൽകീ.

1890
വീരനു വിജയം കൈവന്നതുപോൽ,
പരമദരിദ്രനു നിധികിട്ടിയപോൽ,
നയനാന്ധനു നന്മിഴി ലഭിച്ചപോൽ,
നലമൊടു മൂകനു മൊഴിലഭിച്ചപോൽ,

1891
ജനനികഠം മൂവരുമതിസുഖകരമാ–
മാനന്ദാമൃതമങ്ങിനെയാർന്നു
സഹജസഹിതനായ് വേളികഴിച്ചാ–
മിഹിരകുലതിലകനെത്തിയമൂലം.

1892
റാണികഠം പല മാമൂലുകഠംചെയ്തേ
നാണമിയന്നു നവദമ്പതിമാർ
മോദവിനോദമിതറിയും മനുകുല–
ചന്ദ്രനുള്ളിൽ മന്ദഹാസമാർന്നു.

1893
തനതുകാമനകഠം നിറവേറുകയാൽ
വാനവരോടും പിതൃക്കളോടും
ജനനികഠം വന്ദിച്ചഭ്യത്ഥിച്ചു
സാനുജ രാമനു മംഗളമുയരാൻ.

1894
വാനിൽനിന്നു സുരർ നൽകുമനുഗ്രഹ–
മാനന്ദത്തൊടു ജനനികഠം വാങ്ങീ
പിന്നേപ്പരിണയ സംഘത്തിന്നായ്
മന്നനേകി മണിഭൂഷണാദികഠം.

1895
രാമനെയുള്ളിൽ നിനച്ചും കൊണ്ടവ–
രാമോദത്തൊടു നിലയം പൂകീ.
പുരനര നാരികഠം സമ്മാനിതരായ്
പരമഹഷമായ് നിലയം തോറും.

1896
യാചകക്കു ചോദിച്ചതു താൻ സം–
കോചമററു ഭൂപാലൻ നൽകീ.
വാദ്യഗീത സംഘങ്ങഠംക്കെല്ലാം
വിവിധവസ്ത്ര സന്തോഷമൊടേകീ.

1897
നന്മകഠം നേന്നും കൊണ്ടവരെല്ലാം
സമ്മോദത്തൊടു വിടവാങ്ങുകയായ്
അരചൻ ഭൂസുരഗുരു സമാജമൊടു–
മരമനയുള്ളിലെഴുന്നള്ളുകയായ്.

1898
വസിഷ്ഠകല്പനപോലെ വേദവിധി–
യനുഷ്ഠിച്ചു ഭൂപേന്ദ്രനു മപ്പോഠം
അന്തണ നികരം കണ്ടു റാണിമാർ
സ്വന്തം ഭാഗ്യം വാഴ്ത്തി നിൽക്കയായ്.

1899
കഴൽ കഴുകിച്ചഭിഷേകം ചെയ്തി–
ച്ചൃഷിപനവരേ ബ്ഭുജിപ്പിക്കയായ്.
ദാനതുഷ്ടരവരാശീവ്വാദം
ദാനം ചെയ്തെഴുന്നള്ളുകയായീ.

1900
വന്ദിതനാകിയ ഗാധിസുതൻ തൻ
സുന്ദരപാദ സരോജപരാഗം
റാണിമാരൊടൊത്തരചൻ മുടികളി–
ലണിഞ്ഞു, മതിയിൽ ഭക്തി നിറഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1901
അരച റാണിമാർ ശ്രദ്ധചെല്ലുമാ—
ററമന തന്നുടെയുള്ളിൽ മനോജ്ഞം
ദമ്പതിമാക്കു മണീഗൃഹമേകീ—
ട്ടിമ്പമിയന്നു ദശരഥ ഭൂപൻ.

1902
നവോഢമാരൊത്തരചകുമാരക—
രവനിപാലനും നിജ സതിമാരും
പലകുറി ഗുരുവര ചരണസരോജം
പണിഞ്ഞു, ഗുരുവാശിസ്സു ചൊരിഞ്ഞു.

1903
പ്രേമപൂർണ്ണനാമരചൻ, നിജസുത—
ഭൂമിയാകെ ഗുരുവിന്നപ്പിച്ചു
പക്ഷേ മാമുനി 'ക്രിയാസ്ഥാന'മാം
ദക്ഷിണമാത്രം വാങ്ങീ മോദാൽ.

1904
അനന്തരം സീതാപതിയേത്തൻ
മനസ്സിൽ നിനവാന്നൃഷി, നിജനിലയം .
പൂകി, ദശരഥൻ വിപ്രനാരിമാ—
ക്കേകീ സുന്ദര വസ്ത്രാദികളും.

1905
നഗര സുമംഗലിമാക്കു രുചിക്കും
നിലയിൽ പലമണിഭൂഷകളേകീ
അരചനഭീഷ്ടമറിഞ്ഞേവക്കും
പരിണയ സമ്മാനങ്ങളെ നൽകീ.

1906
പൂജനീയരാ മതിഥികൾക്കുമാ—
രാജാവേകീ പല സമ്മാനം
പരിണയോത്സവം വാഴ്ത്തിയമരന്നിര
പരിതോഷത്തൊടു മലർമഴ പെയ്തും,

1907
പടഹാദികളേ മുഖരമാക്കിയും
പുറപ്പെട്ടു നിജലോകം പൂകാൻ
ശ്രീരഘുവര പദഭക്തി, കീത്തിയും,
പരമവരുടെയുൾ നിറഞ്ഞിതപ്പോൾ.

1908
പ്രേമമൊടെല്ലാവരെയും വേണ്ടതു—
പോലെയാദരിച്ചതി കൃതാത്ഥനായ്
ദശരഥനന്തഃപുരമുൾപ്പുക്കാ—
ദമ്പതിമാരേക്കണ്ടു വീണ്ടും.

1909
തനയന്മാരേ മടിയിലെടുത്തള—
വനുപമസുഖമതു പുകഴാൻമേലാ
വാത്സല്യത്തൊടു പിന്നെ വധുക്കളെ—
യുത്സംഗത്തിലെടുത്താനരചൻ.

1910
മോദഹേതുവിതു കണ്ടു സകലരും
ഹൃദയാഹ്ലാദം പാരമിയന്നു
സമ്രാട്ടപ്പോൾ വിവാഹകഥകളെ—
യമ്മട്ടു പറഞ്ഞറിയിക്കുകയായ്.

1911
ജനകശീലഗുണ മഹിമാവൈഭവ—
മനുപമ സമ്പൽസമൃദ്ധി മുഴവൻ
പലമാതിരി വണ്ണിപ്പതു കേൾക്കേ—
പ്പരമാനന്ദം റാണികളാർന്നു.

1912
കുളിച്ചുഭൂപൻ, സുതരും പിന്നേ—
ബ്ഭുജിച്ചു മാന്യകുടുംബികളൊപ്പം
അഞ്ചുമണിക്കൂറിരവന്നങ്ങിനെ—
യഞ്ചിതമോദം കഴിഞ്ഞുവേഗം:

1913
യാമിനിയതിസുഖദായിനിയായ് പല
ഭാമിനിമാർ മധുഗീതം പാടീ
വെററില തിന്നവർ സുരഭിലമാലകൾ
കററവാർകുഴലിലങ്ങിനെ ചൂടീ.

1914
രാമനോടു വിടവാങ്ങീട്ടവരവർ
ധാമംപൂകീ സകലരുമപ്പോൾ
ആമാതിരിയാനന്ദ വിനോദ—
പ്രേമമഹിമ, സൌന്ദര്യമിതെല്ലാം,

1915
നിരവധിശേഷ സരസ്വതിമാക്കും
വിരിഞ്ചവേദ ഗണേശന്മാക്കും
ആകാത്തതു ഞാനേതുമട്ടിലിഹ
പുകഴും? ഞാഞ്ഞൂലുലകു പേറുമോ?

1916
ഊഴിപാലനതി കോമളമാകും
മൊഴിതൂകീ റാണിമാരൊടേവം:—
ഓമന ബാലികമാരിവരിപ്പൊഴ—
മോക്കുക കണ്ണിന്നിമകൾ കണക്കേ.

1917
ശ്രമംകൊണ്ടു നിദ്രയാന്ന സുതരേ
ശ്ശയനാഗാരമണയ്ക്കുക നിങ്ങൾ
എന്നുരച്ചു രാമപദം നിജ ഹൃദി
നിനച്ചുനരപതി ഗമിച്ചുനിലയം.

1918
മനുപതിയുടെ മധുരോക്തം കേട്ടവർ
മണിമയ പര്യങ്കങ്ങളിലപ്പോൾ
നുരച്ചു പൈംപാലൊത്ത വിരിപ്പുകൾ
വിരിച്ചു വിരവൊടു മനുമണിമാക്കായ്.

1919
മൃദുല മനോരമമാമുപധാനം
മഹിതഗന്ധ മാല്യാദിയവണ്ണ്യം
മണിമയമന്ദിര, മലരണി ശയ്യയു—
മിവ മണിദീപപ്രഭയിൽ വിളങ്ങീ.

1920
സുമകോമളമാം ശയ്യയിലങ്ങിനെ
രാമചന്ദ്രനേ ശ്ശയിപ്പിക്കയായ്
അലിവൊടമ്മമാ, രനുജരാജ്ഞയാ—
ലതുനേരം നിജ ശയ്യകൾപൂകീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1921
ശ്യാമമൃദുല മംജുളമാം ഗാത്രം
പ്രേമമൊടഭി വീക്ഷിക്കമമ്മമാർ
ചോദിച്ചു:— നീ താടകയേസ്സം—
ഹരിച്ചതെങ്ങിനെ മദ്ധ്യേ മാർഗ്ഗം?

1922
ഘോരനിശാചരരടരിലെതിരിടാ—
നാരുമില്ലവക്കിങ്ങിനെ പുകഴും
സുബാഹു മാരീചന്മാരേ നീ
സബലം ഝടിതി മുടിച്ചതെങ്ങിനേ?

1923
കുഞ്ഞേ! മുനിവരകൃപയാൽ തന്നേ
മാഞ്ഞുപോയതാപത്തുകളെല്ലാം
യാഗരക്ഷയാലിരുപേക്കും മുനി—
പുംഗവനേകീ പല വിദ്യകളും.

1924
നിൻപദപാംസുവണിഞ്ഞഹല്യ, തൻ
മുമ്പേത്തേ നിലയാന്നു, പുകഴ്ന്നു
രാജസഭയിൽ നീ നിഷ്പ്രയാസമാ—
വജ്രകഠോരം വില്ലു മുറിച്ചു.

1925
വിശ്വവിജയി നീ ജാനകിയേയും
വേട്ടുവനുജരുമ്മിളാദിയേയും
അമാന്ഷം നിന്മഹിമകളാഗുരു—
വാം മുനിയലിവാന്നിത്ര വിളങ്ങീ.

1926
നിന്മുഖചന്ദ്രനെ ദശിക്കുകയാൽ
ജന്മമിന്നു ഞങ്ങൾക്കു സഫലമായ്
നന്മയിൽ നിന്നേക്കാണാത്തൊരുനാം
നാന്മുഖനിങ്ങേകാതെ്താരുനാളും!

1927
വിനയമെഴും മൊഴിതൂകി രാഘവൻ
ജനനിമാക്കു സന്തോഷമിയററീ
പിന്നേശ്ശിവ,ഗുരു, ഭൂസുര ചരണം
നിനച്ചു കണ്ണുകളടച്ചു മന്ദം.

1928
ഉറങ്ങി, മുഖമതു വിളങ്ങി, ദിവസം
മയങ്ങിടുമ്പോൾ പയോരുഹംപോൽ
ഇരവറുതിയിലുമുറങ്ങാത്തപ്പുര—
നാരികൾതൻ 'വെടി' തീന്നീലന്നാൾ.

1929
സഖികാൺകിന്നിരവെന്തൊരു സുന്ദര—
സുഖദമയോദ്ധ്യാപുരിയുമീവിധം
പറഞ്ഞു രാജ്ഞികൾ വധൂസമേതം
മറഞ്ഞു മണിയറ പൂകിയുറങ്ങീ.

1930
ബ്രാഹ്മമുഹൂർത്തമറിഞ്ഞുണന്നു വിഭു,
ബന്ധുരമായ് കുക്കുടങ്ങൾ കൂകീ
ഗായകരങ്ങിനെ കരളലിയിക്കമേ—
മേയഗുണം 'ഭൂപാളി' പുകഴ്ത്തീ.

1931
സോദരർ തെളിവൊടു മാതാ,പിതൃ,ഗുരു—
സുര, ഭൂസുരരേപ്പണിഞ്ഞു ഭക്ത്യാ
സാദരമവരേ നോക്കിയമ്മമാ—
രാദശരഥനൊത്തണഞ്ഞു പുറമേ.

1932
ജന്മശുദ്ധരാം നാൽവരുമപ്പോൾ
നിർമ്മല സരയൂ സ്നാനം ചെയ്തു
പ്രാതസ്സന്ധ്യയെ വന്ദിച്ചങ്ങിനെ
താത ദശരഥോപാന്തമണഞ്ഞു.

1933
നൃപനവരേക്കണ്ടാശ്ലേഷിച്ചു
കല്പനയാന്നവരവിടെയിരുന്നു.
രാമദശനം കൊണ്ടു സകലരും
സീമയററ കളിരാണ്ടു മനസ്സിൽ.

1934
പിന്നെ വസിഷ്ഠൻ കൌശികനും നൃപ—
സന്നിധിയിങ്കലമന്നു വിളങ്ങീ
സേവിതരാമവരനുപമ രഘുവര—
സുഷമയിലങ്ങിനെ മുങ്ങിമയങ്ങീ.

1935
അരുന്ധതീപതിയരുളീ:—ധാമ്മിക—
ചരിത്രമനവധിയെങ്ങുമലഭ്യം.
വിശേഷിച്ചു മുഷിപുംഗവനാകിയ
കൌശികൻെറ കഥവിരവൊടു വാഴ്ത്തീ.

1936
വാമദേവനും വാഴ്ത്തീ വിശ്രുത—
വിശ്വാമിത്ര പവിത്ര ചരിത്രം
രാമലക്ഷ്മണന്മാരെ,ല്ലാരും
സ്വമനസി മോദമാന്നവതിമാത്രം.

1937
ഉത്സവമംഗള മുത്സാഹവുമായ്
വാസരമങ്ങിനെ നിരവധി നീങ്ങീ
അനുദിന മാനന്ദത്തിന്നലയടി
യനുപമമങ്ങു വളന്നു തുടങ്ങീ.

1938
കല്യമുഹൂർത്തം നോക്കിപ്പരിണയ
കങ്കണജാല മഴിച്ചാരവരും
അനന്തസുഖമവധത്തിലപ്പൊഴുതു
വന്നു പിറക്കാൻ കൊതിച്ചു സുരരും.

1939
കൊതിച്ചു പോകാൻ, കൌശികനെന്നാൽ
മടിച്ചു രഘുവര വിനയം കാണ്കേ.
അനുദിനമേറു മുദാരതയേന്തും
മനുകുലപതിയേ വാഴ്ത്തി മുനീന്ദ്രൻ.

1940
അനന്തരം മുനി വിടചോദിക്കേ
മനുപതി ഭക്തിയൊടീവിധമോതീ
മുനിവര! മുഴവൻ സാമ്രാജ്യവുമീ
ത്തനുജരു മങ്ങേസ്സേവകരെന്നും!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1941
മുനിവര! കനിയുകതനയരിൽ, ദർശന
മിനിയും സ്നേഹമൊടേകുകയേവം
പറഞ്ഞു പതീ പുത്രസമേതം
പണിഞ്ഞു ദശരഥ നൃഷിപദപദ്മം.

1942
കൌശികനാശിസ്സരുളി നടന്നു
ലേശവുമാ പ്രേമമാർ പുകഴ്ത്തും?
രാമനുമനുജരു മനഗമനം ചെ–
യ്താമുനിയൊടു വിടവാങ്ങി നടന്നു.

1943
കുശികവംശ ചന്ദ്രനായ മുനിപതി,
ദശരഥ ഭക്തി, വിവാഹാദികളേ
നിനച്ചു രാമനെ ധരിച്ചു മതിയിൽ
ഗമിച്ചു മോദമൊടങ്ങിനെ മെല്ലേ.

1944
വാമദേവനും മനുകുല ഗുരുവാം
വസിഷ്ഠനും കുശികാത്മജ കഥയേ
വർണ്ണിച്ചതു കേട്ടരചൻ, തന്നുടെ
പുണ്യമഹിമയേപ്പുകഴ്ത്തി നിറയേ.

1945
വിടവാങ്ങിസ്സകലരും മടങ്ങീ
വസുധാപതി സുതരങ്ങു വിളങ്ങീ.
രഘുവരപരിണയ ഗാഥ തുടങ്ങീ
രമ്യകീർത്തിയുലകെങ്ങും തിങ്ങീ.

1946
പരിണയം കഴിഞ്ഞാ രഘുരാമൻ
പുരമണഞ്ഞതിനു ശേഷമെപ്പൊഴും
വളന്ന മോദം ശരിയായ് പുകഴാൻ
വാണീ ശേഷർ കുഴങ്ങിയഴലെഴും!

1947
കവികുല ജീവിത മംഗള പാവന–
കീർത്തി, ജാനകീപതി,യിതു മതിയിൽ
അറിഞ്ഞു തൻ മൊഴി തെളിഞ്ഞിടാനായ്
പറഞ്ഞു ഞാനിഹ കുറഞ്ഞ വാക്യം.

1948
രാമചന്ദ്ര ചരിതാമൃതക്കടലപാര–
മാണുകരകാണുവാൻ
കേമനായ കവിയേവനീയവനിയിങ്കൽ
വന്നു ജനിയാന്നവൻ?
ഏവനീയുലകിലീ വിവാഹ, മുപവീത–
യജ്ഞമിവയാദരം
താവുമുള്ളമൊടു പാടുമായവനിൽ ജാന–
കീശനലിവാന്നിടും.

1949
സീതാ രഘുവര പരിണയ ചരിതം
സതതമംഗളം സുഖരസഭരിതം
പാടുകിലും കേൾക്കുകിലും സുഖമൊരു–
പാടുനേടിയുത്സാഹം തേടും.

ഇങ്ങിനെ സകലകലി കലുഷനാശകമായ ശ്രീമദ്രാമചരിതമാനസത്തിൽ
ഒന്നാം സോപാനമായ ബാലകാണ്ഡം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## അയോദ്ധ്യാകാണ്ഡം

ഹരിഃ ശ്രീ ഗണപതയേ നമഃ

മംഗളാചരണം

ദണ്ഡകങ്ങൾ

I

മടിയിൽ വിലസീടുന്ന പാർവ്വതീദേവി, നിജ-
മസ്തകത്തിങ്കലൊഴുകുന്നസുരഗംഗ, യതി
മഞ്ജുനെററിത്തടത്തിങ്കലൊളിയുന്ന പൂ-
ന്തിങ്കൾ തൻവെൺകതിർ ചാർത്തിലേ-
താണ്ടും വെളുത്തഗളകാകോളമാവോള-
മാമാറിലങ്ങോളമിങ്ങോളമോടിക്കളിക്കും
മഹാവ്യാളമീവിധം-
ഭൂതിഭൂഷാഞ്ചിതൻ, നിഖിലസുരവരനിചയ
ഭൂരിസംഭാവിതൻ, സകലമൂലകിതിലരിയ
ഭൂതസംഹാരകൻ, വിമലവിധുനിറമുടയ
ഭൂതനാഥൻ പുരാൻ, പാലിക്കുകെന്നെയ
ശ്ശർവ്വൻ, സദാശിവൻ സർവ്വദൻ സർവ്വദാ.

II

പട്ടാഭിഷേകമതിലൊട്ടും പ്രസന്നനില
പെട്ടീല, കാട്ടിലതി കഷ്ടങ്ങളിൽ ചെറുതു
വാട്ടവും തട്ടീലൊരേമട്ടിലൊളി ചിതറി
വെട്ടിത്തിളങ്ങുമാ രഘുതനയമുഖകമല-
താർമകളിവൻ കരളിൽ വളരുമിരുളറുവതിനു
നന്മകളെയവിരളം നൽകാനുമൊളിയണം
മടിയുടനെ മൂടിയണം,
മധുമൊഴികൾ പൊഴിയണം,
മിഹിരകുലതിലകനതിനിവനു
കഴിവേകണം.

III

ഇന്ദീവരങ്ങളഴലേന്തീടുമാറിലഴ-
കേന്തീടുമതി മൃദുലമംഗങ്ങളാർന്നു, ഭുജ-
ദണ്ഡങ്ങളിൽകൊടിയൊരമ്പും
മനോജ്ഞകോ
ദണ്ഡവുമിയന്നുമഭിരാമനാം രാമനേ-
സീതാസമേതനേ—സകലശുഭനിലയനേ
കുമ്പിടാമെൻപേരി-
ലൻപലംപൊഴിയുവാൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1
ഗുരുവരചരണപ്പൂമ്പൊടിയാലെൻ
കരളാം കണ്ണാടി തുടച്ചിനിമേൽ
പുരുഷാർത്ഥങ്ങളെ നൽകും രഘുവര
ചരിതകീർത്തി വർണ്ണിക്കാമമലം.

2
വേളികഴിഞ്ഞാ രാമനയോദ്ധ്യയിൽ
വന്നതുമുതലതിശുഭമനുവേലം
പതിനാലുലകാം പർവ്വതനിരയിൽ
പുണ്യമേഘസുഖവർഷമായലം.

3
സാകേതം സാഗരമാ,ണതിലതി
സമ്പൽസിദ്ധി നദികളുംച്ചേർന്നു
നാഗരികന്മാരപ്പൊഴുതനുപമ
നിർമ്മലമണികളുമെന്നും വന്നു.

4
ചതുരാനനചാതുര്യം വെന്നാ
സീതാപതിപുരമങ്ങിനെ മിന്നീ
രാമചന്ദ്രസുഷമാമൃതമേവനു
മാമയമാററിസ്സുഖഭരമേററീ.

5
ജനനികൾ തനതുമനോരഥവല്ലിയി—
ലനഘഫലം കണ്ടതിമുദി മുഴുകീ
രാമചന്ദ്രശീല ഗുണാദികളിൽ
ഭൂമിപനും പരിതോഷം പൂകീ.

6
''രാജാവുയിരൊടു വാഴ്കേത്താൻ യുവ—
രാജപദം രാമന്നു നൽകണേ!''
മതിയിൽ കൊതിയാർന്നേവരുമിങ്ങിനെ
മഹാദേവനോടർത്ഥിക്കുകയായ്.

7
ഒരു ദിവസം സുകൃതമൂർത്തി ദശരഥ—
നരചസദസ്സിൽ വിളങ്ങീടുമ്പോൾ
രാമചന്ദ്രകീർത്തി ഗാഥകേട്ടല—
മാമോദാഞ്ചിതമാനസനായീ.

8
ലോകപാലകന്മാർക്കും ഭൂമിപ—
നികരത്തിന്നും പ്രിയനായേവം
ഇല്ലദശരഥനു സദൃശഭാഗ്യവാൻ
കാലം മൂന്നിലുമുലകുമൂന്നിലും.

9
മംഗളനിധി രാമൻെറ പിതാവിൻ
മഹിമകൾ ശരിയായ് പുകഴുവതാമോ?
ഒരുദിനമരചൻ സ്വാഭാവികമായ്
കരമതിലൊരു കണ്ണാടിയെടുത്തു.

10
ചെവിയരികേനര! നൃപന്നുതോന്നീ—
താവാർദ്ധകമുപദേശിക്കുംപോൽ
'യുവരാജപദം രാമനുനൽകി—
ജ്ജീവിതമിനിധന്യമാക്കുകെന്നായ്.'

11
മനസ്സിലീ നിനവാർന്ന ദശരഥൻ
തപസ്വി ഗുരുവേക്കാണുവതിന്നായ്
സുദിനത്തിൽ, ശുഭസമയത്തിൽ, തനു—
പുളകത്തൊടുമങ്ങെത്തിയുരച്ചു:—

12
'മുനിനായക! കനിവാർന്നയികേൾക്കെൻ—
മകനാകിയ രഘുനായകനിപ്പോൾ
സകലയോഗ്യനായ്, സേവകസചിവ—
ന്മാർക്കുളളരി നികരത്തിനുപോലും,

13
പ്രിയനായ്, ഭവദീയാശീർവ്വാദം
പരമുടൽ പൂണ്ടതുപോൽ വിലസിപ്പൂ.
അന്തണർക്കിവൻ സ്നേഹപാത്രമാ—
ണെൻ തറവാടിനു മുഴുവൻ പത്ഥ്യൻ.

14
ഗുരുപാദപ്പൊടിമുടിയിലണിഞ്ഞാൽ
വരും വലിയൊരൈശ്വര്യമെവന്നും
മറെറാരുവനുമെന്നേപ്പോലിതിനേ
പ്പററിയറിഞ്ഞു സുഖിച്ചീലുലകിൽ.

15
ഇനിയൊരു കൊതിയെന്മതിയിലതവിടു
ന്നൊന്നു കനിഞ്ഞാൽ നിറവേറീടും.
അകൃത്രിമസ്നേഹമെഴും നൃപനൊടു
തൻകൊതിയോതാനൃഷികല്പിച്ചു :—

16
'രാജരാജ! നിൻ പേരും പെരുമയു—
മീജഗത്തിലെന്തൊന്നു നൽകിടാ?
ഭവദഭിലാഷം പിമ്പി,ലതിൻ ഫല—
മവികലനിലയൊടുമുമ്പിലുമല്ലോ!'

17
തെളിഞ്ഞു ഗുരുവെന്നറിഞ്ഞു ഹർഷം
നിറഞ്ഞു ദശരഥ നൃപതി പറഞ്ഞു:—
'ശ്രീരാമനെ യുവരാജനാക്കുവാ—
നരുളുകമൊഴി,യതിനൊരുങ്ങുവാനും!

18
സകലസുഖദമീയുത്സവമൊന്നേ
ഞാൻ കൊതിപ്പതിഹജന്മത്തിങ്കൽ
താവക കൃപയാൽ ശിവൻ സകലവിധ—
ഭാവുകവും മമ നൽകീ മുമ്പേ.

19
കൊതിയിതിവനു കൈവന്നാലൃഷിവര!
മൃതിയിലുമിങ്ങനുതാപം ജനിയാ.
മംഗളമൂലം മൊഴിയിതു കേട്ടാ
മുനിയിലസീമാനന്ദ മുയർന്നു.

20
ഓതി,യേവനേ ഭജിച്ചിടാഞ്ഞാ—
ലേതും ജനിഫലമില്ലൊരുവന്നും
ഉലകിനു മുഴുവൻ നാഥനവൻ, നര—
പാല! ഭവാൻെറ തനയനായറിയൂ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



21

വട്ടം കൂട്ടുക വൈകാതിനിയുവ—
പട്ടം രഘുരാമന്നു കെട്ടുവാൻ
മംഗളമുത്സവമിതിങ്കലേതൊരാ—
മംഗളദിനവും ശുഭതരമാകും.

22

അരചൻ വേഗമൊടരമനയാർന്നു
ത്വരയൊടു മന്ത്രികൾ വണങ്ങി നിന്നു
ഭൂപനോതി:—രാമന്നഭിഷേകം
സപദി നടത്താനാശിപ്പൂ ഞാൻ.

23

താങ്കൾക്കെല്ലാം മെൻ മതമഭിമത—
മെങ്കിൽ മോദമൊടു ശുഭമിതു ചെയ്യാം.

24

തന്മനോരഥച്ചെടികൾക്കപ്പോൾ
നന്മഴ കിട്ടിയപോൽ സചിവന്മാർ
സമ്മോദത്തൊടു കൈമലർ കൂപ്പി
ഭൂമിപന്നു ജയമോതീ മേന്മേൽ.

25

ഉലകിനു മുഴുവൻ ശുഭമീക്കർമ്മം
നലമാർന്നുടനെ നടത്തുക നൃപതേ!
വളരും വള്ളിക്കൊരു നൽ 'ചര'പോൽ
വചനമിതരചനു മോദമുയർത്തീ.

26

അരുളീ നൃപനിനി വസിഷ്ഠകല്പന
യതുപോലുടനടി നിങ്ങളേവരും
ശ്രീരഘുനന്ദനനഭിഷേകത്തിനു
വിരവൊടു സകലമൊരുക്കീടേണം.

27

മുനിയരുളീ:—മഹിതമാകമെല്ലാം
മംഗളതീർത്ഥവുമാനയിക്കണം
ഔഷധ ഫലമൂലാദി മാംഗലിക
മൃഷിവരനനവധിയെണ്ണിയുരച്ചു.

28

ചാമരങ്ങൾ, മൃഗചർമ്മങ്ങളുമഭി—
രാമമണികളണി പട്ടാടകളും
എന്നല്ലഭിഷേകാഹ വസ്തുനിര—
യൊന്നൊഴിയാതെ വരുത്തുകയായീ.

29

വേദജ്ഞൻ മുനി കല്പിച്ചതുപോൽ
വിതാനിച്ചു പുരവീഥികളെല്ലാം
രസാല കദളീപൂഗഫലാദിക—
ളാസകലമണിഞ്ഞൊളിപരമേന്തീ.

30

ദ്രുമണീഗണ മലംകരിക്കണം
പട്ടണമാകവെയതി ബന്ധുരമായ്
ശ്രീഗണേശഗുരു പരദൈവങ്ങളെ
യന്തണരേയും പൂജിക്കേണം.

31

തോരണം കലശ ഗജവാജികളും
തേരും വിരവൊടലംകരിക്കണം
മുനിവചനത്താലേവരുമപ്പോൾ
തനതു പണിയിൽ മോദമാർന്നു മുഴകീ.

32

മുനീന്ദ്രകല്പനയേവരുമുടനടി—
യതന്ദ്രമായ് നിറവേററീതപ്പോൾ
അരചൻ രാമനു മംഗളമരുളാൻ
സുര, ഭൂസുര പൂജചെയ്തു ഭക്ത്യാ.

33

അഭിഷേകത്തിൻ വാർത്ത കേൾക്കവേ
ശുഭവാദ്യങ്ങൾ മുഴങ്ങീതെങ്ങും
രാമചന്ദ്ര ജനകാത്മജമാർക്കും
ശ്രീമയാംഗമിളകിശ്ശുഭമരുളീ.

34

തങ്ങളിലോതീ പ്രേമമൊടവർ, ശകു—
നങ്ങൾ ഭരതനുടെ വരവരുളുകയാം
ഒന്നുകാണുവാനുഴറും മനതാ—
രിന്നൊരിമ്പമിഹ തോന്നീടുന്നു.

35

ഭരതസദൃശനായ് പ്രിയനാരുലകിൽ
വരുമവനതുതാൻ ശകുനമുറപ്പു!
കൂർമ്മഹൃദയമോടിനുള്ളിലതുപോൽ
രാമചിന്ത ഭരതനിലാണെന്നും.

36

അന്തഃപുരമഭിഷേക വാർത്തകേ—
ട്ടന്തരംഗ മോദമേററമാർന്നു
വളരും മുഴമതിയേക്കണ്ടലകട—
ലോളംതള്ളി വിളങ്ങുംപോലേ.

37

ചെന്നു ശുഭംകര വാർത്തയിതാദ്യം
ചൊന്നവനു വസ്ത്രഭൂഷ നൽകീ
റാണികൾ പുളകിതഗാത്രികളുടനടി
യണിയിക്കുകയായ് മംഗളകലശം.

38

സുമിത്ര നവരത്നങ്ങളെടുത്തതി
വിചിത്രമായ കളങ്ങളൊരുക്കീ
രാമജനനി കൌസല്യയന്തണ—
ർക്കമൂല്യമാം പല ദാനവുമേകീ.

39

അമ്പലങ്ങൾതോറും വഴിപാടുകൾ
പാമ്പിൻകാവുകൾതോറും ബലികൾ
കൊടുത്തു റാണികൾ നേർന്നു, നന്മകൾ
വരുത്തുവാൻ രഘുരാമനു നീണാൾ.

40

മധുമൊഴിമാരും മാൻമിഴിമാരും
വിധുമുഖിമാരും ശുഭമായ്പാടീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



41
രാമാഭിഷേകമറിഞ്ഞു സകലരു–
മാമോദാമൃത വീചിയിൽ മുങ്ങീ
വിധികൃപയെല്ലാമെന്നു നിനച്ചവർ
വിവിധമലങ്കാരങ്ങൾ തുടങ്ങീ.

42
അതുപൊഴുതു വസിഷ്ഠനേ വരുത്തി
സ്സുതനിലയത്തിലയച്ചു ഭൂപൻ
മാമുനിയെഴുന്നള്ളുന്നതു കേട്ടാ–
രാമനണഞ്ഞു പണിഞ്ഞു ചരണം.

43
സാദരമർഘ്യാദികൾ ചെയ്താ ഗുരു–
പാദപൂജനം ചെയ്തു രാമൻ
പിന്നേജ്ജനകജയൊത്തു നമിച്ചു
പദമലർ തൊഴുതീമാതിരിയോതീ.

44
സേവകനിലയം സ്വാമിയണയുവതു
ഭാവുകമാണശുഭഹരവുമെന്നാൽ
അലിവൊടു ദാസനെ വിളിപ്പതല്ലോ
നലമൊ,ടുചിത നീതിയെന്നു കേൾപ്പൂ!

45
പ്രഭുത വെടിഞ്ഞിങ്ങെഴുന്നള്ളുകയാൽ
പവിത്രമായ് ഗുരുവര! മൽഗേഹം
ഇനിയാജ്ഞാപിച്ചീടുക! സേവക–
നെന്നും വിഭുസേവനമേ ലാഭം.

46
പ്രേമമധുരമാം രാമവചനമതു
മാമുനികേട്ടു തെളിഞ്ഞു പറഞ്ഞു:—
''ഇനവംശത്തിന്നവതംസത്തി–
ന്നീനില കാണ്മതിലൽഭുതമുണ്ടോ?''

47
രാമശീലഗുണമങ്ങിനെ വർണ്ണി–
ച്ചാമുനി പുളകമൊടരുളീ വീണ്ടും
രാമചന്ദ്ര! തേ യുവരാജപദം
ഭൂമിപനേകാനാഗ്രഹിക്കയാം.

48
അതിനാലിന്നുപവാസം, ഹവനം
മുതലായവ വിധിപോലെ ചെയ്യണം
ഗുരുവിങ്ങിനെയുപദേശിച്ചിമ്പമൊ–
ടരമനപൂകീ, രാമനോക്കിയായ്:

49
നാൽവരുമൊരുപോൽ സഹോദരന്മാർ
നാമൊന്നിച്ചു കളിച്ചു നടപ്പൂ
ചവള,മുപനയന, പരിണയാദിയു–
ത്സവങ്ങളും സമമാഘോഷിപ്പൂ.

50
എന്നാൽ നിർമ്മലകുലമിതിൽ മൂത്ത സു–
തന്നഭിഷേകമിതാണൊരു ദോഷം
പ്രേമമെഴും രാമൻെറ മനോഹര
മാമഴൽ ഭക്തനു സുഖമേകട്ടേ!

51
തൽക്ഷണമാനന്ദത്തിൽ മുഴുകിയൊരു
ലക്ഷ്മണ സഹജനണഞ്ഞു സവിധം
രഘുകുല കൈരവ ചന്ദ്രനാകുമാ
രാമൻ സഹജനെ ബഹുമാനിച്ചു.

52
നിരന്തരം നിരവധിയാം വാദ്യം
പുരമതിൽ മുഴങ്ങി മോദം തിങ്ങീ
നരനാരികളോതീ:—'ഭരതനുടൻ
വരണേ യീയഭിഷേകം കാണാൻ.'

53
ആപണവീഥികൾ, വഴിനിലയങ്ങളു–
മതിശയ ഭംഗിയിലലംകരിച്ചു
നാളെയെപ്പൊഴുതു മുഹൂർത്തമെന്നേ–
താളും കൌതുകമൊടു ചോദിച്ചു.

54
സുവർണ്ണ സിംഹാസനത്തിൽ മിന്നും
സീതാരാമരെ നാളേക്കാണാം
ഇങ്ങെവരുമിതേ നിനച്ചിരിക്കേ–
യങ്ങു ദേവതകൾ വിഘ്നമുയർത്തീ

55
ചോരനു ചന്ദ്രികപോലെയവധപുര–
തോരണാദിയന്നവൎക്കു തോന്നീ
വാണീദേവിയെ വരുത്തിയവർ കഴൽ
താണുതൊഴുതു പണിയുകയായ് മേന്മേൽ.

56
അവർ നേർന്നു:—'മാതാവേ! കനിവാ–
ർന്നീ വിപത്തുടൻ നീക്കീടണമേ!
നാടുവെടിഞ്ഞുടനടവിയാന്നു രഘു–
നാഥൻ വിലസാൻ വരമേകണമേ!'

57
'കമലവനത്തിനു മഞ്ഞുകാല രാ–
വിന്മാതിരി ഞാ'നെന്നഴലേന്തും
വാണിയോടു ദേവരോതി:—'യമ്മേ!
കാണിദോഷമില്ലിതിങ്കലയി തേ!

58
വിഷാദഹർഷ വിഹീനനായ രഘു–
വരൻെറ മഹിമകൾ താങ്കളറിവതേ
അതിനാലണയുകയോദ്ധ്യാപുരിയതി–
ലതുലകൃപാമയി വിരിഞ്ചദയിതേ!'

59
പലകുറി ചരണം പണിഞ്ഞ ദേവകൾ
മൂലം വാണി പരുങ്ങിയിതോർത്തു:—
'പരസുഖം സഹിക്കാത്തോരിവരുടെ
പണി നീചം നില മാത്രമുന്നതം.

60
എന്നാൽ ഭാവിനിനച്ചും, വരകവി
യെന്നേത്തന്നെ വിളിക്കുമിതോർത്തും,
അന്നു മോദമൊടുമയോദ്ധ്യയിങ്കൽ
ചെന്നു സരസ്വതി ശനിഗ്രഹം പോൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



61
കൈകേയിക്കൊരു മന്ദബുദ്ധിയാം
കിങ്കരിയുണ്ടവളേയകീൎത്തിതൻ
വാസമാക്കിയും മതികലക്കിയും
വാണിതിരിച്ചു നിജമാം ലോകം.
62
മംഗളവാദ്യവിതാനാദികളാ
മങ്കുല വരനഭിഷേകത്തിനു താൻ
മന്ഥര വിവരമിതറിഞ്ഞു ഹൃദയമ—
മ്ന്ദമുലഞ്ഞു മെരിഞ്ഞു പൊരിഞ്ഞു.
63
ഇരവിൽ താനിതു മുടക്കുവാനവൾ
നിരൂപിച്ച നീചജാതിയായോൾ
തേൻകൂടഞ്ചിനെയുടയ്ക്കുവാനായ്
തഞ്ചം നോക്കും ദുഷ്ടശബരിപോൽ.
64
അരികത്തഴലൊടണയുമവളോടാ
ഭരത ജനനി പുഞ്ചിരിയാൎന്നുരുളീ:—
'അഴലെന്തേ?' മന്ഥരയതിനുത്തര
മൊഴകിയ മിഴിനീരാൽ താനോതീ.
65
രാമസഹജനാൽ ദണ്ഡിത നീയെ—
ന്നെൻ മതമെന്നു ചിരിച്ച റാണിയാൾ
അപ്പൊഴതും തെളിവേലാതവളൊരു
സൎപ്പിണിപോൽ ഫൂൽകാരം ചെയ്താൾ.
66
റാണി നടുങ്ങിച്ചോദിച്ചു :—ശ്രീ—
രാമാദികൾ ശുഭമേലുകയല്ലേ?
എന്നതുകേട്ടൊരു കൂനിക്കുള്ളിലു—
റന്നു വേദനയസഹനീയമായ്.
67
'അമ്മേ! രാമന്നല്ലാതാക്കൊരു
നന്മയുലകമിതിലിന്നു നിനച്ചാൽ?
രാജാദശരഥനേകിടുമീയുവ—
രാജപദം മററാ'ക്കവളോതീ
68
കൌസല്യക്കിഹ വിധിയനുകൂലം
നിസ്സീമമവൾക്കതിനാൽ ഗൎവ്വം
മാമകമാനസമിന്നു കലക്കിയ
തുമകൾ കാണുക നീതാൻ സൎവ്വം.
69
തനയൻ പരദേശത്തിലതൊന്നും
നിനയാ നീ സുഖമോടെയുറങ്ങും
പതിയെൻ വശമെന്നോക്കും ശിവ നിൻ
ഗതിയെങ്ങരചൻ ചതിയെങ്ങോൎത്താൽ?
70
പ്രിയയെന്നാലും മന്ഥരയേകൈ—
കേയി പഴിച്ചാളീവിധമപ്പോൾ
'മതിമതിമിണ്ടരുതിനിയുരചെയ്താൽ
ഗതിനിൻ നാവുമുറിപ്പതുതന്നേ.

71
സ്വാതേകമാൎഗ്ഗികളംഗഹീനരും,
ബധിരന്മാരും, കൂനന്മാരും,
നാരികളവരിലുമധികം ദാസി'യി
തരുളി റാണി മന്ദഹാസമാൎന്നു.
72
ഓതീ:—പ്രിയമുരചെയ്ത മന്ഥരേ
ചേതസിമേകോപമില്ല തീരേ.
നിന്നരുളെന്നോ സത്യമാകുമാ
ദിനമേസുഖമേകിടുമേയിനിമേ!
73
സ്വാമി ജ്യേഷ്ഠനും, സേവകനനുജനു—
മീമാതിരിയാണിനവംശത്തിൽ
അഭിഷേകം നാളെയെങ്കിലിഹനീ
യഭീഷ്ടമോതുക സഖി ഞാൻ തരുവൻ.
74
രാമനു കൌസല്യാ സമരെല്ലാ
റാണിമാരുമില്ലിതിലൊരു ഭേദം.
എന്നാലുമവനെന്നിൽ പെരുകീ—
ടുന്നു ഭക്തിയിതറിഞ്ഞ പൊരുൾ താൻ.
75
ഇനിയും വിധിജനിയേകിടുമെങ്കിൽ
കനിയണമേ രാമൻ സുതനാവാൻ
ജനകജവധുവാകാനു,മല്ല നിൻ
മനസ്സിലഭിഷേകാലഴലെന്തേ?
76
ഭരതനാണെ നീ മറച്ചു വെക്കാ
തുരചെയ്യുക കാര്യങ്ങളശേഷം.
ഹൎഷഭരിതമീസമയത്തെന്തേ
വിഷാദകലുഷമൊരരുകരിവേഷം?
77
കൂനിയുരച്ചു :—ഞാനെന്നാശക—
ളിനിയൊരു നാവേകീടുകിലോതാം
ഭാഗ്യഹീന ഞാനതിനാൽ നല്ലതു
ഭാവിച്ചാലും പെരുതഴലാം തേ.
78
ഭള്ളും പൊളിയും പറയുന്നവരാ—
യുള്ളവരേ പ്രിയരായീടും തേ
കള്ളമകന്നുള്ളതു ഞാൻ പറയുമ—
തല്ലെന്നാകിലിരിക്കാം വെറുതേ.
79
എന്തേ വിധിയൊരു വിരൂപിയാക്കിയ—
തിന്നപരന്നൊരു ചേതമെന്തയേ?
അരചനാരുതാനായാലും ഞാൻ
വെറും ദാസി റാണിയാവതുണ്ടോ?
80
ദുസ്സ്വഭാവി ഞാനതിനാൽ ഭവതി—
ക്കസുഖമഹിതമിവ കാണുകവയ്യ മേ
അതുമൂലം ചിലതോതി ദേവിയതു
മതിതെളിവാനു പൊറുത്തീടണമേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



81
മതിചാപല്യത്താലമരകളുടെ
മറിമായത്താലും മന്ഥരതൻ
കപടമെഴും മൊഴിയെല്ലാം പ്രിയമായ്
കൈകേയിക്കതി വിശ്വാസദമായ്.

82
പാട്ടുംശബരിയിൽ മോഹിപ്പൊരു മാൻ–
പേടപോലെ റാണി മോഹമാന്നു,
വലഞ്ഞു വിധിബലമതിനാൽ; മതിയും
തെളിഞ്ഞു സഫലതയോത്തു ദാസിയാൾ.

83
ചോദിച്ചതിനാല്വരചെയ്യാം ഞാൻ
ചേതസ്സിൽ ഭയമുണ്ടെന്നാലും
എന്നു തുടന്നിതയോദ്ധ്യാ നഗരിയിൽ
വന്നൊരേഴരശ്ശുനി മന്ഥരയും.

84
സീതാരാമൻ പ്രിയനവനെന്നിൽ
പ്രീതിയേറുമെന്നോതിയതെല്ലാം
സത്യമായനാൾ കഴിഞ്ഞുപോയ് സമ–
യത്തിൻ തിരിവിൽ സ്നേഹിതനരിയാം.

85
ഭാനു,കമലകുല പാലകനെന്നാൽ
പാനീയമകലുമളവു കൃശാനു
സപത്നി നിന്നെ മുടിക്കുംമുമ്പട–
നുപായമറിവൊട്ടു ചെയ്യുക സുതനു!

86
നിജശുഭമോരാത്തൊരു പാവം നീ
നരപതി, തൻവശമെന്നു നടിപ്പൂ!
എന്നാലരചന്നുള്ളിൽ കറ, യുര–
തന്നിൽ മാത്രമമ്മുറവിതറിക നീ.

87
രാമജനനിയതി ചതുരഗഭീരയു–
മാമവരാംതൻ സൂത്രത്താലല്ലോ
നരപതി, ഭരതകുമാരനെ മാതുല–
നിലയത്തിങ്കലയച്ചതുമോത്താൽ.

88
സേവിക്കേണ്ടവർ സപത്നിമാർ നീ
ഭാവിപ്പൂ പതി, തൻവശമെന്നായ്
ഇങ്ങിനെ കരുതിക്കൌസല്യക്കാം
തിങ്ങിന നിന്ദകളറിയുക നന്നായ്.

89
അരചനു നിന്നിൽ പെരുകുംപ്രേമം
പാരം കൌസല്യക്കു പൊറാതായ്
അതുമൂലംതാൻ നൃപനെ മയക്കീ–
ട്ടിത്രവേഗ മഭിഷേകനിശ്ചയം.

90
രാമന്നഭിഷേകം കുല സമുചിത–
മെന്മനസ്സിനും പ്രിയതരമത്രേ!
എന്നാൽ ഭാവിനിനച്ചേ പേടി,യി–
തിന്നുതക്ക ഫലമവളേലട്ടേ.

91
ഇത്തരമനവധി കുടിലകഥകളാ
മന്ഥരയോതീ ചതുര ചതുരമായ്
സപത്നിമാരുടെ കഥകളുമങ്ങിനെ–
യപാരവൈരം വളരുംമാറായ്.

92
ഭാവിബലാൽ വിശ്വസിച്ചു റാണിയു–
മവളൊട്ടു കെഞ്ചിയപേക്ഷിക്കുകയായ്
പറഞ്ഞു മന്ഥര:—യേതു മൃഗങ്ങളു–
മറിഞ്ഞിടും ശത്രുമിത്രഭേദം.

93
എട്ടുദിനം മുതലഭിഷേകത്തിനു
വട്ടംകൂട്ടിയതിന്നറിവൂ നീ!
ചോറുതിന്ന കൂറുള്ളതിനാൽ ഞാൻ
പറയാമെന്നാലിനി വഴിപോലേ.

94
ഞാനിഹ കള്ളമുരക്കിലതിൻ ഫല–
മെനിക്കു ദൈവംതന്നെ നൽകിടും
നാളെ രാമനഭിഷേകമെങ്കിലതു
നിൻെറ വിപത്തിനു വിത്തുപാകിടും.

95
കനലിൽ കൈവെച്ചോതാം ഞാനിഹ
മാനിനി! നീ പാലിൽ വീണ കൊതുവായ്
എട്ടത്തെറിവതിനു താമസമില്ലിനി
പടിതോറും മകനൊത്തു നടക്കാം.

96
കദ്രു പണ്ടു വിനതക്കെന്നതു പോൽ
കൌസല്യ നിനക്കേകും ദുഃഖം
നിന്മകനു ജയിലിൻ മുറിയാളാം
ലക്ഷ്മണനാ രാമനുള്ളൊരാളാം.

97
മന്ഥരയുടെ കടുഭാഷണമേററാ
മഞ്ജുളഗാത്രി നടുങ്ങിയുണങ്ങീ
വിയത്തു മിണ്ടാതങ്ങിനെ വലയും
തരത്തിൽ നാവുകടിച്ചു കുനിയും.

98
തുടന്നു കപടക്കഥകർ:—റാണിയുടെ
നെടിയ ഭാഗ്യവും തകന്നിതപ്പോൾ
കൊടിയശത്രു, മിത്രമെന്നു തോന്നീ
സ്ഫുടം ദാസിയേ റാണി പുകഴ്ത്തീ.

99
റാണിയോതി:—കേൾക്കമന്ഥരേ നിൻ
വാണിസത്യമെൻ വലകണ്ണിളകീ
ദിനമനു ദുസ്വപ്നങ്ങൾ കാണ്മു ഞാ
നെന്നാലോതീലറിവില്ലാത്തോൾ.

100
പ്രിയ സഖി ! ഞാനിനി ചെയ്‌വതെന്തു നീ
പറകയി വലവുമിടവുമറിയാ,മേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



101
ഇന്നുവരേഞാനാക്കും തിന്മക–
ളൊന്നും ചെയ്യീലറിക മന്ഥരേ!
എന്നാലും വിധി കൊടിയ ദുഃഖമിഹ
തന്നതേതു പാപത്താലാമോ?

102
കേകയത്തിൽ ഞാൻ മേവീടിലുമി–
ക്കൌസല്യക്കിഹ വിടുപണിചെയ്യാ
ശത്രുവിന്നടിമയാവതിനേക്കാൾ
മൃത്യുതന്നെയാണധികം മെച്ചം.

103
റാണികേണപേക്ഷിപ്പതു കേട്ടാ
ക്കൂനി കപടമൊഴി തുടന്നു വീണ്ടും:—
മനസ്സിലെന്തിനു വല്ലായ്ക നിണ
ക്കിനിയും മംഗള മപാരമുണ്ടാം.

104
നിണക്കമംഗളമാശിച്ചവരാം താൻ
കണക്കിലതിനുടെ ദുഷ്ഫല മേലും
റാണീ! ഞാനീ വാത്ത കേട്ടമുത–
ലുണ്ണ മുറക്കവു മില്ലാത്തവളായ്

105
ജ്യോതിഷിമാരതി ദൃഢമായോതീ:—
''ക്ഷിതിപതിയാകും ഭരതകുമാരൻ''
നല്ലാർമണി നീ ചെയ്യിലുപായം
ചൊല്ലാമരചൻ നിൻവശമല്ലോ.

106
ഓതി റാണി:—നീ പറയുകിൽ വെടിയാം
പതി പുത്രരെയും ചാടാം കിണറിൽ
ദുസ്സഹമാകും ദുഃഖമറുക്കും
ഹേ സഖിയെന്തിനു സംശയമെന്നിൽ?

107
കൂനി റാണിയേ വശപ്പെടുത്തി–
ക്കപടവാരം ഹൃദയശിലയിലണച്ചു,
അല്ലലടുത്തതു റാണിയറിയുമോ
നല്ല പുല്ലു തിന്നും ബലി പശുപോൽ?

108
മന്ഥരയുടെ മൊഴി കേരംവിയിൽ മാത്രം
മന്ഥര മധുരം, ഫലം ഭീകരം
നഞ്ഞു ചേത്ത മധുപോലവളോതീ:—
''നിനവുണ്ടോ പണ്ടരുളിയ കഥതേ?

109
രണ്ടു വരം തന്നില്ലേ ദശരഥ
നിണ്ടലാറുകതുകൊണ്ടിനി ഭദ്രേ!
ഒന്നാൽ ഭരതനു രാജ്യമേകി, മ–
റ്റൊന്നാൽ രാമനു വനവും നൽകാം.

110
നൃപതി രാമനേസ്സത്യംചെയ്യേ
നീ വരങ്ങളെയപേക്ഷിക്കാവൂ
ഇരവു കഴിഞ്ഞാലെല്ലാം മോശമി–
തറികെൻ മൊഴി ഹൃദയപ്രിയമല്ലേ?

111
കോപ ഗൃഹം നീ പൂകിയൊക്കയും
കരുതുകടൻ നൃപവശയാവാതേ''
പാപിനി മന്ഥരയിങ്ങിനെയവളൊടു
പാപത്തിൻകഥയുപദേശിച്ചു.

112
പ്രാണപ്രിയയയാണെന്നു നിനച്ചാ
ക്കൂനിയെയിങ്ങിനെ റാണി പുകഴ്ത്തീ:—
മുങ്ങി മരിക്കുമെനിക്കൊരാശ്രയം
മംഗള ശീലേ! നീതാനുലകിൽ.

113
മനോരഥം മേ വിധിനിറവേറുകിൽ
മാമകമാനസ റാണി നാളെ നീ
ഇങ്ങിനെ ദാസിയെ മാനിച്ചും കൊ
ണ്ടങ്ങുറാണി കോപഗൃഹം പൂകീ.

114
മന്ഥരയൊരു മഴ വിപത്തു വിത്താം
മദ്ധ്യമാംബയുടെ കുമതി വയലുമാം
അങ്കുരത്തിനിരുവരദളങ്ങളിനി
സങ്കടമേ ഫല മേവനുമേകും.

115
കോപമൊടങ്ങിനെ കൈകേയിയുമാ
ക്കോപഗൃഹത്തിൽ ചെന്നു കിടന്നു
നരകകുഹരമതിൽ ഭരതജനനി ചെ–
ന്നിറങ്ങു മെന്നാരറിഞ്ഞിരുന്നു?

116
നഗരജനതയതി മുദാവിതാനം
നിറയേ നിറമൊടുമലംകരിച്ചു,
അരമനയെങ്ങും 'കലപല' തിങ്ങി
പ്പുരവീഥികളിലുമാളു തടിച്ചു.

117
അഭിഷേകോത്സവ മറിഞ്ഞു രാമ–
ന്നരികേ ബാല സഖാക്കൾ കൂട്ടമായ്
മോദമൊടണവതു കണ്ടു രാമനും
ചോദിച്ചു കുശലങ്ങളാദരാൽ.

118
പ്രിയസഖ രാമനൊടവർ വിടവാങ്ങി
പ്പിരിയുന്നേരം പുകഴ്ത്തിയേവം:—
ഉലകിതിലേവൻ രാമനു തുല്യൻ
ശീലഗുണാകരനാകിയ തോഴൻ?

119
കമ്മവശഗനായേതേതെല്ലാം
ജന്മമെടുത്തെന്നാലും നമ്മൾ
സീതാപതിയുടെ സേവകരാവണ
മതിനായീശൻ തുണച്ചിടട്ടേ!

120
പൌരക്കീയഭിലാഷം, പക്ഷേ–
പാരം കൈകേയിക്കുള്ളുരുകീ
ദുസ്സംഗത്താൽ ദുഷിക്കാതെയാ
രിസ്സംസാരത്തിൽ പുകരം പാകീ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



121
സന്ധ്യാകാലത്തങ്ങിനെ കേകയ—
നന്ദിനീ നിലയമരചനണഞ്ഞു
ശരീരമിയലും സാക്ഷാൽ സ്നേഹം
പരുഷതയുടെ യരികണയും പോലേ

122
കോപഗൃഹത്തിൽ ദേവിയെന്നറി
ഞ്ഞപ്പൃഥിവീപതിയൊന്നു നടുങ്ങീ
നരേന്ദ്രരല്ല മരേന്ദ്രനുമാരുടെ
കരബലത്തെ ബഹുമാനിക്കുന്നു?

123
അതേ ദശരഥൻ പെൺകോപമറി—
ഞ്ഞാതുരനായ് രതിപതിബലമോർക്കു!
ശൂലഖഡ്ഗ വജ്രാദി സഹിപ്പവർ
പോലും സുമശരമേററു കുഴങ്ങും.

124
നടുങ്ങിയരചൻ പ്രേയസി തന്നുടെ
നിലയത്തു കണ്ടലമിണ്ടലിലാണ്ടു
പരുത്ത വസ്ത്രം പൂണ്ടണിഭൂഷകൾ
ദൂരെ യെറിഞ്ഞവൾ നിലത്തുരുണ്ടു.

125
ബുദ്ധിഹീനയുടെ വേഷമിനിവരും
വൈധവ്യത്തിൻ സൂചനപോലായ്
ദശരഥനവളുടെ യരികാന്നോതീ:—
''ദയിതേ! കോപമിതെന്തിനു ഹൃദിതേ?

126
മന്ദമായ് തന്റെ തലോടിടുന്നളവു
തട്ടികൈയധികരുഷ്ടയായ്
മന്നനേ ഭുജഗമെന്ന പോലെയവൾ
നോക്കിനാൾ പരുഷദൃഷ്ടിയായ്
തന്ന രണ്ടു വരദന്തമേ നൃപതി മമ്മ
മേററുവതിൽ വെമ്പിനാൾ
തോന്നി ഭാവിവശനാം നൃപന്നു സുമ—
ബാണ ലീലയിവയെന്നു ഹാ!

127
രാജാവോതീയീമാതിരി:—ഹേ
ഗജേന്ദ്രഗമനേ! മഞ്ജുളവദനേ!
കോപകാരണം കഞ്ജലോചനേ!
കോകിലവാണീ! പറകയിറാണീ!

128
ആ രഹിതൻ പ്രേയസിതേയേവൻ
പരലോകം പൂകവാൻ കൊതിപ്പോൻ?
ഏതു ദരിദ്രനെ രാജാവാക്കണ—
മോതുകേതരചനിന്നിഹ ദണ്ഡ്യൻ?

129
നിന്നുടെയരിയമരൻ താനെങ്കില്ല
മെന്നാൽ മുതിയവനെങ്ങു നരന്മാർ?
നിന്മുഖ ചന്ദ്രനു ചകോരമാണീ—
യെന്മനമെന്നതു മറിയുകോമനേ!

130
പ്രിയേ! കുടുംബം പ്രാണങ്ങളുമെൻ
പ്രജകളുമയി നിന്നധീനമല്ലോ?
രാമനാണെ ഞാൻ പറവതു മുഴവൻ
ഭാമിനിയറിയുക ശങ്കം സത്യം.

131
പുഞ്ചിരിയാന്നിഷ്ടങ്ങൾ വരിച്ചിനി
ചഞ്ചലാക്ഷിയാഭൂഷകളണിയൂ!
കാലാകാലമറിഞ്ഞയി ഭദ്രേ!
മലിനമാകുമീ വേഷം വെടിയൂ!

132
രാമശപഥമോത്തുടൻ മന്ദമതി
റാണി ചിരിച്ചാഭരണമണികയായ്
കാട്ടാളത്തിയൊരുത്തി മൃഗത്തേ
പ്പാട്ടിലാക്കുവാൻ മുതിരും പോലേ.

133
ഭാമിനിതോഷിതയെന്നോത്തരചൻ
പ്രേമ പുളകമൊട്ട മധുമൊഴി തൂകീ
നിന്നിഷ്ടം നിറവേററാൻ നഗരം
തന്നിൽ മുഴങ്ങും വാദ്യം കേൾ നീ

134
രാമനെ ഞാൻ നാളെയരചനാക്കാം
നീ മംഗളമിനിയണിയുക ഭദ്രേ!
ഈ മൊഴി കേട്ടവൾ ചിത്തം വെള്ള—
ക്കുമിളപോലുടൻ തകന്നുടഞ്ഞു.

135
ഉള്ളിലപാരം പീഡയൊതുക്കി
ക്കള്ളിപോലെയവൾ ചിരിച്ചു പുറമേ
മന്നനറിഞ്ഞീലൊന്നും, കപട—
ത്തിന്നിവൾക്കു ഗുരുമന്ഥരയല്ലോ!

136
നീതിജ്ഞൻ ദശരഥനെന്നാലും
നാരീചരിതമഗാധസമുദ്രം
കപടമാം പ്രണയമങ്ങിനെ കാട്ടി
ക്കൊണ്ടു ചിരിച്ചു കളിച്ചവളോതീ:—

137
തന്നേക്കാമെന്നോതും പലകുറി
യെന്നാലും പ്രിയനിങ്ങു നൽകിടാ
രണ്ടു വരങ്ങൾ തരാമെന്നോതി
പ്പണ്ടു ഭവാനിനിയവനൽകിടുമോ?

138
ഭൂമിപൻ ചിരിച്ചരുളിയപ്പൊഴുതു:—
'മമ്മമറിഞ്ഞേൻ മാനിനീമണേ!
സ്വാതേ മറവിയെഴുമെൻെറ സ്വഭാവം
സുന്ദരി! യക്കഥ മറന്നതാണേ!

139
വെറുതേ ദോഷം പറയരുതിഹതേ
വേണമെങ്കിൽ നാലുവരം നൽകാം
ഇനകുലരീതി സദാമമദയിതേ
പ്രാണൻ വെടികിലുമുരപൊയ്യാകാ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



140
അസത്യമേ പാപസംഘമോത്താ–
ലസ്സൽ കന്നു കന്നികരം ചേന്നാമോ?
സകല സുകൃതസുഖമൂലം സത്യം
സവ്വമറകളും മതവുമിതോതീ.

141
മാത്രമല്ല മൽസുകൃതസീമതൻ
മൂത്തി രാമനേസ്സത്യം ചെയ്യേൻ
ദുർവ്വിചാരമാം ദുഷ്ടപക്ഷിയേ
ജവമൊടപ്പൊഴവരം തുറന്നു വിട്ടു.

142
ക്ഷിതിപാല മനോരഥം മഹാവന.
മതിന്നു സുഖമേ നല്ല പറവകം,
ഭരതജനനിയാം ശബരിയങ്ങുതൻ
ഭീകരവാക്കാം വലവെക്കുകയായ്

143
ഉരചെയ്യാളവളെൻ പ്രിയ! രാജ്യം
ഭരതനു നൽകണമൊരുവരമിതുതാൻ
തൊഴുതുകൊണ്ടുഞാനഭ്യർത്ഥിപ്പൂ
തരികവരം മറേറതും നൃപതേ!

144
കാനനവാസം രാമനേകണം
മുനിജനവേഷമൊടീരേഴാണ്ടും
ചിന്തിയൊരീമൊഴിയാൽ നൃപചിത്തം
ചന്ദ്രികയേററൊരു ചക്രവാകമായ്.

145
നടുങ്ങി നരപതിയുരിയാടാതായ്
കാടമേൽ കഴകനാഞ്ഞു വീണപോൽ
ഇടിയേററൊരു പനയോലപോലെയാ
യുടനടി വിളറി വിവശനായ് തീന്നു.

146
മുടിയിൽ കൈവെച്ചങ്ങിനെ കണ്ണുക–
ളടച്ചു നരപതി നിനച്ചിതേവം:—
മനോരഥാമരമരം ഫലിക്കും
മുമ്പീ ഹസ്തിനി മുടിച്ചുവല്ലോ!

147
പാടേയവധം മുടിച്ചു സദ്ഗുഢം
പാകി വിപത്തിനടിത്തറയിവരം താൻ

148
കഷ്ടം നാരീ വിശ്വാസത്തിൽ
പെട്ടുകെട്ടു ഞാനിതു സമയത്തിൽ
യോഗസിദ്ധി ഫല മണയും പൊഴുതാ
യോഗിയവിദ്യാ നഷ്ടനായപോൽ.

149
ഈ മാതിരി നൃപനോത്തു കലങ്ങീ
വാമാഹൃദയ മെരിഞ്ഞു തുടങ്ങീ
തുടന്നിതവരം:—'ഭരതൻ മകനല്ലേ–
ന്നുണ്ടോ ഞാൻ വിക്രീത നാരിയോ?

150
എൻ വചനം ബാണം പോൽ കൊണ്ടു
നൃവരനെങ്കിലുത്തരമേ വേണ്ടു
സത്യസന്ധരാമിനവംശജരിൽ
സ്സത്യനങ്ങിവതരില്ലെന്നരുളൂ!

151
താങ്കരം തരാമെന്നോതിയ വരമി
ല്ലെങ്കിലു മാവാം; സത്യം വെടിയൂ!
കരുതിയോ ഭവാൻ കടലതന്നെ കൈ–
കേയി വാങ്ങുമെ,ന്നുള്ളതു പറയൂ!

152
നൃപ!ദധീചിബലി ശിബിമാർ സത്യം
നിറവേററാൻ സകലം ബലി ചെയ്യോർ.
പതി വിട്ടം ക്രൂക്ഷമൊഴികളരചനു
പൊള്ളലിലുപ്പു തളിക്കുംപോലായ്.

153
ധമ്മധുരന്ധരനാ മവധേന്ദ്രൻ
ധൈര്യമിയന്നു തുറന്നു കണ്ണുകരം
ഉലഞ്ഞു പരമഴൽ വഴിഞ്ഞു മന്ദം
പറഞ്ഞു:—നമ്മേക്കൊന്നു കഴിഞ്ഞു–

154
ക്രോധദശ്ധയാം റാണിയെ മുമ്പിൽ
ക്രോധ രൂപഖഡ്ഗംപോൽ കണ്ടു
കഠിനതവായ്തല, ദുഷ്ടതപിടി, യി–
ക്കുനിയൊരണകല്ലെന്നേ വേണ്ടു.

155
കരാളതരമീ വാരംകണ്ടരചൻ
കരളിലോത്തിതെന്നുയിർ വാങ്ങിട്ടമോ?
മന്നൻ ധൈര്യമൊടവരംക്ക പ്രിയമാം
മട്ടിൽ വിനയമാന്നിങ്ങനെ യോതീ!—

156
പ്രിയേ! പറവതെന്തയിനീയേവം
പ്രേമവു മുരുവിശ്വാസവുമെന്യേ?
ഭരതരാമരെൻ കണ്ണുകളറികിതു
പുരഹരഭഗവാനാണേ സത്യം.

157
നാളെയുഷസ്സിൽ തന്നെ ഭരതനേ
യാളെയയച്ചു വരുത്താമല്ലോ
നല്ലദിവസമവനഭിഷേകത്തി
ന്നെല്ലാ കാര്യമൊരുക്കാമല്ലോ.

158
പ്രേമമപാരം ഭരതനിലിയലും
രാമനു രാജ്യലോഭമിലേത്രും
ഞാനേനീതി മനസ്സിൽ വിചാരി
ച്ചാണീയഭിഷേകത്തിനൊരുങ്ങീ.

159
രാമനാണെ ഞാൻ സത്യം ചെയ്‌വൂ
രാമജനനിയതിഭലാതീലേത്രും
നിന്നൊട്ട ചോദിക്കാത്തതിനാൽത്താ
നിന്നു മനോരഥഹാനിവന്നുമേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



160
രോഷവേഷമിനി വെടിയുകല്പനാം
ശേഷം ഭരതനെ രാജാവാക്കാം
രണ്ടാമത്തേ വരമാണിങ്ങഴ—
ലുണ്ടാക്കുന്നതപാരമറിക നീ.

161
അതു വാസ്തവമോ കളിയോ ചൊൽ നീ
മതിയിങ്ങതിയായെരിയുകയത്രേ
രാമൻ ചെയ്തൊരു കുററം പറകവ—
നമലനെന്നു സമ്മതനാണല്ലോ.

162
പ്രീതിയോടെ നീയവനെ വാഴ്ത്തിയതു
മിതുനേരം മേശങ്കാസ്പദമായ്.
ശത്രുവിന്നു മനുകൂലനവൻ ജന—
യിത്രിക്കപ്രിയ മാചരിക്കുമോ?

163
പ്രിയേ! രോഷവും ഹാസവുമെന്യേ
നീയൊന്നോർത്തു വരത്തെ വരിക്കു!
ഭരതനു ഞാൻ യുവരാജപദത്തേ
പ്പരമാനന്ദമൊടേകാറാക്കു!

164
മണിവിട്ടും ഫണി, ജലമററാലും
മീനമുയിർക്കൊണ്ടേക്കുമെങ്കിലും
രാമനെ വിട്ടാൽ ദശരഥനില്ലാ
ജീവനെന്നതൊരു കേവല സത്യം.

165
രാമദർശ്ശനത്തിന്നധീന മീ
മാമക ജീവിതമെന്നതറിക നീ
ഭൂമിപകോമള വാക്യമവൾക്കൊരു
ഹോമാജ്യാഹുതി പോലെ മാത്രമായ്.

166
ഓതി റാണി:—യങ്ങുപായമനവധി
ചെയ്താലും സൂത്രമിങ്ങു ഫലിയാ
വരമേകില്ലെന്നാലതു പറയൂ
വിവരിപ്പതിനാൽ ഗുണമിനി ലഭിയാ.

167
രാമനു മങ്ങും രാമജനനിയും
നിർമ്മലരെന്നതു മുഴുവനറിഞ്ഞേൻ
നന്മയെനിക്കവളാശിച്ചതിനിനി
യോർമ്മയോടെ ഞാൻ പകരം നൽകാം.

168
പുലർച്ചയിൽ താനൃഷിവേഷത്തേ—
ധരിച്ചു രാമൻ കാട്ടു പൂകണം
അല്ലെന്നാൽ ഞാൻ മരിക്കുമിതിനൊരു
തെല്ലും സംശയമില്ലിതറിയണം.

169
എന്നു പറഞ്ഞെഴുന്നേററു കുടില, യൊഴു
കുന്നതായ കോപത്തിൻ നദിപോൽ
പാപത്തിൻ കുന്നിൽ നിന്നുറന്നാ—
ടോപത്തിൽ ജലമാർന്നു ഭീമമായ്.

170
ഇരുവരങ്ങളാം കരകൾ, ശാഠ്യമാം
ധാര, മന്ഥരാ പ്രേരണ ചുഴിയും,
ആർന്നു മന്നനാം മരം പുഴക്കി
ച്ചെന്നു വിപത്താമാഴിയിലേക്കായ്.

171
അരചനറിഞ്ഞു:—നാരിയായ് നടി
ച്ചരിയ മൃത്യുവിങ്ങണഞ്ഞതത്രേ
കഴലിണ പണിഞ്ഞു പറഞ്ഞു:—നീയിന—
കുലകുമാരിയാവരുതയി ദയിതേ!

172
മാമകശീർഷം തന്നെ നൽകിടാം
രാമവിയോഗാൽ കൊല്ലരുതെന്നേ
ഏതായാലും രാമനെ വിട്ടുകെൻ
ചേതന പിടയാതാക്കുക പൊന്നേ!

173
അസാദ്ധ്യമാണീ രോഗമെന്നറി
ഞ്ഞസ്സാർവ്വഭൌമനല്ലൽ വളർന്നു.
രാമരാമഹാ! യെന്നുവികലനായ്
ഭൂമിയിൽ വീണു മൂർച്ഛ കലർന്നു.

174
മന്നനു ദേഹമുലഞ്ഞു, ഹസ്തിനി
മറിച്ചിട്ട വിൺ മരമെന്നതു പോൽ
വരണ്ടു കണ്ഠം വാക്യമെഴാതായ്
കരയിൽ പിടയുന്നൊരു മത്സ്യം പോൽ.

175
വീണ്ടും റാണി കടുകഠിനമോതീ
വിഷം വ്രണത്തിൽ പകരും പോലേ:—
വരം വാങ്ങുകെന്നോതിയതിങ്ങിനെ
വിഷമിക്കാനോ നൃപകുലമൗലേ!

176
പൊട്ടിച്ചിരിയും, കരയലു, മടരിൽ
പെട്ടു പൊരുതലും, മുറിപെടാസ്സയും,
ദാനം, കൃപണതയു,മൊരേ സമയം
കാണുവതെങ്ങിനെയൊരുവനിൽ നൃപതേ?

177
പ്രതിജ്ഞ കൈവിടുകഥവാ ധീരത—
യേന്തുകബലയേപ്പോൽ കരയാതേ
സത്യസന്ധനാം നരനു, തനു ധനം,
പുത്രനുഴിയും തൃണമയി നൃപതേ!

178
മർമ്മഭേദിയാ മൊഴി കേട്ടരചൻ
മിണ്ടീ:—നീ പറകെന്തു മിച്ഛപോൽ
ഇന്നെൻ കാലൻ തന്നെ പിശാചായ്
നിന്നേക്കൊണ്ടിതു പറയിക്കുകയാം.

179
രാജപദത്തിൽ ഭരതനു കൊതിയി—
ല്ലജയ്യവിധിയാൽ മതികേടയിതേ!
എല്ലാമെൻ പാപത്തിൻ പരിണതി—
യില്ല വിധിക്കും നമ്മിലിണക്കം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



180
നീ മുടിച്ചൊരവധമിനിയു മുയരും
രാമൻ സുഗുണൻ നൃപനായ് തീരും
സേവകരാകും സോദരർ സകലരു—
മവികലമായ് പുകളുലകിതിലുയരും.

181
നിൻ കളങ്കവും മമ സങ്കടവും
ബാക്കിയാമുലകിലേതു കാലവും
മൂഢേ! പോവുക മുമ്പിൽ നിന്നു നീ
മുഖം കാട്ടിടാതുടനടിയിപ്പോഠം.

182
ബദ്ധാഞ്ജലിയായത്ഥിപ്പു ഞാ—
നിദ്ധരണി വിട്ടും കാലം വരെ നീ
മിണ്ടരുതെന്നോടധികം; പാലിനു
വേണ്ടി ഗോവധം ചെയ്യു നീ കെട്ടും.

183
പലേ മാതിരിയുമവളേയരചൻ
പഴിച്ചു ഫലമില്ലാതെയവശനായ്
പൊളിയിൽ പട്ടകൈകേയി, ചുടലയിൽ
പ്രേതമന്ത്രജപലീനപോലെയായ്.

184
ചിറകുപോയ പറവ പോലെ, രാമനെ
യുരുവിട്ടമാന്നൃപനേററ മവശനായ്.
ഓത്തു കരളി:—ലിനിപുലരിവരായ്കി
വാത്തരാമനൊടു പറയായ്യെവനും.

185
ഉദിക്കായ്കു! രഘുകുല ഗുരുദിനകര!
വേദനയേലുമയോദ്ധ്യ കണ്ടു നീ!
പ്രേമത്തിൻ പരമസീമയരചൻ
പരംക്രൂര, റാണിയുമായല്ലോ!

186
വിലപിച്ചും കൊണ്ടരചനു നേരം
വെളുത്തു, വീണാവേണു മൃദംഗം
തുടങ്ങി ശംഖവു മന്തഃകരണം
തകന്നിതെങ്ങിനിയാശാരംഗം?

187
പതിയൊടൊത്തു ചിതയേറും സതിയുടെ
യതനുഭൂഷപോൽ പുരാഡംബരം
നൃപനു തോന്നി, രാമദർശ്ശനേച്ഛയി—
ലപ്പുരിയിരവിലുറങ്ങീലന്നാഠം.

188
അരമനയരികിൽ സേവക സചിവ—
ന്മാരുതിരക്കി,യുദിച്ചു സൂര്യനും
അരചൻ ദശരഥനെന്തിതുണന്നീ
ലറിയാതേവരു മുൽകണ്ഠിതരായ്.

189
പറഞ്ഞു;—രാജാവുണരാതെന്തെ—
ന്നറിഞ്ഞു വരികിനി സുമന്ത്ര! വേഗം
അരചൻ തന്നുടെയനമതി വാങ്ങി—
പ്പുരമിനിയെല്ലാം ചെയ്യുക നല്ലു.

190
മന്ത്രിസുമന്ത്രനമരമന പുകി—
സ്സന്താപമിയന്നൊന്നു നടുങ്ങി
വിഷാദമാപത്തോടു ചേന്നവിടം
വസിച്ചിട്ടും പോൽ തോന്നിയിരുന്നു.

191
ചോദിപ്പതിനൊരു മറുപടി ലഭിയാ
താ ദശരഥകൈകേയീനിലയം
ചെന്നു വന്ദനം ചെയ്യുനിന്നളവു
മന്നൻ നിലകണ്ടല്ലൽ വളന്നു.

192
ചിന്താകുലനാം നൃപനെ വിളറി ഭുവി
ചെന്താമരപോലുലഞ്ഞു കാൺകേ,
മന്ത്രിഭയത്താൽ മിണ്ടാതായ്, മൊഴി
ചിന്തീയശുഭം കേകയസുതയും:—

193
''ഇരവിലുറങ്ങീലരചനൊട്ടുമിഹ
കാരണമുലകിന്നുടയോനറിയും
'രാമരാമ'യെന്നുരുവിടുന്നതിൻ
രഹസ്യമോത്തുന്നില്ലൊരുതരിയും.

194
രാമനെയുടനേ വിളിക്കുകവനേ
ഭൂമിപനോടറിയട്ടേ വിവരം''
ധരാധിപൻ നിലകണ്ടു മന്ത്രിയക
താരിലോത്തു റാണി തീത്ത സൂത്രം!

195
ഇടറീ കാലുകഠം വഴിയിലമാത്യനു
പതറീ ഹൃദയം കരുതിയീവിധം:—
രാമചന്ദ്രനോടെന്തൊരു കാര്യം
ഭൂമിപാലനരചെയ്യിടുമിപ്പോഠം?

196
അങ്ങിനെയിന കുലതിലകൻ വാഴും
മംഗളമണിഗൃഹ മണഞ്ഞു സചിവൻ
സുമന്ത്രനേക്കണ്ടളവു പിതാവിനു
സമാനമാദര മേകീ രാമൻ.

197
ഭൂമിപകല്പനയറിഞ്ഞ നേരം
രാമനമാത്യനൊടൊപ്പ മിറങ്ങീ
അങ്ങിനെയവരേക്കാണമളവിലുഠം—
തിങ്ങീ ശോകം കാണികഠം കരളിൽ.

198
ഇനകുലതിലകൻ ചെന്നു കണ്ടിത
ങ്ങനുപമവികലത പൂണ്ടഭൂപനേ
സിംഹിനിയേക്കണ്ടതിയായ ഭയം
സഹിയാഞ്ഞുഴലും ഗജേന്ദ്രനേപ്പോൽ.

199
അരചന്നധരം, വരണ്ടു, നിജതനു
വെരിഞ്ഞു വലഞ്ഞു ശോകഭരിതനായ്
അടുത്തിരിപ്പു കൈകേയിയുമാ
ക്കൊട്ടും മൃത്യുപോൽ കോപഭരിതയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



200
കരുണാമയ കോമളസ്വഭാവൻ
പരദുഃഖമിതേവരെയറിയാത്തോൻ
രാമ,നെങ്കിലും കരാം മുറുക്കിയഭി—
രാമമമ്മയോടിമ്മൊഴി തൂകീ:—
201
അമ്മേ! ജനകന്നഴലെന്തരുളുക
ചെമ്മേ ഞാനതകററാമല്ലോ
റാണിയോതി:—രാമകേരംക്കനിന്നോ
ടാണരചന് കുറവുതാൻ മൂലം.
202
ഇരുവരമരചൻ തരാനുറച്ചു
വരമായ് തോന്നിയതിവളർത്തിച്ചു
അതുകേട്ടരചനു ചിന്തയുദിച്ചു
മതിയിലധിക സങ്കോചം വായ്ച്ചു.
203
സുതസ്നേഹമിങ്ങങ്ങു പ്രതിജ്ഞയു
മിതുതാൻ നൃപനിഹധർമ്മസംകടം
ഒരുക്കമെങ്കിൽ നൃപാജ്ഞ ശിരസ്സാൽ
ധരിക്ക നീയഴൽ മാററുക വേഗം
204
കുസലററൊരീക്കടുമൊഴി കേട്ടാൽ
കഠോരതയുമഴലതിയായേലും
നാവുവില്ല, വചനങ്ങാം ശരങ്ങളു—
മവനിപൻ സുഗമലക്ഷ്യവുമെന്നായ്.
205
ക്രൂരതയിങ്ങിനെ വീരശരീരം
ധരിച്ചു മുമ്പിലണഞ്ഞതു പോലേ
ശ്രീരഘുരാമനൊടാവിധമപ്പോരം
ഭരതജനനി കൈകേയി പറഞ്ഞു.
206
ഭാനുകലകമലഭാനു, സഹജപര—
മാനന്ദത്തിനു നിധിയാം രാമൻ
ദൂഷണമൊഴിയും മധുമൊഴി തൂകീ
ഭൂഷണമായതു സരസ്വതിക്കും.
207
ജനനി കേരംക്ക ഭാഗ്യമെഴും തനയൻ
ജനകജനനിമാർ ഹിതമേ ചെയ്‌വോൻ
മാതാപിതൃസേവകനാം സുതനി—
ങ്ങതിമാത്രം ദുർല്ലഭനേറികമ്മേ!
208
വിശിഷ്യ മുനിജന പരിചയമേലാം
വനത്തിലതുമേ ശുഭമേ നൽകൂ.
പിതൃകല്പന, മാതാവിൻ സമ്മത—
മിതിലധികം മേ സുഖമേതുണ്ടാം?
209
മാത്രമല്ല, മൽപ്രാണൻ ഭരതൻ
ക്ഷിതിപാലനിതും മാമകഭാഗ്യം
ഇനിയുമടവിയിഹ പുകീടാഞ്ഞാൽ
ഞാനറിവില്ലാത്തവരിൽ മുമ്പനാം.

210
അമരശാഖിവിട്ടാവിണക്കിനേ
യമൃതം വിട്ടു വിഷത്തെയുമെവരോ
വരിച്ചീടുമാ ഭോഷരുമിതുപോ
ലൊരു സന്ദർഭം കിട്ടുകിൽ വെടിയാ.
211
മഹാരാജനിങ്ങഴലേന്തുവതേ
മഹാദുഃഖമിവനോക്കുകിലമ്മേ!
അസാരമിക്കാര്യത്തിനു ജനകനൊ—
രസീമമഴലിതവിശ്വാസ്യം മേ.
212
എന്തെന്നാലരചൻ ബഹുഗുണഗണ—
സിന്ധു,ഗഭീരഹൃദയ, നതിധീരൻ
എന്തോ വല്യതാമപരാധം ഞാൻ
ചെയ്യതിനാൽ താൻ നൃപന്നു മൌനം.
213
കളങ്കഹീനം രഘുപതിവചനം
കുമതിറാണി കുടിലമെന്നു കരുതി
ജളൂകമമലം ജലമെന്നാലും
വളഞ്ഞു നീന്തുമതേ നിജരീതി.
214
രാമാഭിമതം മനസ്സിലാക്കിയ
റാണി കപടമാം സ്നേഹം കാട്ടീ
പറഞ്ഞു:—നീയും ഭരതനുമാണേ
യറിഞ്ഞതില്ലഴൽ ഹേതു മററു ഞാൻ.
215
ജനകജനനിമാക്കപരാധം നീ
യൊന്നും ചെയ്‌വോനല്ലൊരു പോതും
രാമ! നീ പറവതെല്ലാം സത്യം
നീ മാതാപിതൃവചനതല്പരൻ.
216
എല്ലാം നീ വഴിപോലെ നിരൂപി—
ച്ചല്ലലറുക്കുകവൃദ്ധനു കുഞ്ഞേ!
തവൽ സമനാം സുതനിയലും സുകൃതിയെ
യിസ്സമയത്തിൽ വെറുപ്പതനുചിതം.
217
റാണീ ദുർമ്മുഖമതിലതിശുഭമോം
വാണി, മഗധമതിൽ ഗയാദിപോലേ
ഉണ്ടാകാം രാമനതും നന്നായ്
കണ്ടു, ഗംഗയിൽ ജലമെതു തെളിയാ?
218
മോഹാലസ്യം തെളിഞ്ഞ നേരം
മന്നൻ, 'രാമരാമ'യെന്നോതീ
രാമനണഞ്ഞൊരു വാർത്ത സചിവനാ—
സുമന്ത്രനറിയിച്ചാൻ വഴിപോലേ.
219
രാമൻ വന്നതറിഞ്ഞു ധൈര്യമൊട്ടു
ഭൂമിപാലകൻ കണ്ണുതുറന്നു.
സചിവനരചനേത്താങ്ങിയിരുത്തി
സ്സുവിനയം കഴൽ പണിഞ്ഞു രാമൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



220
സ്നേഹവിവശനാം നരപതിയങ്ങിനെ
തൻ ഹൃദയത്തോടു ചേർത്തു രാമനേ.
കളഞ്ഞമണി വീണ്ടെടുത്ത ഫണിപോൽ
കണ്ടു കണ്ണുനീരൊഴുകിയിതുടനേ.

221
ശോക വികലനായ് നരപതി പറവാ-
നാകാതേരാമനേ മുകന്നു
രാമനടവി പൂകാതെയിരിപ്പാൻ
ബ്രഹ്മാവിനെയകമേനിനവാന്നു.

222
സ്മരഹരനേയും സ്മരിച്ചോതി:—ഹേ
ഗിരീശ! കരുണാവരുണാലയമേ!
ആശുതോഷനങ്ങഭീഷ്ടദാതാ-
വാണതിനാലെന്നഴൽ തീർക്കണമേ!

223
സകലരിലും പ്രിയകരനായമരും.
താങ്കളെൻ തനയനായ രാമനേ
എൻ പ്രതിജ്ഞ കൈവെടിഞ്ഞരമനയി-
ലിമ്പമാന്നമരുമാറാക്കണമേ!

224
ഈരേഴലകിലുമകീത്തി താനോ
നരകദുഃഖമോ നാകസൌഖ്യമോ
തരികെന്നാലുമിവന്നു രാമനേ
പ്പിരിയാനിടയാക്കരുതുമാപതേ!

225
മതിയിലീവിധം ഹരനെ നിനച്ചു
മിണ്ടീലരചനു മനം പിടച്ചു.
ജനകൻ പ്രേമവശഗനായതിനാൽ
ജനനിയിനിയുമരുളമെന്നുറച്ചും,

226
കാലദേശമനുസരിച്ചു മിങ്ങിനെ
കലിതവിനയ മോതീ രഘു രാമൻ
ബാലനിവൻ മൊഴി ധൃഷ്ടതയാണെ-
ന്നാലും താത പൊറുക്കുക കനിവാൽ.

227
അതിലഘു കാര്യത്തിന്നു താതനഴ-
ലിതു ഞാൻ മുമ്പിലറിഞ്ഞീലല്ലോ!
താങ്കളെയിങ്ങിനെ കണ്ടമ്മയിൽ നി-
ന്നൊക്കെയറിഞ്ഞെൻ മനം കളിർത്തു.

228
താത! സുമംഗളമാമീ സമയ-
ത്താതുരതവെടിഞ്ഞാജ്ഞാപിക്കു!
മോദമൊടെന്നു പറഞ്ഞു രാഘവൻ
മേനി മുഴവനും പുളകമണിഞ്ഞു.

229
ഓതി വീണ്ടുമുലകേതിലുമെവനോ
മാതാ പിതൃപരിതോഷദായകൻ
നിജചരിതത്താൽ, പുരുഷാത്ഥമവനു
നാലും കയ്യിൽ, ജനിയും ധന്യം.

230
ജനകാജ്ഞയെ നിറവേററിയെൻെറ യീ
ജന്മത്തിൻ ഫലമാന്നു മടങ്ങാം
കൃപയാ കല്പന നൽകുകമ്മയേ
ക്കണ്ടുവരാമടവിയുടനെ പൂകാം.

231
എന്നു പറഞ്ഞവിടുന്നു നടന്നു
മന്നൻ ദശരഥനഴലുവളർന്നു
വാത്തയതപ്രിയ മെങ്ങുമുയർന്നു
കുത്തിയ തേരംവിഷമുടൽ മുഴവൻ പോൽ.

232
കാട്ടുതീ ചുഴന്നൊരു വള്ളികരം പോൽ
വാട്ടമിയന്നു ജനങ്ങരം മുഴവൻ
കേട്ടവർ കേട്ടവരെങ്ങും ധൈര്യം
കെട്ടു വീണഴലിലിങ്ങിനെ കേണു.

233
കരളുകരം മാഴ്കീ, കണ്ണീരൊഴുകീ
പുരിയതു മുഴവൻ മൂകത പൂകീ
കരുണ രസത്തിൻ സേന പടഹമൊടു
പുരിയതിലെങ്ങു മിറങ്ങിയ പോലായ്.

234
വിധിപോലൊക്കെ യൊരുങ്ങിയ നേരം
വിധി മുഴവനു മിഹ തകരാറാക്കീ.
പഴിച്ചിതെവരും കൈകേയിയെ,യി-
പ്പാപിനിയയോദ്ധ്യ വെണ്ണീറാക്കീ.

235
നിജമാം കണ്ണു തുറന്നു കളഞ്ഞിവരം
നിരീക്ഷിക്കുവാൻ വെമ്പുന്നവരം താൻ
അമൃതമെറിഞ്ഞു വിഷം കൊതിപ്പൊരീ
ക്കുമതി സൂര്യകുലവേണു വനത്തീ.

236
കൊമ്പിലിരുന്നിവരം മരം മുറിച്ചു
മാൺപെഴും സുഖവുമഴലാൽ മൂടീ
പ്രാണൻ താനായിരുന്നു രാഘവ-
നിന്നീക്കുടിലതയെങ്ങിനെ കൂടീ.

237
പാടുന്നു കവി:—പെണ്ണിൻ ഹൃദയം
പിടി കിട്ടാത്തൊരഗാധ രഹസ്യം
പിടിയിൽ വരാം നിഴലെന്നാലറിയ
പ്പെടാനാരിതന്നടവിതമേയം.

238
തീയേതൊന്നിനെ വെണ്ണീറാക്കാ?
പയോധിയെന്തിനെയുരംക്കൊള്ളിക്കാ?
കാലനേതിനേച്ചവച്ചിറക്കാ?
ബലമെഴുമബലക്കെന്തുസാധിക്കാ?

239
വിരിഞ്ചനെന്തു വിചാരത്താലീ
വിപരീതം കാട്ടുന്നിഹ കഷ്ടം!
ചിലരോതി:—നൃപൻ കുമതി റാണിയിൽ
വലഞ്ഞു വരമേകിയതുമനിഷ്ടം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



240
ശാഠ്യത്താലീയരചന പാരം
ശ്ലോകമാന്നറിവു മുടിയാനിടയായ്
ധമ്മമ്മ മറിവോർ ചിലരോതീ:—
ധാമ്മികനരചൻ കുമതിക്കിരയായ്.

241
ഹരിശ്ചന്ദ്രശിബിദധീചിമാരുടെ
ചരിത്രങ്ങളും ചിലർ വണ്ണിക്കുകയായ്
ഭരതനു സമ്മതമിതിലുണ്ടെന്നതു
മുരചെയ്തു ചിലർ മിണ്ടാതെയുമായ്.

242
ചെവി പൊത്തിച്ചിലർ നാവു കടിച്ചുര-
ചെയ്തു കളവിതു ശാന്തം പാപം
ഭരതനു രാമൻ പ്രാണപ്രിയനിതു
മറിച്ചു പറവതു പാരം പാപം

243
ഹിമകരനഗ്നിജ്വാലകളും ചിന്താ—
മമൃതം വിഷമൊടു തുല്യതയേന്താം
എന്നാലും ഭരതൻ കിനാവിലും
നിനച്ചിടാ രാമനു പ്രതികൂലം.

244
അമൃതം കാട്ടി വിഷത്തേ നൽകിയ
കമലോൽഭവനേപ്പഴിച്ചിതൊരുവൻ
അയോദ്ധ്യയെങ്ങും ക്ഷോഭവുമാധിയു—
മുയന്നുമോദമടങ്ങിയൊടുങ്ങി.

245
വൃദ്ധാംഗനമാർ കുല നാരികളും
വിപ്രവധുക്കളുമുപദേശിച്ചു
റാണിക്കെന്നാൽ നിജമാം മതിയിൽ
ബാണം പോലവ ചെന്നു തറച്ചു.

246
ഉരചെയ്താരവർ:—പറഞ്ഞിരുന്നു
നീ രാമനെ ഭരതനിലും മീതേ
സ്നേഹിക്കുന്നുണ്ടെന്നാലിന്നവ—
നഹോ കാനനം നൽകുവതെന്തേ?

247
സപത്നിമാരിലസൂയയില്ലാതേ
സകലരു മറിവൂ നിൻ പ്രേമത്തേ.
പിഴച്ചതെന്താരാമ ജനനി, നീ
പുരത്തിൽ മുഴവനിടിത്തീ വീഴ്ത്താൻ?

248
രാമനോടു കൂടാതെ ജനകജാ—
ലക്ഷ്മണരിപ്പുരിയിങ്കൽ വാഴമോ?
ഭരത നവനിയേയനുഭവിക്കുമോ
നരപതിയുയിരൊടുകൂടിവാഴമോ?

249
മതിയിലിതോത്തിനികളയുകരോഷം
മാറാക്കറയുമഴലുമിയലാ, തേ
ഭരതനു താൻ ധര നൽക,കദോഷം
ശ്രീരാമനുവനമെന്തിനു വെറുതേ!

250
രാമനില്ല രാജ്യത്തിൽക്കോതി,യതി
ധമ്മിഷ്ഠനവൻ വിഷയവിരക്തൻ,
ശങ്കയെങ്കിൽ നിന്നപരവരത്താൽ
ശ്രീരാമനെ ഗുരു ഗൃഹത്തിലാക്കാം.

251
ഇന്നു പറഞ്ഞതു കേട്ടു നടന്നാൽ
നന്നു, മറിച്ചാണെങ്കിലപായം
തമാശയാണിച്ചൊന്നതെങ്കിലതു
തുറന്നു പറയുക നല്ലൊരുപായം.

252
അടവി രാമസമസ്തതനയോഗ്യമോ?
കേട്ടവർ നിന്നേയെന്തു പറയുമോ?
ഉടനെഴന്നേററു ശോകകളങ്കം
തുടച്ചുനീക്കു മുപായം ചെയ്യൂ !

253
ഏററമീക്കറനിറഞ്ഞ ശോകവു മറുക്കുവാൻ
വഴി തുറക്ക നീ
യുരുവിട്ടു വനമേറിടുന്ന രഘുരാമനേ
പ്പുരിയണക്ക നീ
ജീവനററ തനു, ഭാനുവററ ദിന,മിന്ദു
വററ നിശമോശമാ—
മീവകക്കു ശരിനിൽക്കുമീ നഗരിരാമഹീന
മതി ദൂനമാം.

254
ഇപ്രകാരമവരുപദേശിച്ചൊരു
നൽപരിണാമഹിതം മധുരോക്തം
കുടിലമന്ഥരാ ശിഷ്യയായകൈ—
കേയി ചെവിക്കൊണ്ടീലൊരു തെല്ലും.

255
മറുപടി പറയാതുറന്ന രോഷാ—
ലെരിപൊരി കൊണ്ടു നോക്കിയവളവരേ
നരി വിശന്നു ഹരിണികളേപ്പോ,ലവർ
മാറാവ്യാധിയറിഞ്ഞു മാറിനാർ.

256
അവനി ഭരിക്കും കൈകേയിയെ ദു—
ദ്ദൈവം തന്നെ നശിപ്പിച്ചല്ലോ!
ആരു ചെയ്യുമിക്കടുപ്പമെന്നാ
പ്പൌരർ പഴിച്ചു റാണിയെയേററം.

257
വിഷമജ്ജ്വര പരവശരേപ്പോലേ
വിഷമിച്ചേവം ചിലർ വിലപിച്ചു
രാമവിയോഗമിയന്ന ഞങ്ങളീ
ഭൂമിയിലെങ്ങിനെ ജീവിക്കേണ്ടു?

258
കൌസല്യാ നിലയത്തിലെത്തിയവർ
കരക്കിട്ട മീൻപോലെ പിടഞ്ഞു
റാണീ വദനം പ്രസന്നമായിന്നി
രാമനവനിഭരമില്ലെന്നോത്താ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



259
ഇന്നു പിടിച്ച ഗജത്തിനു തുല്യത—
യാന്ന രാമനുടെ കരളഭിഷേകം
കെട്ടു കുററിയായ്ക്കണ്ടു,വനപ്പേർ—
കേട്ടു മോദമുരംക്കൊണ്ടു നിതാന്തം

260
രഘുകുല തിലകൻ തൊഴുതു മാതൃപദ
രാജീവങ്ങളിൽ നമസ്കരിച്ചു
ആശീർവ്വാദം നൽകിപ്പുലകുറി—
യാശ്ലേഷിച്ചു മുഖം ചുംബിച്ചു.

261
ജനനിയലം പ്രേമാശ്രു പൊഴിച്ചു
തനുനിറയേപ്പുളകവും ധരിച്ചു
രാമനേത്തനതു മടിയിലിരുത്തി
പ്രേമമധുരമാം പാലു ചുരത്തി.

262
അധനനുനിധി കിട്ടിയപോൽ പുകഴാൻ
സാധിക്കാതായ് ജനനീ പ്രേമം!
സുന്ദരമാസ്സുതവദനം വീക്ഷി—
ച്ചാദരേണ കൌസല്യ്യയിതോതീ:—

263
ഉത്സുകയീമാതാവൊടു പറയുക
വത്സല! നിന്നഭിഷേക വാർത്തകൾ
മത്സുകൃതസുഖത്തിന്നു ലഭിക്കും
സത്സീമയതാണെൻ ജനി ഫലവും

264
കോസലവാസികളാസകലമതാ—
ണാശിച്ചീടുന്നിരവും പകലും
ചാതകങ്ങളത്യന്തം കൊതിയാൽ
സ്വാതി ജലത്തിനു വെമ്പും നിലയിൽ

265
കുഞ്ഞേ വേഗം കുളിച്ചുവന്നിട്ടു—
കിഞ്ഞാനിഹ പാൽകഞ്ഞിയൊരുക്കാം
പിന്നീടു പിതാവിൻെറയരികിലെൻ
പൊന്നേ വിരവൊടു ചെന്നു സുഖിക്കാം

266
മാതൃവചനമാം കല്പകതരുസുമ—
മേന്തിയ സുഖമാം പൂന്തേൻ നുകരും
മനുകുലരാമ മനസ്സാം വണ്ടിഹ
മുരണ്ടീല, പാറീലിളകീലാ.

267
ധർമ്മാത്മാവാം രാമനതുപൊഴുതു
കോമളമധുമൊഴിയിങ്ങിനെ തുകീ:—
ജനനീ! കാനനരാജ്യ മെനിക്കായ്
തന്നു ജനകൻ സുഖദമറിക നീ!

268
അമ്മേ! തെളിവാന്നാജ്ഞാപിക്കു
നന്മയിൽ ഞാൻ വനവാസം ചെയ്‌വാൻ
വാത്സല്യത്താൽ ഭയമരുതൊരു ലവ—
മെൻ സവിത്രി! നിൻ കൃപശുഭമൂലം.

269
പതിനാലാണ്ടിനി വനത്തിൽ മേവി—
പ്പിതൃ വചനം സത്യമാക്കി വീണ്ടും
നിൻ കഴൽ കണ്ടു പണിഞ്ഞീടാം ഞാൻ
സങ്കടമുള്ളിലെഴായ്കെതു കൊണ്ടും.

270
മനുവരനുടെ മധുരോക്തം ജനനീ—
മനസി ശരം പോൽ തറച്ചു നൊന്തു
മഴനീരേൽക്കില്ലനങ്ങും ചെടിപോൽ
മാതാവക്കളിർമൊഴിയാൽ വെന്തു.

271
സിംഹ ഗർജ്ജനം കേട്ട ഹരിണിപോൽ
സഹിക്കുവാൻ വയ്യാത്തഴലാർന്നു
വിറച്ചു തനു, കണ്ണുറന്നു, പുതുനര—
യശിച്ചു ബോധംകെട്ടു മീനുപോൽ.

272
ധീരതയൊടുതനയവദന മീക്ഷി—
ച്ചുറന്നഗദ്ഗദമോടുരചെയ്തു:—
പ്രാണപ്രിയനാം നിന്നെ നിത്യവും
പിതാവു പുകഴുക പതിവാണല്ലോ.

273
അഭിഷേകം നിശ്ചയിച്ച നൃപനെ—
ന്തപരാധത്തിനു തേ,വൻമേകീ?
കാരണമോതുക സൂര്യവംശമാം
കാടിനു പാവകനായവനേവൻ?

274
രാമചന്ദ്രമതമറിഞ്ഞു സചിവൻ
സുമന്ത്ര സുതനെല്ലാം വിവരിച്ചു
സർവ്വം കേട്ടവൾ മിണ്ടീലാനില
ഞാൻ വർണ്ണനമാവാതെയൊഴിച്ചു.

275
പോകരുതെന്നോ പോയ്‌വരികെന്നോ
പറവാനാകാതവളുഴലേന്തീ
വിധിവരക്കുവാൻ നിനച്ചതോർത്താൽ
വിധു: വരച്ചതോവിധുന്തുദൻതാൻ

276
ഇരുതോണിയിലായ് നിന്നപോലെയവ—
ളരിയ വിഷമദശയാന്നു നിനച്ചു:—
രാമനെ നിർബ്ബന്ധിച്ചു നിർത്തിയാൽ
ധർമ്മഹാനി, സഹജാതവിരോധം.

277
വിപിനം പൂകാൻ പറവതു നഷ്ടം
വിഷമത്തിൽ വീണു റാണി കഷ്ടം
വീണ്ടും സതിമാർ ധർമ്മം വഴിപോൽ
കണ്ടും സുതരേസ്സമം കരുതിയും.

278
രാമനോടിങ്ങിനെ നിഷ്കളങ്കയാം
രാമജനനി കൌസല്യയുരച്ചു:—
നന്മചെയ്തു നീ പിതൃകല്പനയേ
നലമൊടു പാലിപ്പതു സുതധർമ്മം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



279
രാജ്യമേകുവാൻ പറഞ്ഞൊട്ടുവിൽ വന-
രാജ്യം രാജാവേകിയതോർത്താൽ
ശോകമില്ലമേ, ഭരതനുപക്ഷം
ലോകക്കുമഴലിതാണെൻ ദുഃഖം

280
താതകല്പിതം മാത്രമെങ്കിൽ നീ
മാതാവിനെ മാനിച്ചടങ്ങണം
മാതാപിതാക്കളരുളുകിലോ സാ-
കേതകോടി സമമടവിയറിയണം.

281
വനദേവത മാതാവു, പിതാവോ?
വന ദേവൻ, പശു പക്ഷികൾ ഭൃത്യർ
ഭൂമിപക്കൊട്ടവിലരണ്യവാസം
സമുചിത,മിപ്രായത്തിലല്ലൽ മേ!

282
രഘുകുലതിലക ! വനത്തിനു ഭാഗ്യം
രഘുകുലപുരി നീ വെടികിലഭാഗ്യം
ഞാനും നിന്നൊടു കൂടി വരാനായ്
തുനിയുകിൽ നീ ശങ്കിച്ചിടുമല്ലോ!

283
പ്രാണങ്ങൾക്കും പ്രാണനായ നീ
കാനന കഥയിങ്ങോതിയ മൂലം
മാമകമാകിയ മാനസമകമേ
മഹത്തായ സന്താപമെങ്കിലും,

284
വെറുതേ സ്നേഹം വദ്ധിപ്പിച്ചിനി
പൊറുതികേടു ഞാനുണ്ടാക്കീടാ
മാതാവെന്നൊരു ബന്ധം മകനേ
മതിയിൽ മറക്കായ്കെന്നെന്നും നീ!

285
പിതൃദേവന്മാർ നിണക്കു കണ്ണിനു
പോളകൾ പോൽ പരിരക്ഷ നൽകണേ
വനവാസാവധി വെള്ളം, നിൻ പ്രിയ-
ജനംമീനമറികലിവിൻ നിറവേ!

286
ഓമ്മയോടെയിങ്ങെല്ലാവരെയും
നീ മടങ്ങിയഭിവീക്ഷിക്കണമേ
സേവക പരിവാരങ്ങൾ വെടിഞ്ഞയി
നീ വനവാസം സുഖമായ് ചെയ്യൂ!

287
സവ്വസുകൃത ഫലമിന്നു ലഭിച്ചു
ഭാവി ഭയങ്കരമായി ഭവിച്ചു
ഈവിധമമ്മയലം വിലപിച്ചു
പാവന രാമപദങ്ങൾ പിടിച്ചു.

288
ദാരുണ ദുഃസഹ സന്താപത്താൽ
തെരുതെരെയമ്മ വിലാപം ചെയ്കേ
രാമൻ കനിവൊടെഴുന്നേല്പിച്ച-
ങ്ങീമാതിരി മൃദുമധുമൊഴി തൂകീ:

289
അതേസമയ മീ വിവരമറിഞ്ഞാ-
സ്സീതയാകുലത പൂണ്ടരികാർന്നു
കൌസല്യാപദകമലം വന്ദി-
ച്ചുത്സുകയായ് തലതാഴ്ത്തിയിരുന്നു.

290
റാണിയനുഗ്രഹമേകിസ്സുകമാ-
രാംഗിയെയോർത്തഴലേററമിയന്നു
സുന്ദരിയവൾ പതിഭക്തമനസ്സിൽ
ചിന്തയീവിധംതാവിയിരുന്നു:—

291
പ്രാണനാഥനിഹ വനവാസത്തിനു
പോവതേതു പുണ്യവാനൊടൊപ്പം?
കാണണമുയിർ മെയ്യിവയോടൊത്തോ?
കേവലമുയിരാം സ്നേഹിതനൊത്തോ?

292
അഴകൊഴുകും ജനകാത്മജ ഭുവിൽ
കഴലിണകൊണ്ടു വരഞ്ഞതു നേരം
മുഴങ്ങിടും നൂപുരമതിച്ചു:—
കഴലിതു ഞങ്ങളെ വെടിയായ്കെന്നും.

293
ജനകജ കണ്ണീർപൊഴിവതു കണ്ടാ-
ജനനി രാമനോടീവിധമോതീ:—
മകനേ! സുകുമാരാംഗി ജനകസുത
സകലക്കും പ്രീതിപാത്രമത്രേ!

294
പിതാവരചകുലതിലകൻ ജനകൻ
പതി രഘുകുലകുമുദാകരചന്ദ്രൻ
ശ്വശുരൻ സൂര്യകുലകമല സൂര്യൻ
ശ്രീയിതിലുമധികമെന്തഭികാമ്യം?

295
ഇത്രമഹത്തയെഴും ജനകാത്മജ
പുത്ര വധൂപദമാന്നതു ഭാഗ്യം
കണ്ണിലുണ്ണിയാമിവളിൽതാനെൻ
പ്രാണങ്ങളെ ഞാനടക്കിമകനേ!

296
കല്പവല്ലിയേപ്പോലെയിവളെഞാ-
നല്ലേതരവാത്സല്യനീരിനാൽ
വളത്തിയിനിഹാ ഫലിച്ചിടേണ്ടും
വിധൌവിധാതാവെന്തിഹ ചെയ്വൂ!

297
ഉത്സംഗമൂഴിഞ്ഞാലും വിട്ടീ-
യൂഴിയിലിതുവരെ നടകൊള്ളാത്തോൾ
സീത,യിവളെ ഞാൻ സംജീവിനിയായ്
സദാ കരുതി പണി ചെയ്യിക്കാതേ.

298
ഓമനയിവൾ നീയൊത്തുഗഹനവന-
ഭൂമിയിൽ വരുവാനാശിക്കുകയാം
ചന്ദ്രകിരണരസലോലുപയാകും
ചകോരിയെങ്ങിനെ സൂര്യനെ നോക്കും?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



299
മത്തഹസ്തി,ഹര്യക്ഷ,രാക്ഷസരു, —
മത്ത്രഭയംകര ജന്തുവൃന്ദവും
അടവിയിലുണ്ടെൻ മകനേ! വിഷതരു
വാടികയിൽ സംജീവിനി നന്നോ?

300
വിധിവിപിനത്തിനു പററിയ രീതിയിൽ
വിരചിച്ചു കാട്ടാളന്മാരേ
കല്ലുപോൽ വരുഷരവക്കുള്ള പെൺ
കിടാങ്ങളറിയാ ക്ലേശം ലേശം.

301
അഥവാ താപസനാരിമാക്കു വന—
മാവാമവർ സുഖമാകെ വെടിഞ്ഞോർ
വാനര ചിത്രം കണ്ടു നടുങ്ങും
ജാനകിയെങ്ങിനെ വനത്തിൽ വാഴും?

302
അമരസരോവര കമലവനത്തിൽ—
ത്താമസിച്ച കളഹംസകുമാരി
കണ്ടകുളത്തിൽ വസിച്ചിടുമോ നീ
കണ്ടതെന്തു? ഞാനെന്തു പറയണം?

303
അരമനയിൽ താനിവരും മരുവീടുകി—
ലരിയ സഹായമെനിക്കും മകനേ!
അമ്മതൻ പ്രിയതരംമൊഴികേട്ടാ
രാമൻ പ്രേമസുധാരസപൂർണ്ണം,

304
വിവേക പരമാം പ്രിയവചനത്താൽ
വിരവൊടു മാതാവിനു തെളിവേകി
വനഗുണദോഷം വിവരിച്ചിനകുല—
വരൻ സീതയേദ്ധരിപ്പിക്കയായ്

305
അമ്മ കേൾക്കവേ മടിയെന്നാലും
സമയമറിഞ്ഞാ രഘുപതിയോതീ:—
ജനകനൃപസുതേ കേൾക്കയി ദയിതേ
മനസ്സിൽ മറെറാന്നോർത്തീടാതേ.

306
നാമിരുവക്കും നന്മകൊതിക്കുകിൽ
നീ മരുവിടുകീയരമനയിങ്കൽ
എന്നാൽ ശ്വശ്രൂവിനേസ്സേവിക്കാ—
മെന്നുടെ കല്പനയും പാലിക്കാം.

307
സാദരം ശ്വശുരനേയും ശ്വശ്രൂ—
പാദവും പണിവതുത്തമധമ്മം
പ്രേമമൊടെന്നോ നിനച്ച മാതാ—
വിന്മതിവികലതയേശ്ശുന്നേരം,

308
തേനൊലിമൊഴി! നീ പുരാണകഥയാൽ
മനംസമാധാനിപ്പിക്കേണം
ഞാനിതിനായ് താൻ രാജധാനിയിതിൽ
നിന്നെനിത്തുവതു സത്യമറിയണം.

309
വേദവിഹിതമീ ധമ്മാചരണം
ഹേദയിതേ! സുലഭമായസുഗുണം
ശാഠ്യത്താലൃഷിഗാലവനും സ—
മ്രാട്ടുനഹുഷനും ശോകമിയന്നു.

310
മതിമുഖി യുവതീ! പിതൃവാക്യം ഞാൻ
സത്യമാക്കിയിങ്ങുടനെ മടങ്ങാം
നാളെ നാളെയെന്നെത്ര വേഗമീ
നാളുകൾ കഴിയും കൊല്ലം മറിയും?

311
പ്രേമം കൊണ്ടു ശഠിച്ചാലറികയി
വാമാമണി പരിണാമദുഃഖമാം
ആ വനത്തിൽ മഴ, കാററു, വെയിൽ, തണു—
പ്പീവകയെത്ര ഭയാനകതരമാം?

312
കല്ലും മുള്ളും നിറഞ്ഞ കാട്ടിൽ
കാൽനടയെന്തൊരു വിഷമ മോക്ക നീ
നിൻ കഴലിണ മൃദുപങ്കജമത്രഭ—
യംകരമലകളിലെങ്ങിനെ കയറും?

313
അഗമ്യ ഗുഹകളലംഘ്യഗിരികള—
ത്യഗാധനദികളുമതിഭയമരുളും
കേസരി, നരി, കരടികളലറുന്നതു
കേൾക്കിൽ നടുങ്ങിടുധൈര്യവുമോടും!

314
പാറകിടപ്പി,നടക്കാൻ മരവുരി
ചോറിനു പകരം കായ്കനികളുമാം
ശരിക്കവെയുമെല്ലായ്പ്പൊഴുമുണ്ടോ
തരപ്പെട്ടുകിലായെന്നേ വേണ്ടു!

315
നരഭക്ഷകരാം രാക്ഷസരനവധി
തരത്തിൽ മായാവികളുണ്ടവിടം
വിശുദ്ധിഹീനം വെള്ളവുമിങ്ങിനെ
വിപിനവിപത്തു പുകക്കു,കസാദ്ധ്യം.

316
നരനാരികളെക്കക്കും രാക്ഷസ—
നിര, ഭീകരഭുജഗം, വിഹംഗമം
ഇവയുടെ തറവാടാകുമടവിയോ—
ത്തേവന ഭീതിയെഴാ ഭയശീലേ!

317
അന്നനടയുടയനിന്നൊടൊത്തടവി—
യാന്നാലെന്നേയുലകുപഴിക്കും!
മാനസാമൃതു നുകന്നു വളന്നൊരു
മരാളിയറബിക്കടലിൽ വാഴുമോ?

318
തേന്മാവിൽ കളിയാടിയ കുയിലാ—
ത്തേക്കിൻ കാട്ടിൽ വിരാജിച്ചിടുമോ?
മതിമുഖി! മതിയിലിതോത്തു വനകൊതി
മതിയാക്കുക, മനയേലുക സുഖമായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



319
സീതേ! സതതം സകലവുമഹിതം
പതിഗ്ഗുരുവചനം മാനിക്കായ്കിൽ!
പിന്നേക്കരളെരിയിക്കുമനിഷ്ട—
ത്തിന്നതു കാരണമാകുമശങ്കം.

320
പതിമൃദുമഞ്ജുള വചനം കേൾക്കേ—
സ്സീതാസുന്ദരനേത്രമുറന്നു
തെളിനിലാവിനാൽ ചക്രവാകിപോൽ
കുളിർമൊഴിയിതിനാലവൾ ചൂടാർന്നു.

321
കാന്താരത്തിൽ പോകുമളവിലെൻ
കാന്തനെന്നെ വെടിയാൻ കൊതിക്കയാം
ഈവിധമവനിജയോർത്തു കണ്ണുനീ—
രാവും മട്ടിലൊതുക്കി ധീരയായ്,

322
വീണ്ടു പണിഞ്ഞു പറഞ്ഞറിയിച്ചു
റാണി! പൊറുത്തിടുകെന്നവിവേകം
പ്രാണനാഥനേകിയൊരുപദേശം
പ്രിയ,മിങ്ങില്ലൊരു സംശയലേശം!

323
എന്നാലും ഞാൻ കരുതിടുന്നു പതി—
തന്നുടെ വിരഹമതുല്യമസഹ്യം.

324
ഇനകുലകുമുദാകരഹിമകര! മൽ—
പ്രാണ! ദയാകര! സുഖകര! താങ്കൾ
ഇല്ലായ്കിലമരപുരവും സുഖകര—
മല്ലെ,നിക്കതൊരു നരകം മാത്രം.

325
മാതാപിതൃസോദരീസഹോദര—
മിത്രബന്ധു സഹിതം കുടുംബവും
അത്ര സഹായക സുന്ദര സുഖകര—
പുത്രൻ ശീല ഗുണത്തിൻ തികവും,

326
പ്രേമബന്ധമോർത്താലിവയെല്ലാം
പതിവിരഹത്തിൽ പരിതാപംതാൻ.
പെണ്ണിനുതനു,ധന,ധരണീ,രാജ്യം
പതിയില്ലാഞ്ഞാൽ ശോകസമാജം.

327
ഭോഗം രോഗം, ഭൂഷകൾ ഭാരം,
ഭുവനം ഭീകരനരകം തീരേ
താങ്കളെ വിട്ടാലുലകിതിലെങ്ങും
തെല്ലും സുഖമില്ലുയിരിനുമുയിരേ!

328
ഉയിരററതനുവു മുറവററനദിയു—
മായിടുമിവളങ്ങുന്നു വെടിഞ്ഞാൽ
താങ്കളൊടൊത്തു വസിച്ചാൽ മുഖമാം
തിങ്കളിതിൻ കതിരതിസുഖമേകും.

329
പക്ഷിമൃഗങ്ങൾ കുടുംബികളാകും
വൃക്ഷത്തിൻ തൊലി ചേലയുമാകും
പർണ്ണശാല സ്വർഗ്ഗസുഖംനൽകുമ—
രണ്യം താൻ പുരമങ്ങയൊടൊത്താൽ

330
ജനകജനനിമാരേപ്പോൽ നോക്കും
വനദേവതമാരെന്നെ വനത്തിൽ
തളിരാൽ തീർത്തൊരുമെത്ത,ദർഭതൻ
തലയിണയിവയതി സുഗുണം സുഖദം.

331
കന്ദമൂലഫലമമൃതാഹാരം
കുന്നുകൾ നിരവധിയയോദ്ധ്യാപുരം
തൃക്കാലിണ നോക്കിക്കൊണ്ടിവൾ പകൽ
ചക്രവാകിപോൽ പ്രമോദമിയലും.

332
നാഥ! ഭവാൻ വനവിപത്തു പലതും
വ്യഥകളുമനവധി വിവരിച്ചല്ലോ
എന്നാലവ മുഴവൻ പതിവിരഹ—
ത്തിന്നൊരു തരിയൊടുസമമായ്ത്തീരാ!

333
അതിനാലയി താങ്കളെന്നെയരമന
യിതിൽ വെടിഞ്ഞുപോകരുതേ സുമതേ!
ഇതിലധികം ഹൃദയാന്തര്യാമിയൊ—
ടോതിക്കേഴവതെന്തിനു വെറുതേ!

334
അലിവിൻ കടലേ!യഴകിന്നുടലേ!
ശീലഗുണത്തിന്നണിമണി മൌലേ!
അവധിവരെക്കീയധവ പുരത്തിൽ
നിവസിപ്പിച്ചാൽ ജീവൻ വെടിയും.

335
തവപദ താരുകൾ കുഴകിത്തരുനിര
തൻനിഴലാന്നു സുഖേന വീശിടാം
വിയപ്പണിയുമീശ്യാമശരീരം
വീക്ഷിപ്പളവഴലെങ്ങിനെയുണ്ടാം?

336
കിങ്കരിയിവൾ തളിർമെത്തയിൽ വെച്ചീ—
ക്കാലുകൾ തടവാമിരവറുതിവരേ
ഉടലിതിൻ സുഷമയാസ്വദിക്കവേ
ചൂടുമെനിക്കു ഫലിക്കാ തീരേ!

337
താവക പാദസരോജദർശനം
താവും യാത്രാക്ലേശമകററും
സേവകളാൽ ഞാൻ പ്രിയതമനങ്ങേ—
ക്കാവഴിനടയുടെയാടല്ല മാററും.

338
പതിയൊടൊത്തൊരെമ്മേലൊരുവന്നും
പതിയാ കൺ സിംഹിയിൽ മുയലിന്നും
കോമളാംഗി ഞാൻ വിഷയസുഖോചിത,
കോമളനങ്ങോ തപസ്സിനുചിതൻ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



339
കഠോരമീമൊഴി കേട്ടുമെൻ മനം
പൊട്ടിത്തകരാഞ്ഞതു ഞാനോർക്കേ
കരുതുകയാം പ്രാണനാഥ! ഭീഷണ—
വിരഹവ്യഥയെന്നുയിരു വരിക്കും.

340
വിരഹത്തിൻ പേർ കേട്ടുമാവിധം
വിഹ്വലയായ് വൈദേഹി മാഴ്കിനാൾ
''ശാഠ്യത്താലരമനയിലിവളെ ഞാൻ
വിട്ടകിൽ വെടിയുമുയിരില്ല സംശയം.''

341
എന്നോർത്തോതീ ദയാലു രാമൻ
സന്നതാംഗി! വനമാർന്നിട്ടുകൊപ്പം
വിഷാദിക്കുവാനവസരമില്ലിനി
വനവാസത്തിനു വേഗമൊരുങ്ങു !

342
ഇനകുലനാഥ പ്രിയവചനത്താൽ
ജാനകി തെളിവു കലർന്നു നമിച്ചു
മകനേ! വേഗം മടങ്ങി വരികെ—
ന്നക്കൌസല്ല്യയുമനുഗ്രഹിച്ചു.

343
വിരിഞ്ചേ! മാമക നിലയെന്താമീ—
യിരുവരെയിനി കാണാനിടവരുമോ?
മകനേ നിന്മാതാവു മനോഹര—
മുഖമിതുകാണും സുദിനമണയുമോ?

344
'മകനേ! രഘുവര! വത്സ! വരിക'യെ—
ന്നകംകളിർത്തിനിയെന്നു വിളിക്കും?
കോൾമയിർകൊണ്ടീ ശ്യാമശരീരം
രാമ! പുണരുവാനെന്നിനിയൊക്കും?

345
ഈ മാതിരി വാത്സല്യവിവശയാ—
മമ്മയെയങ്ങിനെയിനകുലതിലകൻ
അമൃതവയസ്സാൽ സമാശ്വസിപ്പി—
ച്ചാമഹിത സമയമവർണ്ണ്യമത്രേ!

346
ജനകജതാണു വണങ്ങിയുരച്ചു:—
ജനനീ! ഞാൻ ഭാഗ്യഹീനയല്ലോ!
തൃപ്പദസേവാ തൃപ്തിവരാതിഹ
വിപിനം പൂകാനിടയായല്ലോ!

347
വല്ലായ്മ വെടിഞ്ഞലിയുക! ദോഷം
വല്ലാത്തൊരു കർമ്മഗതിക്കല്ലോ
വൈദേഹീ വാക്യമിതാലമ്മയിൽ
വന്നൊരു വികലതയെങ്ങിനെ പുകഴും?

348
ജാനകിയേപ്പുലകുറിയാശ്ലേഷി—
ച്ചനുഗ്രഹിച്ചാളമ്മയീവിധം:—
ഗംഗാ യമുനകളൊഴുകും വരെയും
മംഗളസൌഭാഗ്യാദിയസ്തുതേ!

349
മന്നിൻ മകളിലനേകമനുഗ്രഹ—
മുപദേശങ്ങളുമമ്മനൽകിനാൾ
പലകുറി പദതളിർ ഭക്തിഭരിതയായ്
പണിഞ്ഞു പോകാൻ തുനിഞ്ഞിതവളും.

350
ലക്ഷ്മണ നീ വിവരങ്ങളറിഞ്ഞോ—
രക്ഷണമധികാകുലനായോടീ
ഉലഞ്ഞു തനതുടൽ നിറഞ്ഞു കോൾമയിർ
കരഞ്ഞു രാമപദങ്ങൾ പണിഞ്ഞു.

351
പിടഞ്ഞു കരമേലെറിഞ്ഞ മീൻപോൽ
പറഞ്ഞിടാൻ വയ്യാതെ വലഞ്ഞു
എരിഞ്ഞു ഹൃത്തിലിതിഹ നമ്മുടെ വിധി
തിരിഞ്ഞു സുഖപുണ്യങ്ങൾ കഴിഞ്ഞു.

352
എന്നേ രഘുപതിയിങ്ങുവെടിയുമോ?
വനത്തിലേക്കൊന്നിച്ചു കൂട്ടുമോ?
ഒക്കെ വെടിഞ്ഞു കരങ്ങൾ കൂപ്പിയാ—
നിൽക്കുമനുജനെക്കണ്ടു രാഘവൻ.

353
അന്നേരം സരളഗുണൻ രാമൻ
ചൊന്നാൻ നയചതുരൻ, സുഖാകരൻ:—
പരിണാമത്തിൽപ്പരമാനന്ദം
തരുവതേതു ധീര! ഞാനുരയ്ക്കാം:—

354
മാതാപിതൃഗുരു കല്പന ശിരസാ
മാനിക്കുന്നവരുടെ ജനിമാത്രം
സഫലമാണുലകിൽ, മറിച്ചെങ്കിലോ
നിഷ്ഫലമെന്നറികയിലക്ഷ്മണ നീ.

355
അതിനാലെന്നുപദേശം കേട്ടിഹ
മാതാപിതൃപരിരക്ഷചെയ്യു നീ
ഭരതനുമനുജനുമില്ല, വൃദ്ധനാ—
മരചനെന്നെയോർത്തഴലാർന്നല്ലോ!

356
ഇതുനിലയിൽ നീയടവിയണഞ്ഞാ—
ലേതു കൊണ്ടുമീയവധമനാഥം.
ഗുരുമാതാപിതൃജന പരിവാരം
പരിതപിക്കുമിതു പരമപരാധം.

357
അതുകൊണ്ടിവിടെത്തന്നെവാണു നീ
യ തനുമോദമേവർക്കുമേകണം
ആരുടെ നാട്ടിൽ പ്രിയജനമല്ലലി—
ലരചനവൻ നരകാധികാരിതാൻ

358
നീതിവചനമിതു കേട്ടു ലക്ഷ്മണൻ
മതിയിലപാരം ശോകമിയന്നു.
ഹിമപാതം ശീതളമെന്നാലും
താമര വാടിയുണങ്ങീടുന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



359

പ്രേമവശൻ സൌമിത്രിയാർത്തനായ്
രാമപദങ്ങൾ പണിഞ്ഞു പറഞ്ഞു:—
ദാസനാണു ഞാനങ്ങുനാഥനീ
ദശയിലെന്തു ഞാൻ ചെയ്യും പറയും?

360

ഭവാൻെറയനഘോപദേശമെങ്ങീ–
പ്പാവം പാമരനെങ്ങു നിനച്ചാൽ?
ധർമ്മജ്ഞന്മാർ പുരുഷോത്തമർതാൻ
ധരിക്കുമീ നീതിശാസ്ത്രമെല്ലാം.

361

അങ്ങു വളർത്തിയ കുഞ്ഞനുജൻ ഞാ–
നെങ്ങൊരു ഹംസം മന്ദരമേന്തും?
ഭവാനൊഴിഞ്ഞൊരു മാതാപിതൃഗുരു
ദേവരെയറിവില്ലിവനിതു സത്യം.

362

സ്നേഹം വിശ്വാസവുമെന്നല്ലെ–
ന്നിഹ പരസൌഖ്യവുമങ്ങുതന്നെയാം
ദീനബന്ധു സകലാന്തര്യാമിയു–
മാണു ഭവാനറിയാത്തതെന്തു താൻ?

363

നീതിധർമ്മമുപദേശിക്കേണ്ടതു
കീർത്തിവിഭൂതി കൊതിപ്പവനു താൻ
എന്നാൽ കരൾ, മൊഴി, പണികൾകൊണ്ടു
ലെന്നും പണിവോൻ ത്യാജ്യനാകുമോ? [കഴ

364

അലിവിന്നലകടലിനകുലതിലകൻ
നലമൊടീവിധം വിനയാന്വിതനായ്
സ്നേഹവികലനാമനുജനെയുടനേ–
ത്തൻഹൃദി ചേർത്തു മുകന്ദരചെയ്തു:—

365

അംബയോടു നീ ചെന്നിനിവിടയവി–
ളംബം വാങ്ങി മടങ്ങിടുകെന്നായ്
രാമാനുജനിതു കേട്ടുമുദിതനായ്
കോൾമയിർകൊണ്ടു കൃതാർത്ഥതയാണ്ടു.

366

ജനനീസവിധമണഞ്ഞു മോദാൽ
ജന്മാന്ധൻ നയനങ്ങളാർന്നപോൽ
നമിച്ചു കഴലിണയെന്നാലും കരൾ
ഭവിച്ചിതാ സീതാപതിയൊപ്പം.

367

അമ്മ കാരണം ചോദിച്ചപ്പോ–
ളുണ്മയിലെല്ലാം ലക്ഷ്മണനോതീ
കേട്ടു സുമിത്ര നടുങ്ങീ ചുററും
കാട്ടുതീയിലൊരു ഹരിണികണക്കേ.

368

ഓർത്തുലക്ഷ്മണനു:—മനർത്ഥമായിഹ
മാതാവലിവാന്നൊക്കെ മുടക്കും?
വിടചോദിച്ചാൽ സമ്മതിക്കുമോ
മുടക്കുമോ ഞാനെങ്ങിനെ പോകും?

369

സുമിത്രസീതാരാമന്മാർതൻ
സ്വഭാവമവരിൽ നൃപനെഴമലിവും
നിനച്ചുതൻ തലതല്ലിയുരച്ചു:—
'നിചയായ കൈകേയി തുലച്ചു:

370

അനവസരമിതെന്നോർത്തു ധൈര്യമൊടു
പിന്നെയമ്മയീമധുമൊഴി ചൊല്ലി:—
മകനേ!യിനിനിന്നമ്മ സർവ്വഥാ
മന്നിൻകന്യ, പിതാവു രാമനും.

371

രാമനമരുവതുതാനയോദ്ധ്യ,യിന–
രശ്മി ചൊരിവതേ പകലുമറിക നീ!
സീതാപതി വിപിനത്തിൽ ചെന്നാ–
ലേതും പണിയില്ലിഹ നിണക്കെടോ!

372

ഗുരുമാതാ പിതൃദേവസഹജരേ–
പ്പരിചരിക്കണം പ്രാണസമാനം
വിശേഷിച്ചു നിസ്വാർത്ഥൻ രാമനെ
നീ ശരിക്കു സേവിക്കുകമകനേ!

373

പൂജനീയമാം പദവി പൂകുവാ–
നീ ജഗത്തിൽ രഘുരാമൻ മൂലം
എന്നറിഞ്ഞു രാമനൊത്തു കാട്ടിൽ
ചെന്നീടുകിൽ നിൻജന്മം സഫലം.

374

കറയും കപടവുമിയലാത്തൊരു നിൻ
കരളാരാമപദത്തിലുറച്ചു
അതിനാലറികയി സുത! നാമെല്ലാ–
മതുലഭാഗ്യരായിന്നുഭവിച്ചു.

375

രാമഭക്ത സുതനുണ്ടായാലേ
ഭൂമിയിലഭിമാനിച്ചീടാവൂ!
നാരി,ക്കല്ലെന്നാലോ വന്ധ്യത
നല്ലതു; മൃഗമേ സമാനമാവൂ!

376

നിന്നുടെ ഭാഗ്യത്താൽ വനവാസ–
ത്തിന്നു പോവതീരാമനറിക നീ
ജാനകീ രമണചരണതാമരസ–
മനവരതം സേവിക്കാമല്ലോ!

377

കാമക്രോധമദാദികൾക്കു നീ
കിനാവിലും വശനായീടരുതേ!
കർമ്മവചനമാനസങ്ങളാൽ ശ്രീ
രാമനെയോർക്കെ വികാരമെഴാതേ.

378

സീതാരാമന്മാരാം മാതാ–
പിതാക്കളൊത്താൽ ദുർഗ്ഗമവനവും
സുഗമം, സുഖദം, സൌകര്യദ,മതി–
സുന്ദരമായും തീരുമറിക നീ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



379
ഊനമററ പദസേവനത്തിലിനിലീന—
നാകണമനാരതം
ജാനകീരമണരാമനാഗഹനകാനത്തില്യ
മനാഹതം
സൌഖ്യമാൻ തനതച്ഛ,നമ്മ,മനയെന്ന—
താകവെ മറക്കണം
സാദരം തനയ ! ഞാൻ തരുന്നൊരുപദേശ
മിന്നിതു ധരിക്കണം

380
ഉടൻ സുമിത്രയെ നമസ്കരിച്ചും
മുടക്കമിയലായ്‌വാൻ പ്രാർത്ഥിച്ചും
ഭാഗ്യത്താൽ കെട്ടഴിഞ്ഞു പായും
മൃഗം പോലെ സൌമിത്രി കുതിച്ചു.

381
ജാനകീ രമണസവിധമണഞ്ഞധി—
കാനന്ദിതനായ് ലക്ഷ്മണനപ്പോരം
പണിഞ്ഞു, മൂവരുമതുപൊഴുതരമന—
യണഞ്ഞു മോദം മനസി നിറഞ്ഞു.

382
പരസ്പരം തൽപുരനരനാരിക—
ളുരചെയ്തു:—വിധിചെയ്തതുകഷ്ടം
പരമഴലാലവരാകലരായ്തേൻ—
പലകയടത്തിയ തേനീച്ചകരം പോൽ.

383
ചിറകറുത്ത പറവകരംപോലവരതി
പരിതാപിതരായ് തലതല്ലുകയായ്!
രാജദ്വാരമണഞ്ഞു തിരക്കും
പ്രജകളുടെയഴലവർണ്ണ്യം താനായ്.

384
'രാമചന്ദ്രനെഴനല്ലി'യിതോതീ—
സ്സുമന്ത്രനരചനെ വാരിയിരുത്തീ
സീതാലക്ഷ്മണ രാമന്മാരേ—
പ്പാർത്തു നരപതിക്കാത്തിമുഴുത്തു.

385
രണ്ടു പുത്രരേജ്ജനകജയേയും
കണ്ടു കണ്ടു നൃപനിണ്ടൽ വളർന്നു
വീണ്ടും വീണ്ടും സ്നേഹഭാവുമുരം—
ക്കൊണ്ടു മൂവരെയുമത്രമുകന്നു.

386
നരപതിയാകലനരിയാടാതായ്
പെരുകമാധിയാൽ കരളെരിയുകയായ്
ശ്രീരഘുവീരൻ ഭക്ത്യാ പിതൃപദ—
താരിൽ വീണവിട ചോദിക്കുകയായ്

387
ആശിസ്സാജ്ഞയുമരുളീടുകയിനീ—
യാനന്ദാവസരത്തിലല്ലലോ?
കത്തവ്യത്രുടി വാത്സല്യത്താൽ
താത ! വരികിലിങ്ങകീത്തിയല്ലോ?

388
ഇതുകേട്ടാ സ്നേഹമൂത്തിയാം നര—
പതി, രഘുപതിയേപ്പിടിച്ചിരുത്തി
പറഞ്ഞിതേവം:—''സകലചരാചര—
പതിനീ''യിതുമുനിമണ്ഡലമോതീ.

389
ശുഭാശുഭത്തിന്നനുസരിച്ചു താൻ
ത്രിഭുവനവിഭുഫല മേകീടുന്നു
കമ്മഫലം താനനുഭവമിപ്പൊരുരം
നാമ്മറകളുമുൽഘോഷിക്കുന്നു.

390
എന്നാലിന്നപരാധിയൊരാരം,ഫല—
മാന്നിടുവോൻ മറെറാരാളുമെന്നായ്
ഈശ്വര ലീല മഹാവിചിത്രമിഹ
വിശ്വത്തിൽ ശരിയായെവനറിയാം?

391
കപടമററു പല മട്ടിലുപായം
ഭൂപനോതി രാമനേ മടക്കാൻ
എന്നാലും ധമ്മവീരമനുപതി
വനവാസത്തിന്നൊരുങ്ങി നില്ക്കേ,

392
സീതയെയങ്ങിനെയാശ്ലേഷിച്ചു
പ്രീത്യാ ദശരഥനുപദേശിച്ചു
വനത്തിലേക്കഷ്ടങ്ങളുരച്ചു
വിരവൊടു പുരസുഖവും വർണ്ണിച്ചു.

393
കിന്തുജാനകീ മനോഭൃംഗ, മിന
കലപുംഗവ പദപങ്കജ സക്തം
കാതരമായീലാതുരമായീ—
ലേതേതാളുകരം പേടിപ്പിച്ചും.

394
മന്ത്രിസുമന്ത്ര,നരുന്ധതി, കണവനു—
മതിചതുരകളാം മററുള്ളവരും.
പറഞ്ഞു:—സീതേ വനവാസം തേ
നരപതിയേകീലിഹപ്പോകരുതേ !

395
സീത കേട്ടിതവരുപദേശിക്കും
മതിശീതളമതിമഞ്ജുളവാക്യം
ശാരദ ചന്ദ്രികയേററു വിവശയായ്
ശോകമെഴും ചക്രവാകിയവളായ്.

396
സങ്കോചത്താൽ സീത മിണ്ടിയി—
ല്ലെങ്കിലുമാക്കൈകേയിരുഷ്ടയായ്
കാവി,കമണ്ഡലു,മാല,മേഖലകരം
കൊണ്ടു വന്നു രാമനോടുരച്ചു :—

397
ശ്രീരഘുവീര! നൃപനുയിർ നീ താൻ
പരം സ്നേഹമിദ്ദേഹം വെടിയാ
സ്വർഗ്ഗ, സുകൃത കീർത്തികളററാലും
നീഗഹനവനം പൂകാൻ പറയാ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



398
ഇനിനിന്നിഷ്ടം പോലെ ചെയ്തിടുക-
യെന്നു കേട്ടു സുഖമാർന്നു രാമൻ
ആ മൊഴിയമൃതറച്ചു നിനച്ചു,
ഭൂമിപൻ:—വരാതെന്തിഹ മരണം?

399
അരചൻ ബോധംകെട്ടു, ജനങ്ങൾ—
ക്കരിയൊരാകുലതയഴലുമുയർന്നു
മുനിവേഷത്തൊടു രാമൻ ജനനീ—
ജനകപദം കുമ്പിട്ടു നടന്നു.

400
കാട്ടിനു വേണ്ടും കോപ്പുകളെല്ലാം
കൈക്കൊണ്ടാസ്സാനുജനാം രാമൻ
സീതയുമന്തണഗുരുപദവന്ദന—
ചെയ്തുനടന്നുളവെവരുമവശരായ്.

401
അരമനവിട്ടു പുറപ്പെട്ടാ രഘു
വീരൻ, ഗുരുവരവസിഷ്ഠ മുനിയും
ഇണ്ടലിലാണ്ടതുകണ്ടു മധുരമൊഴി
കൊണ്ടു സാന്ത്വനം ചെയ്തു കരുണയാൽ.

402
ഭൂസുരവൃന്ദത്തിന്നൊരു വർഷം
ഭോജനമേർപ്പെടുത്തി ഗുരുവഴിയായ്
ദാനാദികളാലധീനമാക്കി_
ത്തന്നുടെ മിത്രങ്ങളെയുമിണക്കീ.

403
ദാസീ ദാസരെ ഗുരുവിന്നർപ്പി—
ച്ചാസീതാ പതിതൊഴുതറിയിച്ചു,
ഗുരോ! ഭവാൻ മാതാപിതൃതുല്യം
പരിപാലിക്കണമിവരെയൊക്കയും.

404
രാമൻ പലകുറി തൊഴുതു പറഞ്ഞു
കോമളമഞ്ജുളവാണിയീവിധം:—
ആരുടെ കർമ്മത്താലരചൻ സുഖി—
യാകുമവൻ താൻ മാമകമിത്രം.

405
ചതുരന്മാരാം പുരവാസികളേ!
ചെയ്തിടുകെന്നമ്മമാർക്കു സുഖമാം
ഉപായമെല്ലാമതിനായിത ഞാ—
നപാരവിനയമൊടഭ്യർത്ഥിക്കുന്നേൻ.

406
മോദമൊടാരാമൻ വീണ്ടും ഗുരു—
പാദസരോജം താണു പണിഞ്ഞു
ഗണേശ, ഗിരിജാ, ഗിരീശരേ ഹൃദി
നിനവൊടുമടവിയിലേക്കു തിരിഞ്ഞു.

407
സങ്കടമയോദ്ധ്യതൻ കരളു കീറീ
ലങ്കയിലപശകുനങ്ങളുമേറീ
ദേവന്മാർക്കു വിഷാദം. മോദവു—
മാവേളയിലതിയായി ഭവിച്ചു.

408
സ്വബോധമാർന്നുനേരമരചനാ—
സചിവസുമന്ത്രനെ വിളിച്ചുരച്ചു.
ശ്രീരാമൻ വനമണഞ്ഞശേഷം
ശരീരമിതിലീയുയിരെന്തിനു ഹാ!

409
പ്രാണനുടലിൽ നിന്നടർന്നിടും വ്യഥ—
യാണിതമേയ മദമ്യമശാമ്യം
നീയുടനടിയിനി പോകപോക രഥ—
മിയന്നു രാമനൊടൊത്തു മിത്രമേ!

410
അതിസുകുമാരന്മാരാം സുതരേ—
യതനുമൃദുലതനു ജാനകിയേയും
തേരിലേററി വനഭൂമി കാട്ടിയിഹ
തിരിച്ചുവരികൊരു നാലുനാൾക്കകം.

411
സത്യപാലകൻ ദൃഢവ്രതൻ രഘു—
പതിയുമനുജനും മടങ്ങിടാഞ്ഞിൽ
തൊഴുതറിയിക്കുക ജനകാത്മജയേ—
ത്തിരിച്ചു തരുവാൻ രാമനോടു നീ.

412
ജനകജ വിപിനം കണ്ടു നടുങ്ങുകി—
ലെന്നുടെ വാക്യമിതോർമ്മിപ്പിക്കു!
പുത്രീ! ദശരഥ സന്ദേശം വിപി—
നത്തെ വിട്ടു നീ മടങ്ങുവാനാം.

413
താതാലയമോ ശ്വശ്രുരാലയമോ
മതിതൻ കൊതിപോൽ സ്വീകരിച്ചിടാം
ഇതുമാതിരി നീയുപായങ്ങൾ പല—
തോതിടുകെന്നുയിർ നിലനിന്നീടാൻ.

414
അല്ലെന്നാലെൻ മരണം നിശ്ചയ—
മില്ലവിധിക്കെതിർ ചൊല്ലാനൊരുവൻ
''രാമ രാമ! ഹേ ലക്ഷ്മണ! സീതേ!''
ഭൂമിപനിങ്ങിനെ മൂർഛയിൽ വീണു.

415
സുമന്ത്രനുടനാ നൃപകല്പനയാൽ
സ്യന്ദനത്തെയാമട്ടിൽ നയിച്ചു,
സീതാലക്ഷ്മണരാമന്മാരാ—
സ്സാകേതത്തിനടുത്തു ലഭിച്ചു.

416
ഭൂമിപകല്പനതൊഴുതറിയിച്ചേ
രാമാദികളാരഥത്തിലേറീ
പുരത്തെയങ്ങിനെ കണ്ടുതൊഴുതുകൊ—
ണ്ടിരിക്കവേ തേരുരുണ്ടു മാറീ.

417
പോയീ രാമനയോദ്ധ്യയനാഥവു—
മായീ സകലരുമാകുലരായീ
രാമവചസ്സാൽ മടങ്ങി, വീണ്ടും
പ്രേമമിയന്നനുഗമിക്കയായീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



418
അയോദ്ധ്യയന്നന്ധകാരമയമായ്
ഭയങ്കരം കാളരാത്രിയായി
ഘോരജീവിപോൽ തമ്മിലേവനും
നിരീക്ഷിച്ചു പേടിച്ചുവശായി.

419
ഭവനം പട്ടട, പരിജനനികരം
ഭൂതം, സുതരോ യമദൂതരുമായ്
വാടികൾ വാടി, നദീസരസ്സുകൾ
പേടി വളർത്തും മാതിരിയായി.

420
ആന,കുതിര,പുരപാലിതങ്ങളാം
മാനുകൾ, കാള, പശുക്ക,ളാടുകൾ
മയിലുകൾ, കുയിലുക,ളരയന്നങ്ങൾ
മൈനകൾ, തത്തകൾ, ചാതകങ്ങളും,

421
എല്ലാം രാമവിയോഗം മൂലം
വല്ലാത്തഴലാൽ ചിത്ര സദൃശമായ്
നഗരം, ഫലപരിപൂർണ്ണമരണ്യം
നാഗരികന്മാർ പശുപക്ഷികൾ താൻ!

422
പത്തുദിക്കിലും ദുഃസഹമാം തീ
ക്കത്തിച്ചതു കൈകേയി ശബരിതാൻ
രാമചന്ദ്രനുടെ വിരഹത്തീയിതൊ–
രാളും സഹിയാഞ്ഞോടുകയായി.

423
സകലരുമോർത്തു;—സീതാപതിയും
സൌമിത്രിയുമില്ലാഞ്ഞാലസുഖം
പോകാം രാമനിരിക്കുമിടത്തിൽ
പണിയെന്തിനിയിഹ സാകേതത്തിൽ.

424
ഉടനവരമരന്മാക്കുമലഭ്യം
വീടു വെടിഞ്ഞു നടന്നു തുടങ്ങി.
വിമലരാമപദരതനാമെവനിഹ
വിഷയസുഖത്തിനു തെല്ലു വഴങ്ങി?

425
ബാലവൃദ്ധരേ വീടുകളിൽ വി–
ട്ടെല്ലാരും രഘുവീരനൊടൊത്തു
ഒന്നാം ദിവസം തമസയെന്നനദി–
തന്നുടെ തടഭുവി വസിച്ചു രാമൻ.

426
പ്രേമവിവശരാം പ്രജകളെയാരഘു–
രാമൻ കരുണാനിലയൻ കണ്ടു
പരദുഃഖത്തിൽ പരമലിവേന്തും
ശ്രീരഘുനായക മനമഴലാണ്ടു.

427
പ്രേമമയം മൃദുസുന്ദരവചനം
രാമൻ പലവിധമവരോടോതി
ധർമ്മം പലപടിയുപദേശിച്ചും
പ്രേമമൊടേവരുമൊപ്പം കൂടി,

428
സുശീലനാസ്നേഹമയൻ രാമൻ
സശങ്കനായ് തീർന്നാനന്നേരം
മാലാർന്നും വഴി നടന്നുമമരകൾ
മായയാലുമെല്ലാരു മുറങ്ങി.

429
പകുതി രാവിലാരഘുകുലചന്ദ്രൻ
പ്രേമപൂർവ്വമാമന്ത്രിയൊടോതി;—
തെളിക്ക തേരിനി മുറക്കു,തേരുരുൾ
മെതിക്കുമിടമറിയാത്ത മട്ടിൽ നീ.

430
ശ്രീ ശങ്കരപദ പങ്കജ മോർത്താ
ശ്രീരാമൻ സൌമിത്രി സീതയും
തേരിലേറി മന്ത്രിയുടൻ ചതുരം
തേരുതെളിച്ചു ഗമിച്ചിതടവിയും.

431
പുരിയിലേവരുമുണർന്നു, രാമൻ
പോയെന്നുള്ളോരു ബഹളമുയന്നു
രഥം പോയവഴി കാണാഞ്ഞാഹാ!
'രാമരാമ'യെന്നുഴറി വലഞ്ഞു.

432
വാരിധിയിൽ കപ്പൽ മുങ്ങിയതിനാൽ
വ്യാകുലരായ വണിക്കുകൾ പോലേ
പറഞ്ഞിതവരന്യോന്യം:—രാമൻ
ദുരിതമറിഞ്ഞിഹ നമ്മെ വെടിഞ്ഞു.

433
തനതാം സ്ഥിതിയേയവർ നിന്ദിച്ചു,
മീനജാതിയേയഭിനന്ദിച്ചു,
രാമവിരഹമിങ്ങേകിയവിധി, മൃതി
നാമർത്ഥിക്കിലു മേകാതെന്തേ?

434
ഇങ്ങിനെ പലതവർ വിലപിച്ചൊടുവിൽ
തിങ്ങിന ശോകമൊടയോദ്ധ്യ പൂകി
വിഷമവ്യഥയിതു പതിനാലാണ്ടിനു
ശേഷമൊഴിയുമെന്നവരുയിരേന്തി.

435
വീണ്ടും രഘുകുലപതിയേക്കാണാൻ
വേണ്ടും വ്രതനിയമങ്ങൾ തുടങ്ങി
ദീനരായിതവർ, ദിനകരഭഗവാൻ
ദൂരെയായ താമരമലർ പോലേ.

436
ശൃംഗിവേരമാംപുരമണഞ്ഞു, രഘു
പുംഗവൻ രഥം വെടിഞ്ഞിറങ്ങി
ഗംഗാ ദേവിയെ നമിച്ചു ഭക്തിത–
രംഗിതനായ് ഹൃദി മോദം തിങ്ങി.

437
സുമന്ത്ര സീതാ സൌമിത്രികളും
നമസ്കരിച്ചതി സൌഖ്യമിയന്നു
ഗംഗയഖില ശോകാമയഹാരിണി
മംഗളസുഖമൂലവുമാണല്ലോ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



438
കഥകാം പലേതോത്തുകൊണ്ടു ഭാഗീ—
രഥിയുടെ തിരയടി കണ്ടു രാഘവൻ
സീതാലക്ഷ്മണ സുമന്ത്രരോടായ്
സുരതടിനീ മഹിമാവുകളോതീ.

439
അനന്തരം കുളികഴിഞ്ഞു തെളിനീർ
പാനംചെയ്തദ്ധ്വശ്രമമാററീ
ആരുടെ നിനവാൽ ജനിമൃതിശ്രമം
മാറുമവന്നീശ്രമം വിചിത്രം!

440
ശുദ്ധസച്ചിദാനന്ദവിഗ്രഹ,ന
യോദ്ധ്യാപതിയാമിനകുലതിലകൻ
മനുജസദൃശമിഹചരിതമിയലുവതു
മഹാഭവാബ്ധികടക്കാൻ സേതു.

441
നിഷാദരാജൻ ഗുഹനറിഞ്ഞു, സം—
തോഷമാന്നു മിത്രബന്ധുസഹിതം
മനുകുലതിലകനു കാഴ്ചവെക്കുവാൻ
മൂലഫലാദികളേന്തിയണഞ്ഞു.

442
പണിഞ്ഞു മുമ്പിൽ കാഴ്ചവെച്ചവൻ
പ്രേമഭരിതനായ് പ്രഭുവിനെ നോക്കി
ആശ്രുസമീപമിരുത്തീ സ്നേഹാൽ
കുശലപ്രശ്നം ചെയ്തു രാഘവൻ

443
ഓതിയവൻ:—താവകപദപങ്കജ—
മിതുകാണുകയാലിങ്ങതി കുശലം
ധാന്യ,ധനം,ഭവനാദി ഭവാന്നാ—
യിന്നു നീചനിവനർപ്പിക്കുന്നേൻ.

444
ഭവാൻ കനിഞ്ഞീപ്പുരമെഴുനള്ളുക
ഭാഗ്യമെനിക്കിനിയുമരുളുവാനായ്
ഓതിരാമ:—നയി! വിജ്ഞ! സുഹൃത്തേ
താതനിദേശം മറെറാന്നല്ലോ!

445
പതിനാലാണ്ടുവരേക്കുമെനിക്കൊരു
യതിപോൽവ്രതനിയമാദിചെയ്യണം
കാട്ടിൽത്തന്നെ വസിച്ചിടേണമിതു
കേട്ടുഗുഹന്നുരു ശോകമുയർന്നു.

446
രാമനനുജനും സീതയുമിയലും
രാമണീയകം കണ്ടവരോതീ:—
ഏതുതാത മാതാക്കളിവരെയീ—
ക്കാന്താരത്തിലയച്ചു നിർദ്ദയം?

447
ചൊന്നാനൊരുവൻ:—നൃപതിചെയ്തതിഹ
നന്നായതിനാൽ കണ്ണുധന്യമായ്
അപ്പോൾ ഗുഹനുഹിച്ചിതശോക—
ത്തോപ്പിവർക്കു വിശ്രമത്തിനുചിതം.

448
സ്ഥലമതു കാട്ടിയ നേരം രാമൻ
നലമിതു സുന്ദരമെന്നു കഥിച്ചു
സകലരും തൊഴുതു തിരിച്ച ശേഷം
സന്ധ്യയെ വഴിപോലവർ വന്ദിച്ചു.

449
കുശകിസലയമൃദുശയ്യയൊരുക്കീ
ദശരഥനന്ദന ഭക്തനാ ഗുഹൻ
സുമധുരമനവധി ഫലമൂലങ്ങളു—
മമൃതസമാനം ഗംഗാ ജലവും.

450
ഉത്തമമായ ഫലാദികളാല—
ന്നത്താഴം നാൽവരും കഴിച്ചു
കിടന്നു രാമൻ പങ്കജമലരടി
യുടനനുജൻ സാദരം തലോടീ

451
രാമനുറങ്ങിയതറിഞ്ഞു സഹജൻ
സുമന്ത്രനോടു കിടക്കാനോതീ,
കുറച്ചു ദൂരം വില്ലും ശരവും
ധരിച്ചു വീരാസന സംസ്ഥിതനായ്.

452
ആപ്തന്മാരാം കാവൽക്കാരേ—
യതാതിടം നിർത്തിഗ്ഗുഹനപ്പോൾ
ധനുർബ്ബാണതൂണിരധാരിയാ—
യനുജലക്ഷ്മണൻ തന്നരികാന്നു.

453
നിഷാദരാജനുവിഷാദമായ് ഹൃദി
നിലത്തുറങ്ങും വിഭുവേക്കാൺകെ
പ്രേമമുറന്നും കോൾമയിരാന്നും
രാമാനുജനോടീ മൊഴി ചൊന്നു.

454
ചക്രവത്തി ദശരഥൻെറയരമന
ശക്രമണീ ഗൃഹദപ്പമറുക്കും
അതിലതിസുന്ദരമണിമയമാളിക
രതിപതി താനണിയിച്ചതിനൊക്കും.

455
അതുപരിപാവനമത്ഭുതമോഹന—
മതനുസുഖവിഭവസുഗന്ധപൂർണ്ണം
മണിവിളക്കെരിയുമവിടം കാണാ—
മനുപമ മഞ്ജുള മഞ്ചമനേകം.

456
പാൽനുരയൊത്തു വെളുത്തു മിനുത്തൊരു
പരിധാനം, പലതുപധാനങ്ങൾ
അങ്ങനംഗരതി മദഹരമഴകൊട്ട—
റങ്ങീ രാമൻ ജനകാത്മജയും.

457
അതേരാമനും സീതയുമിന്നീ
മാതിരിയിൽ പുൽവിരിയിൽ കഷ്ടം
മാതാപിതാക്കളെന്നല്പനവധി
മിത്രഭൃത്യരും ജനതയുമെല്ലാം,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



458
ആരേത്തനതുയിർ പോലെ വളത്തിയ
താരഘ്വവരനിഹഭുവിശയിക്കയാം
പിതാവു ജനകൻ, ശ്വശ്രുരൻ സുരപതി–
മിത്ര ദശരഥൻ, കീത്തിയമേയം,

459
പതിരാമനു, മാക്കതേസീതയീ
ക്ഷിതിയിലുറങ്ങീ; വിധിയാർ തടയും?
അരണ്യവാസമിവക്കോ? ലോകം
പറവതു സത്യം: ഭാഗ്യം മുഖ്യം.

460
കേകയനരപതി പുത്രി കഠിനമതി
കടിലതകാട്ടിയതിങ്ങും കേട്ടു
സീതാരാമനെയവളാണല്ലോ
സുഖസമയത്തിൽ കാട്ടിനു വിട്ടു!

461
അവളിനകുലമാം തരുവിനുമഴവാ–
യവരംമൂലം മുഴവുലകിനുമഴലായ്!
നിലത്തുറങ്ങും സീതാരാമനെ
നോക്കി നിഷാദനേറി വിഷാദം,

462
ശ്രീരാമാനുജനപ്പൊഴുതോതീ
വിരക്തി ഭക്തിജ്ഞാനമധുരമായ്!
സഹജ! ദുഃഖസുഖമാരാക്കേകും?
സകലതും കമ്മഫലമേ പൃകം.

463
ചേച്ഛയകൽച്ച,കരം, നമ്മതിന്മയും
വേഴ്ചശത്രുതകരം, സുഖം വ്യസനവും
സവ്വം ഭ്രാന്തിൻ ഭേദം; ജനിമൃതി
സമ്പത്തുവിപത്തുലകിൻ വാദം.

464
ധന,ധാന്യം,സ്വഗ്ഗനരകധരയും,
കാണാംകേരംക്കാമോക്കാമെന്നാൽ
അറികസഹജനീ പരമാത്ഥം ഞാൻ
പറയാമിവമോഹത്തിൻ തോന്നൽ.

465
കിനാവിലരചൻ ഭിക്ഷുകനാകും
ധനഹീനൻ സ്വഗ്ഗപതിയുമാകും
ഉണരുമ്പോളൊന്നുമില്ലതേപോൽ
കാണണമുള്ളാൽ മുഴപ്രപഞ്ചം.

466
അരിശമരുതൊരാളേയും വെറുതേ
പറയരുതൊരു ദോഷവും നിനച്ചാൽ
ആരായാലെന്തജ്ഞാനനിശയി–
ലുറങ്ങിയനവധി കിനാവുകാണ്മു.

467
മായയകന്നൊരമേയ ജഗത്താ–
മായാമിനിയിൽ മുനീശ്വരരുണരും
തീരേ ഭോഗവിലാസ വിചാരം
തീരുകിലേ തനതാത്മാവുണരു!

468
വിവേകമിഹ മോഹഭ്രമമാററും
വിമലരാമപദഭക്തിയു മേററും
ത്രികരണങ്ങളാൽ രാമനിൽ മുററും
നിഷ്കളങ്കരതി, ജനിമൃതി മാററും.

469
രാമൻ ബ്രഹ്മമനാദിയമേയം
നിമ്മല സച്ചിന്മയ മജ്ഞേയം
നിഖിലവികാരവിഹീനമഭേദം
'നേതി നേതി'യെന്നോതും വേദം.

470
കരുണാകരനാ രാമൻ താനിഹ
സുര, ഭൂസുര, ഭൃ,ഭക്തഗോക്കളേ
പാലിക്കാനായ് നരതനുവേന്തിയ
ലീലകേരംക്കിലഴൽ മുഴവൻ മുടിയും.

471
തോഴ! നീ പൊരുളിതറിക വെടിക ഏദി
താവും മോഹം സീതാപതിയിൽ
പ്രേമമിയലുകെന്നിങ്ങിനെ പറഞ്ഞു
പുലന്നു സുഖദൻ രാമനുണന്നു.

472
സ്നാനശ്ശുദ്ധനായ് രാമൻ വടതരു
തന്നുടെ പാലാൽ ജടകരം പിരിച്ചു
അനുജന,മിതുകണ്ടുളവു സുമന്ത്രൻ
തന്നുടെ കണ്ണുകളശ്രുപൊഴിച്ചു.

473
കരളുരുകീ പരമല്ലലിൽ മുഴകീ
കരം കൂപ്പിയവനീമൊഴി തുകീ:—
നാഥ! ദശരഥൻ കല്പനയേകീ:—
''രഥത്തിൽ നീ മൂവരെയുമാക്കി,

474
വനംകാട്ടി, ഗംഗയിൽ കുളിപ്പി–
ച്ചനംതരം സംശയങ്ങരം നീക്കി,
വഴിയിൽ നിമിഷവും താമസിയാതേ
വരണം മൂവരെയൊപ്പമിണക്കി.''

475
നരപതി കല്പനയിങ്ങിനെയാണിനി
പറവതു ചെയ്യാമിഹ തിരുമേനീ!
ഇഞ്ഞാനെന്നു പറഞ്ഞു പണിഞ്ഞൊരു
കുഞ്ഞുപോലെയാ മന്ത്രി കരഞ്ഞു.

476
ഉരയ്ച്ചു പിന്നീടവധമനാഥം
ഭവിച്ചിടായ്വാൻ കരുണചെയ്യണേ!
സത്വരമെഴുനേൽപിച്ചാ മന്ത്രിയൊ–
ടോതി രാമ:—നയിധമ്മജ്ഞമണേ!

477
ഹരിശ്ചന്ദ്രശിബിദധീചിമാർ പല
തരത്തിലുള്ളഴൽ പൊറുത്തതില്ലേ?
രന്തിദേവ ബലിമാർ ധമ്മത്തേ–
യെന്തു സഹിച്ചും ധരിച്ചതില്ലേ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



478
സകലാഗമനിഗമങ്ങളും പുകഴ്ത്തീ
സത്യസദൃശമൊരു ധർമ്മവുമില്ലാ
അയത്നസിദ്ധം ഞാനിതുവെടിയുകി-
ലയശസ്സാകുമെനിക്കുലകെങ്ങും.

479
പേരുകേട്ടവർക്കകീർത്തി നിരവധി
മരണത്തേക്കാൾ വേദനയേററും
പറവതെന്തിനധികം ഞാനരമന
തിരിച്ചണഞ്ഞാൽ പാപമതേററും

480
താങ്കൾ ചെന്നു താതനോട്ട പറയുക
താണുതൊഴുതു ഞാനർത്ഥിപ്പതിതേ:—
താത! ഭവാന്നു മനസ്സിലാധിയൊരു
തരത്തിലും തെല്ലുണ്ടാവരുതേ!

481
താതസമാനഹിതൈഷിഭവാനൊട്ട
കൈതൊഴുതർത്ഥിക്കുന്നതിതൊന്നേ
പരിതാപം ഞങ്ങളെയോർത്തച്ഛന്നു
വരാതിരിക്കാൻ സദാ കരുതണേ!

482
സുമന്ത്രരഘുപതി സംവാദം കേ-
ട്ടമന്ദമാമഴലേന്തിനിഷാദൻ
പിന്നെ ലക്ഷ്മണൻ പരുഷമുരപ്പതു
നന്നല്ലെന്നു വിലക്കീ രാമൻ.

483
സങ്കോചത്തൊട്ട രാമൻ, തന്നേ
സ്സത്യം ചെയ്യിച്ചീവിധമോതീ:—
സഹജവാക്യമങ്ങറിയിക്കരുതേ !
സപദി മന്ത്രി, സന്ദേശമുരച്ചു:—

484
'സീതയടവിതന്നാടലറികയി-
ല്ലതിനാലിങ്ങുതിരിച്ചയക്കണേ
അല്ലെന്നാൽ വെള്ളമററമീൻ പോൽ
വല്ലായ്മയിൽ ഞാൻ ചാവുമറിയണേ!

485
സീതക്കീ സാകേതം സുഖകര-
മിതല്ലെങ്കിലോ പിതൃഗൃഹമാകാം
കഷ്ടകാലമിതു കഴിയും വരെയവ-
ളിഷ്ടമുള്ളിടം സുഖിച്ചിടട്ടേ !

486
ദശരഥ നീ സന്ദേശമവർണ്ണ്യം
ദൈന്യം പ്രേമവുമാന്നുരചെയ്തു''
കൃപാലുരാമൻ പിതൃസന്ദേശം
കേട്ടു രാമയോടീവിധമോതീ:—

487
തിരിച്ചുപോയ് നീ മാതാപിതൃഗുരു-
വരർക്കേഴും മാലാററുക സീതേ!
പതിവചനത്താൽ ക്ഷിതിസുതയോതീ
പ്രാണനാഥ! കേട്ടാലും സുമതേ!

488
അറിവിൻ കടലാമലിവിന്നുറവേ!
വേറെനിൽക്കുമോ നിഴൽ തനുവിട്ടാൽ?
കാന്തിയെങ്ങുപോം ദിനമണിവിട്ടാൽ?
ചന്ദ്രികയുണ്ടോ ചന്ദ്രനെ വിട്ടാൽ?

489
മധുമൊഴിയിങ്ങിനെ ചൊന്നശേഷമാ
മന്ത്രിയൊടതിസുഖകരമായോതീ:—
പിതാവിനേപ്പോൽ ഹിതനാമങ്ങയൊ-
ടിതുമാതിരി ഞാൻ പറവതനുചിതം.

490
എന്നാലും ഞാനാർത്തിയാലെയാ-
ണിന്നീപ്പറവതു; പൊറുത്തിടേണം.
ആര്യചരണ കമലങ്ങളെ വിട്ടാ-
ലീയുലകത്തിൽ സകലം വ്യർത്ഥം.

491
നൃപമുകുടാവലിയടിമലർ മുകരുവൊ-
രപാരമഹിമാവെന്നുടെ ജനകൻ
പലസുഖങ്ങളുടെ കലവറയങ്ങും
പതിയെന്യേ സുഖമില്ല നറുങ്ങും.

492
എൻ ശ്വശുരൻ സമ്രാട്ട ദശരഥൻ
വിശ്വവിദിതമാം പുകളലമാന്നോൻ
സുരപതിയെതിരേററാരേത്തന്നുടെ
സിംഹാസനമതിലൊപ്പമിരുത്തീ.

493
ഇത്രവൈഭവം പെരുകും ശ്വശുരന-
യോദ്ധ്യയും പ്രിയകുടുംബവുമെല്ലാം
ശ്രീരഘുപതി പദപദ്മപരാഗം
വിരഹിതമാമളവിങ്ങസുഖം താൻ.

494
കാട്ടാനകൾ, സിംഹങ്ങൾ, ദുർഗ്ഗമം
കാട്ടുവഴികൾ, കുന്നഗാധനദികൾ,
ഭീകരാശരകുരംഗവിഹംഗവു-
മേകും സുഖമേ പതിയൊട്ട ചേന്നാൽ.

495
അതിനാൽ ശ്വശ്രൂശ്വശുരപദാബ്ജം
നതിചെയ്തെൻ പ്രാർത്ഥനയറിയിക്കൂ:—
എന്നേപ്പററിയൊരാധി വേണ്ട ഞാൻ
നന്നേ സുഖമൊട്ട കാട്ടിൽ വസിപ്പൂ.

496
വീരാഗ്രണിയസ്ത്രപാണിയാം രഘു
വരനനുജനു മുണ്ടെന്നുടെ കൂടേ
മാർഗ്ഗഖേദമില്ലതിനാൽ, ഭ്രമമെൻ
മനസ്സിൽ വല്ലായ്മയുമില്ലിഹമേ!

497
മണിവിഹീനമാമഹിപോൽ സചിവൻ
മന്നിൻമകൾ മൊഴികേട്ടു വലഞ്ഞു.
വഴിഞ്ഞു കണ്ണുക, ളടഞ്ഞു ചെകിടുകൾ,
പറഞ്ഞിടാനുള്ളറിവുകുറഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



498
സാന്ത്വനമനവധി രാമനോതിയും
സുമന്ത്രഹൃദയം കുളിരാതിനിയും
വനംവിടാൻ പലയുക്തിപറഞ്ഞതി–
നിനകുലനന്ദനനുത്തരമോതീ.

499
രാമാജ്ഞക്കാർ തടവു വരുത്തും?
കർമ്മത്തിൻ ഗതിയാരു തിരുത്തും?
എന്നു പണിഞ്ഞു മടങ്ങി സുമന്ത്രൻ
വന്ന കെടുതിയാൽ വണിക്കുപോലേ.

500
തേരുരുളുകയായ് മന്ത്രിപോയതാ
തുരഗങ്ങളും തിരിഞ്ഞെന്തിഹ നില്പൂ!
ഹ്രേഷാരവമൊട്ട, മിതുകണ്ടെല്ലാ
നിഷാദരും പുരുവിഷാദമാണ്ടു.

501
ആരുടെ വിരഹം പശുവിനുമഴലതു
പൊറുക്കുമോതനതച്ഛനമ്മമാർ?
രാമൻ നിർബ്ബന്ധിച്ചു മടക്കീ
സുമന്ത്രനേ;സ്സുരഗംഗയിലെത്തീ.

502
തോണിക്കാളെ വിളിച്ചു രാമൻ
താണുതൊഴുതൊരുവനേവമുരച്ചു:—
അടിയനറിഞ്ഞൂ:—തിരുവടി മലർപൊടി
തൊടുകിലുടൻ നരനാകും പോലും.

503
തൊടുമളവൊരുശിലമടവാർമണിയായ്
തോണിക്കത്രെയുറപ്പില്ല;തിനാൽ
പെൺമുനിയാകും പൊന്നുൻ തോണിയി–
തെന്നുടെ പണിയുമതോടേ മുടിയും.

504
ഇല്ലമററു തൊഴിലിതിനാൽ താൻ ഞാ–
നെല്ലാരെയുമൂട്ടുന്നൂ വീട്ടിൽ
ഇല്ലിതു താണ്ടാതൊരുവഴിയെന്നാൽ
ചൊല്ലാമടിയനുപായമയിവിഭോ!

505
സരസീരുഹത്തൊടെതിരായപാദ–
മിവരണ്ടുമിന്നു കഴുകിത്തരാൻ.
തരികിങ്ങനുജ്ഞയവധേശനാണെ–
യിതുനേരുരപ്പുകരയേററിടാം
അരികത്തിലുള്ളൊരനുജൻെറ ഘോര
ശരമാരിയിങ്ങു വരമെങ്കിലും
തരമില്ല കാലുകഴുകിച്ചിടാതെ
കരുണാസമുദ്ര! കരകേററിടാൻ!

506
കടത്തുകാരൻ പ്രേമമൊടോതിയൊ–
രടവിൻവടിവിതു കേട്ടു രാഘവൻ
ലക്ഷ്മണനേയും ജാനകിയേയും
വീക്ഷിച്ചങ്ങിനെ ചിരിച്ചിതേററം.

507
കൈവർത്തകനോടോതീ രാമൻ
കൈവെടിയരുതീത്തോണി സഹജ! നീ
കാൽകഴുകിച്ചു കയററി വേഗമിനി
കടത്തിഞങ്ങളെയക്കരെയാക്കൂ!

508
ആരുടെ നാമസ്മൃതിയാൽ, ജനിമൃതി
പാരാവാരമപാരം താണ്ടാം?
ആരീമൂവുലകീരടിയാക്കിയ–
താരാമന്നൊരു കൈവർത്തകനോ?

509
പദനഖദർശനഹർഷിതയായ് വിൺ
നദി വിഭ്രവചനം തിരിച്ചറിഞ്ഞൂ
മോഹകലുഷതകളററു തെളിഞ്ഞു;
മൺകുടം നിറച്ചവനുമണഞ്ഞു.

510
പ്രേമാനന്ദമുയന്നു ദാശനാ–
രാമപാദതാർകഴുകിക്കുമ്പോരം
പൂക്കളംപൊഴിച്ചമരന്മാർ പാടീ:—
പുണ്യത്തിലിവനതുല്യത നേടീ.

511
പാദതീർത്ഥമതു കുടിച്ചവൻ തൻ
പിതൃക്കളേബ്ഭവവാർദ്ധി കടത്തി
ഒന്നാമതു, രാമാദികളേയോ
പിന്നേസ്സുഖമായ് കടവു കടത്തീ.

512
ഗുഹ, ജനകസുതാ, ലക്ഷ്മണസഹിതൻ
ഗംഗാതീരത്തിറങ്ങി രാമൻ
നമിച്ചുദാശ, നവന്നു വല്പതും
നൽകീലെന്നത്തലാന്നു ഹൃത്തിൽ.

513
പതിഹൃദയമറിഞ്ഞവനിജമോദാൽ
മുക്താ ജഡിതം മോതിരമൂരീ
അലിവൊടു രാമനതേകും മുമ്പേ
കാലിൽ വീണു കൈവർത്തൻ കേണു.

514
ദയാനിധേ! മമ ദോഷമഖിലവും
ദാരിദ്ര്യത്തിന്നഴലും നീങ്ങീ
വളരേക്കാലം തുഴഞ്ഞതിനു വിധി
വേണ്ടത്ര ഫലം നൽകിയിന്നു താൻ.

515
ദീനദയാലോ! കനിവാലൊന്നും
ദരിദ്രനടിയന്നേകരുതിപ്പോരം
മടങ്ങു മളവിൽത്തരും പ്രസാദം
ചൂടിസ്സുകൃതം നേടിക്കൊള്ളാം.

516
സീതാരമണൻ, ലക്ഷ്മണനും പല
മാതിരി യത്നം ചെയ്യും ദാശൻ
വാങ്ങീലൊന്നും വിമലഭക്തിയാം
വരമേകീ വിടയുമവനു രാമൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



517
പിന്നേരാമൻ കളിച്ചു പാൎത്ഥിവ-
പൂജചെയ്തു പുരഹരനെ നമിച്ചു
സീതഗംഗയൊടു പ്രാൎത്ഥിച്ചു, ഹേ
മാതാവേ! തരികെന്നഭിലാഷം.

518
സാനുജനാം പതിസകുശലമിഹവ-
ന്നിനി നിൻ പൂജക്കിടയാക്കണമേ
ഭക്തിഭരിതമീ പ്രാൎത്ഥന കേട്ടമ-
തൊത്തവാണി ഗംഗയിൽ നിന്നുണ്ടായ്

519
രഘുവരപ്രിയേ! ജാനകി കേൾ നി-
ന്നഘഹരമഹിമകളാരറിയാത്തോൻ?
സകലസിദ്ധിസേവിത നിൻ കടമിഴി
തൻകൽ പതിയുകിൽ നരനമരേന്ദ്രൻ.

520
എൻപേരിലെഴും കനിവീയൎത്ഥന-
യെൻ പേർ പുകഴാനുള്ളൊരു വാസന
എന്നാലും വൈദേഹി!യെൻവചന-
മിന്നു ഫലിക്കാനനുഗ്രഹിക്കാം.

521
പ്രാണനാഥനും സൌമിത്രിയുമൊ-
ത്തണയും സുഖമായയോദ്ധ്യയിൽ നീ
ആശകളാസകലം നിറവേറും
യശസ്സുമൂവുലകത്തിലുമേറും.

522
മംഗളമൂലം ഗംഗാ നദിയുടെ
യിംഗിതമനുകൂലമതെന്നറിവാൽ
മേദിനീതനയ മോദിതയായി, നി-
ഷാദഗുഹനുവിടയേകീ രാമൻ

523
ഗുഹനതുനേരം തൊഴുതഴലാൎന്നീ
ഗീരറിയിച്ചു:—രഘുവംശപതേ!
കുറച്ചുനാൾ പദസേവ ചെയ്തുകൊ-
ണ്ടരണ്യവഴി കാണിച്ചുതരാനും.

524
മനസ്സിനങ്ങേക്കൊത്ത കാട്ടിൽ നൽ
പൎണ്ണശാലയൊന്നുണ്ടാക്കാനും
അനുജ്ഞനൽകീട്ടനന്തരം വിട-
തന്നനുഗ്രഹിക്കണമീഗ്ഗുഹനേ!

525
സഹജപ്രേമമെഴും ഗുഹനാവൈ-
ദേഹീപതിയുടെ സമ്മതമാൎന്നു
തന്നുടെ ജാതിക്കാരെ വിളിച്ചു
നന്നേ മോദമൊടു പറഞ്ഞയച്ചു.

526
അനന്തരം ഗണനാഥഗിരീശരെ
നിനച്ചു ഗംഗയെ നമസ്കരിച്ചു
ഇനകുലതിലകൻ പുറപ്പെട്ടു, ഗുഹ
ജാനകീസഹജരുടനൊന്നിച്ചു.

527
അന്നൊരു തരുവിൻ ചോട്ടിൽ വസിച്ചു,
നന്നായ് ലക്ഷ്മണഗുഹർ വന്ദിച്ചു,
പ്രാതസ്സന്ധ്യയെയഭിവന്ദിച്ചു,
പിന്നേപ്രയാഗസംദൎശിച്ചു,

528
തീൎത്ഥരാജനിവനുണ്മസചിവനാ-
ണൎത്ഥംനാലു നിറച്ചൊരു കോശം
ഭക്തിറാണി, വേണീമാധവനൊരു
മിത്രം, നൽപരിസരം സ്വരാജ്യം,

529
പാരംദുൎഗ്ഗമമാണീദുൎഗ്ഗം
പാതകരിപുവിനുപാഴ്കിനാവിലും
സൎവ്വതീൎത്ഥനിരയിങ്ങു വീരഭട-
രവർ പാപത്തിൻ പടയെ മുടിക്കും.

530
മംഗളമക്ഷയവടമൊരു കുടയും,
സംഗമമഴകിൻ സിംഹാസനവും,
ഗംഗായമുനാതരംഗഭംഗം
ഭംഗിയെഴുന്നിരുവെഞ്ചാമരവും,

531
സുകൃതികളിതിനേസ്സേവിച്ചവരവ-
രകമലർ വികസിച്ചഭിമതമേലും
വേദപുരാണാദ്യങ്ങളിതിൻ ഗുണ-
മാദരവൊടുപാടുന്നവന്ദികൾ.

532
സുഖമാൎന്നോതീ:—മൂവരോടുമീ
സകലശുഭം കരതീൎത്ഥമഹത്വം
നമിച്ചതിൻ പലചരിതമോതിയും,
നീളും വനഭാഗങ്ങൾ നോക്കിയും.

533
ചെന്നുചേൎന്നിതാത്രിവേണിതന്നില-
തിന്നുടെനിനവിഹമംഗളമരുളും
പിന്നേപ്പരിചൊടുകളിച്ചു രാമൻ
പൂജിച്ചു വിധിപൂൎവ്വം ശിവനേ.

534
പാപനികരമയഗജകേസരിയാം
പ്രയാഗയേയാർ പുകഴും ശരിയായ്!
ഇത്രസുഖാവഹമാകിയ തീൎത്ഥം
പാൎത്തുസുഖക്കടലായ രാമനും.

535
ഭക്തിഭരിതനായ് പിന്നെ രാമനാ
ഭരദ്വാജനേക്കണ്ടു വണങ്ങീ
രാമനെയാമുനിയാശ്ലേഷിക്കേ
ബ്രഹ്മാനന്ദപയോധിയിൽ മുങ്ങീ.

536
മുനീന്ദ്രനപ്പോളനുഗ്രഹിച്ചു,
തനതുമതിയിലിച്ചിന്തയുദിച്ചു.
എന്നുടെ ജന്മഫലം കൈവന്നു
മുന്നിലിവർ വരാനിന്നിടവന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



537
കുശലം ചോദിച്ചാസനമേകി—
ക്കഴലിണയേപ്പൂജിച്ചു ഭക്ത്യാ
അമൃതസമാനം ഫലമൂലാദിക—
ളംകുരങ്ങളും പിന്നേ നൽകീ.

538
സീതാലക്ഷ്മണഗുഹരാമന്മാ—
രതിരുചിയാന്നവയാസ്വദിക്കയാൽ
സുഖമാന്നങ്ങിനെ വിശ്രമിക്കവേ
സുമധുരമായ്മുനിയിങ്ങിനെയോതീ:—

539
ഭവാനെയിഹ ദർശിച്ചതുമൂലം
ഭവിച്ചു മാമകജന്മം സഫലം
ജപതപയോഗവിരാഗം സകലം
സമ്പൂർണ്ണസഫലമായീക്കാലം!

540
സുഖലാഭത്തിൻ ചരമസീമ നിൻ
സന്ദർശനമല്ലാതെയില്ലയേ!
നിറവേറീയെന്നാശമുഴവനിനി
നിരന്തരം പദഭക്തിനൽകണേ!

541
കർമ്മവചനമാനസങ്ങൾ കപടം
കൈവെടിഞ്ഞു നിൻ ഭക്തനാംവരേ
കോടി കോടി യത്നങ്ങൾ ചെയ്കിലും
കൂടിനരൻ സുഖിയാകാ തീരേ.

542
ഭക്തിഭരിതമുനിവചനം കേട്ടതി
തൃപ്തനെങ്കിലും പരുങ്ങി രാമൻ
ഭരദ്വാജ മുനിതൻ പെരുതാം പുകൾ
നിരവധി മാതിരി വർണ്ണിക്കുകയായ്

543
ഇങ്ങിനെ ഗുണകണമൊരുകുന്നാക്കും
നിങ്ങളാണു ഗുണഗണ ഖനിയോർത്താൽ
അവരന്യോന്യം നമിച്ചുവാക്കി—
ന്നവിഷയമാകിയ സുഖമുളവാക്കീ.

544
വിവരമിതറിയും പൊഴുതു പ്രയാഗാ
വാസിതപസ്വികൾ പൊതുജനങ്ങളും
ദശരഥ സുന്ദരസുതരേക്കാണാ—
നാശ്രമത്തിലാമട്ട തിരക്കീ.

545
നമിച്ചു രാമൻ സകലരേയുമവർ
നേത്രലാഭമാന്നാനന്ദിതരായ്
സുഖമായാശീർവ്വദിച്ചു, രഘുവര
സുഷമപുകഴ്ത്തിക്കൊണ്ടു തിരിച്ചു.

546
രാവിലാശ്രമത്തിങ്കൽ വസിച്ചതി
രാവിലെയാത്തീർത്ഥത്തിൽ മുഴുകി
പരിചൊടു മുനിപാദങ്ങൾ വണങ്ങി—
പ്പുറപ്പെട്ടിതവർ വിപിനം നോക്കീ.

547
സപ്രേമം രാമനോതി:—മുനിവര!
വിപിനമാർഗ്ഗമേതു നല്ലചൊല്ലൂ!
മനസി ചിരിച്ചു മുനീന്ദ്രനരച്ചു
മാർഗ്ഗം രാമനുദുർഗ്ഗമമുണ്ടോ?

548
വഴികാണിപ്പാൻ ശിഷ്യന്മാരേ
വിളിച്ചപോതമ്പതു പേരെത്തീ
ഞങ്ങൾ കാട്ടിടാമെന്നു രാമനിൽ
തിങ്ങും പ്രേമമൊടേവരു മോതീ.

549
നിരവധി ജന്മം സുകൃതം ചെയ്തൊരു
നാലുപേരെ മുനിയൊപ്പമയച്ചു
രാമൻ പ്രണമിച്ചൃഷികല്പനയാ—
ന്നാമോദത്തൊടു വനം ഗമിച്ചു.

550
ഗ്രാമങ്ങൾക്കരികത്തിലെത്തുമാ
രാമാദികൾ തന്നഴകുനുകരുവാൻ
വന്നവരുടെ മനമങ്ങുമധുപമായ്
തന്നുടൽ മാത്രം മടങ്ങി വിവശം.

551
നാൽവരേത്തൊഴുതു പറഞ്ഞയച്ചു
നിർമ്മലഭക്തിയവർക്ക ലഭിച്ചു
പിന്നെ നാൽവരും രാമശരീര—
ത്തിന്നെതിരൊളിയാം യമുനയിൽ മുങ്ങീ.

552
തീരവാസി നരനാരികളിതു കേ—
ട്ടോരുനേരമൊക്കെമറന്നോടീ
സീതാലക്ഷ്മണരാമന്മാരുടെ
സുഷമകണ്ടുജനി ഭാഗ്യം നേടീ.

553
ആരിവരെന്നറിവാൻ കൊതി, യൂരും
പേരും ചോദിപ്പാൻ മടി താനും
ചതുരനവരിൽ വെച്ചൊരു പടുവൃദ്ധനു
യുക്തികൊണ്ടു കഴിവായറിവാനും.

554
വൃദ്ധൻ വിസ്തരിച്ചു കഥയവരിഹ
വനവാസത്തിനു വന്നതുവരെയും
കേട്ടവർ മാലാന്നോതി:—റാണിയീ—
ക്കാട്ടിയതു കഷ്ടംകൈ നരപതിയും.

555
അതേയവസരത്തിങ്കലവിടെയൊരു
നിസ്തുലതേജസ്സാന്ന താപസൻ
കാവിയുടുത്തൊരു സുന്ദരയുവകൻ
കവിയറിയാ രാമഭക്തനെത്തീ.

556
താപസനു കണ്ണീരുറന്നു, തൻ
തനുവിൽ മുഴവനും പുളകമുയന്നു
തൻപരദൈവമിതെന്നറിഞ്ഞുടൻ
തന്നെ മറന്നു പണിഞ്ഞതവർണ്ണ്യം

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



557
പ്രേമമുറന്നും പുളകമുയന്നും
രാമനു മവനേമുകന്നനേരം
പൊരുളും പ്രേമവുമുടലേന്തിയ പോ-
ലിരുവർ തോന്നി, മുനിമോദമപാരം.

558
തൻപദകമലം പണിയുമവനെയ-
ങ്ങൻ പാന്നനുജനമാശ്ലേഷിച്ചു
സീത, കഴൽപ്പൊടി ചൂടുമവനെയൊരു
പൈതലിനേപ്പോലനുഗ്രഹിച്ചു.

559
ദണ്ഡനമസ്കൃതി ചെയ്ത ഗുഹനെ മുനി
ദശരഥ സുതഭക്തനെന്നറിഞ്ഞു
കണ്ണിണയാൽ രാമാഭകുടിച്ചു, വി-
ശന്നവനു സുധ ലഭിച്ചപോലേ.

560
രാമാദികളുടെ സുഷമകാണമാ
ഗ്രാമീണകളുല്ലലാന്നരച്ചു:—
അമ്മയച്ഛനും സഖി! യെങ്ങിനെ യീ
യോമനമാരേക്കാട്ടിലയച്ചു?

561
അപ്പൊഴുതാരാമൻ സഖിഗുഹനോ
ടൽപ്പേതരമായുപദേശിച്ചു
ശ്രീരഘുവരനുടെ കല്പന ശിരസാ
ധരിച്ചു ഗുഹനും യാത്രതിരിച്ചു.

562
യമുനാനദിയേ വീണ്ടും ലക്ഷ്മണ-
രാമസീതമാർ നമസ്കരിച്ചു,
സൂര്യപുത്രിയുടെ മഹിമവാഴ്ത്തിയവർ
സുഖമായങ്ങിനെ വനംഗമിച്ചു.

563
പഥികന്മാരാം പലരുമിരുവരേ-
പ്പാർത്തു പറഞ്ഞു പ്രേമപൂർവ്വകം
നരേന്ദ്രലക്ഷണമനവധി നിങ്ങളിൽ
നിറന്നു കാണ്മു ഞങ്ങളേവരും.

564
എന്നിട്ടും കാൽനടയിഹ കാൺകേ
തോന്നുന്നു ജ്യോതിഷമൊരുകളവായ്
കൊടുംകാട്, ദുർഘടവഴി, യല്ലാ
ക്കൂടേസ്സുകമാരാംഗിയുമുണ്ടോ?

565
മത്തഹസ്തിഹര്യക്ഷഭയംകര
മതുവിഷമവനമോപ്പതസാദ്ധ്യം
കൽപനയെങ്കിൽ കൂടെ വന്നിടാം
പ്രാപ്യസ്ഥാനമണച്ചുമടങ്ങാം.

566
ഭക്തിയാൽ പുളകമാന്നവർ കണ്ണീർ
വാർത്തു രാമനോടിതു ചോദിച്ചു,
രാമൻ കരുണാസാഗരനവരേ-
ത്താഴ്മയോടെ താൻ തിരിച്ചയച്ചു.

567
രാമൻ കഴലിണ പതിഞ്ഞ നഗര
ഗ്രാമങ്ങളെ വീക്ഷിച്ചസൂയ്യയാൽ
നാഗനാക ലോകങ്ങൾ നിനച്ചു:—
"നിരുപമമീയഴകെങ്ങിനെ വായ്ച്ചു?"

568
രാമപദകമല പാവനമാമിട-
മമരാവതിയേക്കാളഴകാർന്നു
വഴിയരികത്തേപ്പുണ്യാത്മാക്കളെ
വാനവർപോലും വാഴ്ത്തിയിരുന്നു.

569
സീതാലക്ഷ്മണസഹിതം കാർമ്മുകി-
ലൊത്ത രാമനേക്കണ്ടവരേയും,
അമരതരംഗിണിയേയുമതല്ലാ
തവർ കുളിച്ച പലതടിനികളേയും.

570
രാമനിരുന്നൊരു നിഴൽമരത്തെയ-
ന്നമരമരവുമതി ഭംഗിയിൽ വാഴ്ത്തി.
എന്തിനധികമാക്കാൽപ്പൊടിയേല്പത-
മന്ദഭാഗ്യമായ് ധരയും കരുതി.

571
കോടക്കാർതണലേകി, വാനവർ
കൂടെക്കൂടേപ്പൂമഴ പെയ്തു
കാട്ടുപക്ഷി മൃഗശിഖരികൾ കണ്ടവർ
കാട്ടുമാർഗ്ഗമായ് ഗമനം ചെയ്തു.

572
സീതാലക്ഷ്മണരാമന്മാര-
ങ്ങേതെങ്കിലുമൂരിന്നരികാന്നാൽ
ബാലവൃദ്ധനരനാരികൾ തൻഗൃഹ-
ജോലിമറന്നു പറന്നു കാണുവാൻ.

573
അവരുടെ രൂപം നരദുരവാപം
ജവമൊടു കണ്ടവരതിസുഖമേന്തീ
കണ്ണിനു താപം കളവൊരു ദീപം
കണ്ടവക്കതനുപുളകം പൊന്തീ.

574
പാവങ്ങൾ മഹാനിധികളാന്നപോ-
ലവരുടെ ദശവണ്ണിപ്പതസാദ്ധ്യം
ഒരുവനപരനോടുപദേശിച്ചു:—
'വരിക നേത്രഫലമേലുക വേഗം.'

575
പ്രേമമാന്നു ചിലരൊക്കെ മറന്നാ
രാമൻ തന്നുടെ കൂടെ നടന്നു
ചിലരാസുഷമനുകന്നു, ബാഹ്യമാം
ചലനം മൊഴിയും നിലച്ചു നിന്നു.

576
ചിലർ സുന്ദരവടമൂലമാന്നിളം
പുല്ലുമിലകളും വിരിച്ചുരച്ചു—
വരിക വിശ്രമിച്ചീടുക പോകാം
വേഗമൊടഥവാ നാളെയുമാകാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



577
ഒരുവനൊരു കുടം വെള്ളമോടെവ—
ന്നുരച്ചു:—നാഥനിതാചമിക്കുവാൻ
സുശീലനായ ദയാലു രാഘവൻ
സുമധുരമാമൊഴിയങ്ങിനെ കേറ്റക്കേ,

578
ക്ഷീണമുണ്ട സീതക്കെന്നറിവാൽ
ക്ഷണമാവടതരുനിഴലിലിരുന്നു
നരനാരികളാനന്ദിതരായത്തു
നേരമവരഴകുവാരിനുകന്നു.

579
ചകോരങ്ങളേപ്പോലെ രാമമുഖ—
ചന്ദ്രനെയവർ വീക്ഷിക്കുകയായീ
തമാലതരുവിൻ തളിരൊളിമെയ്യതു
കാമകോടികണ്ടഞ്ചിടുമല്ലോ!

580
മിന്നൽപ്പിണരൊളിയേന്തുമവരജൻ
നന്നനല്ലവനെന്നേ തോന്നൂ!
മരവുരിയിരുവക്കുടപ്പു, കയ്യിൽ
ശരചാപങ്ങളുമാവനാഴിയും.

581
സുന്ദരമായ ജടാമകുടം, ശര
ദിന്ദുസമാനമനോഹരവദനം,
വിശാലമാം മാറക്ഷികൈകറം,തനു
വികീർണ്ണമാം സ്വേദകണാഭരണം

582
ആ മനോഹരം യുഗളമവർണ്ണ്യ—
ശ്രീമയമെങ്ങെൻ ബുദ്ധിയഗണ്യം?
ചിത്തബുദ്ധിയെന്നിവയാലവരിൽ
മെത്തും സുഷമനുകന്നാരെവരും.

583
രാമസുഷമയിൽ പ്രേമപിപാസാ——
ഭ്രമാവെഴമാഗ്രാമനാരിമാർ
വിളക്കിൽമാനുകറം പോലെ മയങ്ങീ
വിരവൊടു സീതക്കരികേ തിങ്ങീ.

584
പലകുറിയവർ പദതാരുപണിഞ്ഞു
പുരുവിനയമൊടീവിധം പറഞ്ഞു
മന്നിൻ കന്യേ! ചിലതറിയിക്കാ—
മെന്നാൽ ഭയമിഹനാരീസഹജം.

585
സ്വാമിനി! യവിനയമാണിതുരപ്പതു
ഗ്രാമീണകളെന്നോർത്തീടരുതേ
സ്വഭാവസുന്ദരരിവരിൽ നിന്നുതാ—
നാഭമരതകം സ്വർണ്ണവുമാർന്നു.

586
ശ്യാമഗൌരതനു, സുന്ദരബാല്യം,
ശോഭാധാമം പരമഭിരാമം
ശാരദസുന്ദര ചന്ദ്രമുഖം, സുവി—
ശാലനേത്രമീയുഗ്മമനുപമം.

587
സുമുഖി! പറകനിജസൌന്ദര്യത്താൽ
കാമകോടി സമർ ഭവതിക്കിവരാർ?
പ്രേമമധുരമാമീമൊഴി കേട്ടാ—
ഭൂമിജസങ്കോചിച്ചു ചിരിച്ചു.

588
സീതലജ്ജയാലോതാ,നവരേ
യോത്തുരചെയ്യാതിരിക്കുവാനും
വയ്യാതങ്ങിനെ മാന്മിഴി മധുരം
കുയിൽമൊഴി വചനം പ്രേമമോടോതീ.

589
അമലഭാവസിതസുഭഗ ശരീരൻ
ലക്ഷ്മണനിവനെൻ ഭർത്തൃസോദരൻ
പിന്നേജ്ജനകജനിജവിധുവദനം
പൊത്തിയാവിധം പുരികമുയർത്തി,

590
ഖംജനമിഴിയാൽ സലീലമോതീ:—
'കംജവർണ്ണനീരാമനെൻ പതി'
ഇതറിഞ്ഞവരതിമോദമിയന്നു
മുതലില്ലാത്തോൻ നിധികളാന്നപോൽ

591
ശുഭകാമനയവർ നേർന്നു പലതും:—
ശേഷനിലവനി വസിക്കുംവരെയും
സുന്ദര ഗാത്രി! സുമംഗലിയായ് താൻ
സുശീലഭവതി സുഖിപ്പൂതാക!

592
പാർവ്വതിപോലെ പതിപ്രിയയാവുക
ദേവി! ഞങ്ങളിലലിഞ്ഞിടുകെന്നും
വീണ്ടും വീണ്ടും തൊഴുതർത്ഥിപ്പൂ:—
വരണേയീവഴി മടങ്ങുമളവിൽ

593
ദാസികളെന്നു നിനച്ചുഞങ്ങളേ—
ദ്ദർശ്ശനമേകിയനുഗ്രഹിക്കണേ!
ഭൂമിജയവരേ മോദിപ്പിച്ചു
കൌമുദി കമുദിനികളേക്കണക്കേ.

594
രാമഹൃദയമറിവാനു ലക്ഷ്മണൻ
കോമള വാണിയിൽ വഴിചോദിച്ചു
അതുകേട്ടവർ വിരഹാർത്തിയോത്തു നിജ
മതിവിഷണ്ണമായശ്രുപൊഴിച്ചു.

595
ആനന്ദമകന്നഴലാന്നോർത്തു:—
തന്നധനം വിധി തട്ടിയെടുത്തു,
പാരിലാരുവാൻ വിധിയൊടെതിർത്തു?
പിന്നെ നേർവഴി പറഞ്ഞു കൊടുത്തു.

596
നല്ലവാക്കുകറം പറഞ്ഞു ദാശരഥി—
യെല്ലാവരെയും മടക്കിയെന്നാൽ
അവരുടെ ഹൃദയം തന്നിലിണക്കീ—
ട്ടവികലകരുണൻ വിപിനം പൂകീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



597
തിരിച്ചുപോമളവാനരനാരികൾ
പരമഴലാൻപരസ്പരമോതീ:—
ദൈവത്തിൻവിധി തിരിച്ചടിച്ചാൽ
പാവങ്ങൾക്കതു തിരുത്തിടാമോ?
598
നിരങ്കുശൻ വിധിനിർഭയനദയൻ
നീരധിമുഴുവനുമുപ്പു കലക്കീ
കല്പകത്തെമരമാക്കി, യതല്ലാ—
ക്കലേശനേക്കരിതേച്ചവനാക്കീ.
599
അതേവിധിക്കിവരേയീക്കാടേ
ഗതിയാക്കാനും പ്രയാസമുണ്ടോ?
വെറുംകാലൊടിവരും നടകൊണ്ടാൽ
വാഹനസുഖസാധനങ്ങൾ വെറുതേ.
600
പുല്ലിലകളുമിവർ വിരിപ്പെങ്കിലാ
വിലപെറും വസനശയ്യകൾ വ്യർത്ഥം
മരച്ചോട്ടിലിവരുറങ്ങിയെന്നാൽ
മണിമയമേടകളൊക്കെയനർത്ഥം.
601
സുന്ദരസുകുമാരന്മാരിവർ, മുനി—
വൃന്ദവസനമാം മരവുരി, ജടയും
ധരിക്കിലെന്തിനുവിധാതാവു പല
വരപരിധാനാഭൂഷകൾ തീർത്തു?
602
കന്ദമൂലഫലമിവർ ഭക്ഷിക്കുകി—
ലെന്തിനമൃതരസഭോജനമുലകിൽ?
പറഞ്ഞു ചിലർ:—ബ്രഹ്മാവുപാവമെ—
ന്തറിഞ്ഞതിവരവതാരമശങ്കം.
603
കേട്ടുകണ്ടറിഞ്ഞവയാകും വിധി—
സൃഷ്ടിപലേതും മറകൾ പുകഴ്ത്തീ
എന്നാലീരേഴുലകിലുമിവരൊടു
കുന്നിപോലുമെതിരാമഴകുണ്ടോ?
604
വിധിമനമിവരേക്കണ്ടു മയങ്ങീ
വീറൊടിതേപോൽ സൃഷ്ടിതുടങ്ങീ
ഒട്ടും ശരിയാകാഞ്ഞസൂയയാൽ
കാട്ടിലൊളിപ്പാനിവരെ വിധിച്ചു.
605
ഒരുവനോതി:—യിങ്ങറിവില്ലെങ്കില്ല
മരിയകൃതാർത്ഥൻ ഞാനെന്നോർപ്പൂ
കാരണമോതാം ശ്രീരഘുവരനേ
ക്കാണാനിടയാകിലതേ സുകൃതം.
606
ഈമാതിരിയവരധികം പ്രേമം
തന്മനസ്സിലാൻശ്രുവുറന്നു
പറഞ്ഞു:—സുകുമാരാംഗന്മാരിവ—
രരണ്യമിതിലെങ്ങിനെ നടകൊള്ളും?

607
സ്നേഹവികലനാരികളുഴലാർന്നു
സന്ധ്യക്കാച്ചക്രവാകികൾപോൽ
ഇവരുടെ മൃദുവാം പദതളിർ, കാട്ടിൽ
നോവിക്കും വഴിയുമോത്തുരച്ചു:—
608
ഇവരുടെ ചരണാംഭോജം, മെയ്യിൽ
താവുകിൽ നമ്മുടെ ഹൃദയംപോലേ
ധരയും സങ്കോചിക്കും, വിധിവഴി
നിറയേപ്പൂക്കൾ വിരികാതെന്തേ?
609
വിധിയൊടിരന്നാൽ പററുമോ സഖീ!
വിരവൊടിവരെയെന്നെന്നും കാണാൻ?
രാമനെയിപ്പൊഴുതും കാണാത്തോ—
രതിപാപികളെന്നോതവളുരച്ചു:—
610
അല്പം വൈകിപ്പോയിനമുക്കി—
ങ്ങിപ്പോഴവരെങ്ങെത്തിയിരിക്കും?
എന്നു പറഞ്ഞുപാഞ്ഞു ചിലരവരേ—
യൊന്നുകണ്ടു ജന്മഫലം നേടീ.
611
ഗർഭിണിയബലകൾ വൃദ്ധജനങ്ങളു—
മർഭകരും കാണാഞ്ഞുവലഞ്ഞൂ
ഇങ്ങിനെ രാമൻ പോകുമിടങ്ങളി—
ലെങ്ങും പ്രേമമുറന്നുവഴിഞ്ഞു.
612
ഇനകുലകുമുദാകരഹിമകരനേ—
യാനന്ദത്തൊടുകണ്ടാരെവരും
വനവാസത്തിൻ ഹേതു കേട്ടരച—
റാണിമാക്കു ദോഷമോതിയാരും.
613
ഒരുവനോതിയരചൻ ബഹുമാന്യൻ:—
വിർവൊടിങ്ങുനേത്രഫലം നൽകീ
നരനാരികളാമട്ടിൽ സ്നേഹം
നിറഞ്ഞമൊഴിതമ്മിലേവമോതീ:—
614
ധന്യരിവക്കു്ച്ഛനമ്മയായോർ
ധന്യമിവർ പുറപ്പെട്ട നഗരവും
ഇവരുടെ കാൽപൊടിയേൽക്കുമടവിയും
പവ്വതദേശവുമെല്ലാം ധന്യം.
615
ബ്രഹ്മാവവനേരചിച്ചു സുഖിയായ്;
രാമനെവന്നധികാപ്തമിത്രമായ്
അരണ്യമെങ്ങും രാമലക്ഷ്മണ—
ന്മാരുടെ സുന്ദരകഥകൾ പരന്നു.
616
രഘുകുലകമലം വികസിപ്പിക്കും
രാമചന്ദ്രനാം സൂര്യനീവിധം
സീതാലക്ഷ്മണരൊത്തേവക്കും
സുഖമേനൽകിനടന്നു കാട്ടിൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



617
മുമ്പേ രാമൻ പിമ്പു ലക്ഷ്മണൻ
മുനിവേഷത്തിലിരുവരൊളിയേന്തി.
ബ്രഹ്മജീവ മദ്ധ്യത്തിൽമായപോ—
ലമലചരിത സീതകാന്തി ചിന്തി.

618
വസന്തകാമന്മാരുടെ നടുവിൽ
വിലസീടുന്നൊരുരതിയെന്നതുപോൽ
സീതാദേവി,യതല്ലെന്നാൽബുധ—
വിധുമദ്ധ്യേ രോഹിണിപോൽ മിന്നി.

619
വിഭുപദവിന്യാസങ്ങൾക്കിടയിൽ
സഭയംസീതനടന്നുതുടങ്ങി
ഇരുവരുടെ പദന്യാസങ്ങൾ വലം
വരുമാറാക്കിനടന്നാനനുജൻ.

620
രാമസുമിത്രാനന്ദനസീതാ
രാമണീയകമഭൌമം കാൺകേ
മിഴിച്ചു നിന്നൂ പശുപക്ഷികളി
യഴകിൽ മുഴകിടാതെന്തു ജഗത്തിൽ?

621
പഥികന്മാരാം ജാനകിയേദൃശ
രഥസുതരേയും കണ്ടവരെല്ലാം
സാംസാരികമാം ദുർഗ്ഗമമാർഗ്ഗം
സുഖമായങ്ങിനെ കടന്നു ചെന്നു.

622
കിനാവിലാണെന്നാലുമൊരുതവണ—
യിനകുലനന്ദന ജാനകിമാരേ
കാണുമവർ പൂകും മാമുനിമാർക്കും
കിട്ടാൻ ഞെരുക്കമായൊരു ലോകം.

623
വാടിവിയർത്തു സീതയെന്നറി—
ഞ്ഞുടനടി രാമനടുത്തവടത്തിൻ
കുളിർ നിഴലാർന്നു; കന്ദഫലാദികൾ
തെളിനീരൊത്തു ഭുജിച്ചുവസിച്ചു്.

624
പ്രാതസ്നാനം ചെയ്തുനടന്നവ—
രതിസുന്ദരവനഭാഗം കണ്ടു;
അങ്ങൃഷീന്ദ്രവാൽമീകി വസിക്കും
ഭംഗിയെഴുന്നൊരു പുണ്യാശ്രമവും.

625
സരസ്സിലെങ്ങും വിടരും താമര—
യരണ്യമെങ്ങും പുഷ്പിതതരുനിര
പൂന്തേനുണ്ടുമദിക്കും മധുകര—
മേതുമൃഗത്തിനുമില്ലൊരു വൈരം.

626
പാവനസുന്ദരമാശ്രമമതുക—
ണ്ടവികല മോദമിയന്നു രാമൻ
രഘുകുലതിലകനണഞ്ഞതറിഞ്ഞെതി—
രേൽക്കാൻ മുമ്പോട്ടെത്തി മുനീന്ദ്രൻ.

627
രാമചന്ദ്രനുടനേ പ്രണമിച്ചു്,
മാമുനിനന്നായനുഗ്രഹിച്ചു്,
അനഘസുഷമയിൽ കുളിത്തവരെ ബഹു—
മാനിച്ചാശ്രമമുടനെയണച്ചു്.

628
പ്രാണപ്രിയരാമതിഥികൾക്ക, മുനി
പലേമധുരഫലമൂലവുമേകി
മൂവരുംഭുജിച്ചതി സുന്ദരമാ—
മവിടെയന്നു വിശ്രമിച്ചു സുഖമായ്.

629
ശ്യാമളമംഗള രാമശരീരം
മാമുനി കണ്ടതി മോദമിയന്നു
ശ്രീരാമൻ കരകമലം കൂപ്പി
ശ്രവണമധുരമായീവിധമോതി:—

630
ത്രികാലജ്ഞനാം മുനേ ഭവാനീ—
ലോകം തൻകരഗതമാമലകം
എന്നറിയിച്ചാക്കൈകേയിവന—
ത്തിന്നയച്ച കഥ പറഞ്ഞു രാമൻ.

631
പ്രഭോ! പിതാവിന്നാജ്ഞ, മാതൃഹിത—
മാഭരതന്നീയവനീഭാരം
പിന്നെയെനിക്കു ഭവദർശ്ശനമിവ—
യെന്നുടെ പുണ്യത്തികവെന്നോർപ്പൂ.

632
തിരുവടിയിന്നിഹ കണ്ടതിനാൽ, മുനി—
വര! മൽപുണ്യം മുഴുവൻ സഫലം
ഇനിമനസ്സിലുദ്വേഗമെഴാത്തൊരു
മുനിമാരേക്കാണണമെന്നോർപ്പൂ.

633
കാരണമറികയി! മുനിമാരുടെയഴ—
ലരചകലങ്ങളെ വെണ്ണീറാക്കും
മംഗളകാരണമന്തണതോഷം;
മൂലത്തോടെ മുടിക്കും രോഷം.

634
ഇതറിഞ്ഞരുൾകയി! സീതാലക്ഷ്മണ—
രൊത്തുപോവതെങ്ങോട്ടിഹനല്ലൂ?
പത്രതൃണത്താൽ തീർത്തകുടിയിലിവ—
ളൊത്തുകുറച്ചിടമേവാൻ മോഹം.

635
സഹജസരളസുന്ദരമാം മൊഴിയിതു
സാമോദം മുനിയഭിനന്ദിച്ചു്,
വേദവേദ്യനാമങ്ങയിൽ മാതിരി
ഭേദമേതുകാലത്തിലുമുണ്ടോ?

636
മായയാണു ജഗദീശയായ ഭവദീയ ജായ
യിവൾതാൻ ദയാ
തോയരാശി, യവിടുത്തെയോത്തുലകസൃഷ്ടി
ചെയ്വുലയരക്ഷയും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



ആയിരം തലയനായിളക്കനിലയായയപാമ്പ–
നജനായതീ
മെയ്യിയന്നു നൃപനായതങ്ങരിയൊരാശരപ്പട
യൊട്ടക്കവാൻ.

637

ഭവാൻെറ രൂപം ബുദ്ധിവാണികാം–
ക്കവിഷയമവണ്ണനീയമമേയം.
വേദമിതിനെ'നേതി നേതി'യെന്നായ്
വിരുതൊട്ട വാഷ്ണം പലമാതിരിയും.

638

ദൃശ്യം വിശ്വം, ദർശ്ശകനങ്ങേ,
ക്കാശങ്കരഹരിവിധിമാർ ഭൃത്യർ
തത്വമവരുമറിയാ, മററാരാ
ണിത്രിലോകിയിലുമറിവാനൊരുവൻ?

639

അറിവങ്ങേകകിലറിയാനിടവരു–
മറിയുകിലോ സാരൂപ്യവുമേല്യം
ഭക്തഹൃദയ ചന്ദന! രഘുനന്ദന!
ഭക്തന്മാരേ താങ്കളെയറിയൂ!

640

വികാരഹീനം ചിദാനന്ദഘന–
മാകുമുടലിതധികാരികളറിവൂ!
സുജനദേവകാര്യത്തിനു, പ്രാകൃത
രാജാവായങ്ങിങ്ങിനെ ചെയ്വൂ!

641

രാമതാങ്കളുടെ ചരിതമറിഞ്ഞാൽ
പാമരനസുഖം ജ്ഞാനികൾ സുഖം.
താങ്കൾ പറവതും ചെയ്വതുമുചിതം
തൻനിലപാടിതിലെന്നോർപ്പൂഞാൻ.

642

എങ്ങുവസിക്കണമെന്നതിനുത്തര–
മിങ്ങുരചെയ്‌വാൻ ബഹുസങ്കോചം
അങ്ങുതാമസസ്ഥലമിഹ കാട്ടാ–
മെങ്ങുഭവാനില്ലെന്നതു പറയൂ!

643

പ്രേമസരസമൃഷിവചസ്സുകേട്ടാ
രാമൻ പുഞ്ചിരി തൂകി മനസ്സിൽ
വീണ്ടും മാമുനി ചിരിച്ചമൃതമൂം–
ക്കൊണ്ടുമധുരമൊഴിയിങ്ങിനെ തൂകി!

644

രാമ! കേൾക്ക മുവക്കും സുഖമായ്
താമസിക്കുവാൻ സ്ഥലമുരചെയ്യാം
ആരുടെ കണ്ണും കടൽപോൽ നിന്തിരു
ചരിതമായ നിരവധിയാറുകളാൽ,

645

സദാ നിറഞ്ഞുമപൂണ്ണമായതാ
സജ്ജനഹൃദയമതിങ്കൽ വസിക്കാം
തൻനയനമെവൻ ചാതകമാക്കി
ത്തിരുവടിമുകിൽ നോക്കിക്കൊതികൊൾവൂ.

646

ആരപാരനദി സമുദ്രങ്ങളും
നിരസിച്ചീമെയ്യഴകണിമുകിലിൻ
ബിന്ദുകൊതിച്ചേ വെമ്പിടുമവരുടെ
സുന്ദര ഹൃദയം താങ്കൾക്ക സുഖം.

647

ഭവാൻെറ പുകളാം മാനസസരസിയി
ലെവൻെറ നാവൊരു ഹംസിനിതാനായ്
ഗുണഗണ മുത്തുകൾ കൊത്തുമവൻ കര–
ളണിമണിമേടയിലങ്ങു വസിക്കൂ!

648

ആരുടെ നാസിക ഭവൽപ്രസാദം
പെരുകിയഭക്തിയൊടാഘ്രാണിപ്പൂ ?
ആക്ക ഭവാനപ്പിച്ചേ ഭോജന–
മാക്ക പ്രസാദം വസനാദികളും

649

ദേവദേശികദ്വിജന്മാരെയാ
രവികലഭക്ത്യാ വന്ദിക്കുന്നു?
ഭവാൻെറ ചരണം വിശ്വാസത്തൊടു–
മേവനനുദിനം പൂജിക്കുന്നു?

650

ആരുടെ ചരണം രാമതീത്ഥചര–
മവരുടെയുള്ളിൽ കുടികൊള്ളുകയേ!
രാമമന്ത്രജപമനുദിനമാക്കോ?
രാമപൂജ സകുടുംബമെവക്കോ?

651

നിരവധിതപ്പ്ണ ഹോമം ചെയ്‌വോ–
രാരന്തണക്ക ദാനം ചെയ്‌വോർ?
ഗുരുവിൽ താങ്കളിലുമധികമാകിയ
ചരണസേവനൌത്സുക്യമെവക്കോ?

652

സകലധമ്മകമ്മങ്ങളുമങ്ങയി–
ലകലുഷ ഭക്തിക്കായെവർ ചെയ്‌വൂ?
അവരുടെ മനമാമമ്പലത്തില–
ങ്ങവികല മോദം മരുവീടണമേ?

653

കാമം ക്രോധം മദമഭിമാനം
കപടം ലോഭം ക്ഷോഭവുമെന്യേ
തെളിഞ്ഞ മനതാരണഞ്ഞു രഘുവര!
നിറഞ്ഞ ഹഷ്മൊടങ്ങമരണമേ!

654

നിന്ദയുമഭിനന്ദനവും സമമായ്
നിന്തിരുവടിയേ ഭജിപ്പതാരോ?
സത്യമേ സദാ പറയുവതാരോ?
നിത്യമന്യഹിതകാരികളെവരോ?

655

നിന്തിരുവടിയേ തുണയാമവരുടെ–
യന്തരംഗമധിവസിക്ക സുഖമായ്
പരനാരികളേജ്ജനനികളായും
പരൻെറ മുതൽ വിഷമായുമോപ്പതാർ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



656

പരസമ്പത്തിൽ പരമാനന്ദം
പരവിപത്തിലഴലുമാക്ക്മെന്ദം
താങ്കൾ ജീവനാമവരുടെ ഹൃദയ—
ത്തിങ്കൽ വസിപ്പതു ശുഭമതിയോഗ്യം.

657

സ്വാമി, സഖാവു, പിതാവുമമ്മയും
രാമ! ഗുരുവുമങ്ങെന്നാർ കരുതും?
അവരുടെ ഹൃദയമായ ദേവാലയ—
മതിലമരുകതാങ്കൾ മൂവരെന്നും.

658

നന്മകളേവരിൽ നിന്നുമെടുക്കും
ബ്രാഹ്മണഹിതമതിനഴലുസഹിക്കും
നീതിവിടാതുലകത്തിൽ നടക്കും
നിന്തിരുവടി,യവർ ഹൃത്തിൽ വസിക്കാം

659

ഗുണങ്ങളേത്താങ്കളുടേ തായ് താൻ
ഗണിപ്പതാർ ദോഷം തനതായും
രാമഭക്തരേ സ്നേഹിപ്പതുമാർ?
തന്മനസ്സിലയി മേവുക താങ്കൾ!

660

ജാതി, പന്തി, ധന, ധർമ്മ മഹത്ത്വവു—
മതിപ്രിയം പരിവാരമില്ലവും
എല്ലാം തള്ളിത്താങ്കളെയോപ്പവ—
നുള്ളിൽ മേവുകയി! സീതാ സഹിതം.

661

നരകനാകമോക്ഷങ്ങൾ സമാനം
നോക്കുമിടം രാമധനുർബ്ബാണം
ആക്കു സദാഭവദീയമാം ഗുണം
പാർക്കും കരളവിടത്തിൽ മേവണം.

662

പ്രപഞ്ചമിതിൽനിന്നൊന്നും വേണ്ടാ—
തപാരമായനിസർഗ്ഗപ്രേമം
താങ്കളിലാന്നവർതൻ കരളാമു—
ത്തുംഗനിലയമാക്കീടുക ധാമം.

663

ഈ മട്ടിൽ ബഹുസുന്ദരനിലയം
രാമനു ചൂണ്ടിക്കാട്ടി മുനീന്ദ്രൻ
നന്നായ് തോന്നീ രാമനു, ചൂണ്ടീ
പിന്നീടൃഷി, തൽക്കാലസ്ഥാനം.

664

ചിത്രകൂടമാം ഗിരിയിലിപ്പൊഴതി—
ലെത്തി മേവുകങ്ങതുസൌകര്യം
കരികേസരി ഹരിണവിഹഗവിഹരണ
സുരുചിരമുണ്ടങ്ങരണ്യമാര്യം.

665

ഉണ്ടങ്ങനസൂയതപശ്ശക്ത്യാ
കൊണ്ടുവന്ന പൌരാണിക നദിയും
സുരവാഹിനിതൻ പ്രവാഹമതിനുടെ
പേരഘനാശിനി മന്ദാകിനിയും.

666

അത്രിമുഖ്യരാമനവധി മുനിമാർ
ചിത്രകൂടമതിലുണ്ടു തപിപ്പൂ!
സകലരുടേയും ജപതപസാധന
സഫലമാക്കുവാനങ്ങു ഗമിക്കൂ!

667

മാമുനിയിങ്ങിനെ ചിത്രകൂടഗിരി
മഹാമഹിമവർണ്ണിച്ചതുനേരം
സീതയൊടൊത്താമന്ദാകിനിയിൽ
സഹജരിരുവരും ചെന്നു കുളിച്ചു.

668

കടവിതുരുചിരം,രാമനോതിയിനി
കുടീരമൊന്നുണ്ടാക്കുകനുജ നീ!
പയസ്വിനിക്കു വടക്കനുജൻ വില്
പോലെ വളഞ്ഞൊഴുകും നദി കണ്ടു.

669

മന്ദാകിനിയാവില്ലിന്നൊരു ഞാ;—
ണേന്തിയ ശരമോ, ശമദമദാനം;
കലിയുഗ പാപം ലക്ഷ്യമീവിധം
ഗിരിയതു നല്ലൊരു മൃഗയക്കാരൻ.

670

ലക്ഷ്മണനങ്ങിനെ കാട്ടിയൊരിടമേ
പക്ഷമായി രാമന്നതി മാത്രം
സ്ഥിതിയിതറിഞ്ഞമരന്മാർ മുഖ്യ—
സ്ഥപതിസമേതം പ്രസ്ഥിതരായീ.

671

മാറാട്ടികളും കാട്ടാളരുമായ്
മാറിയവരിലകളാലും മററും
സുരുചിരമായിരുപർണ്ണകുടീരം
ചെറുതും വലുതും നിർമ്മിക്കുകയായ്.

672

സീതാലക്ഷ്മണരോടും കൂടി
സുഖമായ് രാമനങ്ങു കുടികൂടി
യതിവേഷമിയന്നനംഗദേവൻ
രതിവസന്തസഹിതൻപോൽ മിന്നീ.

673

ദേവനാഗകിന്നര ദിക്പാലക—
രേവരുമാച്ചിത്രകൂട ഗിരിയിൽ
അണഞ്ഞു രാമൻ പണിഞ്ഞ നേരം
കണ്ണിൻ ഫലമാന്നവർ മോദിതരായ്.

674

പൂമഴപെയ്തവരുരചെയ്താരീ—
പ്പാവങ്ങൾക്കിനിരക്ഷ ലഭിച്ചു
അസഹ്യശോകാശ്വാസനമാന്നവ—
രസാമാന്യമോദേന തിരിച്ചു.

675

ചിത്രകൂടവൃത്താന്തമറിഞ്ഞൃഷി—
സത്തമർ തുരുതുരെ വന്നു തുടങ്ങീ
രാമൻ തെളിവെഴമവരേയെല്ലാം
നമിച്ചു വേണ്ടുംവണ്ണമൊതുങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



676
രാമനെയാശ്ലേഷിച്ച്ൃഷിവൃന്ദം
ഉമയൊടനുഗ്രഹിച്ച്ിതമന്ദം
ലക്ഷ്മണസീതാരാമ സുഷമക–
ണ്ടക്ഷണം സകലസഫലത തോന്നീ.

677
യഥായോഗ്യമൃഷിമാരേരാമൻ
യാത്രയാക്കിനാനതു നേരത്തിൽ
അവർ നിജപർണ്ണകുടീരമണഞ്ഞി–
ട്ടവികലതപയാഗാദിയിൽ മുഴുകീ.

678
കാട്ടാളന്മാരീവൃത്താന്തം
കേട്ടനവനിധികരം കിട്ടിയപോലായ്
കന്ദമൂലഫലമനവധി തരമവർ
കൊണ്ടുവന്നുടജമാകെ നിറച്ചു.

679
രാമാദികളേമുമ്പേ കണ്ടവ–
രാമട്ടിൽ പലവർണ്ണനചെയ്തും
ഇടകലചോദ്യംചെയ്തുംകൊണ്ടവ–
രിടവിടാതെ വന്നുകൊണ്ടിരുന്നു.

680
കാഴ്ചമുമ്പിൽ വെച്ചേവരുമങ്ങിനെ
കരുണാമൂർത്തിയെ നോക്കിനിൽക്കയായ്
ചിത്രമെന്നപോലിളകീലവരുടെ
നേത്ര മുറന്നു, പുളകമുയർന്നു.

681
പ്രേമമഗ്നരാമവരേരാമൻ
പ്രിയവചനത്താൽ സമ്മാനിച്ചു
പലകറിയവർവിഭരാമചന്ദ്രനേ–
പ്പണിഞ്ഞു താഴ്മയൊടേവമുരച്ചു.

682
നാഥ! ഭവാനേക്കാണുവതിന്നി–
ന്നിടയായതിനാൽ സനാഥർ ഞങ്ങരം
കോസലേശ! ഞങ്ങടെഭാഗ്യത്താ–
ലീസമയത്തെഴുനള്ളീ താങ്കരം!

683
വിഭോ! ഭവച്ചരണങ്ങരം പതിഞ്ഞാൽ
വഴി,യടവി,ഗിരികരം മന്നും ധന്യം.
അരണ്യചരഖഗമൃഗനിരയും നി–
ന്തിരുവടി കണ്ടതു കൊണ്ടതി ധന്യം.

684
സകുടുംബം ധന്യരായി ഞങ്ങരം
താങ്കളെയിന്നിഹ കണ്ടതുമൂലം
നിന്തിരുവടി മേവീടും സ്ഥലമാ–
റൃതുക്കളിലുമതി സുന്ദരസുഖദം.

685
കരികേസരികളിൽ നിന്നു താങ്കളേ–
പ്പരിപാലിക്കാം,കാക്കാം, ഞങ്ങരം
ബിലങ്ങ,ളടവികരം,ശിഖരിക,ളെന്നിവ
യെല്ലാം ശരിക്കു കണ്ടവർ ഞങ്ങരം.

686
ഞങ്ങരം താങ്കളേനായാടിക്കാ–
മെങ്ങുജലാശയമതു കാണിക്കാം
കുടുംബസഹിതം ഭൃത്യർ ഞങ്ങളൊട്ട
മടിക്കുടാതാജ്ഞാപിക്കണമേ!

687
മറകരംക്കും മുനിമാക്കമമേയൻ
കരുണാസാഗരനാകിയ രാമൻ
കുട്ടികളുടെ കൊഞ്ചലെന്നപോലാ–
ക്കാട്ടാളന്മാർ പറവതു കേട്ടു.

688
പ്രേമംമാത്രം രാമനു പത്ഥ്യം
പരജിജ്ഞാസുവിനറിയാംതത്ഥ്യം
രാമനപ്പൊഴുതുകിരാതരേനൽ
പ്രേമവചസ്സാൽ പ്രീണിപ്പിച്ചു.

689
അനന്തരം വിടവാങ്ങി നമിച്ചവ–
രിനകുലതിലകനെ വാഴ്ത്തിനടന്നു
അമരമുനീശ്വര സുഖകരരാകിയ
രാമാദികളങ്ങതിസുഖമാന്നു.

690
മനുകുലനായകനണഞ്ഞതുമുതലാ
മഹാവനം മംഗളദായകമായ്
ചാരുലതാകുഞ്ജങ്ങരം തഴച്ചു
തരുക്കരം മുഴുവൻ പൂത്തു ഫലിച്ചു.

691
അവയമരോദ്യാനത്തെ വെടിഞ്ഞീ–
യവനിയാന്ന കല്പകങ്ങരം താനായ്
ഗീതം മൂളീ വണ്ടുകരം, വീശീ
ശീതളമന്ദസുഗന്ധിസമീരൻ.

692
മയിലും കയിലും ചക്രവാകവും
മഞ്ജുളചാതകചകോര ശുകവും
കരരം കവരുംപടി കർണ്ണസുഖദമാം
കൂജനമമ്പൊടു ചെയ്യുകയായീ.

693
കരികേസരി കപിമുമ്പാം മൃഗനിര–
യൊരുവൈരവുമില്ലാതെ നടന്നു
മൃഗയാപരനാം രാമൻെറയഴകിൽ
മൃഗങ്ങളങ്ങിനെയിളകാതായീ.

694
അമരോദ്യാനം സകലവുമാശ്രീ–
രാമഗിരി വനം കണ്ടുകൊതിച്ചു
ഗംഗ സരസ്വതി കാളിന്ദിയുമാ
ഗോദാവരിയും നമ്മദതാനും.

695
മഹിതനദികരം മററും കടലേഴും
മന്ദാകിനിയേപ്പുകഴ്ത്തിടുന്നു
അമരന്മാർ മരുവീടും മന്ദര–
സുമേരു കൈലാസോദയ ഗിരികരം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



696
അസ്താചലഹിമ ശൈലവുമെല്ലാം
ചിത്രകൂടകീർത്തി പാടിടുന്നു.
അനായാസമായ് കിട്ടിയ മഹിമയി
ലാനന്ദിപ്പൂ വിന്ധ്യപർവ്വതം.

697
ചിത്രകൂടഗിരി ഭാഗത്തങ്ങിനെ
തത്തും പക്ഷിമൃഗാദിസമസ്തം
പുണ്യമിയന്നു ധന്യതയാർന്നു
വിണ്ണവരേവം പുകഴ്ത്തിടുന്നു.

698
കണ്ണിയന്നവയെല്ലാ ഭഗവാനേ–
ക്കണ്ടഴൽ തീർന്നു ജനിഫലമാർന്നു.
തൃപ്പദപാംസുവണിഞ്ഞചരങ്ങൾ
സൽപദമതിനധികാരമിയന്നു.

699
സുഖസാഗരനാം രാമൻ മരുവിയ
സുന്ദരമംഗള പാവനം വനം
ഗിരിയും പരമൂംക്കൊണ്ട മഹിമയേ
ശ്ലരിയായ് പറയാനറിയാനുനം

700
പാലാഴിയുമാക്കോസലവും വി–
ട്ടാലക്ഷ്മണസീതാ സമേതനായ്
രാമചന്ദ്രനമരും വനശോഭയൊ–
രായിരമഹിരാജരുമിഹ പറയാ.

701
അതുഞാൻ വർണ്ണിച്ചോതീടുകിലി–
ന്നേതാമയുമാമന്ദരമേന്തും
കമ്രവചന വാണികളാലനുജൻ
രാമസേവനം ചെയ്തതവർണ്ണ്യം.

702
രാമൻ കഴലിണ കണ്ടും കൊണ്ടേ
രാവും പകലുംമേവുമവരജൻ
സ്നേഹപാത്രമോർത്തീല കിനാവിലു–
മഹോ നഗര മാതാപിതൃബന്ധം.

703
രാമനൊടൊത്താ സീതയയോദ്ധ്യാ
രാജധാനി, നിജകുടുംബമെല്ലാം
മറന്നു, സുഖമൊടു പതിമുഖചന്ദ്രനെ
യൊരു ചകോരിപോൽ നോക്കിയിരുന്നു.

704
രാമപ്രേമം ദിനമനുതന്നിൽ
സീമയകന്നുയരുന്നതറിഞ്ഞു
സീതയനേകമയോദ്ധ്യാപുരമീ–
ച്ചിത്രകൂടമാണെന്നു പറഞ്ഞു.

705
പ്രിയതമനൊത്താലാശ്രമം സുഖം
പശുപക്ഷികൾനിജപരിവാരസമം.
മാതാപിതാക്കൾ മാമുനിമാരാം
മൂലഫലാദികളമൃതാഹാരം.

706
സ്വാമിയൊത്തു കുശശയനം സുഖദം
കാമകോടി തീർത്തശയ്യയേക്കാൾ
ആരുടെ നോക്കാൽ, ജീവികളുലകം
ഭരിക്കു,മങ്ങയെയേതുതരത്തിൽ?

707
മോഹിപ്പിക്കും ഭോഗാശ?യെവനെ
മനസ്സിലോർത്താൽ ഭക്തജനങ്ങൾ
വെടിയും ഭൗതികസുഖമാരാദ്ധ്യവര–
വധുവിൻ നിലയിതിലില്ലൊരൽഭുതം.

708
സീതക്കും ലക്ഷ്മണനും ഹിതമാ
യതുമാത്രം ശ്രീരാമൻ ചെയ്തു:
പുരാതനം പലകഥകളേയുമ–
പ്പരമപുരുഷനവരോടുരചെയ്തു.

709
അയോദ്ധ്യയേയോർക്കുംപൊഴുതെല്ലാം
നയനവാരിരാമനു മുറന്നു
മാതാപിതാക്കളേയും ഭരതകു–
മാരപ്രേമസേവകളുമോർക്കേ,

710
കൃപാസിന്ധു ദുഃഖമാന്നു, സമയം
വിപരീതമറികയാൽ ദൃഢനായ്!
അതുകണ്ടവരധികാകുലരായി
തൻ തനുനിഴൽപോലിരുവരുമായി.

711
അൻപിയലും രാമൻ ഭക്തർക്കും–
ക്കാമ്പുകുളിർക്കും ചന്ദനമായോൻ
തൻപ്രിയക്കുമനുജനുമപ്പൊഴുതി
ലിമ്പമേറുമാറോതി കഥകൾ.

712
പ്രിയയുമനുജനും ചേർന്നു രാമനാ–
പ്പർണ്ണകുടീരത്തിങ്കൽ വിളങ്ങി
ശചീജയന്തന്മാരൊടു ചേർന്നാ–
ശ്ശക്രദേവനമരാവതിയിൽ പോൽ

713
ഇരുകണ്ണുകളേപ്പോളകൾ പോലാ
ശ്രീരാമനിരുവരേയും കരുതി
പാമരക്കു നിജതനുപോലനുജനു
രാമനേതിനേക്കാളും പ്രിയനായ്.

714
യതിസുരനരപശുപക്ഷി നിരക്കതി
ഹിതകരനായ് രാമനവിടെ മേവി
ഇതുവരെയോതീ വനവാസത്തിൻ
കഥയിനി സുമന്ത്രപുരഗതി കേൾപ്പിൻ.

715
ഗഹനമാർഗ്ഗവും കാട്ടി മടങ്ങി
ഗുഹനതുവരെയും കാത്തുസുമന്ത്രൻ
ദുഃഖിതനായതു കണ്ടു നിഷാദൻ
ദീനതയാന്നതവർണ്ണ്യമമേയം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



716

ഗുഹനൊററക്കണ്ണെയുമ്പോഴം സചിവൻ
ഹാ! ഹാ! രഘുവര! ലക്ഷ്മണ! സീതേ
എന്നു കേണു മന്നിൽ വീണു, പക്ഷമ-
ററ്റ പക്ഷിപോലെ കുതിരയെന്തേ!

717

പുല്ലും ജലവും വേണ്ടാതങ്ങിനെ
യല്ലലാന്നു കണ്ണുറന്നു നിന്നു?
നിഷാദർ കുതിരകളം തന്നുടെയാനില
വിഷാദമൊട്ടു കണ്ടുകൊണ്ടു നിന്നു.

718

ധീരതയാന്നാ നിഷാദനോതീ
പരിജ്ഞാന നിധിയല്ലോ താങ്കൾ
പ്രതികൂലം വിധിയെന്നതറിഞ്ഞിനി
മതിവിഷാദമിഹ കളയുക സുമതേ!

719

പലസൽക്കഥപലമോതി നിഷാദൻ
ബലാൽ സുമന്ത്രനെ രഥത്തിലേററീ
ശോകാകുലനായ് രഥമോടിക്കാ-
നാകാത്തൊരു നില വിരഹമിയററീ.

720

ഏതോ കാട്ടുമൃഗങ്ങളം കണക്കാ-
ക്കുതിരകൾ പിടഞ്ഞു പോംവഴി തെററീ
തിരിഞ്ഞു നോക്കീ കാലുകളിടറീ
തുരഗങ്ങൾക്കും വിരഹം പററീ.

721

സീത,ലക്ഷ്മണൻ, രാമനമിപ്പേ-
രോതുകിലവഹഷാകുലമായീ
വാജികൾക്ക വിരഹവ്യഥരത്തം
വീണുപോയ പാമ്പിനുള്ളതായീ.

722

തുരംഗസചിവന്മാരുടെയാനില
കരളിൽ ഗുഹന്നഴലേററിയനല്പം
ഉത്തമസേവകർ നാലുപേരെയവ-
നത്തരുണത്തിലയച്ചാനൊപ്പം.

723

സുമന്ത്രനേ യാത്രയാക്കിയാഗ്ഗുഹ-
നമന്ദശോകത്തോടെ മടങ്ങീ
അവധപുരിക്കായ്; തേരുതളിക്കം
നാൽവരുമങ്ങിനെ യല്ലലിൽ മുങ്ങീ.

724

വ്യാകുലനായാ മന്ത്രിയോർത്തു; രഘു-
വീരഹീന ജീവിതമതി നിന്ദ്യം
ഒടുവിൽ നശിക്കും നീചമുടലിതുയിർ
വെടിഞ്ഞുടൻ പുകളേന്തീടരുതോ?

725

അകീർത്തി പാത്രം പ്രാണങ്ങളിതെ-
ന്തകന്നുപോകാതിനിയും നില്പൂ?
കഷ്ടം മനമേ! നല്ലൊരവസരം
നഷ്ടമാക്കി; നീയുടയോതെന്തേ?

726

കൃപണനു മടിശ്ശീലവീണപോ-
ലപാരമനശയമാൻ്ന സുമന്ത്രൻ
മടങ്ങി; യുത്തമവീരവേഷനാം
ഭടൻ ഭയപ്പെട്ടടർവിട്ടതുപോൽ.

727

വേദജ്ഞൻ സാധുസമ്മതൻ ബഹു-
വിവേകിയാം തറവാടിയന്തണൻ
അറിയാതേസുര പേറിയനന്തര-
മറിഞ്ഞുമാഴ്കും പോലെ മന്ത്രിയായ്.

728

ഉത്തമകുലവതി സൽസ്വഭാവവതി
പതിദേവതയാം വിദൂഷീമണിയാം
കർമ്മവശാൽ പതിയേവിട്ടുളവവാം
കരംപോൽ മന്ത്രിമനസ്സു പുകഞ്ഞു.

729

കണ്ണുകളുറന്നു കാഴ്ചകുറഞ്ഞൂ
കേൾവിയററു ബുദ്ധിയും വലഞ്ഞൂ
പ്രാണൻ പോകുവതിന്നു തുനിഞ്ഞൂ
പക്ഷേയവധിക്കുള്ളിലടഞ്ഞു.

730

മന്ത്രിമുഖചരായ തീരെ മാറീ
മാതാപിതൃ ഘാതുകന്നു പോലേ
കരളിൽ ഗ്ലാനിവളർന്നു; പാതകി
നരൻ നരകമണയുമ്പോഴം പോലേ.

731

അഴലാൽ മനസ്സിലോർത്തു മന്ത്രി,യിനി-
യവധപുരിയിലണയുന്നതെങ്ങിനേ?
രാമരഹിതമായ് തേരിതുകണ്ടാ-
ലെന്മുഖമാക്കുദ്വേഗമിയററാ?

732

ആകുലഭാവമൊടോടിയണഞ്ഞാ-
സ്സാകേതപുരീവാസി ജനങ്ങൾ
എന്നൊട്ടു തുടരേച്ചോദിച്ചാലെ-
ന്തൊന്നൊരു മറുപടി പറഞ്ഞിടും ഞാൻ.

733

ദൈന്യദുഃഖമെഴുമമ്മമാരൊടെ-
ന്തൊന്നു പറയുമിനി ജഗദീശ്വര! ഞാൻ?
സന്താപമെഴും ലക്ഷ്മണജനനി-
ക്കെന്തൊരു സുഖസന്ദേശം നൽകും?

734

കടിഞ്ഞിലായ് പ്രസവിച്ച ഗോവു,തൻ
കിടാവിനേയോർത്തോടിവരുമ്പോൾ
അണയും രാമജനനിയോടെങ്ങിനെ
പറയും വനവാസത്തിൻ കാര്യം.

735

കരുണകഥയിതോ തേണ്ടിവരും ഹാ!
പുരമിവനേകം സുഖമിതല്ലയോ?
രാമനധീനം ജീവിതമാക്കിയ
ഭൂമിപനെന്നൊട്ടു ചോദിക്കുമ്പോഴം,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



736
ഏതുമുഖം കാണിച്ചുരചെയ്യും
സൂതരേസ്സുഖമായയഞ്ച്ച കാര്യം?
സീതാലക്ഷ്മണ രാമഗതിയറി—
ഞ്ഞത്തനവരചൻ പുല്ലായ്ത്തള്ളും.

737
ഏററം പ്രിയനാം രാമനായനീർ
വററുമ്പോൾ ചെളിപോലെൻ ഹൃദയം
വിണ്ടുകീറിടാത്തതിനാൽ വിധിയഴ—
ലുണ്ടുമരുവിടാനിത്തന തന്നു.

738
സുമന്ത്രനിങ്ങിനെയനുശയിപ്പളവി—
ലമന്ദമാണ്ടേർ തമസയിലെത്തി
നിഷാദരേ വിടനൽകിയയച്ചു
വിഷണ്ണരായവർ തൊഴുതുതിരിച്ചു.

739
അരമനപൂകാൻ മന്ത്രി പരുങ്ങീ
ഗുരുഗോബ്രാഹ്മണഹത്യ ചെയ്തപോൽ
ഇരവുവരുംവരെയൊരുതരുമൂലം
ശരണമാക്കിയങ്ങിനെ പുരി പൂകീ.

740
ദ്വാരത്തിൽ തേരുനിർത്തി മിണ്ടാ—
തരമന നോക്കി നടന്നു സചിവൻ
കേട്ടവർ കേട്ടവർ തേരു കാണ്മവാൻ
കോട്ടവാതിലിന്നരികിലണഞ്ഞു.

741
വെറും തേരൊടാവികലാശ്വങ്ങളെ
വീക്ഷിച്ചവരുടൽ വെയിലിൽവെണ്ണപോൽ
അലിഞ്ഞു; നാഗരികന്മാർ വെള്ളം
വലിഞ്ഞു മീൻ പിടയുന്നതു പോലായ്.

742
തനിയേ മന്ത്രിയണഞ്ഞതറിഞ്ഞള—
വനന്തമഴലന്തഃപുരമാന്നു
കൊട്ടാരം മുഴവനമൊരുഭീകര
പട്ടടയെന്നൊരു തോന്നൽ വളന്നു.

743
ആത്തറാണിമാർ ചോദ്യംചെയ്വതി—
നുത്തരമുരിയാടാതാസ്സചിവൻ
കേരംവിയുമോമ്മയുമില്ലാതേനൃപ—
നെവിടെയെന്നു ചോദിച്ചുമേന്മൽ.

744
ദാസികരം, മന്ത്രിവിവശനെന്നറിവാൽ
കൌസല്യാ നിലയത്തിൽ നയിച്ചു
സുമന്ത്രനവിടേക്കണ്ടു നൃപതിയേ
യമൃതം തീന്ന സുധാകരനേപ്പോൽ.

745
വിഭൂഷണാസനശയ്യകരം വിട്ടാ
വെറുംനിലത്തേ വീണു കിടപ്പൂ
ദശരഥ,നീനിലകണ്ടാൽ തോന്നും
ദ്യോവിൽനിന്നുപതിതൻയയാതിപോൽ

746
അരചനനുനിമിഷമത്ര പിടഞ്ഞു
ചിറകററൊരു സംപാതികണക്കേ
രാമരാമ! ഹാ! ലക്ഷ്മണ! സീതേ!
ഭൂമിപനിങ്ങിനെ വിലപിക്കുകയായ്.

747
ദണ്ഡനമസ്തുതി ചെയ്തു സുമന്ത്രൻ
കണ്ടു നൃപനുമെഴനേററു വിവശൻ
ഉരചെയ്തു:—ഹേ സുമന്ത്ര! സുമതേ!
പറക വേഗമെൻ രാമനെങ്ങെടോ?

748
മന്ത്രിയെ മന്നൻ മാറൊടു ചേർത്തു
മുങ്ങുവോനൊരവലംബമാന്നപോൽ
അരികിൽ സ്നേഹമൊടിരുത്തി നയനം
നിറഞ്ഞു ചോദ്യം ചെയ്തുതുടങ്ങീ.

749
രാമകുശല,മിഹ പറക സുഹൃത്തേ
ഭൂമിജയെൻ തനയരുമെങ്ങെവിടേ?
നാട്ടിൽ വന്നുവോ കാട്ടിൽ പോയോ?
കേട്ടമാത്യ നയനങ്ങരം നിറഞ്ഞു.

750
രാമാദികളുടെ സന്ദേശം നീ
സുമന്ത്ര! പറകിതു പലകുറിയോതീ
നരപതി രാമ ഗുപഗുണശീലം
നിനച്ചു നിനച്ചു പരമഴലേന്തീ.

751
തുടന്നു:—രാജ്യം തരുവാൻ ഭാവി—
ച്ചുടവി നൽകിയെന്നിട്ടും തെല്ലും
വിഷാദഹഷ്മെഴാത്ത പുത്രനേ
വെടിഞ്ഞുമീയുയി;രെന്തു പാപി ഞാൻ?

752
ഇക്ഷണമെന്നേരാമജാനകീ
ലക്ഷ്മണരുള്ളിടമണക്കുകയി നീ
അല്ലെന്നാൽ ഞാൻ സത്യമുരക്കാം
നില്ലാമൽപ്രാണങ്ങരം സുഹൃത്തേ!

753
പലകുറിയരചൻ മന്ത്രിയൊടോതീ:—
പ്രിയതനയന്മാരുടെ സന്ദേശം
പറക! ചെയ്തു നീ ലക്ഷ്മണസീതാ
പതിമാരേക്കാണ്മവാനുപായം.

754
മന്ത്രിയോതിധൈര്യമേന്തി മൃദുവായ്
മഹാരാജ! വിജ്ഞനല്ലി! താങ്കരം?
ശൂരവീരനത്യുത്തമപുരുഷ—
ശ്രേഷ്ഠൻ സുജനഹിതനുമങ്ങല്ലോ!

755
ജനി, മൃതി, സുഖ, ദുഃഖ, ലാഭ, നഷ്ടം
നന്നേപ്രിയരുടെ യോഗവിയോഗം
എന്നിവയറികയി! കാലകമ്മഗതി—
യെന്നുമിവപകലുമിരവും പോലാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



756
സുഖത്തിലജ്ഞൻ പരിതോഷിക്കം
ദുഃഖമണഞ്ഞീടുകിൽ വിലപിക്കം
വിജ്ഞനു രണ്ടും സമാനമിനിയഴൽ
വിട്ടു ധീരനായ് തീരുക നൃപതേ!

757
തമസാനദിയുടെ കരയിലാദ്യമാ
രാമൻ പിന്നേശ്ശ്രംഗാനദിയുടെ
കരയിലുമായ് താമസിച്ചു വെള്ളം
കുടിച്ചു താൻ മൂവരും വസിച്ചു.

758
ശൃംഗിവേരപുരമതിൽ ഗുഹനവരേ
ഭംഗ്യാ സേവിച്ചു; പുലർകാലേ
കളിച്ചു വടവൃക്ഷത്തിൻ പാലാൽ
പിരിച്ചു ജടയാ സഹജരിരുവരും.

759
തോണി വരുത്തീ രാമ സുഹൃത്തായ്
ത്തീന്നനിഷാദൻ ഗുഹനന്നേരം
മുമ്പേപ്രിയയേക്കയററി,രാമനു
മമ്പുവില്ലുമെഴമനുജനു മേറീ.

760
വിവശനെന്നുകണ്ടെന്നൊടു രാമൻ
വിശദമധുരമീ വചനംതുകീ:—
ജനകനോടുമൽപ്രണാമമോതി
ക്കനിവൊടു പണിയുകയെനിക്കുവേണ്ടി.

761
അനന്തരം കനിവാന്നറിയിക്കക
മനസ്സിലെൻെറ വിചാരം വെടിയാൻ
ഭവൽകൃപാനുഗ്രഹപുണ്യത്താൽ
ഭവിക്കുമെങ്ങാക്കെന്നും കുശലം.

762
താത! ഞാൻ ഭവദനുഗ്രഹേണ വിപിന—
സുഖിതനായ്‌വരും [ത്തിലും
താവകാജ്ഞ നിറവേററിയെത്തി പദതാരു
താണുനതിചെയ്തിടാം
മാതൃപാദതളിർ തൊട്ടിതാ പ്രണതിചെയ്തു
പുത്രനറിയിച്ചിട്ടു_
ന്നേതുമത്തലറിയാതെ താതനകതാരിൽ
മുത്തിനെ വളത്തണേ!

763
പലകുറി പദമലർ പിടിച്ചു ഗുരുവൊടു
പറയുകെൻെറ സന്ദേശമീവിധം:—
വിവശതയെന്നെയോത്തഴായ്‌വാൻ ഗുരു
വവധേശനെയുപദേശിക്കണമേ!

764
പുരവാസികളാം കുടുംബികളെയൊ—
ന്നറിയിച്ചീടുകയെൻ പ്രാത്ഥനയേ
ആരുടെ കമ്മത്താലരചനു സുഖ—
മരിയമിത്രമവനൊരുവൻ താൻ മേ.

765
ഭരതൻ വന്നാൽ പറക ഭൂമിതൻ
ഭാരമാന്നു നീതിവിടായ്‌വാനായ്
ത്രികരണങ്ങളാൽ പ്രജാരക്ഷയിൽ
തൽപരനായമ്മമാരെയൊരുപോൽ,

766
സേവിക്കേണം സ്വജനങ്ങളിൽ ബഹു—
സാഹോദര്യവുമുണ്ടാകേണം
അരചനെന്നെയോത്തഴലിയന്നിടാ
തരിയസുഖത്തൊടു പാലിക്കേണം.

767
ലക്ഷ്മണൻ പരുഷമോതീ, രഘുവര—
നക്ഷണം തടുത്തെന്നൊടു ചൊന്നു:—
സത്യംചെയ്യി; ച്ചീക്കുട്ടിക്കളി
യോതരുതരമനയിങ്കലെപ്പൊഴും.

768
സ്നേഹശിഥിലമാം മനസ്സൊടാ വൈ—
ദേഹി ചിലതു പറവാൻ ഭാവിച്ചു
എന്നാൽ ഭാരതിയിടറി നേത്രജല—
മാന്നുടൽ മുഴവൻ പുളകമുയന്നു.

769
അതേസമയമാരാമമതമറി
ഞ്ഞതുലവേഗമൊടു തോണി വിട്ടതാ
മനുകുലതിലകൻ നീങ്ങുകയായീ
ഞാനോ കണ്ടു സഹിക്കുകയായീ.

770
ക്ലേശമിതാണീ രാമചന്ദ്ര സം—
ദേശം കേട്ടുമുയിർക്കൊാംവൂ ഞാൻ
എന്നു പറഞ്ഞു സുമന്ത്രൻ ക്ലേശമി—
യന്നു വീണ്ടുമതിചിന്താകുലനായ്.

771
സുമന്ത്രവചനം കേട്ടു ദശരഥൻ
ഭൂമിയിൽ വീണകമങ്ങിനെ വെന്തു
പിടഞ്ഞു ഭീഷണ മോഹാകുലനായ്
പുതുമഴയേററൊരു പരൽമീൻപോലേ.

772
റാണിമാരു വിലപിച്ചു കരഞ്ഞു
വഞ്ഞ്യേതരമിപ്പതിയവിപത്തിൽ
വിലാപമതു കേട്ടഴലിനു മഴലായ്
വേഗം ധൈര്യധീരതയുമോടീ.

773
വിലാപമതു കേട്ടയോദ്ധ്യമുഴവൻ
കോലാഹലമായാമാതിരിയിൽ
വിശാലമായൊരു വിഹഗവനത്തിൻ
വിടപികളിലിരവിലിടി വീണതുപോൽ.

774
മണിവിട്ടതിനാൽ മരണാസന്നം
ഫണിപോലരചന്നുയിർപോകാറായ്
സകലേന്ദ്രിയവും വെള്ളം വററിയ
സരസ്സിലേത്താമരപോൽ വാടീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



775
മനുകുല ദിനകരനസ്തമിക്കുവാൻ
മുതിരുകയായെന്നറിയുക മൂലം
രാമജനനി കൌസല്ല്യധൈര്യമൊടു
സമയമറിഞ്ഞീമൊഴിയുരചെയ്തു.

776
നാഥ ! മനസ്സിൽ കരുതീടുക രഘു—
നാഥവിയോഗമപാര സമുദ്രം
അയോദ്ധ്യ കപ്പലിതങ്ങു തുഴയുവോൻ
കയറിയിതിൽ പ്രിയജനങ്ങൾ മുഴുവൻ.

777
ഭവാൻ ധീരനായാൽ കരയേററാം
ജവമൊടു മുങ്ങുമിതല്ലെന്നാകിൽ
സ്വാമി! കേൾക്കുകാലക്ഷ്മണസീതാ—
രാമർ മടങ്ങും സുഖമൊടു കാണാം.

778
പ്രിയ കൌസല്യാമധുമൊഴി കേട്ട—
ങ്ങയോദ്ധ്യാധിപതി കണ്ണു തുറന്നു.
ഏതോനരനാപ്പിടയും മീനിൽ
ശീതളതെളിനീർ തളിച്ചപോലേ.

779
ഭൂമിപനുടനെഴുന്നേററു പറഞ്ഞു:—
സുമന്ത്ര കരുണാധാമൻ രാമൻ
സ്നേഹമൂർത്തിയെങ്ങു? പുത്രിയാം വൈ—
ദേഹിയെങ്ങു? സൌമിത്രിയെങ്ങെടോ?

780
രാജാവഴലാൽ വിലപിക്കുകയായ്
രജനി യുഗംപോൽ തീരാതെയുമായ്
ശ്രവണപിതാവിൻ ശാപമോർമ്മവ—
ന്നവനിപനക്കഥ ഭാര്യയൊടോതീ:—

781
ചരിതമതു പറഞ്ഞാടൽ വളർന്നോ—
രരചനീവിധം തുടന്നു വീണ്ടും:—
രാമഹീന ജീവിതം വിനിന്ദ്യം
മാമകമീയുടലിനിയതി നീചം.

782
ഹാ രഘുനന്ദന! നിന്നൊടു കൂടാ—
തേറേ നാളുകൾ കഴിഞ്ഞു കൂടീ!
താത ഹൃദയചാതകാംബുധര ! സീ
താഭിരാമ ! ലക്ഷ്മണ ഹാ സീതേ!

783
രാമരാമ ! ഹാ രാമരാമരഘു—
രാമരാമയെന്നവധാധീശൻ
വിയോഗ ദുഃഖം സഹിയാഞ്ഞുടലതു
വെടിഞ്ഞു സുരലോകത്തെയണഞ്ഞു.

784
ജീവിതം മരണമിവയുടെ ഫലമീ
യവനിപന്നു താൻ ലഭിച്ചു ശരിയായ്.
രാമവദനവിധുദർശ്ശനം, വിരഹ—
സമയത്തുയിർപോയ് സ്വർഗ്ഗതി,യിവയാൽ

785
ഊഴിപൻെറ ഗുണഗണങ്ങൾ വാഴ്ത്തി—
ക്കേഴുകയായീ റാണികൾ മുഴുവൻ
പലതും വിലപിച്ചങ്ങിനെ പലകുറി
നിലത്തു വീണു വിഷാദവികലം.

786
ദാസദാസിമാർ വിലപിച്ചു, പുര—
വാസികളാസകലവും പറഞ്ഞു:—
ഇന്നു ധർമ്മഗുണ സാഗരനെന്നു പു—
കഴ്ന്ന ഭാനുകുല ഭാനുമറഞ്ഞു.

787
ലോകം മുഴുവനുമിരുളാക്കിയതീ—
ക്കേകെയസുതയാണെന്നു പഴിച്ചു
വിലപിച്ചങ്ങിനെയിരവു കടന്നു
പുലരിയിൽ മുനിതതിവന്നു തടിച്ചു.

788
വസിഷ്ഠമുനി കാലാനുകൂലമായ്
വിശിഷ്ടമാം പല കഥകൾ പറഞ്ഞു
ശോകവേഗമാവിജ്ഞാനത്തിൻ
പ്രകാശമേററളവൊന്നു കുറഞ്ഞു.

789
നൃപതനുവെണ്ണത്തോണിയിലാക്കി—
സ്സപദി ദൂതരെ വിളിച്ചൃഷിയരുളീ:—
ഭരതസമീപത്തുടനടി പോകണ—
മരചമരണ മോതാതിരിക്കണം.

790
ഭരതനോടു പറയണമിതുമാത്രം
ഗുരുവിരുവരെയും വിളിച്ചിട്ടന്നു.
ഗുരുകല്പനയാൽ കതിരകളേക്കാ—
ളരിയ വേഗമൊടു പറന്നിതവരും.

791
സാകേതത്തിൽ വിപത്തു തുടങ്ങിയ
സമയം മുതലപശകുനം കണ്ടു
ഭരതൻ ദുസ്വപ്നങ്ങളുമിതിനാൽ
കരളിൽ കല്പനപലതുംകൊണ്ടു.

792
പ്രതിദിനമന്തണഭോജനദാനം
പുരഹരദേവന്നഭിഷേകവുമായ്
അനിഷ്ടശാന്തിക്കിങ്ങിനെ പലതും
മനസ്സിൽ ഭക്ത്യാ ചെയ്യിക്കുകയായ്.

793
ഈ നില ഭരതനിയന്നതു നേരം
ചെന്നെത്തീ രാജകിങ്കരന്മാർ.
ഭരതൻ ഗുരുകല്പനകേട്ടുഗണേ—
ശ്വരനേക്കുപ്പിപ്രസ്ഥിതനായീ.

794
വായുവേഗമാം വാജിയിലവർ പല
വന,ഗിരി,നദികൾ കടന്നു പറന്നു.
വിവിധമായ ദൃശ്യങ്ങളൊന്നുമാ
വെമ്പലിലാകർഷിച്ചില്ലവരേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



795
നിമിഷം വർഷംപോലെ കഴിച്ചാ—
നഗരത്തിന്നരികാർന്നു ഭരതൻ
കാക്കകരം ദുഃസ്ഥാനങ്ങളിലങ്ങിനെ
ക്രൂരമപശകുനമവിടേക്കണ്ടു.

796
ഗർദഭജംബുക ശബ്ദം കേട്ടതി
വേദനഭരതന്നുള്ളിൽ വളർന്നു
ഉപവനസരസീ നദികളുമൊളികെ—
ട്ടപാരമാം ഭയമേററിമനസ്സിൽ.

797
രാമവിരഹദുർവ്യാധികണ്ടു മൃഗ
രാജി പക്ഷികളുമല്ലലിയന്നു
സർവ്വസ്വവുമപഹൃതമായതുപോൽ
സമസ്തപൌരരിലഴലുവളർന്നു.

798
പൌരന്മാർ കണ്ടു പണിഞ്ഞൊന്നും,
പറയാതങ്ങിനെ നടകൊള്ളുകയായ്
ഭീതിയുമഴലും വളർന്നു കുശലം
ചോദിപ്പാൻ ഭരതനു കഴിയാതായ്.

799
കാട്ടുതീച്ചുഴന്നതുപോൽ ഭരതനു
പട്ടണമൊന്നും കാണാതായീ
ഭാനുകുലകമലചന്ദ്രിക കേകയ
തനയ,മകൻ വരവറിഞ്ഞുമോദാൽ.

800
ഉഴിഞ്ഞുകളവാൻ വെമ്പിഗ്ഗോപുര
മണഞ്ഞിരുവരേക്കൊണ്ടു വരികയായ്
ഭരതൻ മഞ്ഞാൽ കമലവനംപോൽ
പരിതപ്തം പരിവാരം കണ്ടു.

801
കാട്ടിനു തീവെച്ചധികഹൃഷ്ടയാം
കിരാതിപോൽ കൈകേയി ദൃഷ്ടയായ്
ശോകാകുലസുതനോടു ചോദ്യമായ്
മകനേ മാതുലാദി സുഖിയല്ലേ?

802
കുശലമൊക്കെയറിയിച്ചാ ഭരതൻ
കുലകുശലത്തേച്ചോദിക്കുകയായ്
താതനെങ്ങു മാതാക്കളുമെങ്ങെൻ
സീതാലക്ഷ്മണ രാമന്മാരും?

803
മകൻെറയാ സ്നേഹമയം ചോദ്യം
കേകയ നന്ദിനി കേട്ടു പാപിനി
കപട ബാഷ്പമാർന്നുള്ളിൽ ശൂലം
കുത്തുംപോലുള്ളുത്തരമോതീ.

804
കുഞ്ഞേ! കാര്യം സകലമൊരുക്കീ
യിഞ്ഞാൻ മന്ഥരസഹായിക്കയാൽ
എന്നാൽ ദൈവം തകരാറാക്കിയ—
തൊന്നു നിൻപിതൃസുരപുരഗമനം.

805
കേട്ടു ഞെട്ടിഭരതന്നുയിർ പാറീ
കേസരി ഗർജ്ജനകേട്ടൊരാനപോൽ
ക്ഷിതിയിൽ വീണുരുണ്ടങ്ങിനെ കേണു
'താതതാത'യെന്നേറെ വിളിച്ചു

806
കാണ്മതിനങ്ങയെയിടവന്നില്ലാ
രാമന്നേല്പിച്ചതു മില്ലിവനേ
എന്നു കരഞ്ഞു ചോദ്യമായ് ഭരതൻ
ജനകമരണ കാരണമെന്തമ്മേ?

807
മർമ്മസ്ഥാനം കീറിയതിൽ വിഷ
മൊഴിച്ച നിലയാന്നമ്മ പറഞ്ഞു:—
തന്നുടെ പണിയാദ്യം മുതലതുവരെ—
യൊന്നൊഴിയാതേ മകനൊടു മോദാൽ.

808
രാമചന്ദ്രവനവാസം കേട്ടള
വോർമ്മവിട്ടു ഭരതനു പിതൃമരണം
മൌനമാർന്നവൻ മനസ്സിലോർത്തു
താനിഹ സർവ്വാനർത്ഥകാരണം.

809
പുത്രനെയത്തലിലാണ്ടു കണ്ടു, തീ
പ്പൊള്ളലിലുപ്പുതളിച്ചതുപോലായ്
പറഞ്ഞു മാതാവരചൻ സുഖമായ്
പുണ്യകീർത്തിയൊടുസുരപുരി പൂകീ.

810
ജീവിതകാലം സഫലമാക്കിയാ
ഭുവനപാലനിന്ദ്രലോകമാർന്നു
എന്നുകരുതിയീശോകം വിട്ടിനി
നന്നായവനി ഭരിക്കുക മകനേ!

811
ഞെട്ടി ഭരതനിതു കേട്ടളവൊരു മുറി
പെട്ടതിൽ കനൽകട്ടയേററപോൽ
കിതച്ചു ധൈര്യമൊടുരച്ചു:—പാപിനി
നീതാനിക്കുലമാകെ മുടിച്ചു.

812
അയ്യോ ദുഷ്ടതയിത്രയെങ്കിൽ നീ
യീയുള്ളവനേജ്ജനിച്ച നിമിഷം
കൊലചെയ്‌വതു നന്നായിരുന്നു നീ
യിലനന്നാക്കാൻ മരം മുറിച്ചു.

813
മീനസുഖത്തിനു നീർ വററിച്ചു
ഭാനുവംശമണിയായ പിതാവും
രാമലക്ഷ്മണന്മാർ സഹജരുമാ
മീമമ നീയെങ്ങിനെ മാതാവായ്?

814
ദുഷ്ടേ! നീയിതു കരുതിയ നേരം
പൊട്ടിയതില്ലെന്തെന്നുടെ ഹൃദയം?
വരങ്ങരം വാങ്ങിയ നാവും കരളും
കരിഞ്ഞതില്ലെന്തപ്പോരം സരയം?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



815
നൃപനെങ്ങിനെ വിശ്വസിച്ചു നിന്നേ
യപഹൃതമതിയായ് തീരുകയാലോ?
പാതകകപടം വാരിനിറച്ചോരു
പെണ്ണിൻ മതിയുടെ ഗതി, വിധിയറിയാം—

816
സരളസുശീലൻ ധമ്മരതൻ നൃപ—
നറിയുമോ കുടിലനാരീ ഹൃദയം,
ശ്രീരഘുരാമൻ പ്രാണപ്രിയനായ്
തീരാത്തൊരു ജീവിയെങ്ങുമുണ്ടോ?

817
ശ്രീരാമൻ വൈരിയായ നീയാർ
നേരുപറകനീയെന്തൊരു ജന്തു?
പോ മൂഢേ! മറയത്തീമുഖമി—
ജ്ജന്മം കാണരുതിതു ഭരതോക്തം.

818
രാമവിരോധം വളന്ന നീയെ—
ന്നമ്മയായതേ മഹാപാതകം
പാവമെന്നെയും രാമവിരോധം
താവിയവൻപോലറിയും ലോകം.

819
ശത്രുഘ്നൻ മദ്ധ്യമാംബതൻ ദു—
ഷ്ടത്യമറിഞ്ഞു പൊരിഞ്ഞു വിവശനായ്
അതേ സമയമക്കുനി വന്നു, പല
വസ്ത്രാഭരണമണിഞ്ഞവിടേക്കായ്.

820
കണ്ടു ലക്ഷ്മണ സഹോദരനരിശം
കൊണ്ടു, ഘൃതാഹുതിയുണ്ടവഹ്നിപോൽ
ചവിട്ടിയുക്കാന്നൊന്നതു നേര—
ത്തവൾ കമിഴ്ന്നു വീണങ്ങിനെ കേണു.

821
കൂനപൊട്ടി. തലവിണ്ടു കീറി, പ—
ല്ലനവധിയടന്നു ചോരയുറന്നു.
ഞരങ്ങിയവൾ:—ദൈവമേ ഗുണം ചെ—
യ്തരിയവിപത്തോ ഫലമിഹ വന്നു?

822
ആമൊഴി കേട്ടളവരിശമധികമായ്
സൌമിത്രിയവളെ വലിച്ചിഴച്ചു
കനിവാൽ ഭരതനവളെ വിടുവിച്ചാ
കൌസല്യാലയമിരുവർ ഗമിച്ചു.

823
മുഷിഞ്ഞ വേഷം മുഖം വിവണ്ണം
വിഷാദ പരുഷം ശരീരമേവം
തുഷാരഹത സുരലതപോൽ വീക്ഷണ—
വിഷയമായി. കൌസല്യാംബിക താൻ.

824
കൌസല്ല്യാംബിക ഭരതൻ വരുവതു
കണ്ടണഞ്ഞു മൂർച്ഛിതയായ് വീണു
ഭരതൻ ശോകാവേഗാൽ തനതുടൽ
മറന്നു മാതൃപദങ്ങളിൽ വീണു.

825
പറഞ്ഞുവമ്മേയച്ഛനെങ്ങുപോ—
യിരുസഹജന്മാർ സീതയുമെങ്ങോ?
ജനിച്ചതെന്തിനു കൈകേയിയുലകിൽ
ഭവിച്ചതെന്തിനവന്ധ്യയായവൾ?

826
അതു മൂലം ഞാൻ കുലകളങ്കമാ
യതനുദുര്യശസ്സിന്നു പാത്രമായ്
കുലദ്രോഹിയാമഭാഗ്യനായീ—
നിലയമ്മേയ്ക്കു വരുത്താനിടയായ്.

827
ജനകൻ വിണ്ണിൽ വനത്തിൽ രാമനും
ഞാനനത്ഥഹേതു കേതുവിങ്ങും
മുളങ്കാട്ടിലെരിതീയായ് കത്തി
ക്കാളിക്കറിനം പുകയാറായീ.

828
ഭരതൻ തന്നുടെ സുരുചിര മൃദുതര—
മുരകേട്ടാക്കൌസല്യയുണർന്നു.
ഭരതനെമാറോടണച്ചു, കണ്ണുകൾ
തുരുതുരെയങ്ങിനെ ബാഷ്പമുറന്നു.

829
സ്നേഹശോകമുരംതിങ്ങി, നിമ്മല
സ്വഭാവയാം കൌസല്യഭരതനേ
തിരിച്ചുവന്നൊരു രഘുവരനേപ്പോൽ
ത്വരയൊടു പുൽകീയവരജനേയും

830
ഏവരുമോതീ രാമജനനിയുടെ
ഭാവമെങ്ങിനെ മറിച്ചായ് തീരും?
അമ്മ ഭരതനേ മടിയിലിരുത്തി
ത്തന്മുഖം തുടച്ചതി മൃദുവോതീ.

831
വത്സ! കേൾക്കുകിനി ധീരനാകണം
കുസമയമറിഞ്ഞു ശോകം വിടണം
കാലകമ്മഗതിയാക്കും നീക്കാൻ
കഴിവില്ലീപ്പൊരുൾ നീയറിയേണം.

832
മകനേ! ദോഷിയാരുമല്ലാപ്പൂ—
മകനെ നിക്കു വിപരീതമറിക നീ
ഇത്രയഴലിലും ജീവിപ്പിച്ചിനി
യെത്രയെന്തു താൻ ചെയ്യിടുമാവോ?

833
പിതൃകല്പനയാൽ ശ്രീരഘുവീരൻ
വസ്ത്രവിഭൂഷകളൊക്കെ വെടിഞ്ഞും
വ്യസനംമോദവുമാന്നീലൊട്ടും
വൽക്കലവസനാദ്യങ്ങളണിഞ്ഞും

834
രോഷവിഹീനൻ പ്രസന്നവദനൻ
രാമൻ വനവാസത്തിനിറങ്ങീ
ചരണരതിയെഴും ജനകനന്ദിനിയു—
മറിഞ്ഞുപോകാൻ തന്നെയൊരുങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



835
കേട്ട ലക്ഷ്മണനുമൊപ്പമോടി, പല
മട്ടുരാഘവൻ തടഞ്ഞെങ്കിലും
രാമനപ്പൊഴുതു സമസ്തരേയും
നമസ്കരിച്ചു വനത്തിനിറങ്ങീ.

836
അങ്ങിനെ മൂവരുമടവിയിലെത്തിയു—
മിങ്ങുഞാനുയിരയച്ചില്ലൊപ്പം
സകലത്തിന്നും സാക്ഷിഭൂതയിവ—
ളെങ്കിലുമിനിയും ധരിപ്പൂ ജീവൻ.

837
സ്നേഹമൂർത്തിയാം രാമനെവിട്ടി—
ന്നഹോ രാമമാതാവുയിർകൊൾവൂ !
അരചൻ ജനിമൃതിമാത്രക ശരിയാ—
യറിഞ്ഞു ഞാനോ വജ്രഹൃദയതാൻ.

838
കൌസല്യാ വചനങ്ങൾ കേട്ട പുര—
മാസകലം ഭരതനും കരഞ്ഞു
അരണ്യഗതിയാലരചൻ മൃതിയാ—
ലരമനയഴൽമനയായി മറിഞ്ഞൂ.

839
ഭരതനുമനുജനു മാമാതിരിയിൽ
കരളെരിഞ്ഞു വിലപിക്കുന്നേരം
അമ്മയവരെ മാറിലണച്ചനവധി
നന്മകളോതിസ്സാന്ത്വനമേകി.

840
ഭരതനമ്മമാരോടറിയിച്ചു
പുരാണ സുന്ദരകഥകളനേകം
അനന്തരം കപടഹീന പാവന
വാണിയിവണ്ണം തൊഴുതുരചെയ്തു:—

841
മാതാപിതൃസുതഹത്യ ചെയ്കിലും,
മഹീസുരാലയനിരയെരിക്കിലും
സതീ ബാലഗോവധം ചെയ്കിലും,
മിത്രനൃപക്കു വിഷം കൊടുക്കിലും.

842
മനസാ വാചാ കർമ്മണാ ദുരിത—
മന്യനു ചെയ്കിലുമെത്രപാപമോ
അതുമുഴുവൻ വിധിയേകട്ടെയെനി—
ക്കമ്മേ ഞാൻ കുററവാളിയെങ്കിൽ.

343
ഹരിശങ്കരചരണങ്ങൾ വെടിഞ്ഞാർ
പുരുഭീകരഭൂത സേവ ചെയ്വൂ!
അവരുടെ ഗതിയിങ്ങേകണമേ വിധി—
യിവനിതിലൊരു കുററവാളിയെങ്കിൽ.

844
വേദം വിററാൽ നിന്ദിച്ചാലും,
സദാചാരഗതി ഭേദിച്ചാലും,
ഏഷണി, പരപാപകഥകളാലും,
രോഷ, കപട, കൌടില്യത്താലും,

845
ലോകവിരോധത്താൽ, ദുരകൊണ്ടും,
ലോഭലമ്പടതയെന്നിവകൊണ്ടും,
ഉണ്ടാകും ഘോരപാപമീവനും—
ക്കൊണ്ടിടുമമ്മേ! കളങ്കിയെങ്കിൽ!

846
സജ്ജനസംഗപ്രേമമകന്നോർ,
സന്മാർഗ്ഗത്തേവിട്ടുനടപ്പോർ,
നരതനുവാർന്നും ഹരിപദരതിയും
ഹരിഹരകീർത്തി ശ്രദ്ധയുമററോർ.

847
വേദകല്പനകൾ തെററി നടപ്പോർ,
വേഷംകെട്ടിച്ചതി ചെയ്വവരും,
പ്രാപിക്കും ഘോരഗതിയെനിക്കും
പുരഹരനേകുക വഞ്ചകനെങ്കിൽ.

848
ഭരതകുമാരനുരച്ചോര കൃത്രിമ
സരളവാണികേട്ടമ്മ പറഞ്ഞു:—
ഓമനേ! മനോവാണികളുടലും
രാമനിൽ പ്രിയമിയന്നവതാൻതേ!

849
നീയും രാമനുമൊരേജീവനെ—
ന്നീയുലകിതിലാരറിയാത്തുള്ളൂ?
നഞ്ഞമൃതകരൻ, ചെന്തീപ്പൊരികുളിർ
മഞ്ഞും ചൊരിയുകിൽ, മീൻനീർവെടികിൽ,

850
മൂർഖതയറിവാൽ മുടിയായ്കിലുമെൻ
മകനേ! നീരാമവൈരിയാകാ!
മനസ്സിലിതിനേത്തെററിനിനപ്പോർ
കിനാവിലും ഭുവി കുശലം പൂകാ!

851
ഈവിധമമ്മപറഞ്ഞു ഭരതനേ
ത്തൻവക്ഷസ്സോടു ചേർത്തുപുൽകവേ,
സ്തന്യവുമശ്രുവുമൊഴുകി, വിലാപം
തന്നെയിരവിനേക്കഴിച്ചുകൂട്ടീ.

852
വാമദേവനും വസിഷ്ഠനും സചി—
വാദിയെയുടനടി വരുത്തിയപ്പോൾ
സുരുചിരമായ് കാലാനുകൂലമൃഷി
ഭരതനു പലപൊരുളുപദേശിച്ചു.

853
ഗുരുവരുളീ:—ഹൃദയത്തിൽധൈര്യം
കരുതിച്ചെയ്കിനി സമുചിതകാര്യം
ഗുരുവചനം കേട്ടെഴുന്നേററുടനേ
ഭരതൻ സചിവനു കല്പന നൽകീ.

854
നൃപതനുവിധിപോൽ കുളിപ്പിച്ചുടൻ
നല്ല വിമാനവു മണിഞ്ഞൊരുക്കീ
ഭരതനമ്മമാരേത്തടഞ്ഞിതവർ
മരുവിരാമനേക്കാണാൻ മാത്രം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



855
അകിൽ ചന്ദന കേസരാദി പലതര
മാകിയ ഗന്ധദ്രവ്യമണഞ്ഞു
സരയൂതീരത്തൊരുക്കിയാച്ചിത
സുരപുരമേറാൻ സോപാനം പോൽ
856
ഇങ്ങിനെ ദഹനം കഴിഞ്ഞു; വിധിപോൽ
മുങ്ങിത്തിലജല മേകിയേവരും
സ്മാൎത്തവൈദികന്മാരുടെ വിധി പോൽ
പത്തുദിവസമവർ പുലയും കൊണ്ടു.
857
മുനിശ്രേഷ്ഠനാം വസിഷ്ഠനോതിയ-
തനുസരിച്ചു നിൎവ്വഹിച്ചു ഭരതൻ
പിതൃകൎമ്മം; ശുദ്ധനായനന്തര-
മതനുവായ് ധനം ദാനംചെയ്തു.
858
ആന, കുതിര, പശു, സിംഹാസന,ധന
ധാന്യമന്തണൎക്കേകീഭരതൻ
ദാനം വാങ്ങി ബ്രാഹ്മണരെത്രയു
മാനന്ദത്തൊടു പൂൎണ്ണകാമരായ്.
859
പിതൃഹിതത്തിനായ് ഭരതൻ ചെയ്യൊരു
പുണ്യകൎമ്മനിരയവൎണ്ണ്യമത്രേ!
ഗുരുവസിഷ്ഠനൊരു ശുഭദിനത്തിലാ-
പ്പൌരസചിവമുഖ്യരേവരുത്തീ.
860
നിറഞ്ഞു സഭ,യന്നേരം മാമുനി
ഭരതനെ വരുത്തിയടുത്തിരുത്തീ
സഹജസഹിതനവനോടുധൎമ്മപദ-
വിഹിതമാം വചനമുപദേശിച്ചു.
861
കുടിലം കൈകേയീ കഥയാദ്യം
സ്ഫുടമായോതീ മുനികുലതിലകൻ
സത്യസന്ധനാം ധാൎമ്മികനരചൻ
നിത്യപ്രേമംനുകൻകഥയും.
862
രാമചന്ദ്രഗുണശീലം പുകഴും
മാമുനി പുളകവുമശ്രുവുമാർന്നു
ജ്ഞാനിയെങ്കിലും സ്നേഹവുമഴലുമി-
യന്നു സീതാലക്ഷ്മണകഥയിൽ.
863
അരുന്ധതീപതിയഴലാന്നോതീ
ഭരതകേശക്ക ഭാവിയാർ തടുക്കും?
ലാഭനഷ്ട, ജനിമൃതി, സുഖമഴലും,
വിഭുവിധാതൃവിധിയെന്നു ധരിക്കു!
864
ശരിക്കിതറിയുകിലന്യന ദോഷം
വെറുതേ പറയാനാർ മിനക്കെടും?
ദശരഥനരപതിയേത്തുതരത്തിലു-
മശോച്യനെന്നറിയേണം മകനേ!

865
വേദമൊന്നുമറിയാതെയധാൎമ്മിക-
വിഷയഭോഗിയാം വിപ്രൻ ചിന്ത്യൻ,
നീതിയേതു മറിയാതെ ജനങ്ങളെ-
യാതുരരാക്കിടുമരചൻ ചിന്ത്യൻ,
866
ധനിയെന്നാലും ദൂരവളൻന്തിഥി-
ജനശിവ വിമുഖൻ വൈശ്യൻ ചിന്ത്യൻ,
അന്തണരേയപമാനിച്ചറിവില-
ഹന്തകാട്ടുമാശ്ശുദ്രൻ ചിന്ത്യൻ,
867
പതിവഞ്ചന, കൌടില്യം,കലഹാ-
സക്തിയിവയെഴും നാരിചിന്ത്യയാം,
ഗുരുകല്പനയും വ്രതവും തെററി
ദുരിതചാരിയാം വടുവും ചിന്ത്യൻ.
868
മോഹത്താൽ കൎമ്മപരതവിട്ടൊരു
ഗൃഹസ്ഥനാകും പുരുഷൻ ചിന്ത്യൻ,
ലൌകികങ്ങളിൽപ്പെട്ടുവിരാഗവി-
വേകംകെട്ടൊരുയതിയും ചിന്ത്യൻ.
869
വരതപസ്യ ഭോഗത്തിൻ കൊതിയാൽ
വെടിയും വൈഖാനസനും ചിന്ത്യൻ
മാതാപിതൃഗുരുബന്ധു വൈരി,യൊരു
മൂലവുമില്ലാതരിശമിയലുവോൻ,
870
തനതുടൽ മാത്രം പോററീടുന്നോ,—
നന്യനുപദ്രവമേററീടുന്നോൻ,
കപടമററഹരിഭക്തിയെഴാത്തോ,—
നപാരമാം നിൎദ്ദയതവിടാത്തോൻ,
871
ചിന്ത്യന്മാരിവർ; ദശരഥനോൎക്കില-
ചിന്ത്യൻ പുകഠം മുഴവുലകിലുമാന്നോൻ
ഭരത നിൻ പിതാവിന്നു സദൃശനാം
നരപതി കാലം മൂന്നിലുമുണ്ടോ?
872
ഹരിഹരവിധിയിന്ദ്രദിശാധി പ,രീ-
നരപതി കഥകഠം പുകഴ്തിടുമല്ലോ
873
ഇരുവർ നിങ്ങളും തനയന്മാരായ്,
ഭരതരാമലക്ഷ്മണരേപ്പോൽതാൻ
പാവനമീ പുകളാൻ ലസിക്കും
പിതൃമാഹാത്മ്യം പുകഴാനെളുതോ.
874
എല്ലാം കൊണ്ടും നൃപൻ ഭാഗ്യവാൻ
വല്ലാശ്ശുക്കില്ലവകാശം തേ
വിരവൊടു നരപതി കല്പന ശിരസാ
വഹിച്ചു നീ തെളിവേന്തുക സുമതേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



875
സത്യത്തിന്നായ് മകനെവിട്ടു, വിര—
ഹത്തിൻ തീയിൽ തനുഹോമിച്ച
ആ ജനകൻ മൊഴി സത്യമാക്കുവാൻ
രാജപദം നീ സ്വീകരിക്കണം.
876
അരചനു സത്യം പ്രിയ, മുയിരല്ലെ—
ന്നറിഞ്ഞു മകനേ! നീയിനി രാജ്യം
ഭരിക്കവിരവൊടു നിണക്കുനന്മകൾ
ഭവിക്കുമവിരതമേതുനിലക്കും.
877
പിതൃകല്പനയാൽ പരശുരാമനൃഷി
ചെയ്തമാതൃവധമഖിലരുമറിയും
പിതാവിന്നു നിജയൌവനമേകിയ
പൂരുവും പുകളലംഭുവി പൂകീ.
878
ഉചിതാനുചിതം കരുതാതേപിതൃ—
വചനം നിറവേററും സുതനുലകിൽ
പുകളും സുഖവുമിയന്നൊടുവിൽ സുര—
പുരം പൂകുമെന്നറിയുക മകനേ!
879
നരേന്ദ്ര കല്പന നിറവേററുക നീ
നരപാലനമിനിചെയ്യ,ക ശോകം
പരത്തിലച്ഛൻ തെളിയും, പുകളീ
ധരയിൽ നിണക്കും വിളയുമശങ്കം
880
ജനകനേകിയാലനുജനമരച—
സ്ഥാനമെഴാമിതു വേദസമ്മതം
അതിനാലവനി ഭരിക്കുകമകനേ!
മതിവിഷാദമെൻ മൊഴിയിതുശുഭദം.
881
സീതാസഹിതൻ രഘുപതിയിതു കേ—
ട്ടതിസുഖമിയലുമറിവെഴും ജനവും
പ്രജകളുടെ സുഖം കണ്ടു ജനനിമാർ
പെരുതാം മോദം കലരും സുഖവും.
882
രാമഭരത സംബന്ധമറിയുവോർ
നന്മതാൻ പറയുമേതു നിലക്കും
രാമൻ വന്നാൽ ധരയപ്പിക്കാ—
മമലപാദമലരിണ സേവിക്കാം.
883
തൊഴുതറിയിച്ചു മന്ത്രിയുടൻ:—ഗുരു
തന്നുടെ കല്പന നിറവേററണമേ!
ശ്രീരഘുവരനിങ്ങെത്തിയ ശേഷം
വിരവിൽ വേണ്ടപോൽ ചെയ്യാമല്ലോ.
884
ധീരയായി കൌസല്യയോതിയയി!
ഗുരുകല്പനയതി പത്ഥ്യമറിക നീ
കാലഗതിയറിഞ്ഞാടലകന്നിതു
പാലിക്കുകഹിതമെന്നു പറക നീ.

885
ദുർഗ്ഗമവനവാസിയായി രാമൻ
സ്വർഗ്ഗരാജ്യപതിയായി പിതാവും
നീയീനിലയിൽ പതറുകിലാരാ—
ണീയുള്ളവരിലൊരാശ്രയമരുളാൻ?
886
വിധിയും കാലവുമതിവിപരീതം
വിരവൊടിതറിയുക ശരിയായിപ്പോൾ
ദേശിക കല്പനപോലിനി കാര്യം
ദശരഥ നന്ദന ചെയ്യുക,താര്യം.
887
ഭരതൻ വസിഷ്ഠഗുരുവിൻ വചനവു—
മറിവനമാത്ത്യന്നഭിനന്ദനവും
ശ്രവിച്ചു, ഹൃദയം കളിത്തു, രഘുവര
സവിത്രിതൻ സ്നേഹോക്തം കേട്ടും,
888
ചിത്തതാരിലലമത്തലാന്നു കമലത്തൊ—
മിഴിവാത്തുവാ— [ടൊത്ത
ത്ത്രയായ വിരഹാംകരത്തിൽ മഴവീഴ്ത്തി—
നൊടൊത്തതായ് [ട്ടന്നതി
അത്തരത്തിലധികാത്തനാം ഭരതനപ്പുരത്തിൽ
മരുവുന്നവ—
ക്കാത്തിചേത്തു; സഹജാതഭക്തിയിതുപാത്തു
വാഷ്പവതുസാദ്ധ്യമോ?
889
ഭരതൻ ധീരതയാന്നു, കരകമല
താരുകൂപ്പിയതി മധുരമുദാരം
പുരവാസികളാമെല്ലാവരൊടും
പറഞ്ഞു സമുചിതമാകുമുത്തരം.
890
അരുന്ധതീപതിയുപദേശിച്ചതു
പരംപ്രജാസചിവക്കു സമ്മതം
മാതൃകല്പനയുമുചിതമിതെല്ലാ
മനുസരിക്കുവാനഭിലഷിപ്പു ഞാൻ.
891
മാതാപിതൃഗുരുമിത്രഹിതോക്തികൾ
മതിമോദമിയന്നനുസരിക്കണം
അനുചിതമുചിതവുമോത്തു മടിക്കുകിൽ
ധമ്മച്യുതിയതു പാപകാരണം.
892
നന്മയെനിക്കു വളത്താൻ താനീ
നിമ്മലമാമുപദേശം മുഴവൻ
ഞാനിതു ശരിയായറിയുമെങ്കിലും
മാനസത്തിൽ മോദമില്ലതെല്ലും.
893
എൻപ്രാത്ഥനയേക്കേട്ടു യഥാഹം
സാമ്പ്രതമുപദേശിച്ചീടണമേ
ഉത്തരമോതും തെററു പൊറുക്കണെ—
മാത്ത ദോഷഗുണമോക്കാസുജനം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



894
സീതാപതിയടവിയിലും താതൻ
സ്വർഗ്ഗത്തിലുമുള്ളപ്പോളെന്നിൽ
ഭൂഭാരം കേററിവെപ്പതെന്നുടെ
ശുഭമോർത്തോ? മററുവല്ലതോർത്തോ?
895
സീതാപതി പദസേവനമല്ലാ—
തേതും ഭരതനു ശുഭമല്ലുലകിൽ
മതിയിൽ കുടിലതയതിയാമെന്നുടെ
മാതാവിന്നതു ഹരിച്ചുവല്ലോ!
896
ലക്ഷ്മണ,സീതാപതിപദപങ്കജ—
വീക്ഷവിട്ടകിലുലകാകെയഗണ്യം!
വസ്ത്രമററ ഭൂഷണങ്ങൾ പോലെ, വി
രക്തിയററ ബ്രഹ്മവിചാരം പോൽ.
897
രോഗിക്കനവധി ഭോഗം വെറുതേ
യോഗജപംഹരിവിമുഖനു വെറുതേ
രുചിരതനുവുമുയിരററാൽ വെറുതേ
രാമനററുമമ സകലംവെറുതേ
898
രാമസമീപം പൂകാൻ കല്പന
യെന്മേലലിവാന്നേകുകേവരും!
സ്നേഹജഡതയാൽ മാത്രമെന്നെയിഹ
മഹീപാലനായ് കാണാൻ മോഹം.
899
കൈകേയീതനയൻ, നിർല്ലജ്ജൻ,
കുടിലമാനസൻ, രാമവൈരിയും
ആയനീചനിവനുഴിഭരിച്ചാ—
ലാകും സുഖമെന്നോപ്പുതു മോഹം.
900
സത്യ മോതിടാം വിശ്വസിക്ക! ഭൂ—
പതിയാകേണ്ടതു ധർമ്മിഷ്ഠൻ താൻ
ബലമൊടെന്നെ നൃപനാക്കിയാലുടനെ—
യുലകിതുപാതാളത്തിലാണ്ടിടും.
901
സീതാപതിവനവാസഹേതുവാം
പാതകി ഞാൻ പോലാരുണ്ടുലകിൽ?
രാമനുവനമേകി വിരഹമാന്നുട—
നമരപുരത്തേപ്പൂകീ ജനകൻ
902
സകലാനത്ഥങ്ങൾക്കും കാരണ
മാകിയ ഞാനിഹ സകലം കേട്ടും
രാമഹീനരാജധാനി കണ്ടും
ഹാമരുവുന്നു പരപരിഹാസ്യൻ!
903
ഉയിരിതു രാമരസത്തെ വെടിഞ്ഞീ
മായാഭോഗക്കൊതിയിൽ വലഞ്ഞു
എത്ര കഠോരം മന്മനമോർത്താ—
ലിത്രവജ്രവും പരുഷമല്ല താൻ.

904
കാരണത്തിനേക്കാളും കാര്യം
കഠിനമാകയാൽ ദോഷമില്ലമേ!
എല്ലിലുമധികം കുലിശം കഠിനം
കല്ലിലുമധികമിരുമ്പുമല്ലയോ?
905
കൈകേയീ ജാതമാകുമിത്തനു
കൊതിക്കുമീയുയിർ നിർഭാഗ്യം താൻ
പ്രിയവിരഹത്തിലുമെനിക്കു പ്രിയമാ—
മുയിരിനിയെന്തെന്തായിത്തീരാ?
906
രാമാദികൾക്കു വിപിനം, കണവ—
ന്നമരപുരവുമേകിവിധവയായി,
അകീർത്തിയാന്നീ പ്രജകൾക്കെല്ലാം
ശോകവുമതിയാം താപവുമേകി.
907
സുയശസ്സും രാജ്യസുഖവുമിക്കൈ—
കേയിയേകിയെല്ലാം ശരിയാക്കി
എനിക്കിതിൽപരമെന്തു വേണ്ടതു—
ണ്ടിനിയുവ്വരയും തരുന്ന നിങ്ങൾ?!!!
908
കൈകേയീ ജാതനാമെനിക്കിതു
കൊള്ളാമനുചിതമില്ലിതിലോത്താൽ!
വിധിതാനെല്ലാം ശരിപ്പെടുത്തിയ
വേളയിലെന്തിനു ഭവത്സഹായം?
909
വാതരോഗമതി ഭീകര,മല്ലാ
പ്രേതബാധ തേൾവിഷവും പററി
ആതുരനവനി നിമദ്യവു മേകുവ—
തേതുനിലയെഴും ചികിത്സയാമോ?
910
കൈകേയീപുത്രനുയോഗ്യമാം
സകലം ചതുരൻ വിധിയിഹ നൽകീ
എന്നാൽ ദശരഥ സുതനും, രാമൻ
തന്നുടെ സഹജനു മായതുവെറുതേ.
911
രാജാഭിമതം നിനച്ചിവനെയുവ—
രാജപദത്തിലമത്താമെന്നും
മററും നിങ്ങൾ പലേതും പറവതു
കുററമല്ല ഞാൻ പൊറുപ്പുസുഖമായ്.
912
ദുഷ്ടകേകയാത്മജയും ഞാനും
വിട്ടാരാണിഹ നന്മയുരക്കാൻ?
ചരാചരങ്ങളിലെന്നെയൊഴിച്ചാർ
ശ്രീരഘുരാമപ്രിയമിയലാത്തോൻ?
913
ഹാനി,ലാഭമായേവരുമോർപ്പൂ
ദിനമിതെനിക്കു ദുഷിച്ചതുമൂലം
ശങ്കാശീലപ്രേമവശഗരായ്
താങ്കൾ പറഞ്ഞതു മുഴവനുമുചിതം

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



914
സരളഹൃദയരാമജനനിപോലുമ—
പാരപ്രേമമിയന്നതുമൂലം
അവികലമാം സ്നേഹഭാവമാൎന്നീ—
പ്പാവത്തോടീമട്ടു പറഞ്ഞു.

915
കരബദര സദൃശ മുലകം കാണും
ഗുരുവറിവിൻ കടലെന്നു പ്രസിദ്ധൻ
ഇവനെയരചനാക്കുവാൻ മുതിൎന്നൂ
ഹാ! വിധിതിരിയുകിലാരും മറിയും.

916
സീതാരാമരെ വിട്ടൊരുവനമി—
ങ്ങോതാ ഞാൻ നിഷ്കളങ്കനെന്നായ്
കേട്ടു സഹിക്കാം സുഖമൊട്ടു വെള്ളം
കെട്ടിനിൽക്കുമിടമുണ്ടാം ചെളിയും.

917
പരനിന്ദയിലൊരു പേടിയില്ലമേ!
പരലോകത്തിൻ നിനവുമില്ലമേ!
സീതാരാമക്കുഴൽ ഞാൻ കാരണ—
മിതേകൊടും തീജ്വാലയുള്ളിൽ മേ.

918
നേടി ലക്ഷ്മണൻ ജനിഫല,മെല്ലാം
വെടിഞ്ഞു രഘുവരചരണഭക്തിയാൽ
രാമനുവനമേകാൻ താനെൻ ജനി,
യീമട്ടഴലൊരു നാട്യം മാത്രം.

919
ഭരതനെവരെയും നമിച്ചിതാതൻ
ദാരുണ ദീനതയറിയിക്കുന്നു:—
ശ്രീരഘുവരനുടെ കഴൽ കാണാതി—
ക്കരളിന്നെരിതീക്കെട്ടടങ്ങിടാ!

920
ശ്രീരഘുരാമനല്ലാതെന്നുടെ
കരളിൻ ഗതിയാക്കറിവാൻ കഴിയും
പുലച്ച്കു രഘുപതിയേത്തേടി—
പ്പുറപ്പെടാമെന്നെൻെറ നിശ്ചയം.

921
ദുഃസ്വഭാവി, യപരാധി,യുപദ്രവി
നിസ്സംശയമീ ഭരതനെങ്കിലും
ശരണാഗതനേപ്പരി പാലിക്കാ—
തിരിക്കയില്ലാദ്ദയാബ്ധി രാമൻ!

922
സൽസ്വഭാവി' ദാക്ഷിണ്യമാൎന്നവൻ
സ്നേഹകൃപാലയനാകിയ രാമൻ
തിന്മയരിക്കും ചെയ്യാത്തോനീ
ത്താഴ്മയെഴും ശിശുവിങ്കൽ കനിയും.

923
താങ്കളേ വരുമിതേ ശുഭമെന്നോ—
ൎത്തേകകനുജ്ഞയനുഗ്രഹമൊഴിയും!
രാമചന്ദ്രനീ ദാസാൎത്ഥനയാൽ
രാജധാനിയണയാനായ് കനിയും

924
ദുഷ്ടജനനിയിൽ നിന്നു ജനിച്ചോൻ
ദോഷപൂൎണ്ണനാണെങ്കിലുമെന്നേ
സ്വന്തമനുജനായ് കരുതുമെന്നു രഘു—
ചന്ദ്രനിലുണ്ടതി വിശ്വാസം മേ!

925
ശ്രീരഘുരാമപ്രേമസുധാൎദ്രം
ഭരതവാക്യമേവൎക്കും പ്രിയമായ്
രാമവിരഹവിഷമം വിഷമേറേറാ—
ക്കമൃതമന്ത്രമാൎന്നതുപോൽ സുഖമായ്.

926
മാതൃ,മന്ത്രി,ഗുരു,നാഗരികന്മാ—
രതുലസ്നേഹവിവശരായ് വാഴ്ത്തീ!
ഭരതനല്പിതോൎത്തീടുന്നേരം
ശ്രീരാമപ്രേമാമൃതമൂൎത്തി

927
ഭരത! രാമപദനിരത! ഭവാനീ
ത്തരത്തിലല്ലാതെങ്ങിനെയോതും?
കൈകേയീ കൌടില്യമോൎത്തു, നി
ഷ്കളങ്കനങ്ങയിലൊരു കറയോൎപ്പോൻ,

928
കോടി കോടി കല്പങ്ങൾ മുഴുവനും
കൊടിയനരകമാളും പിതൃസഹിതം
ഫണിയുടെ ദുഃസ്മൃതദോഷമെടുക്കാ
മണിദാരിദ്ര്യ വിഷാദികൾ മാററും.

929
ഭരത! പുറപ്പെടുകവശ്യമാരഘു
വരനെവനത്തിൽ തിരയാനുടനേ.
അഴലാമാഴിയിൽ മുഴകി മുഴകിയല—
മുഴലുവോൎക്കിതൊരു വഴിയായ് തുണയായ്.

930
മഴമുകിൽ മുഴങ്ങിയഴലൊഴിഞ്ഞു സുഖ
മെഴും മയൂരംചാതകവും പോൽ
ഭരതൻ നാളെപ്പോകും നിശ്ചയ—
മറിഞ്ഞു സകലരുമാനന്ദിതരായ്.

931
വിരവൊടു മാമുനി ഭരതന്മാരേ
വന്ദിച്ചവരേവരും മടങ്ങി.
ധന്യൻ ഭരതനുതുല്യനാരുവാൻ
മന്നിലെന്നു വാഴ്ത്തുവാൻ തുടങ്ങീ.

932
നല്ലകാര്യമായെന്നു പറഞ്ഞവ—
രെല്ലാം പോകാൻ തുനിയുകയായീ
വീടുകാക്കുവാൻ നിയുക്തനായവ—
നാടലാൎന്നു തല പോമ്പോലായീ.

933
ചിലരോതീ:—പോവതുതടയരുതീ—
യുലകിൽ ജനിഫലമേവൻ കൊതിയാ?

* * * *

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



934
''രാമചരണദർശനത്തിനെവനിഹ
സമ്മതവും സാഹായ്യവു മേകാ?
ആ മാതാപിതൃസോദരർ തുലയുകി
ലാമിങ്ങഴലൊരു തെല്ലുണ്ടാകാ.''

935
എന്നോർത്തേവരു മനവധിവാഹന
മാനിലയിങ്കലലംകരിക്കയായ്
ഭരതനരമനയണഞ്ഞു നിനച്ചു:
പുരഗജവാജി ഖജാനകരം മുഴുവൻ,

936
രാമന്റേതാണവയെ വേണ്ടപോൽ
രക്ഷിക്കാതിഹ വെടിഞ്ഞു പോയാൽ
നമ്മയെനിക്കു ഭവിക്കാ ചെറുതാം
സ്വാമിദ്രോഹവുമപാര പാപം!

937
സ്വാമിഹിതം കര, നററസേവകൻ
തിന്മയവന്നാരെത്ര പറകിലും
എന്നു കരുതി ഭരതൻ വിശ്വാസ്യത–
യാന്ന സേവകരെ വരുത്തി വേഗം.

938
പലരഹസ്യ കാര്യങ്ങളോതിയാ–
പ്പുരമധമ്മമമ്മങ്ങളുമോതീ
അതാതിനഹ്ന്മാരെ നിയോഗി–
ച്ചെത്തീ കൌസല്യാഗാരത്തിൽ.

939
പ്രേമതത്വമറിയുന്ന ഭരതന–
ങ്ങമ്മമാരിലെഴമാധികാൺകയാൽ
അവക്കു പോകാൻ നൽപല്ലക്കുക,
ളലംകരിപ്പാനാജ്ഞകൊടുത്തു.

940
നരനാരികരം ചക്രവാകസദൃശം
നേരം പുലരാൻ കാത്തിരിക്കയായ്
ആരീതിയിലിരവറുതി വരുമ്പോരം
ഭരതൻ സചിവന്മാരെ വിളിച്ചു.

941
ഉരച്ചു രാമാഭിഷേകമിനി ഗുരു–
വരണ്യഭൂവിൽ തന്നെ നടത്തും
കേട്ട മന്ത്രിമാർ തൊഴുതു രഥാദിക–
ളൊട്ടും വൈകാതണിയിക്കുകയായ്.

942
മുമ്പിലരുന്ധതി, വസിഷ്ഠനും രഥ–
മഗ്നിഹോത്ര സംഭാരമൊടേറീ
തപോനിധികളാമാരണരാൽ പല
തരംസവാരികളങ്ങിനെ തിങ്ങീ.

943
ചിത്രകൂട മതിലെത്താനപ്പുര–
മത്ത്യ സമുദ്രം നീങ്ങുകയായീ.
വണ്ണിപ്പാനെളുതാത്ത, റാണിമാർ–
വാഹനങ്ങളതിൽ വൻതിരയായീ.

944
ആപ്തന്മാരാം സേവകക്കു പുര–
മേൽപിച്ചാശത്രുഘ്നഭരതരും
സീതാരാമപദങ്ങളെയുള്ളിൽ
ചേത്തുകൊണ്ടുയാത്ര ചെയ്യയായീ.

945
ശ്രീരഘുവരനേക്കാണാൻ വെമ്പും
പൌരാവലി വെള്ളത്തിനാനപോൽ
ഉഴറി, വനത്തിൽ നടപ്പുരാമനെ–
ന്നഴലാൽ ഭരതൻ നടകൊള്ളുകയായ്.

946
അതുകണ്ടെവരും പ്രേമമഗ്നരായ്
കുതിര, യാന, തേരൊക്കെ വെടിഞ്ഞു
ഉടനിറങ്ങി രാമജനനി ഭരതനൊ–
ടടുത്തു കോമളവാണി പറഞ്ഞു.

947
മകനേ! തേരിൽ കയറുക വേഗം
സകലരുമല്ലലിൽ മുഴകീടായ്‌വാൻ
ആകാവഴിയിതു കാൽ നടക്കു, നീ
യാകുലരായ ജനങ്ങളെ നോക്കു!

948
മാതൃവചനമനുസരിച്ചു, തേരിൽ
ശ്ശത്രുഘ്നൻ ഭരതനും കരേറീ,
തമസാ തീരത്താദ്യം, പിന്നേ
ഗ്ഗോമതിയുടെ കരയിലും വസിച്ചു,

949
ക്ഷീരം മാത്രം, ഫലങ്ങരം മാത്രവു
മൊരേ നേരമുണ്ണിങ്ങനെയെവരും
സുഖഭോഗങ്ങരം വെടിഞ്ഞു, രാമനേ
സ്സേവിക്കുകയായ് വ്രതങ്ങളാന്നും

950
സയീതീരമതിൽ നിന്നും പുലരേ
ശ്ശൃംഗവേരപുരിയേവരുമെത്തീ
നിഷാദരാജൻ വിവരമറിഞ്ഞതി
വിഷാദമൊടു ഹൃദിചിന്ത വളത്തീ: —

951
ഭരതൻ കാനനമണയാനെന്തേ
കാരണമെന്തോ കപടമുണ്ടിതിൽ
കരളിൻ കറ ചെറുതില്ലെന്നാലീ
നിരവധിയാം പടയെന്തിനു കൂടേ?

952
കരുതുകയാവാ മിരുസഹജരെയും
തുരത്തി രാജ്യമകണ്ടകമാക്കാൻ
ഭരതൻ രാജനീതിയറിയാതേ
കറയാന്നോനിനിയുയിരും കളയും.

953
അമരദനുജരൊത്തീടിലുമാക്കും
രാമനെവെല്ലാനെപ്പൊഴമാകാ
വിസ്മയമില്ലീ ഭരതനെയോത്താൽ
വിഷലതയമൃതഫലത്തേ നൽകാ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



954
എന്നോർത്തു ഗുഹൻ ജാതിക്കാരേ–
യൊന്നൊഴിയാതെ വിളിച്ചുരചെയ്തു
ഉടനടി തോണികളെല്ലാം മുക്കി
ക്കടവുകൾ മുഴുവൻ നിരോധിക്കണം.

955
സമരംചെയ്‌വതിനേവരുമിപ്പോൾ
സന്നദ്ധന്മാരായീടേണം
ഭരതനോടു ഞാൻതന്നേ പൊരുതും
മരണം വരെയും വിടാ കടക്കാൻ.

956
അമരിൽമരണ,മമരനദീതീരം,
രാമകാര്യ,മതി തുച്ഛശരീരം,
മാത്രമല്ല രാമസഹജഭരതനി–
മിത്തം മൃതി–നീചനിവനു സുകൃതം!

957
സ്വാമികാര്യമായമരിൽ ജയിച്ചിവ–
നമലകീർത്തിയുലകെങ്ങും പാകും
പ്രാണത്യാഗം ചെയ്കിലുമിഹപര–
പരമാനന്ദമമന്ദം പൂകും.

958
സുജനസമാജങ്ങളിലും, ശ്രീരഘു–
രാജരാമഭക്ത ജനങ്ങളിലും
സ്ഥാനമെഴാത്തോൻ, ജനനീയൌവന–
കാനനമാരകമായകഠാരം.

959
ഇങ്ങിനെ ചിന്തിച്ചുറച്ചു ഗുഹനുമൊ–
രുങ്ങിച്ചാപകവചതൂണീരം
ധരിച്ചു രാമനെ നിനച്ചു രണമദ–
മുദിച്ചു സകലരുമൊത്തൊരുമിച്ചു.

960
ഗുഹകല്പനയാൽ കാഹളമൂതീ
ഗഹനമൊരു പടക്കളമാവുകയായ്
പരസ്പരം സമരാവേശത്തേ–
പ്പെരുക്കിയങ്ങു നിഷാദർ തിരക്കീ.

961
വീരരാകുമവരേവരുമപ്പോൾ
ശ്രീരഘുവരപദമുള്ളിലിണക്കീ
ഞാണുകളെല്ലാം മുറുക്കി,യവരുടെ
റാണക്കങ്ങിനെ ജയം മുഴക്കീ.

962
കവച, മിരുമ്പിൻ തൊപ്പി, കുന്തവും
തീവ്രധാരമാം വാളു പരിചയും
ധരിച്ചു സമരാവേശമുദിച്ചവർ
കുതിച്ചു ഹൃദിഹർഷം വർദ്ധിച്ചു.

963
രണസാമഗ്രികളൊത്തവരെല്ലാ–
മണിഞ്ഞൊരുങ്ങിച്ചെന്നു വണങ്ങീ
വീരഭടന്മാരേ ഗുഹനന്താത്തു
പേരുവിളിച്ചും ബഹുമാനിച്ചു.

964
പറഞ്ഞു:—സഹജന്മാരേ മരണം
വീരന്മാക്കൊരു തൃണമറിയേണം
വലുതാം കാര്യമിതിങ്കലെന്നു കേ–
ട്ട ലഘു മോദമാന്നലറിയേവരും.

965
നാഥ! രാമപൌരുഷത്തിനാലും
നിങ്ങൾ തരും തുണയാലുമിക്ഷണം
ഭരതസൈനികന്മാരെ വാജിഗജ–
നിരയൊടുമറുത്തു ഭൂമിനിറക്കാം,

966
അല്ലേതരബലരവരോടു ഗുഹൻ
കല്പിച്ചു രണഭേരിയടിക്കാൻ
ഉടനൊരു ശുഭമാം ശകുനം കണ്ടള–
വോടിയണഞ്ഞൊരു വൃദ്ധനുരച്ചു:—

967
ഗുഹ! നീ ഭരതനെയണയണമറിയണ–
മാഹവമില്ലെന്നത്രേ ശകുനം
രാമചന്ദ്രനേക്കണ്ടു വണങ്ങാ–
നാമൊരു പക്ഷേ ഭരതാഗമനം.

968
ഗുഹനിതു കേട്ടു പറഞ്ഞു:—ശരി താൻ;
സഹസാ മൂഢന്മാർ ചെയ്കുഴലും
ഭരതശീലമോരാതറിയാതു–
ള്ളരിയ സമര,മഹിതവുമായ് തീരാം.

969
അതിനാൽ വീരന്മാരേ കടവുക–
ളതനുബലത്തൊടു കാത്തിരിക്കണം
ഞാൻ തന്നേഭരതഹൃദയമറിയാ–
മതിനു ശേഷമിനി കാര്യമശേഷം.

970
മനസ്സിലുയരും പ്രേമം വൈരവു–
മടക്കിയാലും പുറമേക്കറിയാം
ഭരതനു കാഴ്ചകൾ കൊണ്ടുവരട്ടേ
ഹരിണഫലാദികൾ; ഞാൻചെന്നറിയാം.

971
ഫലമൂലാദികൾ മാംസങ്ങളുമാ
നിലയിലെടുത്തവർ പുറപ്പെട്ടപ്പോൾ
മംഗളകര ശകുനങ്ങൾ പലേതും
മുമ്പിൽ കണ്ടവർ മോദമിയന്നു.

972
ദൂരാലൃഷിയേക്കണ്ടു നിഷാദൻ
പേരു പറഞ്ഞു പണിഞ്ഞു സാദരം
മുനിരാമപ്രിയനെന്നറിഞ്ഞവനെ
യനുഗ്രഹിച്ചാ ഭരതനൊടോതീ:—

973
രാമസുഹൃത്തിവനിതു കേട്ടുടനടി
രഥം വെടിഞ്ഞു നടന്നു ഭരതൻ
ഊരും പേരും ജാതിയും പറ–
ഞ്ഞരിയ വിനയമൊടു ഗുഹൻ പണിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



974
ഭരതനവനെയുടനാശ്ലേഷിച്ചു
കരളിൽ പ്രേമമുറന്നു വഴിഞ്ഞു
അക്ഷണമരികത്തണഞ്ഞു പുൽകും
ലക്ഷ്മണനെന്നേ ഭരതനറിഞ്ഞു.

975
പ്രേമമൊടങ്ങിനെനിഷാദപതിയേ—
പ്പുണന്ന നിലയതവണ്ണ്യമമേയം
ധന്യ ധന്യരെന്നോതിപ്പൂമഴ
വാനിൽ നിന്നു ദൈവങ്ങൾ പൊഴിഞ്ഞു.

976
അരുളി:—യേതു നീചൻ നിഴലേററാൽ
നീരിൽ മുഴുകുവാൻ മറകൾ വിധിപ്പു
അതേനിഷാദനെ രാമസഹജനി—
ന്നതനു പുളകമാശ്ലേഷിച്ചല്ലോ!

977
രാമനാമ മലസതയിൽ പോലും
തന്മുഖമാന്നാൽ പാപനിരയറും
രാമൻ ഗുഹനേപ്പുൽകിക്കുലപിതൃ—
സമേതമമിതം പുണ്ണ്യമിയററീ.

978
കമ്മനാശയുടെ നീരു ഗംഗയൊടു
സമ്മേളിച്ചാലതു, മതി പുണ്യം
രാമനെ മറിച്ചു ജപിച്ചുമൊരുവൻ
ബ്രഹ്മതുല്യനായതുമുലകറിയും.

979
ശ്വപച, ശബര, കാട്ടാളർ, യവനരും
പാപി മൂകജന്മജഡന്മാരും
ഒരു കുറി മാത്രം രാമനാമമൊ—
ന്നുരയ്ക്കിലുലകം മുഴുവൻ പുകഴും.

980
യുഗയുഗാന്തരം മുതലീമാതിരി—
യെത്ര മഹിമയേകീലാരാമൻ?
നാമമഹിമയാവിധം പുകഴ്ത്തുവ—
താമോദത്തൊടു കേട്ടിതേവരും.

981
രാമസുഹൃത്താം ഗുഹനൊടു ഭരതൻ
പ്രേമമൊടും കുശലം ചോദിച്ചു.
ഭരത പ്രേമം കണ്ടു നിഷാദനു
മറന്നു പോയ് തനതുടലിൻ നിനവും.

982
പരുങ്ങിയുള്ളിൽ പ്രേമാനന്ദം
പെരുകി നിഷാദൻ നോക്കി നിൽക്കയായ്
അനന്തരം ഭരതപാദതാരിണ
പണിഞ്ഞു താഴ്മയൊടറിയിക്കുകയായ്!

983
വിഭോ! ശുഭം കരചരണകമലമിതു
വീക്ഷിക്കുകയാൽ മൂന്നു കാലവും
മംഗളമുണ്ടായെനിക്കു പലതല—
മുറയും കനിവാലതിശുഭ മേന്തീ.

984
എന്നുടെ കർമ്മകുലങ്ങളെയും വിഭു—
തന്നുടെ മഹിമയുമോത്തറിഞ്ഞുമാർ
രാമചരണരതനാവാതുണ്ടവ—
നീ മേദിനിയിൽ വിരിഞ്ചവഞ്ചിതൻ

985
ഞാൻ കുജാതിയും കുമതി ഭീരുവും
ലോക വേദനിന്ദിതനുമെങ്കിലും
ശ്രീരാമൻ സ്വന്തമാക്കിയതു മുത—
ലീരേഴുലകിനുമൊരു ഭൂഷണമായ്.

986
ഭരതാനുജനാ ഗുഹപ്രേമരസ—
ഭരം കണ്ടു പരിമുഗ്ദ്ധഹൃദയനായ്
പേരുര ചെയ്തും കൊണ്ടു നിഷാദൻ
പണിഞ്ഞു റാണികളേയുമാദരാൽ.

987
റാണികളവനേ ലക്ഷ്മണനു സമ—
നാണെന്നോത്താശിസ്സുകളേകീ.
കോടി വത്സരം സുഖമൊടു വാഴ്കെ—
ന്നാടലകന്നൊരു പൌരജനങ്ങൾ.

988
പറഞ്ഞു: ജീവിത ലാഭമിവനു താൻ
പ്രാപ്തമായ് രഘുവരാശ്ലേഷത്താൽ
അത്തരത്തിൽ നിജഭാഗ്യമഹിമ കേ—
ട്ടതനുമുദാ ഗുഹനവരെ നയിച്ചു!

989
നിഷാദപതിയുടെ യാംഗ്യംകൊണ്ടതി
ഹഷ്മാൻതൻ സേവകരുടനേ
താമസത്തിനേപ്പെട്ടുത്തി വീടുകൾ
തരുതലം, കുളക്കര, യരണ്യവും.

990
ശൃംഗവേരമതു കണ്ടു ഭരതനുടെ—
യംഗം മുഴുവൻ പ്രേമശിഥിലമായ്
ഭരത ഗുഹന്മാർ തോന്നിയപ്പൊഴുതു
ശരീരമിയലും പ്രേമവിനയമായ്.

991
ഏവം ഭരതൻ സേനയുമൊത്താ
ഭുവനപാവനം ഗംഗയിലെത്തീ
രാമഘട്ടമതിൽ നമിപ്പളവു ഹൃദി
രാമദശ്നാനന്ദമുദിച്ചു.

992
നാഗരികന്മാരമരഗംഗയേ
നതിചെയ്തു കുളിച്ചിതു പ്രാത്ഥിച്ചു:—
ബ്രഹ്മരൂപിണീ! വരം തരികരഘു—
രാമഭക്തിയിങ്ങപാരമാവാൻ

993
ഗംഗേ! നിന്നമൃതബിന്ദുവതി സുഖ—
രംഗം സേവകനമരധേനുവും
എന്നു തൊഴുതു സീതാപതിപദരതി
തന്നിടുകെന്നത്ഥിച്ചു ഭരതൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



994
അനന്തരം കുളികഴിച്ചു ഭരതൻ
ജനനിമാരുമെന്നറിഞ്ഞു ഗുരുവിൻ
അനുജ്ഞയാൽ കൂടാരമടിപ്പാ—
നനുചര ഭൃത്യരൊടാജ്ഞാപിച്ചു.

995
എല്ലാവർക്കും സുഖമോതാമസ—
മെന്നു ഭരതനാരാഞ്ഞറിഞ്ഞുടൻ
ജഗദീശ്വര സേവചെയ്തു രഘുവര
ജനനിയരികിലനുജനൊത്തണഞ്ഞു.

996
ചരണം തടവിപ്പരിമൃദുവാം മൊഴി
യുരച്ചു ജനനികളേസ്സേവിച്ചു,
സഹജനനന്തര മെല്ലി,ച്ചുടനാ
ഗുഹനേയാദരവോടെ വിളിച്ചു.

997
ഭ്രാതൃഭക്തനാം ഭരതൻ മാനസ—
മിത്രമായ ഗുഹനൊത്തു നടന്നു.
പറഞ്ഞിതെന്നുടെ കണ്ണും കരളും
കുറഞ്ഞൊരാശ്വാസത്താൽ കുളിരാൻ.

998
സീതാപതി ലക്ഷ്മണനുമുറങ്ങിയ
തേതിടമെന്നു പറഞ്ഞുതരിക നീ
ഇങ്ങിനെയോതിക്കരയും ഭരതനെ
യങ്ങണച്ചിതഴലാർന്ന നിഷാദൻ.

999
രാമനേത ശോകത്തിൻ തറയിൽ
താമസിച്ചതാപ്പുണ്യദിക്കിനായ്
ദണ്ഡനമസ്കൃതിചെയ്തു ഭരതന—
ഖണ്ഡസഹോദര ഭക്തിവിവശനായ്.

1000
കുശമയമാസ്സുന്ദരശയനീയം
ദർശിച്ചു വലം വെച്ചു നമിച്ചു
രാമപദങ്ങൾ പതിഞ്ഞ നിലത്തേ
രേണുവണിഞ്ഞു തെളിഞ്ഞനന്തരം.

1001
ജാനകി തന്നുടെ കാൽചിലമ്പുമണി—
യൊന്നുരണ്ടു കണ്ടെടുത്തു ചൂടി
അരിയ ഭക്തിയാലുറന്ന കണ്ണീർ
തെരുതെരെവാ,ർത്താമിത്രമൊടോതീ:——

1002
സീതയെ വേറിട്ടീമണികളുമി—
സ്സാകേത ജനതപോലൊളി കെട്ടു
അനഘ യോഗ ഭോഗനായ സീതാ—
ജനകനരപതിക്കെതിരാരുലകിൽ?

1003
ശ്വശുരൻ രവികുല രവിഭൂപാലൻ
ശരിയല്ലെവനമരാവതി പാലൻ?
ആർക്കും മഹിമ വളർത്തും രഘുവര—
നാർക്കതി പ്രിയൻ പ്രാണനാഥനായ്.

1004
പതിവ്രതാമണിയായ് വിളങ്ങുമാ
സീതതൻെറയീക്കുശശയനീയം
കാണ്മളവിലുമിഹ തകരാത്തൊരു കരൾ
കുലിശത്തേക്കാൾ ശിവ ശിവ! പരുഷം

1005
എൻകുഞ്ഞോമനയനുജ ലക്ഷ്മണൻ
സാകേതക്കാർക്കൊക്കെയും പ്രിയൻ
സീതാരാമ സ്നേഹഭാജനം
മാതാപിതൃ പരിലാളന പാത്രം.

1006
കോമളഭാവനവൻെറമെയ്യുച്ചുട്—
കാററുപോലുമേററില്ലിതുവരെയും
കാട്ടിലവൻ പല കഷ്ടമാർന്നുമെൻ
കരളിതു ശതശതകോടിയെ വെൽവൂ.

1007
രൂപശീലഗുണസാഗരനാ ശ്രീ
രാമനുലകിനൊളി ജനിയാൽ നൽകീ
മാതാപിതൃഗുരുപൌരന്മാർക്കവെ—
നതിസൌഖ്യം നടപടിയാലേകീ.

1008
വിനയമെഴും പെരുമാററം വാക്കും
വൈരികളേയും പുകഴാറാക്കും
ഇല്ല രാമഗുണമെണ്ണിത്തീർക്കും
നല്ല പടുത ശേഷകോടികൾക്കും.

1009
സകലസുഖാമോദത്തിൻ നിധിയായ്
സുഖമയനാകും രഘുകുലതിലകൻ
വെറും മണ്ണിൽ ദർഭയിൽ കിടന്നതു
വിധിബലമല്ലാതെന്തു സുഹൃത്തേ !

1010
ദുഃഖമെന്നു കേൾക്കാതെ രാമനേ
ദശരഥനയിരായ് വളർത്തിവന്നു
അമ്മമാരുമിമകണ്ണുകളേപ്പോ—
ലമ്മണിയേ ഫണിപോലെയുമോർത്തു.

1011
അതേ രാമനിഹകായ്കനി തിന്നീ—
ക്കാന്താരത്തിലലഞ്ഞു നടപ്പൂ
പ്രാണപതിക്കും ദ്രോഹംചെയ്തൊരു
റാണിയായ കൈകേയി നിന്ദ്യതാൻ.

1012
പാപക്കടലിവനെത്രനിന്ദ്യ നീ
യാപത്തിനു മുഴവൻ കാരണമായ്
ധാതാ,വെന്നേക്കുലകളങ്കവും
മാതാ,സ്വാമിദ്രോഹിയുമാക്കി.

1013
നിഷാദനപ്പോൾ സ്നേഹമൊടോതീ
വിഷാദമെന്തിനു നാഥ ! വൃഥാവിൽ ?
രാമചന്ദ്രനും താങ്കളുമേററം
പ്രേമമെഴുന്നവരില്ല സംശയം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1014
അന്നു രാവു രഘുനന്ദനൻ കനിവൊടൊന്നു
രണ്ടുകുറിയൊന്നുമ—
ല്ലന്നിലക്ക തവ നന്മചൊന്നു; ഹൃദി ധൈര്യമാ
ന്നിടുകയിന്നിതേ !
വന്നിടും ശുഭമൊടുക്കമെന്നതറിവാന്നിടേണ
മയി മാതൃഹൃ—
ത്തന്നുലഞ്ഞതനുകൂലമററവിധിതന്നദൃഷ്ട
മതുയന്നതേ.

1015
സകലാന്തര്യാമിയായ രാമൻ
സങ്കോചപ്രേമദയാധാമൻ
എന്നു മനസ്സിൽ ദൃഢമായ് കരുതി
ച്ചെന്നു വിശ്രമം കൊള്ളുക സ്വാമീ !

1016
മിത്രവചസ്സാൽ ധൈര്യമാന്നു, രഘു
സത്തമനേച്ചിന്തിച്ചു മടങ്ങീ
ഭരതൻ; പൌരന്മാരിതറികയാൽ
സരയമതീക്ഷിപ്പാനുമിറങ്ങീ.

1017
പ്രദക്ഷിണംവെച്ചേവരുമവിടം
പ്രണമിച്ചു കണ്ണീരൊടുമപ്പോഠം
കൈകേയിക്കും ദുർവ്വിധിക്കുമവ—
രേകീ ദോഷം പലതരത്തിലും.

1018
ചിലർ ഭരതസ്നേഹത്തേ വാഴ്ത്തീ
ചിലരരചപ്രേമവും പുകഴ്ത്തീ
സവ്വരും ഗുഹനെ വാഴ്ത്തിടുന്നൊരാ
സമയവിമോഹവിഷാദമവണ്ണ്യം.

1019
ഇങ്ങിനെയിരവിലുറങ്ങീലാരും
പൊങ്ങീ പുലരിപ്രഭയന്നേരം
ഭവ്യനൌകയിൽ കയററി ഗുരുവിനെ
നവ്യനൌകയിൽ ജനനിമാരെയും.

1020
നാലേ നിമിഷംകൊണ്ടു ഗംഗയാം
നദികടന്നു ഭരതാദികളെല്ലാം.

1021
പ്രാതഃകമ്മം കഴിച്ചു ഗുരുവര—
മാതൃവന്ദനംചെയ്താ ഭരതൻ
നിഷാദർ കാട്ടിയ വഴിയിൽക്കൂടേ
നടന്നു സേനാസഹിതൻ സരയം.

1022
അഗ്രേസരനായ് നിഷാദേശ്വരൻ
നിർഗ്ഗമിച്ചു ശത്രുഘ്നൻ പിറകേ
ജനനിമാരെഴും വാഹനങ്ങളൊ—
ത്തനന്തരം ഗുരുവന്തണനിരയും.

1023
വീണ്ടുംഭരതൻ ഗംഗയേ നമി—
ച്ചാണ്ടും സീതാരാമഭക്തിയിൽ
ഓത്തും ലക്ഷ്മണനേത്തുരഗങ്ങളൊ—
ടൊത്തു നടന്നു കാനനവഴിയിൽ

1024
ഉത്തമസേവകർ പലകുറിയോതീ
യിത്തുരഗത്തിൽ കയറീടുകയേ!
ഉത്തരമോതീ ഭരതൻ, രാമൻ
കാൽതാർവെച്ചനിലത്തുകുതിരമേൽ,

1025
യാത്രചെയ്‌വതുചിതമല്ല, ഞാൻ തല
കുത്തിനടപ്പതുമാത്ര മുചിതമാം
ഭരതവചസ്സാൽ സേവകർമാഴ്കീ
ശരിക്കു സേവാധമ്മംവിഷമം.

1026
വൈദേഹീരഘുരാമന്മാരേ
വിളിച്ചുകൊണ്ടാ ഭരതൻ പ്രേമാൽ
പ്രയാഗതന്നിൽസ്സായംകാലം
പ്രവേശിച്ചു സവ്വ സൈന്യസഹിതം.

1027
താമരമൊട്ടണി ഹിമകണങ്ങളുംപോൽ
തന്മൃദുപാദം പൊള്ളിക്കാണായ്
ഭരതനിതറിയും സകലജനങ്ങളു
മരിയ ദുഃഖമതു നേരമിയന്നു.

1028
കുളിച്ചുസകലരുമെന്നറിഞ്ഞളവു
നമിച്ചു ഭരതൻ ത്രിവേണിയിങ്കൽ
സിതാസിതാംബുവിൽ വിധിപോൽ മുങ്ങി
ക്ഷിതിസുരക്കു പലദാനം നൽകീ.

1029
ഗംഗായമുനാതരംഗഭംഗിയി—
ലംഗംപുളകിതമാകിയ ഭരതൻ
തൊഴുതു പുകഴ്ത്തീ തീത്ഥരാജ! നിൻ
കഴിവുവേദഹിതമുലകിൽപ്രകടം

1030
ധമ്മമുപേക്ഷിച്ചത്ഥിപ്പൂ ഞാൻ
കമ്മമേതുതാനാത്തൻ ചെയ്യാ ?
എന്നറിയുന്നൊരു ദാനികരം,തനതരി
കാന്നത്ഥിപ്പവനേതു മേകിടും.

1031
അത്ഥകാമധമ്മമോക്ഷരതിവി—
ട്ടത്ഥിപ്പതു ഞാനേതു ജന്മവും
ശ്രീരാമൻ തിരുവടിയിൽത്താവും
കറകലരാത്തൊരു ഭക്തിമാത്രമാം.

1032
കുടിലനെന്നു രാമൻ സ്വയമെന്നേ—
ക്കരുതുകിലും, മാലോകർ മുഴവനും
സ്വാമി കുലദ്രോഹിയെന്നു പറകിലു—
മാം മമ രാമപാദരതിതരണേ!!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1033
വാരിദത്തിനോമ്മയില്ലതീരേ
വാരിയല്ല പകരമിടിത്തീയാം
ചൊരിവതെങ്കിലും ചാതകം വിടാ–
തരിയഭക്തിയൊട്ട കേഴ്ക നല്ല!

1034
ചുട്ടകിൽ സ്വണ്ണം പോലെ മിന്നു, മിട
വിടാതെ മുറ നിറവേററും ഭക്തൻ
ഭരതവചനമിതു കേട്ട ത്രിവേണീ
തരംഗമരുളുകയായ് മധുവാണി–

1035
'ശ്രീരാമപദ പ്രേമമെഴും ഹേ
ഭരത ! സവ്വഥാ സത്തമൻ ഭവാൻ
ഭവാദൃശൻപ്രിയനില്ല രാമനറി
കാവിലാശയതയെന്തിനു വെറുതേ.'

1036
ത്രിവേണിതന്നനുകൂലംവചനം
ശ്രവിച്ചു ഭരതനു പുളകമുദിച്ചു
ധന്യധന്യനെന്നുരച്ചു ദേവകരം
നന്നായങ്ങിനെ മലർ വഷിച്ചു

1037
പ്രയാഗതന്നിൽ വസിക്കും വാന–
പ്രസ്ഥ, ഗൃഹസ്ഥ മുനീശ്വരർ മുഴവൻ
ഭരതസ്നേഹം സത്യമെന്നു പല
തരത്തിൽ വാഴ്ത്തിസ്സംതോഷിച്ചു.

1038
ശ്രീരഘുവര ഗുണഗാനംകേട്ടാ
ഭരദ്വാജനെഴുന്നള്ളീതവിടം
ദണ്ഡനമസ്കൃതിചെയ്തു ഭരതനേ
ക്കണ്ടതനതു ഭാഗ്യമെന്നു കരുതീ.

1039
ഓടിഭരതനേവാരിയെടുത്തു, ത–
ലോടിയനുഗ്രഹമങ്ങിനെ നൽകീ
അരികിൽ പീഠം നൽകിയിരുത്തിയ
ഭരതൻ പാരം പരുങ്ങിനിന്നു.

1040
വല്ലതുമെന്നോടൃഷി ചോദിച്ചാൽ
ചൊല്ലുവതെന്തെന്നതു പരുങ്ങും
ഭരതനൊടോതീ മുനീന്ദ്രനെല്ലാ–
മറിഞ്ഞുവിധിയാക്കെന്തുവഴങ്ങും?

1041
മാതാവിൻ കമ്മത്തിൽ കരുതരു
തേതുമുള്ളിലൊരു കറയും കറയും
കേകയസുതയുടെ മനം സരസ്വതി
കലക്കിയറിവരിതറിയും പറയും.

1042
പാമരനിതു ശരിവെയ്ക്കാ; ലോകം
നാന്മറകളുമയി ഭവൽഗുണങ്ങരം
പാടിയുമനുകീത്തിച്ചും പാരം
പുകളും പെരുമയുമാർന്നു നിയതം.

1043
ലോകവേദസമ്മതമറികച്ഛൻ
നൽകുമവനിയേവനും ഭരിക്കാം
അതുമൂലം സത്യവ്രതിയച്ഛൻ
ക്ഷിതിയങ്ങേക്കു തരാനായ് കരുതീ.

1044
രാമവനഗമനമനത്ഥഹേതുക–
മാമൂലകിന്നതി പീഡാജനകം
അതു ഭവിച്ചതും വിധിബലത്തിനാൽ
മാതാവൊട്ടവിൽ വലഞ്ഞതുമതിനാൽ.

1045
അതിലും കുററം താങ്കരംക്കോതും
മത്ത്യ,നധമ,നജ്ഞാനി, പാതകി!
രാജ്യം താങ്കരം ഭരിച്ചെന്നാലും
രാമനപാരാനന്ദം പൂകും.

1046
ഭരത! താങ്കളീച്ചെയ്തതു നന്നായ്
പരമിതുതന്നെ ഭവാദൃശനുചിതം
രാമചരണരതിതന്നെയാണലകി–
ലമലം മംഗളമൂലം നിയതം.

1047
അതുതാൻ ജീവനധനമായങ്ങേ
ക്കതിനാലിതുപോലാരു ഭാഗ്യവാൻ?
ദശരഥസുതനായ് രാമസഹജനായ്
പ്രശോഭിക്കുമങ്ങേക്കിതു യുക്തം

1048
രാമഭദ്രനങ്ങേക്കുസമാന–
പ്രേമപാത്രമില്ലറിക മറെറാരാരം
സീതാരാമന്മാരുമനുജനും
പ്രീതിയൊടങ്ങയെയന്നു പുകഴ്ത്തീ.

1049
പ്രയാഗയിതിലവർ കളിച്ചിടുമ്പോരം
പരമറിഞ്ഞു ഞാൻ മമ്മമശേഷം
ഭവാനിലധികം പ്രേമം രാമനു
ഭവസുഖത്തിലൊരു പാമരനു പോൽ.

1050
പ്രണതകുടുംബം കാക്കും രാമനു
ഗണ്യമായ മഹിമയല്ലിതോത്താൽ
ഭരത! ഭവാനാ രാമപ്രേമം
ശരിയായിങ്ങു ശരീരമാന്നതാം.

1051
ഭരത ഭവാനിതു തനിക്കു കറയായ്
കരുതാം ഞങ്ങരംക്കിതൊരാദർശം
രാമഭക്തി രസസിദ്ധിക്കിതുതാൻ
സമാരംഭസമയം ഭവനാശം.

1052
രാമഭക്തരാം കുമുദങ്ങരംക്കയി
നിമ്മലനൂതനവിധുയശസ്സു തേ
അസ്തമാനമറെറന്നും വിശ്വന–
ഭസ്തലമിതിലൊളികിളരും വളരും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1053
മൂവുലകാം ചക്രവാളമിതിനേ
സ്സേവിക്കും, രാമപൌരുഷാക്കൻ
ഹരിക്കയില്ലൊളി, കേകയാത്മജാ
ദുരിതരാഹുവിതിനേ വിഴുങ്ങിടാ!

1054
ശ്രീരാമപ്രേമാമൃതപൂണ്ണം
ഗുരുനിന്ദാമയ ദുരിതവിഹീനം
രാമഭക്തരിനി തിങ്കളിതിൻ കതി
രമൃതുകുടിച്ചു സുഖിച്ചീടട്ടേ.

1055
മംഗളകാരിണിയമരഗംഗയേ
മന്നിലണച്ച ഭഗീരഥനേക്കാം
തുംഗഗുണാകരനാകിയ രവികുല-
പുംഗവദശരഥനനുപമനലകിൽ.

1056
അതേ ദശരഥ പ്രേമവശഗനായ്
ക്ഷിതിയിതിലീശൻ വന്നു പിറന്നു.
ആരെയനാരതമുള്ളിൽ കണ്ടും
ഗൌരീരമണൻ തീരെയതൃപ്തൻ?

1057
അതിലുമധികമായ് മിന്നിവിളങ്ങും
കീത്തിവിധുവിനേയങ്ങു രചിച്ചു !
രാമഭക്തിയതിൽ നില്പൂ മാനായ്
ഹേ മഹാമതേ വെറുതേ യഴൽ തേ

1058
ഭരതകേൾക്ക താപസരാം നാമൊരു
നേരിയ കള്ളവുമെന്നു മോതിടാ!
സീതാലക്ഷ്മണ രാമദർശനം
സകലസാധനാ ഫലം പാവനം.

1059
അതിൻെറ പരമഫലം തേ ദർശ്ശന
മതീ പ്രയാഗസ്സും ബഹുഭാഗ്യം
കീത്തിയാലുലകുവെന്ന ധന്യന-
ങ്ങി തോതിയാ മുനിഭക്തിയിലാണ്ടു.

1060
മുനിവചനത്താൽ സഭ ഹഷിച്ചു
വാനവർ പുകഴ്ത്തി മലർ വഷിച്ചു
ധന്യനെന്നു വാനും പ്രയാഗയും
ചൊന്നതിൽ ഭരതൻ ഭക്തിഭരിതനായ്.

1061
രോമാഞ്ചിതഗാത്രനായുമുള്ളിൽ
രാമനെയോത്തശ്രു പൂണ്ണനായും
മുനിവൃന്ദത്തേപ്പണിഞ്ഞു ഗദ്ഗദ
മാൻവാണിയീ മട്ടു തുടന്നു.

1062
മുനിനിര പിന്നേത്തീത്ഥരാജനിവർ
ന്പിൽസ്സത്യം ചെയ്വതു മശുഭം
എന്നാൽ കള്ളസ്സത്യം ചെയ്യുകിൽ
വന്നീടും പാപമെത്ര വലുതാം?

1063
വാസ്തവമോതാം ഭവാനമാശ്രീ
സീതാപതിയും സകലവുമറിയും!
ഉലകമെന്നെ നീചനെന്നു കരുതുകി-
ലില്ലദുഃഖമെന്നമ്മയെ യോത്തും.

1064
പരസുഖം തകരുമെന്നില്ല ഭയം
പിതൃമരണത്തിലുമാധിയില്ല് മേ
രാമലക്ഷ്മണന്മാരാം സുതരാ-
ലമലകീത്തി താതനാന്നുവല്ലോ!

1065
മാത്രമല്ല രാമവിരഹമതിൽ നിജ
മത്ത്യശരീരംവെടിഞ്ഞുവല്ലോ!
രാമാദികളീവനാന്തരങ്ങളിൽ
മാമുനിവേഷമൊടലയുവതഴൽ മേ!

1066
ഉടുപ്പു മരവുരി, കിടപ്പു ദഭയിൽ
വിശപ്പു മററാൻ കാട്ടുപഴംതാൻ
തണുപ്പു വെയിലും മഴയും കാററും
സഹിപ്പുനിത്യം തരുതലങ്ങളിൽ

1067
ആധിയിതൊന്നാൽ പകലുമിരവിലും
ക്ഷുധയും നിദ്രയുമില്ലാതായ് മേ
വ്യാധിയിതിന്നുലകേതിലുമില്ലൌ-
ഷധിയെന്നിഹ ഞാൻ ദൃഢമായോർപ്പൂ

1068
മാതൃദുരിതമതമാകിയതച്ചൻ
ക്ഷിതിയിങ്ങേകുവതാകുമൊരുളിയാൽ
വനവാസാവധി കുമന്ത്രജപമൊടു
വിദ്രോഹപ്പാഴ്യന്ത്രംനാട്ടീ.

1069
ഇവനുവേണ്ടിച്ചെയ്യ ദുരിതമിതു
സവ്വലോകഹൃദയതാപഹേതു
അയോദ്ധ്യ വീണ്ടും രാമനണയുമള-
വയോദ്ധ്യയായ് ദുര്യോഗം തീരും.

1070
ഭരതവാക്യമതു കേട്ടുമുനീശ്വര-
നരിയസുഖത്തൊടുമരുളിയീവിധം-
ഭരത! വിചാരം വിടുക രാമപദ
നിരീക്ഷണം ക്ഷണമഴലുകൾ മാററും

1071
തൻകരളൊന്നു സമാധാനിച്ചിനി
താങ്കളതിപ്രിയരതിഥികളെവരും
കഴിവിനൊത്തു ഞങ്ങൾ നൽകിടും കാ-
ഴ്ചനികൾ കനിവിനൊടു സ്വീകരിക്കണേ!

1072
ഭരതൻ മുനിവചനം കേട്ടോർത്തു
ശരിയാമവസരമല്ലിതെങ്കിലും
ഗുരുജന കല്പനവന്ദ്യമെന്നുമുനി
ചരണം തൊഴുതീവിധമുരചെയ്തു:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1073
നാഥ! ഭവാൻെറ നിദേശം ശരിയായ്
നിറവേററുക താൻ ധർമ്മമിങ്ങയേ!
ഭരദ്വാജനീവാണിയിഷ്ടമായ്
സരയം സേവകശിഷ്യരൊടരുളീ:—

1074
വിരവൊടു ഭരതാതിത്ഥ്യംചെയ്‌വാൻ
വരഫലാദികളെയാനയിക്കുവിൻ!
'ശരി'യെന്നവർ ഗുരുചരണം കൂപ്പി—
പ്പരമാനന്ദമൊടോടിമറഞ്ഞു.

1075
അതിഥി പൂജയമരസദൃശമാകണ
മതനു മഹിമനതിഥി; മുനിയിതോക്കേ,
അണിമാദികളാം സിദ്ധികള ഷിയേ
പ്പണിഞ്ഞു കല്പന കാത്തിരിക്കയായ്.

1076
പ്രസന്നനായ് മുനിയോതി– രാമനേ
പ്പിരിഞ്ഞുസാനുജ ഭരതസമാജം
ആകുലഭാവമിയന്നിരിക്കയാ—
ലാകുംവിധമഴലാററുക നിങ്ങൾ!

1077
അണിമാദികളൃഷി കല്പനയാന്നള
വതിഭാഗ്യമിതെന്നോത്തവർ തമ്മിൽ
പറഞ്ഞു:—രാമസഹോദരനാമീ
ഭരതനു നേരാമതിഥിയില്ലെടോ?

1078
അതിനാൽ മുനിപദനതി ചെയ്തിനിയുട
നതനുസൌഖ്യമേവക്കുമേകണം
എന്നു പറഞ്ഞവരനവധിയനുപമ
മണിമയമന്ദിരമുടനടിതീത്ത്.

1079
അവയിൽ നിറച്ചൊരു ഭോഗൈശ്വര്യം
ദേവന്മാരും കണ്ടു കൊതിക്കും
സേവകരെല്ലാ സാമഗ്രികളൊടു
മവിടം വ്യഗ്രതയാന്നുനിരന്നു.

1080
സിദ്ധികൾ കിനാവിൽ വാനിൽ പോലും
സിദ്ധിക്കാത്ത സുഖങ്ങളൊരുക്കീ
ഒന്നാമതു സകലക്കും രുചിപോൽ
നന്നായാവാസങ്ങളെ നൽകീ.

1081
ഭരദ്വാജകല്പനയാലൊട്ടവിൽ
ഭരതകുടുംബത്തിനുഗൃഹമേകീ
തപഃശക്തിയാലൃഷി വിരിഞ്ചനും
തൊഴുംമട്ടിൽ വിഭവങ്ങളൊരുക്കീ.

1082
ഭരതൻ മുനിവൈഭവമറിയുമ്പോൾ
കരുതി:—യിന്ദ്രലോകാദികൾ തുച്ഛം
സുഖസാമഗ്രികൾ തീരെയവർണ്ണ്യം
സക്തരാക്കിടും ജ്ഞാനികളേയും.

1083
ആസന, ശയന, വിതാനം, വസനം,
വാസനയാന്ന സുമങ്ങൾ, ഫലങ്ങൾ,
അമൃതസമാനം; തടാകമരുവിക–
ളനവധിഖഗമൃഗമുദ്യാനങ്ങൾ,

1084
സുധാസാരമാം പല പലഹാരം
സംയമികൾക്കും കൊതിയുണ്ടാക്കും
കാമധേനു കല്പകങ്ങളെങ്ങും
കാൺകിലിന്ദ്രനുമസൂയയുദിക്കും.

1085
വസന്തകാലപ്പൂന്തെന്നൽക്കുളിർ
വീശിപ്പുരുഷാത്ഥങ്ങൾ സുലഭമായ്
മാല, ചന്ദനം, വനിതയിവകളാൽ
മാല്യം മോദവുമേറിയെവക്കും.

1086
സുഖഭോഗാവലിചക്രവാകിയായ്
സുമതിഭരതനോചക്രവാകവും
ഇരവിൽ മുനീശനിദേശകേളിയാൽ
മരുവിയുടജമാം കൂടിൽ; വെളുത്തു

1087
തീത്ഥ രാജനിൽകുളിച്ചു ഭരതൻ
തൻ സമാജമൊട്ടമൃഷിയെവണങ്ങീ
അനുപമമാ പ്രാഭവംപുകഴ്ത്തീ—
ട്ടനുഗ്രഹങ്ങളെയങ്ങി നെവാങ്ങീ.

1088
അനന്തരം വഴികാട്ടികളൊത്തും,
ഭരതൻ ചിത്രകൂടമേയോത്തും,
ഇറങ്ങി ഗുഹനൊട്ടു കൂടെ നടന്നു
ശരീരമിയലും പ്രേമം പോലേ.

1089
പാദരക്ഷയും കടയുമെഴാതാ
പ്രേമമതുല്യം നിത്യം സത്യം!
രാമാദികളുടെ വനപഥകഥ യതി
കോമളമായ് ചോദിച്ചു ഭരതൻ.

1090
മിത്രം രഘുവരവിശ്രാമസ്ഥലി
യതാതുകാട്ടുന്നേരമപാരം
പ്രേമമുറന്നുഭരതന്നമരകൾ
പൂമഴപെയ്തു വഴി മംഗളമായ്.

1091
മുകിൽ നിഴലേകീ ഭരതനു, സുന്ദര
മാകിയ വായു സുഖദമായ്‌വീശീ
ശ്രീരഘുനാഥനുമിതു പോൽ സൌഖ്യം
ശരിക്കു നൽകീലരണ്യമാഗ്ഗം

1092
രഘുവരദർശ്ശനമാന്നചരാചര
മഘമകന്നുമോക്ഷാധികാരിയായ്
എന്നാലിന്നതു ഭരതദർശ്ശനമീ—
യന്നു ഭവാധിയകന്നു സുഖിതമായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1093
അത്ര വലിയ കാര്യമല്ല,ഭരതനി
തോത്താലെവനെ നിനപ്പൂ രാമൻ
ഉലകിലെവനുമൊരുതവണ രാമനെ—
ന്നുരക്കിലീയഴലാഴികടക്കാം.

1094
രാമമാനസപ്രിയനാം ഭരതനു
ഗമനപഥം ശുഭമല്ലാതാമോ?
എന്നു സിദ്ധയതിമുനിമാരോതി—
ത്തന്നുടെ ഹൃദി പുരുഹഷ്മിയന്നു.

1095
വാനവർകോൻ ഭരതന്റെ മഹിമകളിൽ
വലഞ്ഞു,ലകുനല്ലവനേ നല്ല.
ഗുരുബൃഹസ്പതിയൊടോതി, ഭരതരഘു
വരദർശ്ശനമിഹതടയണേ വിഭോ!

1096
പ്രേമസാഗരൻ ഭരതകുമാരൻ
രാമൻ പ്രേമാധീനൻ താനും
അപകടമിഹ വന്നേക്കുമെന്നറി
ഞ്ഞുപായമേതും ചെയ്യീടണമേ!

1097
ആയിരം നയനമാന്നും കാണാ
റായില്ലെന്നോത്താഗുരുമന്ദം
ചിരിച്ചോതി:—മായാപതി സേവക—
ഭരതനുമായാലേശവുമേശാ.

1098
അന്നു രാമനിൽ ചെയ്യമായയിനി
നന്നാകാ ചെയ്യിലശുഭമുളവാം
തന്നുടെ നേക്ക്പരാധം ചെയ്താൽ
നന്നായ് രാമൻ പൊറുക്കുമെന്നാൽ,

1099
ഭക്തനുനേക്ക്പരാധം ചെയ്താ
ലത്രുയുമരിശപ്പെട്ടുമിതു നൂനം
ദ്വവ്വാസാവിതറിഞ്ഞ കഥയുലകി
ലാ വേദത്തിലുമത്ര പ്രസിദ്ധം.

1100
ജഗത്തെവനെ,യാരാമനേവനേ,
ജപിപ്പതാ ഭരതൻ താൻ ഭക്തൻ.

1101
ദേവരാജ! രഘുരാമഭക്തനേ
ദ്രോഹിച്ചാലപകീത്തിയുലകിലും
പരലോകത്തിലുമെന്നല്ലനവധി
ദുരിതമനുദിനം വദ്ധിച്ചീടും.

1102
സുരേശ ! കേരംക്കുക സദുപദേശമിഹ
:സേവകപ്രിയംകരനാരാമൻ
തനതു സേവകരിൽ വൈരംചെയ്‌വോ—
ക്കുപമ വൈരാകരനായ്ത്തീരും.

1103
രാഗരോഷ മില്ലാത്തസമരസൻ
രാമൻ ഗുണദോഷങ്ങരം ഗ്രഹിക്കാ
പാപപുണ്യകമ്മങ്ങരംക്കൊത്തേ
പ്രാപിപ്പൂഫലമേവനുമുലകിൽ

1104
എന്നാലും ഭക്തഹിതംകരനവ—
നെന്നുമഭക്തക്ക്ഹിതം കരനാം
ഭക്തപ്രേമവശംവദനായ് താൻ
ഭഗവാൻ രാമൻ സഗുണനായതും.

1105
സദാ ഭക്തരേക്കാക്കുമവനിതിനു
വേദ പുരാണ സുജനസുരർ സാക്ഷി
എന്നറിഞ്ഞു കുടിലതപം വെടിയുക
നന്നു ഭരതനേപ്പണിയുക സുമതേ!

1106
രാമഭക്തരെന്നും പരഹിതരത
രാണവർ പരദുഃഖത്തിലലിയുവോർ
ഭരതനെങ്കിലതിഭക്തനാകയാൽ
സുരവര! ഭീരുത വെറുതേ ഹൃദി തേ!

1107
സത്യസന്ധരാമൻ സുരഹിതകര—
നുത്തമഭരതൻ സേവകനത്രേ!
സ്വാത്ഥത്താൽ നീ വിവശതയാന്നതി
നത്ഥമില്ലറിക ഭരതന ദോഷൻ.

1108
സുരഗുരുതുകിയ നന്മൊഴികേട്ടാ
സ്സുരപതിയാധിയകന്നു തെളിഞ്ഞു
ഭരതനെയങ്ങിനെ വാഴ്ത്തിക്കല്ലക
തരുമലർ നിരതുരുതുരെപ്പൊഴിഞ്ഞു

1109
പ്രേമമയം ഭരതൻ നിലകണ്ടാ
മാമുനിമാരും പകച്ചുവഴിയിൽ
ഭരതൻ രാമനെ വിളിച്ചിട്ടുമ്പോരം
പരിസരം പ്രേമമയമായ്തോന്നീ.

1110
പ്രേമദീനഭരതോക്തം കേട്ടാൽ
പാറയുമശനിയുമലിയും കനിയും
ഭരതൻ സമാജ സഹിതൻ യമുനാ
തീരമണഞ്ഞുമിഴികരം നിറഞ്ഞു

1111
ശ്യാമവണ്ണമാം നീരം കാൺകേ
രാമവിയോഗപയോധിയിലെവരും
മുങ്ങിടും പൊഴതിലറിവാം ബോട്ടിൽ
മനുപതിയവരെക്കേറ്റുകയായീ.

1112
യമുനാ തീരത്തന്നുവസിച്ചു
സമയമനുസരിച്ചെവരുമശിച്ചു
നിഷാദരാജനുഷസ്സിനുമുമ്പെ
നിരവധി തോണികരം വരുത്തിവെച്ചു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1113
പുലരിയിലേവരുമക്കരപൂകീ
നലമൊടുഗുഹനഭിനന്ദനമേകീ.
അനന്തരം കുളികഴിഞ്ഞുഭരതനു
മനുജനിഷാദരൊടൊത്തു നടന്നു
1114
മുമ്പിലൃഷീശ്വരവാഹനനികരം
പിമ്പിലരചകലമാകവെനീങ്ങീ
അവക്കുപിറകേയാഡംബരമ–
റ്റാവിധമിരുവർ നടന്നുതുടങ്ങീ
1115
മിത്രമന്ത്രിസുതരൊത്തവർ, ലക്ഷ്മണ
സീതാരാമന്മാരെനിനച്ചു
ഏതേതിടമാരാമൻ മരുവിയ
തതാതിനേ പ്രേമാൽ പ്രണമിച്ചു
1116
വിവരമറിഞ്ഞാവഴിയരികുള്ളവർ
വീടും മററും വെടിഞ്ഞു പാഞ്ഞു.
ഇവരുടെ രൂപം കണ്ടു ജന്മഫല
മവികലമാന്നിരു കണ്ണുനിറഞ്ഞു.
1117
ഗ്രാമവനിതസപ്രേമമോതി:—സഖി!
രാമലക്ഷ്മണന്മാരിവർ താനോ?
ഉടലും നിറവും പ്രായവുമല്ലിഹ
നടപ്പുശീലവുമവരുടെയല്ലോ!
1118
എന്നാലവരുടെ വേഷമല്ലയിവ–
രൊന്നിച്ചാ സീതയില്ല മുമ്പിൽ
ചതുരംഗപ്പട, മുഖത്തു ഖേദവു
മിതേ ഭേദമിതു സന്ദേഹം മേ!
1119
എല്ലാവരുമിതു 'ശരി ശരി'യെന്നേ
ചൊല്ലിയവളെയത്രയും പുകഴ്ത്തീ
നല്ലറിവാണ്ണൊരു നല്ലാർ പിന്നീ–
ടുല്ലാസത്തൊടുമിങ്ങിനെയോതീ:—
1120
രാമരാജ പദഭംഗവിശേഷം
പ്രേമമൊടായവരം പറഞ്ഞശേഷം
ഭരതശീലഗുണസൌന്ദര്യം, പല
തരത്തിലും വർണ്ണിച്ചുതുടങ്ങീ,
1121
പിതാവു നൽകിയ നാടുവെടിഞ്ഞും
പാദം നൊന്തു വനത്തിലലഞ്ഞും
രാമഭക്തനാം ഭരതകുമാരനു
സമനീയവനിയിലെവനുണ്ടോത്താൽ?
1122
പാതകമററു, മോത്താ, ലോതുകിലും,
ഭ്രാതൃഭക്ത ഭരതന്റെ ചരിത്രം
എത്രവാഴ്ത്തുകിലുമതിയാകാ, രഘു
സത്തമസഹജൻ മറിച്ചാകുമോ?
1123
സാനുജഭരതനെയിന്നു കാൺകയാൽ
ധന്യത യാർന്നു നാമെല്ലാരും
ഇപ്രകാരമാറാണിയെവാഴ്ത്തീ,യ
നല്ലംറാണിയെയൊരുവരം പഴിച്ചു.
1124
മററൊരു നാരിയെതിർത്തു:—സകലം
പററീവിധിയാലിങ്ങതുനന്നായ്
എങ്ങുവേദ ലോകങ്ങളും തള്ളിയൊര
മംഗളകുലജാതരായനമ്മളും?
1125
ഓണം കേറാക്കാട്ടുമൂലകളിൽ
വാണനീചരായ് കഴിയും നമ്മളും?
മരുവിൽ സുരതരു ഭരതദർശ്ശനവു–
മെങ്ങെന്നൽ ഭൂതമാന്നുപറഞ്ഞു.
1126
ഭരതദർശ്ശനത്താലീവഴികളിൽ
മരുവീടുന്നവർ ഭാഗ്യനിധികളായ്!
യോഗംകൊണ്ടാപ്രയാഗ, സിംഹള
ഭാഗക്കാക്കു സുലഭമായതുപോൽ.
1127
ഈമട്ടിൽ തൻ ഗുണങ്ങളേ, ശ്രീ
രാമഗുണകഥകളേയും ഭരതൻ
ശ്രവിച്ചുമാവഴി പലതീർത്ഥാശ്രമ
ദേവാലയനതി ചെയ്യും കരളാൽ,
1128
മൈഥിലീശ പദപദ്മപ്രേമം
പ്രാത്ഥിച്ചുംകൊണ്ടങ്ങുനടന്നു
കിരാതരൃഷിമുനിയോഗിവിരക്ത–
ന്മാരെവരേയും വഴിയിൽ കണ്ടാൽ,
1129
നമിച്ചുഭരതൻ ചോദിക്കുകയായ്
രാമാദികളേതുകാട്ടിലുള്ളൂ?
രാമവാത്തയവരോതി; ഭരതനേ
സ്സമീക്ഷിച്ചു ജന്മഫലംപൂകീ.
1130
രാമനെയാർകണ്ടുവെന്നു പറയുവ–
തവനെ രാമനേപ്പോൽസ്നേഹിച്ചു
ഭരതൻ മൃദുവായ് ചോദ്യംചെയ്യാ
ശ്രീരഘുവരകഥ കേട്ടു ഗമിച്ചു.
1131
അന്നൊരു കാട്ടിൽക്കഴിച്ചു, രാവുക–
ടന്നു രാമനേക്കാണാൻകൊതിയാൽ
സകലരുമൊത്തു നടന്നുരാമനെ–
യകമലർതന്നിലിണക്കിയ ഭരതൻ.
1132
മംഗളശകുനം പലതുംകാണാ–
യംഗം വലതു തുടിച്ചുതുടങ്ങീ
രാമദർശ്ശനമടുത്തടുത്തതായ്
തന്മതീമോദമപാരംതിങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1133
സ്നേഹമദിരയാസ്വദിച്ചലഹരിയിൽ
വിഹ്വലംവചന, മംഗംശിഥിലം,
ഇടറിയനട,യിങ്ങിനെയവരേവരു
മടവിമറന്നു നടന്നുതുടങ്ങീ.

1134
രാമസുഹൃത്താം ഗുഹനന്നേരം
കാമദഗിരി കാട്ടീ സുഖസാരം
അതിനരികത്തൊഴുകുന്നു പയസ്വിനി
സീതയൊടൊത്തിരുവരവിടെവാഴ്‌വൂ

1135
രാമശൈലമതുകണ്ടവരോതീ
രാമരാമജയ സീതാരാമ!
ദണ്ഡനമസ്യകൾ ചെയ്തു;പുരി,കോ–
ദണ്ഡധരനണഞ്ഞതുപോൽതോന്നീ.

1136
ഭരതനിലപ്പോഴുയരും പ്രേമം
ശരിയായതുളാൻ ശേഷനുമാകാ
കവിക്കതെങ്ങിനെയാകുമഹമ്മതി
കടുത്തവനു ബ്രഹ്മാനന്ദംപോൽ.

1137
രാമസ്നേഹശിഥിലരായതിനാൽ
രണ്ടേകാതം വഴിയവർ താണ്ടി
ഇരവായതിനാലവിടത്തിൽ താൻ
നിരാഹാരരായന്നു കഴിച്ചു.

1138
രാമനന്നു,രാവൊടുവിലുണർന്നു
ഭൂമിജകണ്ട കിനാവുടനോതീ:—
''സമാജസഹിതൻ ഭരതൻ വന്നു
രാമവിരഹസന്തപ്തഹൃദയനായ്''.

1139
ജനനിമാക്കുരൂപഭേദ,മതിയാം
ദീനതയേന്തിയെവക്കും ഖേദം''
സീതാസ്വപ്നം കേട്ടുകരഞ്ഞാ–
സ്സീതാപതിയുമുലഞ്ഞു പറഞ്ഞു:—

1140
ലക്ഷ്മണ! കിനാവു നന്നല്ലേതോ
ഭീഷണവാർത്തയടുത്തിരിക്കയാം
എന്നെഴുനേററു കുളിച്ചു മൂവരും
നന്നായ് പുരഹരപൂജചെയ്കയായ്.

1141
വാനിലിന്നുപൊടിപാറിടുന്നു,നിജകാനന
ങ്ങളെ വെടിഞ്ഞിതാ
മാനസഭ്ര,മമൊടോടിടുന്നകലമാനതല്ല
പല പക്ഷിയും
വന്നിടുന്നിവിടെ യെന്തിതെന്നു രഘുനന്ദനൻ
നിനവിയന്നുകൊ–
ണ്ടന്നുനോക്കമെലവങ്ങു വന്നുവിവരങ്ങൾ
ചൊന്നു വനചാരികൾ.

1142
മംഗളവിവരംകേട്ടു രഘുവരനു
തുംഗമോദമുളവായ് പുളകിതമായ്
അംഗം, ശരദൃതു സരസിജതുല്യ,മ–
പാംഗം പ്രേമത്തെളിനീരുറവായ്.

1143
വീണ്ടും സീതാപതി വിചാരമുറ–
കൊണ്ടൂ ഭരതൻ വരുവതെന്തിനാം?
ചതുരംഗിണിയാം സൈന്യതരംഗിണി
യതനുവെന്തിനിഹ ഭരതനുകൂടേ?

1144
താതവചനമനുസരിച്ചു കാട്ടിൽ
താൻവസിപ്പതും, ഭ്രാതൃഭക്തമാം
ഭരതശീലവും നിരൂപിച്ചു, രഘു–
വരനു മനസ്സിനു ശോകം പെരുകീ.

1145
സാധുഭരതനാജ്ഞാകരനെന്നോ–
ർത്താധിവിട്ടു ശാന്തനായി രാമൻ
കലങ്ങുമുറംത്തടമാന്ന രാമനൊടു
കാലോചിത നീതി യോതിയനുജൻ:—

1146
തക്കനേരമൊരു ധൃഷ്ടതകാട്ടുകിൽ
ധിക്കരിച്ചിടാ സ്വാമി ഭൃത്യനേ
അതിനാലയി സർവ്വജ്ഞൻ താങ്കളൊ
ടിതുനേരം ചിലതുരചെയ്‌വൂ ഞാൻ.

1147
നാഥ! ഭവാൻ സരളശീലഹൃദയ, ന
നാഥസുഹൃത്തും ഗുണസമ്പത്തും
സ്നേഹനിലയമായ് സകലരെയും നിജ
സമാനരായ് കരുതുവോനുമത്രേ.

1148
എന്നാൽ മൂഢജനങ്ങൾവിഭുതയൊ–
ട്ടാന്നാൽതനിനിറമുടനടിതിരിയും.
ഭരതൻ നീതിരതൻ തവസേവന–
നിരതൻ ചതുരനിതുലകിടമറിയും

1149
അതേഭരതനിന്നധികാരമിയ–
ന്നിതാവരികയായ് നല്ലവനിവനോ?
കുടിലൻ കുസമയമോത്തിഹ,രാമൻ
കാട്ടിലൊററയെന്നറിയുകമൂലം,

1150
രാജ്യമകണ്ടകമാക്കാനിങ്ങുസ–
മാജമൊത്തു ദുമ്മതിവന്നെത്തീ.
കുടിലതന്ത്രകോടി ചെയ്തതാന്നീ
പ്പടയൊരുക്കിയടവിയിൽ പരത്തീ.

1151
മറിച്ചെങ്കിലീച്ചതുരംഗപ്പട
പെരുതിങ്ങോട്ടൊഴുകുന്നതെന്തിനാം?
ഭരതനുമാത്രം ദോഷമോതുമാ–
രരചപദം ലഹരിയാക്കുനൽകാ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1152
ഉർവ്വീസുരനിന്ദചെയ്യുനഹുഷൻ,
സർവ്വനിന്ദ്യനായ്തീന്നു,വേനനും,
ഗുരുപത്നീഗാമിയായ്കലേശനു,
മാരിവരുടെ കഥയറിയാത്തുള്ളു?

1153
ത്രിശംകു കൃതവീര്യജാദികരംക്കവ—
നീശപദം കറയേകിയതില്ലേ?
തീരേ വൈരി യുണങ്ങരംബാക്കിവെ—
ക്കരുതതിനാൽ ഭരതസൂത്രമുചിതം.

1154
നന്നല്ലാത്തതു ഭരതൻ ചെയ്യതു
തുണരാമന്നില്ലെന്നോർത്തുതാൻ
എന്നാലടരിൽ കുപിതരാമമുഖ—
മിന്നുകണ്ടുനൽഫലമതിനിയലും

1155
എന്നനുജൻ നീതിയേമറന്നു
രണരസതരുപുളക പുഷ്പമാർന്നു
രാമപദനളിനരേണുചൂടി, ബല
ധാമൻ സത്യവചനമുരചെയ്തു.

1156
അനുചിതമെന്നോക്കരുതേ, ഭരത—
ന്നുപചാരമിതല്ലമല്ലപാത്താൽ
ഭവാൻെറയൻപും വില്ലുമമ്പുമി—
ങ്ങിവനുള്ളപ്പോഴെത്ര സഹിക്കും?

1157
ക്ഷത്രജാതി, രഘുവംശത്തിൽജനി
യത്രയല്ല, രാമാനു ജനീ ഞാൻ
പൊറുപ്പതെങ്ങിനെ നീചനീചമി—
പ്പൊടിയുമടിപെട്ടകിൽ മുടിയിൽകയറും.

1158
എന്നുരച്ച രാമാനുജനെഴനേ—
റെറാന്നുണന്നു വീരരസാകരമായ്
ഞാണുമുറുക്കീയാവനാഴിയും
ബാണവുമായ്രാമനേപ്പണിഞ്ഞു.

1159
രാമസേവകയശസ്സാന്നിവനി
ന്നമരിൻ ഭരതനൊരു പാഠംനൽകും
രാമനിരാദര ഫലംകാട്ടിഞാൻ
സമരഭുവിലിരുവരേയുറക്കും.

1160
സമാജമൊത്തിഹവന്നതുനന്നാ—
യെൻമുന്നരിശത്തിന്നിതു വകയായ്.
ആനകളേസ്സിംഹംപോൽകൊല്ലാ—
മിനികാടകളേക്കഴുപോൽറാഞ്ചാം.

1161
ഭരതനു മനുജനു മിടയും പടയും
ഗിരിയിൽ വായുപോലുലയും തുലയും
ഗിരിശൻതാനിഹ തുണയായണയാ
മരിശമിതിവരേ വെല്ലും കൊല്ലും

1162
ലക്ഷ്മണരോഷംകണ്ടുചരാചര
മക്ഷണമതിയാം ഭീതിയിൽമുഴകീ
ലോകപാലരസ്ഥാളിച്ചങ്ങിനെ
യാകുലഭാവമസീമം പൂകീ.

1163
രാമാനുജബലമത്ര പുകഴ്ത്തീം
വ്യോമവാണിയതുനേരമുയന്നു:—
ഭവൽ പ്രതാപപ്പെരുമയെയുലകിതി—
ലേവൻ ശരിയായറിയും പറയും?

1164
എന്നാലു ചിതാനുചിതമോത്തുചെ—
യ്യുന്നകാര്യ മേവരും പുകഴ്ത്തും.
നിനക്കാതെചെയ്യഴലും പാമര,
നെന്നുവേദവും, ബുധരും പറയും.

1165
അമരവാണി കേട്ടൊന്നു പരുങ്ങിട്ട—
മനുജനിലാദരവാന്നു രാഘവൻ
ഓതീനീതിയിതുചിതം നിയതം
ക്ഷിതിപതി പദമദമദമ്യമത്രേ!

1166
സജ്ജനസംഗം ചെയ്യാത്തവർതാൻ
രാജ്യമദമദിരമോന്തിമദിപ്പൂ.
സോദര! ഭരതനു സദൃശസൃകൃതിയേ
സൃഷ്ടിച്ചീലാവിധിയിന്നോളം.

1167
ഭരതൻ കോസലമല്ല, വിധീശ്വര—
ഹരിപദമാന്നും മദലവമേലാ
ക്ഷീരസാഗരം മോരുതുള്ളിയാൽ
പെരുത്തതാക്കാനാക്കും മേലാ.

1168
തരുണാരുണനേയിരുളുവിഴുങ്ങാം
വാരിധരത്തിൽ വിയത്തുകുടുങ്ങാം
ഠകാരനീരിലഗസ്ത്യൻമുങ്ങാം
സ്വകമാംക്ഷമക്ഷമയിൽനിന്നുനീങ്ങാം

1169
ഒരുകൊതുവൂതുകിൽമേരുപറക്കാം
ഭരതനെങ്കിലും ക്ഷിതിമദമേലാ!
നിന്നെയുമച്ഛൻ തന്നെയുംശപഥ
മാന്നുരപ്പുഞാൻ; ഭരതനുത്തമൻ.

1170
ഗുണമാം പാലും ദോഷനീരുമൊ—
ത്തിണക്കിവിരിശം തീത്തുവിരിഞ്ചൻ.
എന്നാലിവനിനവംശതടാക—
ത്തിന്നൊരന്നമിവ വേർതിരിച്ചവൻ.

1171
നീരം തള്ളി ക്ഷീരമെടുത്തീ
ഭരതനുലകിതിൽ കീർത്തി പരത്തീ.
ഭരതശീലഗുണമോതിയോതിയാ
ശ്രീരാമൻ പ്രേമാബ്ധിയിൽമുങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1172
ശ്രീരഘുവരമധുരോക്തം കേട്ടും
ഭരതനിൽ വളരും പ്രേമം കണ്ടും
സകലദേവരും പുകഴ്ത്തീ:—രാമനു
സദൃശദയാകരനാരു ജഗത്തിൽ?
1173
ജഗത്തിൽ ഭരതനജാതനെങ്കിലീ
ധരിത്രിയിതിൽ ധർമ്മധുരംധരനാർ?
ശ്രീരഘുവര! കവികുല ദുരൂഹമാം
ഭരതഗുണം ഭവ ദന്യനറിയുമോ?
1174
രാമാനുജസീതാരാമനാമാ—
ക്ഷരവാണി മതി മോദം നൽകീ
ഇവിടെ ഭരതനെല്ലാവരുമൊത്താ—
പ്പാവന മന്ദാകിനിയതിൽ മുഴുകീ,
1175
സകലരേയുമവിടത്തിൽനിർത്തി, ഗുരു
സചിവമാതൃജനനിദേശമാർന്നു,
സാനുജഭരതൻ നിഷാദനൊത്താ—
സീതാപതിയേക്കാണാൻ ചെന്നു.
1176
കൈകേയീദുഃഷ്കർമ്മമോർത്തു ഹൃദി
തർക്കവിതർക്കം പലതും ചെയ്തു
നിനച്ചു:—'മൂവരുമെൻ പേർ കേട്ടാൽ
നിജാശ്രമത്തിനെ വിട്ടു മാറുമോ?
1177
അമ്മയെയോർത്താലെന്നോടെത്രതാൻ
തിന്മകൾ ചെയ്തില്ല മവയതിയാകാ.
എന്നാലെന്നുടെ സോദരത്വമോ—
ർത്തിന്നവർ മാപ്പു തരാതെയിരിക്കാ.
1178
മലിനഹൃദയനിവനെന്നുതള്ളുമോ?
കാലിണപണിവോനെന്നുകൊള്ളുമോ?
ഏതായാലുംസ്വാമിപദംതുണ—
യേതുദോഷവും സ്വാമികൃതംതാൻ.
1179
നീത്യനവപ്രേമനിയമമെഴുമാ
ച്ചാതക മീനുകളത്രേ ഭേദം.'
ഈ മട്ടുള്ളിൽ നിനച്ചാഭരതൻ
പ്രേമശിഥിലതനുവാർന്നു നടന്നു,
1180
മാതൃദുഷ്കൃതമടക്കിയെങ്കിലും
ഭ്രാതൃഭക്തിയാൽ ധീരൻ ഭരതൻ
ഗമിച്ചുമുമ്പോട്ടാരഘുവരനേ
നിനച്ചു നിജപദമങ്ങിനെയിടറീ
1181
ജലധാരയിലേച്ചുഴിയെന്നതുപോൽ
നലമെഴവൊരുഗതിയാർന്നു ഭരതൻ
വിലപെറുമാപ്രേമത്തിൻ നിലക—
ണ്ടലിഞ്ഞു തനതുടൽ മറന്നു ഗുഹനും.

1182
മംഗളശകുനം കണ്ടു നിഷാദൻ
മനസി നിരൂപിച്ചിങ്ങിനെ യോതീ:—
മുടിയുമാധി ഹർഷമേറെയുണ്ടാ
മൊടുവിൽ വിഷാദം ശകുനഫലമിതാം.
1183
ഭരതൻ നിഷാദവചനം നേരായ്
കരുതിയാശ്രമ സമീപമണഞ്ഞു
വിശന്നവൻ പരമാന്നമാർന്നപോൽ
വനഗിരികണ്ടുടൾപുളകമണിഞ്ഞു.
1184
താപത്രയമീതിബാധമുതലാ—
മാപത്തുകളാലുഴലുന്നജനം
നിസ്തുലമാമുത്തമമൊരുരാജ്യ—
ത്തെത്തിയപോൽ ഭരതൻ സുഖമാർന്നു
1185
നൃപസത്തമനാൽ പ്രജസുഖിയാം പോൽ
വിപിനസമൃദ്ധി രാമനാൽ വിലസീ
പാവനമീ വനരാജ്യത്തിന്നിഹ
വിവേകമരചൻ; വിരക്തിസചിവൻ.
1186
യമനിയമങ്ങൾ ഭടന്മാ, രരമന
യടവി, രാജ്ഞിമാർ സുമതിശാന്തിയും,
അംഗമേഴുമെഴുമീയരചൻ രഘു
പുംഗവാശ്രയമിയന്നതി സുഖിയായ്.
1187
മോഹഭൂപനേപ്പടയോടൊത്തുവെ—
ന്നിഹ വിവേകഭൂപാലൻരാജ്യം
ഭരിപ്പു നിഷ്കണ്ടകമായെങ്ങും
പരമൈശ്വര്യസുഖം സൽക്കാലം,
1188
പലവനങ്ങളാം സംസ്ഥാനങ്ങളിൽ
വിലസുമുടജനിര, നഗരഗ്രാമം
പലനിറമോലും പശുപക്ഷികളായ്
വിലസും പൊതുജനനിരയുമസീമം.
1189
കരി, കേസരി, നരി, കരടികൾ മുമ്പാ
മരചൻ ബലമിതു പുകഴാതറിയാ
ചതുരംഗപ്പടപോലെ പരസ്പര,—
മതിവൈരമകന്നിവ നടകൊൾവു.
1190
അരുവിയൊഴുകുമൊലി, യാനചീറലീ
യരിയ പടഹമടി, മുഴങ്ങിയെങ്ങും
കുയിലുകൾ, ശുകങ്ങൾ, മുതലാം പറവകൾ
കളമാം കൂജന മൻപൊടുചെയ്തു.
1191
മധുപം മധുരം മൂളി, മയിലിനതി
മഞ്ജുളനർത്തനരംഗമൊരുക്കീ
തരുവല്ലികൾ പുഷ്പിച്ചു ഫലിച്ചു,
പരിസരമാനന്ദത്തിൽ മയക്കീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1192
രാമശൈല ശോഭകണ്ട ഭരതനു
തന്മനസ്സിലതി ഭക്തി വളർന്നു
തപസ്വി നിയമ സമാപ്തിയിലനഘം
തപഃഫലംപ്രാപിച്ചതുപോലെ.
1193
ഉയന്നപാറയിലേറി ഗുഹനുടൻ
കൈയ്യുയർത്തി ഭരതനോടുണർത്തി:—
ഭവാൻ കാണുകങ്ങതാവിശാലം
ഞാവൽ മാവു മുതലാം തരുജാലം.
1194
തരുനിരനടുവിലൊരാല്വ വലിയതതു
തരുന്നു കരളിനപാരംമോദം
നീലനിബിഡമില, ചുകന്നഫലമെതു—
കാലവുമേകം കനത്ത നിഴലും
1195
വിരിഞ്ച,നരുണിമയിരുളുംചേർത്തൊരു
പരമസുഷമയെങ്ങൊരിടത്താക്കീ
അതാണുവടതരു,വതിന്റെയരികിൽ
സീതാപതി പുണ്യപർണ്ണനിലയം.
1196
സീതാലക്ഷ്മണർ നട്ടുവളർത്തിയ
സുന്ദരതുളസികളുണ്ടെമ്പാടും
എന്നല്ലാലിൻതണലിൽ ജനകജ
തന്നെമിനുക്കിയനല്ലതിണ്ണയും
1197
അവിടെ നിത്യവും മുനിജനങ്ങളൊ
ത്താവൈദേഹീസഹിതൻ രാമൻ,
വേദശാസ്ത്രവും പുരാണകഥകളു—
മാദരവൊടു കേൾക്കുന്നതുപതിവാം
1198
ഭരതൻ,മിത്ര വചസ്സുകേട്ടുമാ—
ത്തരുനിരകണ്ടും, ബാഷ്പമൂറന്നും,
നമിച്ചു,മനുജനൊടൊത്തുഗമിച്ചൊരു
നിലപുകഴാൻവാണിക്കുമസാദ്ധ്യം.
1199
രാമചരണചിഹ്നങ്ങാംകണ്ടുഗതി
നന്മണിയാന്നതുപോൽമുദിമുഴകീ
അവിടമെഴും പൊടിചൂടിരാമനേ
യവർകണ്ടതുപോലൊരുനിലപൂകീ
1200
ഭരതൻനിലയതുലം കണ്ടാവന—
ചരാചരം പ്രേമമഗ്നമായീ
പ്രേമവശാൽ ഗുഹനും വഴിതെററിയ
തമരർ പറഞ്ഞലർപൊഴിയുകയായീ.
1201
ഭരത സഹജഭക്തികണ്ടുസാധക
നിരയും സ്നേഹമിയന്നു പുകഴ്ന്നു.
ഭരത പ്രേമമിതില്ലെന്നാകിൽ
ഭുവിയചരത്തിൻ നിലയാർമാററാൻ?

1202
ഭരതനഗാധസമുദ്രം, മന്ദര—
ഗിരിവിരഹം, പ്രേമംതാനമൃതം
സുരസുജനഹിതത്തിന്നായ്മഥനം
കരുണകൊണ്ടുചെയ്തു രാമചന്ദ്രൻ.
1203
മിത്രസഹിതസുന്ദരദ്വയം, സൌ
മിത്രികണ്ടതില്ലിടയിലടവിയാൽ
ഭരതൻ രഘുവരശുഭസുന്ദരമാം
പരമപുണ്യപർണ്ണശാലകണ്ടു.
1204
ആശ്രമമശോകനാക്കീഭരതനെ
യീശ്വരതത്വമൃഷീശ്വരനേപ്പോൽ
കണ്ടുരാമനു മുമ്പിൽ ഭക്തിയും
കൊണ്ടു ചിലതുപറയുമനുജനേയും
1205
മുടിയിൽജട, കടിതന്നിൽ മരത്തോൽ—
പടമുടുത്തു കയ്യിലമ്പെടുത്തും
ധനുർദ്ധരൻ നില്ക്കുന്നു; വേദിയിൽ
ജനകതനയ ചേർന്നുമിന്നിരാമൻ!
1206
മരവുരി, ജട, മുകിലൊളിയെഴുമുടലും,
ശരചാപങ്ങളുമേന്തിയരാമൻ
കാമൻ, ജനകജരതി,യവർ പുഞ്ചിരി
കരളിലരിയൊരഴലുമുഴവനാററും.
1207
ശമധന മുനിജനമണ്ഡലമിടചേ—
ന്നാമൈഥിലിയും രഘുകുലപതിയും
ജ്ഞാനിസഭയിൽ ഭക്തിചിദാനന്ദവു
മനഘമുടലുപൂണ്ടപോലെമിന്നീ
1208
സാനുജഭരതനിഷാദർതൻമനം
കനത്ത ഭക്തിയിലങ്ങിനെയാണ്ടു,
പ്രപഞ്ചവിഷയം തീരെമറന്നയി
'പാഹിപാഹി'യെന്നുവീണുരുണ്ടു.
1209
പ്രേമവചനമതുകേട്ട ലക്ഷ്മണൻ
പ്രണതഭരതനേത്തിരിച്ചറിഞ്ഞു
ഇവിടം ഭരതസ്നേഹപ്രചുരിമ
യവിടമരിയരാമസേവയിവയാൽ,
1210
'എന്തുചെയ്'വ'തെന്നുഴലും ലക്ഷ്മണ
ചിന്താഗതി സൽക്കവിതാൻ പുകഴും
അതു രഘുവരസേവയിങ്കലേക്കായ്
പൈതൽ പട്ടമെന്നപോൽവലിച്ചു.
1211
രാമ!കാൺകഭരതനിതാനതനിതു
രാമാനുജനറിയിപ്പളവില്ലുടൻ
അരികിൽ പ്രേമമൊടണയും രാമനു
ചീര ബാണചാപമിവകാംവീണു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1212
കരുണാകരനാരാമനടനെയാ
ഭരതനെവാരിയെടുത്തു പുണർന്നു
പ്രേമമഹിമയതുകണ്ട സകലരും
പരമമോദമാർന്നിതഴലകന്നു.

1213
കർമ്മമനോവാഗതീതമാംശ്രീ
രാമഭരതർ നിലകവികളുമറിയാ
മമതാ ബുദ്ധിമനസ്സുമറന്നെഴ
മമല പ്രേമമിയന്നിതിരുവരും.

1214
അപ്രമേയമിപ്രേമം പുകഴാൻ
കെല്പു കവീന്ദ്രരുമെങ്ങിനെ പുകും?
വാഗർത്ഥം താനവരുടെ ബലമിഹ
വിശദതാളമേ നടന്നു ബലമാം.

1215
രാമഭരതർ തൻ സ്നേഹമമേയം
ബ്രഹ്മാവിഷ്ണുശിവാദിയുമറിയാ
കുമതിയിവന്നതു പറയാനാകാ
കറുകകെട്ടിയാൽ വീണമുഴങ്ങാ.

1216
ഇരുവരുടേയും ചേർച്ചകണ്ട, കരം
പാരം പിടയും ദേവന്മാരേ
ഗുരുസമാശ്വസിപ്പിച്ചനേരമവർ
ചൊരിഞ്ഞു മലർനിരനിറഞ്ഞമോദാൽ

1217
അനന്തരം ശത്രുഘ്നനെ രാമൻ
കനിവൊട്ട ഗുഹനെയുമാശ്ലേഷിച്ചു
പണിഞ്ഞു ഭരതൻ രാമാനുജനേ
യണച്ചു മാറൊട്ട മോദാകുലനായ്.

1218
ലക്ഷ്മണനാശ്ശത്രുഘ്നനെയൻപൊട്ട
വക്ഷസി ചേർത്തു നിഷാദനേയും
ഭരതനു മനുജനു മനന്തരം മുനി
മാരെ നമിച്ചാശിസ്സുവരിച്ചു.

1219
തൻപദകമലപ്പൂമ്പൊടിചൂടും
തമ്പിയാം ഭരതനേപ്പരമൻപാൽ
തഴുകി യുഴിസുത, തൻമിഴി നീരാൽ
കഴുകിയതു പൊഴുതഗാധ പ്രേമാൽ.

1220
സ്നേഹ മഗ്നയായശ്രുവാർത്തവൈ—
ദേഹിതൻെറ നിലകണ്ട ഭരതനും
കരളിൽ കല്പിതമായഭയം വി—
ട്ടരിയ മോദമതു നേരമിയന്നു.

1221
പ്രേമപൂർണ്ണരായാരു മേതുമതു
സമയത്തുരിയാടാതെയിരുന്നു
താണു വണങ്ങി നിഷാദരാജനീ
വാണിധൈര്യമൊടുമന്ദമുരന്നു:—

1222
'മനുവര! മുനിവരനൊത്തു സവിത്രികൾ
മന്ത്രിപൌരസേവകാദിമുഴവൻ
നിന്തിരുവടിയുടെവിരഹത്താൽ,വിവ—
ശാന്തരംഗരായി വിടമണഞ്ഞു.

1223
ഗുരുവന്നതറിഞ്ഞരിയവിനയമൊട
മരിഘ്നനേസ്സീതയരികിൽനിർത്തി
ദീനജനാവനനാകിയ രാഘവ
നനുപമമോദമൊടങ്ങുടനെത്തീ.

1224
കണ്ടരാമനനുജനൊത്തു ഭക്ത്യാ
ദണ്ഡനമസ്കൃതി ചെയ്തു തുടങ്ങീ
മുനിവരനുടനടി യോടിയണഞ്ഞിരു
മനുസുതരേയും വാരിയെടുത്തു.

1225
പ്രേമാഞ്ചിതരോമാഞ്ചമൊട്ടം തൻ
നാമമുരച്ചു നമിച്ചു നിഷാദൻ
അറിഞ്ഞു മാമുനിയവനേ ശ്രീരഘു—
വരൻെറ സഖിയെന്നാശ്ലേഷിച്ചു

1226
രാമഭക്തിയേവാഴ്ത്തി വാനിൽനി—
ന്നമരകൾ പൂമഴപെയ്തു പറഞ്ഞു:—
എങ്ങുനീചനീനിഷാദാധിപതി—
യെങ്ങുവിശിഷ്ട നൃഷീന്ദ്രവസിഷ്ഠൻ.

1227
മുനിലക്ഷ്മണനേക്കാളും മോദമൊ
ടീനിഷാദനേപ്പുണൎന്നുവല്ലോ!
ഇതുരഘുപതി പദരതിപ്രഭാവം
നിസ്തുലമോർക്കിലതിൻെറ പ്രതാപം.

1228
കനിവിൻനിധിയാം ഭഗവാൻ രാമൻ
ദീനതസകലരുമാർന്നതറിഞ്ഞു
ഏതുരീതിയിൽ തന്നേക്കാണാൻ
മതിയിൽകൊതിച്ചതവരവർമുമ്പിൽ,

1229
അനുജനൊത്തണഞ്ഞഴലുനീക്കി,രഘു
തനയന്നിതു ദുഷ്ക്കരമല്ലോർത്താൽ
ഒരുകോടി ഘടങ്ങളിലീദിനകര—
നൊരുപോൽ നിഴലിച്ചീടുവതില്ലേ?

1230
പൌരന്മാരേവരുമാഗുഹനേ
പ്പരമഭാഗ്യവാനെന്നുപുകഴ്ത്തി
ഹിമപാതത്താൽവള്ളിപോലവശ—
രമ്മമാരെയാരാമൻ കണ്ടു.

1231
ഒന്നാമതു കൈകേയീചരണം
തന്നിൽ വണങ്ങീ രാമൻഭക്ത്യാ
കാലകർമ്മവിധിദോഷമോതി, മതി—
മലരമ്മക്കുതണുപ്പിക്കുകയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1232
അനന്തരം രഘുനാഥൻ ജനനീ
ജനങ്ങൾക്കു സാന്ത്വനങ്ങളേകീ:—
'അമ്മേ! സകലവുമീശ്വരേച്ഛയീ
നമ്മളാക്കുമോതരുതിഹദോഷം!

1233
ഇരുസോദരരുമരുന്ധതിമുതലാം
ധരാ ദേവസതിമാരെ നമിച്ചു
ഗംഗാഗൌരീ നിർവ്വിശേഷമായ്;
മംഗളമവരലമാശംസിച്ചു.

1234
പണിയുമിരുവരേസ്സുമിത്ര, നിധികൈ—
വന്ന ദരിദ്രൻപോലെപുണർന്നു
പിന്നേക്കൌസല്യാംബികതൻപദ
മണഞ്ഞുഭക്തിനിറഞ്ഞുപണിഞ്ഞു.

1235
സ്നേഹഭരിതയായമ്മയിരുവരേ
ത്തൻഹൃദി ചേർത്തൊഴുകീടമശ്രുവിൽ
കുളിപ്പിച്ച ഹർഷവിഷാദം കവി
യാളല്ലോതാൻ; മൂകൻ രുചിപോൽ.

1236
രാമനുമനുജനുമമ്മയുമാശ്രമ
മാമുനിയേയണയുവാൻ ക്ഷണിച്ചു.
അതിനുശേഷമാമുനിനിയോഗമാ—
ന്നതനു മോദമാപ്പൌരരിറങ്ങീ.

1237
എണ്ണപ്പെട്ട മഹീസുരർ, മന്ത്രികൾ
ജനനികൾ, ഗുരുവരനിവരൊട്ടുകൂടേ
ഭരതലക്ഷ്മണന്മാരും ശ്രീരഘു—
വരനും പാവന മാശ്രമമാന്നു.

1238
സീതചെന്നു മുനിപദം പണിഞ്ഞു
സതിയരുന്ധതീപദപങ്കജവും
അവാച്യമാണാ പ്രേമഭാവ, മവ
രവിതഥമാമാശിസ്സുകൾ നൽകീ.

1239
സകലരെയും വെവ്വേറെനമിച്ചാ
സീതയനുഗ്രഹമങ്ങിനെവാങ്ങീ
ശ്വശ്രൂമാരെയാപ്പല്ലവാംഗിയാൾ
ദർശ്ശിച്ചളവവരൊന്നു നടുങ്ങീ.

1240
വധിക വശഗഹംസിനികൾക്കൊത്തു—
ള്ളാധിയമ്മമാരപ്പൊഴുതാർന്നു.
ഓത്തു ജനകജസ്സപാരദുഃഖം
തീർത്തവിരിഞ്ചനു പലപഴിചൊന്നു.

1241
ജാനകിമതിയിൽ ധൈര്യമാന്നു, മിഴി
തന്നിലശ്രുവാന്നുടൻ പണിഞ്ഞു
ജനനിമാരെ; യതുനേരമപാരം
ഘനകരുണരസം ധരയിൽനിറഞ്ഞു

1242
കൌസല്യാദികളായ സവിത്രികൾ
വാത്സല്യത്തൊടുമനുഗ്രഹിച്ചു:—
സീതേ! സമസ്തസൌഭാഗ്യംതേ!
സതതം വളരുകശുഭഗുണ ചരിതേ!

1243
പരസ്പരസ്നേഹാകുലരവരേ
യിരുത്തി യറിവിൻ നിധിയൃഷിവര്യൻ
ഉലകിൻമായികമാം ഗതിയോതി
പ്പലതത്വങ്ങളുമരുളുകയായീ.

1244
പിന്നെ, ദശരഥ സ്സ്വർഗ്ഗതിയാമുനി
ചൊന്നതു കേട്ടഴലാന്നു രാഘവൻ
തന്നൊടെഴും സ്നേഹം, മൃതികാരണ
മെന്നുനിനച്ചതിവികലതയാന്നു.

1245
രാമസഹജവൈദേഹീറാണികൾ
ഭൂമിപനിന്നു മരിച്ചതുപോലേ
ശോകവികലരായെന്നല്ലേവരു
മാകുലഭാവമിയന്നു കരഞ്ഞു.

1246
രാമാദികളാം സകലരുമാദിന—
മമരഗംഗയിൽ സ്നാനംചെയ്തു
ഉപവസിച്ചു ജലപാനവുമില്ലാ—
തൽപേതരമാമുനിചൊല്ലുകിലും.

1247
പുലരിയിലൃഷിവരനേകിയകല്പന
നലമൊടു മുഴുവൻ ശ്രീരഘുനാഥൻ
ഭക്തിഭരിതനായാചരിച്ചു ഹൃദി
യെത്രയുമാദരഭാവമൊടപ്പോൾ.

1248
ആരുടെ നിനവഘതൂലവഹ്നി, യാ
ശ്രീരഘുവീരൻ മംഗളസാരൻ
വേദോക്തംപോൽ പിതൃകർമ്മങ്ങളെ
യാദരവാന്നാചരിച്ചു ശുചിയായ്,

1249
വിണ്ണവർ നദിയിൽ ശുദ്ധിവളത്താൻ
പുണ്യതീർത്ഥമാവാഹിപ്പതുപോൽ
രാമനിലിഹ ശുദ്ധികർമ്മമിരുനാൾ
പോമളവാമുനിയോടവനോതീ:—

1250
നാഥ! സകലരും കന്ദമൂലഫല
നീരമാഹരിച്ചിഹവലയുകയാം.
അനുജസഹിതഭരതമന്ത്രിജനനീ—
ജനങ്ങളുടെ നിലയെങ്ങിനെ പറയാം?

1251
താങ്കളയോദ്ധ്യസനാഥമാക്കുകിഹ
താതനങ്ങു മങ്ങിവിടെയുമല്ലോ?
ഞാനരച്ചധാർഷ്ട്യങ്ങൾ പൊറുത്തിനി
മുനീന്ദ്ര! സമുചിത മോത്തുചെയ്യണേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1252
വസിഷ്ഠനരുളീ:—ധർമ്മിഷ്ഠൻ നീ
വിശിഷ്ടമോതിയതിന്‌വംശപതേ
എന്നാലിവരിങ്ങൊന്നു രണ്ടുനാറം!!
നിന്നെക്കണ്ടു സുഖിച്ചീടട്ടേ!!

1253
അലകടൽ നടുവിൽ കപ്പൽ ചെരിഞ്ഞൊരു
നില രാമൻ മൊഴികേട്ടവരേന്തീ
എങ്കിലും മുനിശുഭോക്തികേട്ടപോ
തിങ്കൽ നിനച്ചു കാററനുകൂലം.

1254
പാവനമായ പയസ്വിനിതന്നിൽ
സർവ്വരുമന്നു കുളിച്ചു രാമനേ—
പാപഹാരീശുഭരൂപനേ—നമി
ച്ചപാരഭക്ത്യാ ദർശിക്കുകയായ്.

1255
പിന്നീടവർ താപത്രയമാററും
തെന്നലുമമൃതസമാനം ജലവും
ഒഴുകും സുഖതതിതഴുകമരുവികളു
മഴകെഴും രാമഗിരിയും കണ്ടു.

1256
അനവധി തരുതൃണവല്ലികളെന്ന—
ല്ലനന്തഫലനിരയലരും തളിരും
ശിലകളിലങ്ങിനെ പതിഞ്ഞ തണലും
ശരിയായ് പുകഴാനേവൻമുതിരും?

1257
കുളങ്ങൾ നിറയേത്താമരമലരുക,
ളുംളിനിരമൂളീ, പറവകൾ പാടീ
വൈരഭാവമില്ലാതെ മൃഗാവലി
പരസ്പരം സുഖമായ്കളിയാടീ.

1258
കോലഭീലവനചാരികളമൃതം
പോലെഴുന്ന തേൻ കുമ്പിൾനിറച്ചും,
കന്ദമൂലഫലനിരകളുമനവധി
കൊണ്ടുവന്നു കാഴ്ചവെച്ചുമേന്മേൽ.

1259
നമിച്ചോരോന്നിൻ ഗുണരസങ്ങൾവേർ
തിരിച്ചുരച്ചു വിനയാനവിതരായ്.
പൌരന്മാരേകീടും വിലയവ
രാരുംവാങ്ങീലൊരുപൈപോലും

1260
സ്നേഹമഗ്നരായവരുരചെയ്തു:—
സജ്ജനങ്ങൾ മാനിപ്പൂ സ്നേഹം
സുകൃതികൾ താങ്കളെദർശിപ്പാനിഹ
സംഗതിവന്നതു രാമകരുണയാൽ.

1261
മരുവിലമരഗംഗപോലെ ദുർല്ലഭ—
തരമിഹതാവകദർശനമോർത്താൽ
രാമനലിഞ്ഞു നിഷാദരിൽ, പ്രജകൾ
രാജാവിനെയനുസരിക്കുമല്ലോ!

1262
മതിയിലിതുകരുതി ഞങ്ങളെ മുഴുവൻ
കൃതാർത്ഥരാക്കാൻവേണ്ടിയെങ്കിലും
കന്ദമൂലഫലമെല്ലാമലിവൊടു
കൈക്കൊണ്ടീടുക തമ്പുരാക്കളേ!

1263
താങ്കളതിഥിയായെഴുന്നള്ളി,യി
ത്തിരുവടി പണിയാനുള്ളൊരുഭാഗ്യം
ഉണ്ടോ ഞങ്ങൾക്കിലയും വിറകും
കൊണ്ടുതന്നെ ജീവിതം മുഴുക്കും.

1264
ഇങ്ങുചെയ്യുമൊരു വലിയ സേവയീ
ഞങ്ങൾ വസനഭാജനങ്ങൾക്കാ
ജഡാശയന്മാരായ ഞങ്ങളുടെ
ജാതിയോർക്കിലാരുതാൻ വെറുക്കാ?

1265
ഉട്ടപ്പമില്ലൊരു വെട്ടപ്പമില്ലിഹ
കഴിപ്പു ദുരിതം ചെറ്റേദിവസം
ഉദിപ്പതെങ്ങിനെ ധർമ്മബുദ്ധിയീ
ഭവിപ്പതാം നില രാമമഹിമയാൽ.

1266
സീതാപതിചരണങ്ങൾ നിരീക്ഷി
ച്ചതുമുതലിഹദോഷങ്ങളകന്നു.
വനവാസികളുടെ വചനമീവിധം
പുരവാസികൾ കേട്ടലിവലമാന്നു.

1267
കോലഭീലരവർ ചൊല്ലിട്ടന്നനില,
ഭാനുവംശതിലകൻെറ തൃ—
ക്കാലിലോലുമകളങ്ക ഭക്തി,
യിവകണ്ടു കോൾമയിരുകൊണ്ടലം.
സാരമില്ല നിജഭക്തിയെന്നു
നിരൂപിച്ചു പൌരനരനാരിമാർ.
കാരിരുമ്പുമൊഴുകുന്നതോണി
കളെ യേററി രാമകൃപയാണിതും.

1268
പുതുമഴകൊണ്ടു പുളകും തവളകൾ
പോലെയുമാമയിൽ പോലെയുമപ്പോൾ
പരമാനന്ദമിയന്നനുനിമിഷം
നരനാരികൾ വിഹരിച്ചാരവിടം,

1269
കോസലവാസികളാം നരനാരിക
ളാസകലം ഭക്തികൊണ്ടു ദിവസം.
നിമിഷമെന്നു നിനവാന്നു; സാദരം
ഭൂമിജരൂപം മൂന്നായപ്പോൾ,

1270
റാണിമാരെയുപചരിച്ചകാര്യം
രാമനൊഴിഞ്ഞറിവാന്നീലാരും
പരാശക്തിയാമവളിലനുഗ്രഹ
മരിയ മോദമൊടു റാണികൾ നൽകീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1271
സ്വഭാവശുദ്ധന്മാരാമവരേ
സ്സമീക്ഷിക്കമാക്കടിലറാണിയാം.
പരിതപിച്ച്, യാചിച്ച മരണം
ധരണിയോട്ട മാപ്പിത്തുപതിയോടും.
1272
രാമവിമുഖരായവക്കു ഗതിയാ
യമപുരിയില്ല മില്ലെന്നായ്‌വന്നു.
രാമൻ കോസലമണയും കാര്യം
തന്മതിയിൽ സംശയമായാക്കും.
1273
ഇരവിലുറക്കം വിശപ്പുമില്ലാ
തരിയവിചാര വികലനാം ഭരതൻ
ചളിയിലാണ്ട വെള്ളമററുപിടയും
ചെറുമീനം പോലലംവലഞ്ഞു.
1274
മാതൃമിഷാൽ കാലംപിഴച്ചതാ—
ണീതിബാധ, വിളയും കതിരിൽപോൽ
ഏതുമുപായം കാണ്മതില്ലരഘു—
പതിയേയുടനഭിഷിക്തനാക്കുവാൻ.
1275
വസിഷ്ഠാജ്ഞ ലംഘിക്കാംപക്ഷേ
വിശുദ്ധഗുരു രാമന്നെതിരോതാ!
കൌസല്യപറകിൽമടങ്ങു,മെന്നാൽ
ത്തൻ സുതനോട്ട ശഠിപ്പതെങ്ങിനേ?
1276
സേവകനിവനെങ്ങോത്താൽ സമയം
ഭാവുകമല്ലിഹ, വിധിവിപരീതം.
ശാഠ്യം ഞാനുരചെയ്കിലധമ്മം
ശിവനേ! സേവകമുറകൾ ദുഷ്കരം.
1277
യുക്തിയൊന്നുമറിയാതോത്തോത്താ—
രാത്രി കഴിഞ്ഞു കളിച്ചു ഭരതൻ
രാമനെ വന്ദിച്ചിരിക്കവേഗുരു
മാമുനി കല്പിച്ചങ്ങു വിളിച്ചു.
1278
ഭരതൻ ഗുരുപദകമലം കുമ്പി—
ട്ടരികിലിരിക്കും നേരം മുനിമാർ
അന്തണരും മന്ത്രിമാരുമവിടേ
സ്സന്തോഷത്തോട്ട സമ്മേളിച്ചു.
1279
മുനിവരനരുളീ:—കേൾക്കഭരതനീ
ഭാനുകുലതിലകനാണു രാഘവൻ
മാത്രമല്ല, ധമ്മസുരന്ധരനാം
സ്വതന്ത്രനാകിയ സാക്ഷാൽ ഭഗവാൻ.
1280
സത്യസന്ധനവനുലകിനുരക്ഷാ
കത്താവായവതരിച്ചനൂനം
മാതാപിതൃഗുരുവചനകാരി, ദേ—
വതാഹിതൻ ദുഷ്ടവൈരിയത്രേ

1281
സ്വാത്ഥ, പരാത്ഥ, പ്രേമ, നയാദിക
തത്വജ്ഞൻ രാമതുല്ല്യനേവൻ?
ഹരിഹരവിധി ചന്ദ്ര സൂര്യദിക്‌പതി
മാരും മായാ ജീവാദികളും,
1282
അഹിരാജാവഷ്ടസിദ്ധിയെന്ന—
ല്ലിഹ പരമഹിമകളാന്നവമുഴവൻ
രാമചന്ദ്രകല്പന കേൾപ്പവർനീ
തന്മനസ്സിലിതു നിരൂപിച്ചറിയൂ!
1283
അതിനാലിഹ രാമചന്ദ്ര കല്പന
യനുസരിപ്പതേ നമുക്കു നല്ലൂ!
സകലശുഭാവഹമാകിയകാര്യം
സപദിനിരൂപിച്ചോതുകേവരും.
1284
രാമചന്ദ്രനഭിഷേകമെവക്കും
പ്രമോദമേററും മാഗ്ഗമ ഭംഗം
അയോദ്ധ്യ രാമൻ പൂകുവതിന്നൊരു—
പായമോത്തറിഞ്ഞീടുക വേഗം.
1285
വസിഷ്ഠ മുനിവരവചനമയോദ്ധ്യാ
വാസികൾ കേട്ടു മിഴിച്ചുനിൽക്കയായ്!
ഭരതനപ്പൊഴുതു വിനയം നിറയും
ഭാരതിയിങ്ങിനെ തൊഴുതുരചെയ്തു:—
1286
ഭാനുവംശ മിതിലനവധിനരപതി
മണിമാർ വന്നു പിറന്നവരെല്ലാം
നിജകമ്മവിധിക്കനുസരിച്ചതാ
നാർന്നുഫലനിലയെന്നാലിപ്പോൾ.
1287
ഭവദനുഗ്രഹം വിധിയും തടയും
ഭാവുകമെങ്ങളിലിനിയും ചൊരിയും
ഗുരുകല്പനയതിനെതിരാർ പറയും?
ധരയിലേതു കാലവുമിത്തിരിയും?
1288
നിന്തിരുവടിയടിയനോട്ടപായം
ചിന്തിപ്പാനോതുന്ന,ത ഭാഗ്യം
ഭക്തി ഭരിത ഭരതവചനമതിനാൽ
ഹൃത്തലിഞ്ഞു ഗുരുവരൻ പറഞ്ഞു:—
1289
നേരയിനിന്മൊഴിയെന്നാലതു രഘു
വരനലിയുകിലേ സംഭവിച്ചിട്ടു!
സ്വപ്നസിദ്ധിയും രാമവിമുഖനി—
ല്ലപ്പത്തിനു ബഹുകളയാവിജ്ഞൻ.
1290
അതിനാലിനി നീ ഭരത! സഹജനൊ
ത്തണയുകടവിയിവർ മടങ്ങിടട്ടേ!
മധുരമുനി വചനമതു കേട്ടിരുവരു
മപാരമോദാൽ കോൾമയിർകൊണ്ടു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1291
വീണ്ടും ദശരഥനയിത്തപോൽ, രഘു
വരനഭിഷേകം ചെയ്യപോലെയും
ആനന്ദിതരായവരെന്നാലാ
റാണിമാക്കു സമമായ് സുഖദുഃഖം

1292
ഭരതനോതി:—നിഖിലചരാചരഹിത
ഭാരതിമുനിപതിയോതിയിതോത്താൽ
ജന്മം മുഴുവൻ കാട്ടിൽവസിക്കാം
ജഗതിയിലിതുപോലില്ല സുഖംമേ!

1293
സകലാന്തര്യാമിയാണു രാമൻ
സർവ്വജ്ഞൻ താങ്കളുമിതുനിയതം
താങ്കളരുളിയതു സത്യമെങ്കിലിഹ
തരികനുജ്ഞയതിനയി മുനിമൌലേ!

1294
ഭരതവചനമതു കേട്ട സഭാസദ—
നരനാരികളൊത്തുഷ്ടിയാകലനായ്
പ്രബല ഭരതമഹിമാബ്ധിതടത്തിലൊ—
രബലപോലെയായ് മുനിമതിയപ്പോഠം

1295
അക്കരയണയാൻ കൊതിയുണ്ടെന്നാൽ
തക്കൊരുപായം ലഭിയാതഴലായ്
ഭരതമഹിമയാർ പുകഴ്ത്തി?മെങ്ങിനെ
വാരിധി കുമ്പിളിലൊതുക്കിനിത്തും?

1296
സുമതിഭരതനോടൊത്തുമുനീന്ദ്രൻ
സമാജസഹിതം രാമസമീപം
അണഞ്ഞു; ജവമൊട്ട പണിഞ്ഞു രാമൻ
ഗുണമെഴ മൊരുപീഠത്തിലിരുത്തീ.

1297
വിശിഷ്ടനാകിയ വസിഷ്ഠമാമുനി
ദേശകാലസന്ദർഭസമുചിതം
വചനമോതി:—സർവ്വജ്ഞ!രാമ!ഗുണ
വാരിനിധേ! കേഠംക്കയിധരാപതേ!

1298
സർവ്വാന്തര്യാമിയങ്ങയോദ്ധ്യാ
നിവാസികഠംക്കും സവിത്രിമാക്കും
ഭരതനുമേററം ഹിതമായ്തീരും
പരമമുപായം പറയുകകനിവാൽ

1299
ആത്തർ വിവേകികളല്ല, 'ജൂഗാരിക'—
ളോത്തീടും നിജപക്ഷംശരിയായ്
രാമനോതി:—യിതിനുപായമോത്താൽ
മാമുനേ ഭവദ്വശത്തിലല്ലോ!

1300
ഭവാൻെറ കല്പന നിറവേററീടുവ—
തേവനുമതിഹിത കരമിതുനൂനം
അവിടുന്നാജ്ഞാപിച്ചാലിവനുട—
നാവും പടിനിറവേററാമല്ലോ!

1301
സകലരുമിഹതാവകാജ്ഞകേർക്കും
സേവകർ, വസിഷ്ഠനതുപൊഴതോതീ:—
മനുവര! നിന്മൊഴി സത്യമെങ്കിലും
മാമകമനമിഹ ഭരതസ്സിദ്ധം.

1302
അതിനാൽ ഭരതശക്തിവശനാമെൻ
മതമിതു താൻ ഭരതനുഹിതമേതോ?
അതുതാൻ ചെയ്യുക ശുഭമായ്വരുമാ
ശ്ശിതികണുനിതിനു സാക്ഷിയറികനീ.

1303
ഭരതപ്രാത്ഥനയാദരമാന്നിനി
യറിഞ്ഞു സജ്ജനമതനീതികളും
വേദാജ്ഞകളും ധരിച്ചു വേണ്ടതു
വഴിപോൽ ചെയ്യുക നൃപകലമൌലേ!

1304
ഗുരുവിനു ഭരതനിലിയല്പമലിവുക—
ണ്ടരിയമോദമാരാമനിയന്നും
തനുമാനസവാണികളാൽ ഭരതൻ
തനതു ഭക്തനെന്നുള്ളറിവാന്നും,

1305
ഗുരുകല്പനയേയനുസരിച്ചുമതി—
വരശുഭ മൃദുമൊഴിതുകിയീവിധം:—
ഭരതനു സദൃശൻ സഹജനുലകിലിതു
വരെയുണ്ടായില്ലീമൊഴി സത്യം.

13 6
ഗുരുപദഭക്തന്മാരേതുലകില്ല—
മേറിയഭാഗ്യമെഴുന്നോരെന്നാൽ
ഭവൽ സ്നേഹകരുണാസ്ലപാത്രമാം
ഭരതഭാഗ്യമാക്കോതാൻ കഴിയും?

1307
അനുജ ഭരതനേ മുമ്പിൽവെച്ചുതാൻ
വണ്ണിപ്പതു സങ്കോചഹേതുമേ
ഭരതഹിതം ചെയ്വതു ശുഭ, മിങ്ങിനെ
പറഞ്ഞു കനിവിനൊടൊഴിഞ്ഞു രാമൻ

1308
അതുനേരം മൊഴി ഭരതനൊടോതീ:
മതിസങ്കോചം കളകപറകനീ
കൃപാ സമുദ്രൻ സഹജൻമുമ്പിൽ
കരഠം തുറന്നു പറവാൻമടിയെന്തേ?

1309
രാമനൃപീന്ദ്രനുമനുകൂലന്മാ—
രെന്നറിഞ്ഞു, ചുമതലകഠം മുഴുവനും
തന്നിലെന്നു നിരുപിച്ചു ഭരതന—
ങ്ങൊന്നും മിണ്ടാതാലോചനയായ്.

1310
രോമാഞ്ചിതനായ് പ്രേമാശ്രുവൊട്ടും
കോമളമായ് ഭരതനോതി സഭയിൽ
ഞാൻ പറയേണ്ടതു വസിഷ്ഠഗുരുതാൻ
മുമ്പരുളീയിനിയെന്തിഹ പറയും?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1311
എൻ പ്രഭു രഘുവരനപരാധിയിലും
കോപമെഴാത്തോനെന്നിൽ വത്സലൻ
കളിയിലുമെന്നോടരിശം ലേശം
കാട്ടിയില്ല ഞാനീ നിലയോർപ്പൂ.
1312
കുട്ടിയായനാംതൊട്ടു സദാ ഞാൻ
വാട്ടമകന്നൊരു കൂട്ടുകാരനായ്
രാമ കരുണ ഞാനനുഭവിച്ചവൻ .
തോൽമയിലും ജയ മേകുകപതിവാം
1313
ഞാനും പ്രേമം സങ്കോചവുമായ്
മനുപതിമുന്നിലുരച്ചീലെന്നും
ഇന്നുവരെക്കെൻ കണ്ണുകൾ രാമൻ
തന്നേക്കണ്ടിഹ തൃപ്തമല്ല താൻ.
1314
എന്നാൽ വിധിയെൻ പ്രീതിപൊറുക്കാ
തിന്നുജനനിയായ് വിഘ്നമിയററീ
ഇതു പറവതു മമശോഭയല്ല,താ–
നോതുകിലെവനും നല്ലവനാകാ–
1315
സദാചാരിമക, നമ്മനീചയിതു
ഹൃദികരുതുവതേ കോടിപാതകം
നെല്ല വിളയുമോ പുല്ലിൽനിന്നു, വില
യുള്ള മുത്തുമണികക്കയിൽനിന്നും?
1316
മമദുർഭാഗ്യ മഗാധസമുദ്രം
മററുള്ളവർ ദോഷിയല്ല ചെററും
മാമകപാപം നിനയാതിഹ ഞാൻ
മാതാവിനുപഴിയൊതീ മുററും
1317
ഒന്നുമാത്രമിഹ നമ്മയതെൻഗുരു
നന്നേച്ചതുരൻ സ്വാമിരാമനും
എന്നതിനാലിനി പരിണതിശുഭമാ
ണെന്നുതന്നെ തോന്നുന്നുമനസിമേ.
1318
സ്വാമിഗുരു സുജനതീർത്ഥമിതിങ്കൽ
സ്സത്യമായമൊഴി ഭരതനുരപ്പൂ
സർവ്വാന്തര്യാമി രാമനും മുനി
സത്തമനും നേരെന്തെന്നറിയും.
1319
പ്രേമവിവശ പിതൃമരണ, മമ്മയുടെ
ദുർമ്മതിയിവയുലകാകവെയറിയും
അവധവാസി ജനമാകവെയഴലാ
ലവശതയാർന്നിഹ കേഴുകയല്ലോ!
1320
അനുജ ജനകജാ സഹിതൻ രാമൻ
മുനിജന വേഷമിയന്നു നടപ്പൂ
നിഖിലാനർത്ഥ നിമിത്തഭൂതനിവ–
നിന്നും ജീവനു മേന്തിവസിപ്പൂ!

1321
മാത്രമല്ല കാടനായ ഗുഹനുടെ
യതുലപ്രേമം കണ്ടുമറിഞ്ഞും
കുലിശപരുഷതരമെന്നുടെമാനസ
മുലയാതുടയാതിഹവർത്തിപ്പൂ!
1322
ജഡമെൻ ജീവനിതെന്തെല്ലാമഴൽ
ജീവിതത്തിലിങ്ങേകാൻ മുതിരാ?
വിഷധരങ്ങളും തേളുകളും പഥിവിഷ–
വൈരവുമെവരേക്കാണുകിൽവെടിവൂ?
1323
ആരാമാദികളേവൻ വൈരിക–
ളാക്കൈ കേയീസുതനാമെന്നിൽ
ദൈവം ദുർവ്വഹദുഃസഹദുഃഖം
സർവ്വഥാ പൊഴിയുമില്ലശങ്ക മേ.
1324
പ്രേമവിനയവിവശഭരതനീതിക
ളാമഹാസഭയിലുള്ളവരെല്ലാം
കേട്ടു പാരമാമഴലിലുലഞ്ഞു
കട്ടിമഞ്ഞിനാൽ കമലംപോലേ
1325
ജ്ഞാനിമുനീന്ദ്രൻ കഥകളോതിഭര
തന്നുസാന്ത്വനം പല പടിനൽകീ.
കതിരവകുലകൈരവേന്ദുരഘുപതി
യതുപൊഴുതുചിതം മധുമൊഴിതൂകീ
1326
കുഞ്ഞേ വെറുതേയഴൽതേ ജീവന–
റിഞ്ഞീടുക ദൈവവശഗമത്രേ!
മൂന്നുലകിതിൽ മൂന്നുകാലവും നീ
പുണ്യാത്മാവാണെവരിലുമേറേ.
1327
കുടിലനെന്നുനിന്നെയോർത്തുപോയാൽ
മുടിയുമവന്നിഹ പരസൌഖ്യങ്ങൾ
ഗുരു സുജനസഭാസംഗമെഴാത്തോൻ
പറയും ദോഷം കൈകേയിക്കും.
1328
നിന്നെയോർപ്പവനു തിന്മകളൊഴിയും
തന്നുടെ പാപം മുഴുവൻ മുടിയും
എന്നല്ലുലകിതിൽ നൽപുകൾനിറയും
പിന്നേപ്പരസുഖമങ്ങിനെവഴിയും
1329
ശിവനാണേസത്യം ഞാനോതാം
ഭുവിതു മുഴുവൻ നിണക്കുള്ളതാം
വെറുതേശാഠ്യമിതരുതേ, പ്രേമം
വൈരവുമാക്കും മൂഡാനെളുതോ?
1330
വിഹഗം മൃഗവും മുനിമാർക്കരികേ
വിഹരിച്ചിട്ട മറവനിൽനിന്നോട്ടം
ഇവയു മറിയു മരിമിത്രങ്ങളെ, ഗുണ
നിലയ മറിവനീ നരനെങ്ങോർത്താൽ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1331
കഞ്ഞേ! നിൻപുണ്ണ്യമാംസ്വഭാവമ–
റിഞ്ഞോനിവനെങ്കിലെന്തുചെയ്യാം?
എന്നെവെടിഞ്ഞും സത്യവ്രതനായ്
മന്നൻ തന്നുടൽ വെടിഞ്ഞുവല്ലോ!

1332
താതവാക്യമേ വേദവാക്യമറി–
കെന്തിനു വെറുതേ സങ്കോചം തേ!
എന്നതല്ല, ഗുരുകല്പനയിനിനീ
ചൊന്നതുചെയ്യാം സംശയമരുതേ!

1333
സന്തോഷിച്ചിനി സങ്കോചംവിട്ട–
കെന്തായാലും ചൊൽവതുചെയ്യാം.
സത്യസന്ധ രഘുനാഥവചനമിതു
സഭാസദന്മാർ കേട്ടു സുഖികളായ്.

1334
സുരഗണസഹിതം സുരപതി സഭയം
സംശയമാർന്നു സംഭവഗതിയിൽ
ഉപായമൊന്നും ചെയ്‌വാനാകാ–
തപ്പൊഴുതോർത്തു രാമനെമാത്രം.

1335
നിനച്ചു വാനവർ തമ്മിലുരച്ചു:—
മനുകുലപതിഭക്തദാസനല്ലോ!
അംബരീഷ കഥയോർത്തിട്ടകെന്നുനി
ലിമ്പരതീവനിരാശതയാർന്നു.

1336
വിഹ്വലരാമമരകളേപ്പണ്ടാ
പ്രഹ്ലാദൻ നരഹരിഭഗവാനേ
വരുത്തിരക്ഷപ്പെടുത്തി, ഭരതൻ
കരത്തിലിനി തുണ വിബുധർ തുടർന്നു:—

1337
''ദേവകളേ! ഭഗവാൻ ശ്രീരാമൻ
സേവക ഭരതന്നധീനനതിനാൽ
ഭരതനെയുള്ളിൽ സ്മരിക്കഭക്ത്യാ
ചെറുതുമുപായം മററില്ലോർത്താൽ.''

1338
സുരഗുരുവീമതമറിഞ്ഞു ചൊന്നു:—
സുരുചിരമാണീവിചാരമറിവിൻ!
ഭരതചരണരതിയുലകിലഖിലശുഭ–
മരുളുമസംശയമിതുതാൻ ഭാഗ്യം.

1339
സീതാപതിഭക്തസേവ, നിരവധി
സുരപശുക്കളേക്കാളുമുദാരം
ഭരതഭക്തിയുണ്ടായതിനാലിനി
തരിയായ് വിധി; വേണ്ടപാഴ്‌വിചാരം.

1340
ാണ, കമരവര! ഭരതമഹിമ, പരി
പൂർണ്ണവശഗനിവ നീ രഘുരാമൻ.
ഭരതൻ രാമൻ തന്നുടെ തനിനിഴ–
ലറികകളക സന്താപമശേഷം.

1341
അമരവിചാരമറിഞ്ഞളവന്ത–
ര്യാമിരാമനൊരു തെല്ലുപരുങ്ങീ
ഭരതൻ ചുമതലയോർത്തുതന്മനസി
നിരവധി ചിന്തകാം ചെയ്തുതുടങ്ങീ:—

1342
രാമനിദേശം നിറവേററുവതേ
നമ്മയെന്നു നിശ്ചയിച്ചു ഭരതൻ
ചുമതലയെല്ലാമീയുള്ളവനിൽ
സമർപ്പിച്ചതലിവെന്നു നിനച്ചും

1343
സീതാപതിതൻ സ്നേഹാനുഗ്രഹ–
മേതു നിലയിലും സദാകാലവും
ഇവനുണ്ടെന്നു കരുതിയും, കഴലിണ
യവികലഭക്ത്യാ നമിച്ചുരച്ചു:—

1344
സകലാന്തര്യാമിയായൊരലിവിൻ
സാഗരനങ്ങയൊടെന്തിവനോതും?
ഗുരുവുമങ്ങുമനുകൂലിപ്പതിലിവ–
നരിയ മാനസിക വേദനനീങ്ങി.

1345
വെറുതേയാണു ഭയപ്പെട്ടതു ഞാൻ
നിരുപിച്ചാലില്ലിതിനൊരുമൂലം
ദിക്കപിഴപ്പതു സൂര്യദോഷമ
ല്ലോക്കിൽ ദുർവ്വിധി, മാതൃദോഷവും,

1346
കാലദോഷവും ചേർന്നു പലനിലയിൽ
മാലീയുള്ളവനേകിയെങ്കിലും
ശരണാഗതനായ് തീരുമളവിലിഹ
പരിപാലിച്ചു ഭവാൻ കൃപമൂലം.

1347
ഉലകമുഴവനും വെറുക്കിലെന്ത–
ങ്ങലിയുകിൽ മാത്രം മതിയിങ്ങോർത്താൽ
കല്പകവൃക്ഷ സമാനമുദാരമ–
നല്പഗുണം താവകസ്വഭാവം!

1348
അരികി ലറിഞ്ഞണയുന്നൊരേവനും
പെരുകം താപം തണലാൽതീർക്കും
സുകൃതിപാപി ഭേദമില്ലെവനും
സകലം ചോദിപ്പളവിലതേകും.

1349
ഗുരുവരനുമങ്ങേക്കുമെന്നിലെഴ
മാറാത്തൊരു വാത്സല്യം കാൺകേ
കാരുണ്ണ്യത്തിന്നലകടലേ! ഏദി
മാറാത്തൊരു സന്ദേഹമില്ലമേ!

1350
സങ്കോചത്തിൽ സ്വാമിയെയാളും
സേവകനോർത്താൽ നീചഹൃദയനാം
സമസ്തസുഖലോഭങ്ങളാംവെടിഞ്ഞും
സേവചെയ്യുവോൻ മാത്രമുത്തമൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1351
ഭവാൻ മടങ്ങുവതേ സുഖമാക്കും,
ഭവദാജ്ഞാ നിർവ്വഹണമെനിക്കും;
സകല സുകൃതഫലമിതു കൈവരുവാ—
നകലുഷഭക്തിയൊടർത്ഥിപ്പൂ ഞാൻ

1352
ദേവ! നിവേദനമൊന്നിഹ കേട്ടിനി
ഭവാൻ വേണ്ടപടി ചെയ്യുടണമേ!
അങ്ങേക്കഭിഷേകത്തിൻ കോപ്പുക
ളിങ്ങൊരുക്കമൊജ്ഞാപിക്കണമേ!

1353
അടവിയിലനുജനൊടൊത്തു നടക്കാ—
നടിയനെ വിടുകങ്ങണയുകരാജ്യം!
അല്ലെന്നാൽ നാമിരുവരുമെത്രയു—
മുല്ലാസത്തൊടു മടവിയിൽവാഴാം

1354
അതുമല്ലെന്നാലവരജർ മൂവരു—
മടവിയിലമരാമങ്ങയോദ്ധ്യയിൽ
സീതയൊടൊത്തു വസിക്കുക, കരുണാ
സാഗര! മതിമോദംപോൽ ചെയ്യൂ!

1355
ചുമതലയടിയന്നേകിയെങ്കിലും
ധർമ്മനീതിയിങ്ങറിയാതിരിയാ
സ്വാർത്ഥസിദ്ധിയിങ്ങോർത്തു പറവതാ
ണാത്ത മനസ്സിൽ വിവേകംവിളയാ.

1356
സ്വാമി കല്പനക്കെതിരുരചെയ്യും
സേവകനോർത്താലെന്തൊരു നീചൻ?
സിന്ധുവിവൻ ദോഷങ്ങൾക്കെന്നാൽ
സാധുവെന്നു കനിവാലങ്ങോതും.

1357
കൃപാനിലയ! ഭവദീയം ഹൃദയം
കുളിരിയലും പടിചെയ്‌വതുമാത്രം
ഉലകിനു ശുഭഗുണമരുളുമുപായം
നലമിതുമാമകമാകിയമതമാം

1358
സന്തോഷത്തൊടു നിസ്സംകോചം
നിന്തിരുവടിയരുളീടുമാജ്ഞയേ
നിർവ്വഹിച്ചിടും സർവ്വരുമതിനാൽ
സർവ്വദുരിതവും മുടിഞ്ഞുസുഖിയാം

1359
ഭരതവചനമതുകേട്ടു ഹർഷമൊടു
സുരപതിവാഴ്ത്തീ സുമതതിവീഴ്ത്തീ
അവധനിവാസികളുൾകണ്ഠിതരാ
യരണ്ണ്യവാസികൾ സന്തുഷ്ടരുമായ്.

1360
സീതാപതി സങ്കോചമൌനമാ
സഭാവാസികൾക്കല്ലൽ വളർത്തീ
അതുപൊഴുതെത്തിയ ജനക ദൂതരേ
യരുന്ധതീപതിയുടനെ വരുത്തീ.

1361
നമിച്ചു മുനിജന സദൃശവേഷനാം
രാമനെ നോക്കും കിങ്കരരോടായ്
ജനക രാജകുശലവാർത്ത ധൃതിയൊടു
മുനികുലരാജൻ ചോദിക്കുകയായ്.

1362
കേട്ടപരുങ്ങിയ ദൂതന്മാരീ
മട്ടിലുത്തരംതൊഴുതുരചെയ്തു:—
മുനീന്ദ്ര! സാദരമാമീച്ചോദ്യം
മാത്രമിന്നു കുശലമെന്നുവന്നു.

1363
ദശരഥ നൃപതിയൊടൊപ്പം കുശലം
നശിച്ചു വിശ്വംനാഥനററതായ്
എന്നാൽ മിഥിലയയോദ്ധ്യയുമൊത്താ
ലിന്നുവിശേഷിച്ചനാഥമായീ.

1364
കോസലേശ ദശരഥ നൃപഗതികേ—
ട്ടാസകലം ജനകപുരംമാഴ്കീ
വ്യഥപൂണ്ടതിനാൽ വിദേഹനെന്നാ—
മിഥിലേശനെയോതിയതാരന്നാം?

1365
റാണിചെയ്തതാ ജനകനറികയാൽ
മണിവിട്ടൊരു പാമ്പുപോൽവലഞ്ഞു.
''നാടുഭരതനും കാടുരാമനും''
കേട്ടു തനതു കരൾ ചൂടിലെരിഞ്ഞു.

1366
പിന്നെജ്ജനകൻ ബുധസചിവന്മാർ
തന്നൊടുകൂടി നിരൂപിച്ചളവും
അവധപുരത്തിൻ നിലനിനക്കവേ—
യവശത മൂലമധീരതയാർന്നു

1367
ഒടുവിൽ ധൈര്യമൊടഞ്ചുഗുപ്തചര
പടുക്കളേ ഭരതഭാവമറിവാൻ
അവധപുരിയിലേക്കയച്ചുമിഥിലാ
ഭുവിന്നുടയവനാകിയ ജനകൻ.

1368
അവരവധത്തിൽ ചെന്നുചേർന്നു, ക—
ണ്ടറിഞ്ഞു ഭരതസ്വഭാവകർമ്മം
നിർമ്മലഭരതൽ ചിത്രകൂടമെഴ—
നള്ളിയശേഷം തിരിച്ചുചെന്നു.

1369
ജനകസഭയിലവർവന്നു ഭരതഗുണ
വർണ്ണനയങ്ങിനെ ചെയ്‌വതുകേൾക്കേ
ജനകസചിവഗുരു മുതലായുള്ളൊരു
ജനങ്ങളലിവാർന്നു വശതയേന്തീ.

1370
ഭരതമഹിമവാഴ്ത്തി ജനകനുടനടി
യൊരുക്കിയനവധി സൈന്യമനന്യം
അരമനനഗരം തൊട്ടവകാക്കാൻ
ധീരഭടരെ നിർത്തിയത്തരത്തിൽ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1371
ശുഭസമയത്തിൽ പുറപ്പെട്ടു, വി—
ശ്രമിച്ചതില്ലൊരു തെല്ലും വഴിയിൽ
അന്നു പുലരിയിൽ പ്രയാഗിൽമുഴകി
പ്പിന്നെ യമുനയേ നോക്കിനടന്നു
1372
അയച്ചിതപ്പൊഴുതെങ്ങളെ വിവരം
നയിക്കുവാനെന്നവരടിതൊഴുതു.
മുനിവര നടനഞ്ചാറു കിരാതരെ
നന്നായവരുടെ കൂടെയയച്ചു.
1373
ജനകൻ വരുവതറിഞ്ഞുളവെല്ലാ
ജനങ്ങളും പരിതോഷമിയന്നു.
രഘുചന്ദ്രൻ സങ്കോചം പൂണ്ടാ—
നമരേന്ദ്രൻ ചിന്താകുലമതിയും.
1374
കുടിലഹൃദയ കൈകേയിതൻമനം
കൊടിയ ചൂടിയന്നങ്ങിനെയുരുകീ
ഇനിയും രാമനൊടൊത്തുവസിക്കാ—
മെന്നു ജനങ്ങളിൽ മോദംപെരുകീ.
1375
ദിവസമതങ്ങിനെ കഴിഞ്ഞശേഷം
രാവിലെയെവരും പുഴയതിൽമുഴകീ
വിഘ്നേശ്വര ഗൌരീശപൂജചെ—
യ്തർഘ്യാദികൾ പകലീശനുമേകീ.
1376
പിന്നെരമാപതി പൂജചെയ്തു വിന—
യാനവിതമിങ്ങിനെയർത്ഥന ചെയ്തു:—
അരചൻ രാമൻ റാണിസീതയ—
ങ്ങരമനയവധവുമായ്‌വരേണമേ!
1377
അവിടേസ്സുഖമൊടു രാമൻ ഭരതനു
യുവരാജപദം നൽകീടണമേ!
ദേവ ദേവ! സുഖസുധയിതിനാവിധി
ജീവിതധന്യതയേകീടണമേ!
1378
സുഖമായ് സോദരഗുരുസമേതനായ്
സീതാപതി കോസലം ഭരിക്കേ
മരിപ്പതിന്നിടയാകണമെന്നവർ
പെരുകിയ ഭക്ത്യാ പ്രാർത്ഥനചെയ്തു.
1379
നാഗരിക പ്രേമാർത്ഥന കേൾക്കേ
യോഗശമാദി വെറുത്തു മുനീന്ദ്രൻ
പിന്നേ കോസലവാസികൾ രാമനെ
വന്നുവണങ്ങിപ്പുളകമണിഞ്ഞു.
1380
ഏതു തരത്തിൽ പെട്ടവരേയും
സീതാപതി മാനിച്ചുവഴിപോൽ
കരുണാലയനാം സീതാപതിയേ
പ്പരമാദരമൊടു പുകഴ്ത്തീയവരും

1381
സുഗുണസിന്ധു സുമുഖൻ സുലോചനൻ
സീതാപതി സഹജസരള ഭാവൻ
സുജനഹിതൻ പ്രേമത്താലലിയും
സുമകോമള ഹൃദയൻ സ്നേഹമയൻ.
1382
രാമചന്ദ്രനേപ്പുകഴ്ത്തീയങ്ങിനെ
യമലപ്രേമമുറന്നു തുടന്നു:—
സ്വന്തം നാട്ടാരെന്നു നമ്മെയീ
സീതാപതിയോപ്പതെത്രപുണ്യം?
1383
ജനകനപ്പൊഴുതു വരുവതുകേട്ടാ
മനുകുലതിലകനൊടൊപ്പമേവരും
സംഭ്രമമാന്നെഴനേററു സാദരം
സ്വാഗതമോതാനുഴറുകയായീ.
1384
സഹജസചിവഗുരു പുരജനസഹിതം
സീതാപതിയെതിരേൽപാൻചെന്നു
ചിത്രകൂടഗിരികണ്ടപോതു തേർ
നിർത്തിവണങ്ങി നടന്നു ജനകൻ.
1385
രാമദർശ്ശനോത്സാഹാലെവരും
തന്മാർഗ്ഗശ്രമമാകെമറന്നു.
മനസ്സു സീതാപതിയിലാകയാൽ
തനുവെങ്ങിനെ സുഖദുഃഖമോർത്തിടും?
1386
പ്രേമമഗ്നമതിമിഥിലാപതിയ
ന്നാമട്ടിലരികിലണയുകയായീ
പരസ്പരം സ്നേഹഭാവമാന്നവർ
പരിരംഭണപരരായന്നേരം.
1387
ജനകൻ മുനിജനപദം പണിഞ്ഞു
ജനകസുതാപതി, മുനിഗുരുവേയും,
പിന്നേസ്സോദരസഹിതൻ രാമൻ
ജനകനൃപനെയാശ്രമം നയിച്ചു.
1388
ശാന്തരസജലധിരാമാശ്രമമതി—
ലേന്തിവരും കരുണതരംഗിണിപോൽ
ജനകനൃപതിയുടെയപാരവാഹിനി
യണയുകയായതു പൊഴുതാനിലയിൽ.
1389
കരുണ നദിയിതലതല്ലി,യറിവുമതി
വൈരാഗ്യവുമാം കരകളിടിച്ചു.
ശോകവേഗമാം തിരയടി, കരകളിൽ
നിൽക്കും ധൈര്യമരത്തെമറിച്ചു.
1390
വിഷാദവാക്യമിതിൻെറയൊഴുക്കാം
വളരും ഭ്രമ ഭയമിതിന്നു ചുഴിയാം
വിദ്യതന്നെ യിഹതോണിയെങ്കിലൊരു
വിദ്വാന്നും തുഴയാനറിയാതായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1391
അരണ്യ ചാരി കിരാതർതന്നെ,സം
ചാരികളവരിതു കണ്ടവലഞ്ഞു.
കരുണനദിയിതാശ്രമാമ്പ്പിയിൽചേ—
ന്നിരമ്പിയൊന്നു കലങ്ങി മറിഞ്ഞു.

1392
ശോകാകുലമാമിരുരാജകുലം
സ്വകീയമാ മോർമ്മവിട്ടുവാണു
ഒരുവനുമറിവില്ലൊരു ലവലേശം
ധീരതയും പരമകന്നു കേണു.

1393
നാശമററപദമാന്നൊരാദശരഥൻെറ
യാകൃതിഗ്ഗുണങ്ങൾചൊ—
ന്നേശിനിന്നൊരഴലായിട്ടന്ന ജലരാശി
തന്നിൽമിഥിലേശ്വരൻ
താണുനിന്നനില കാണുവാനൊരിടവന്ന—
സിദ്ധമുനിമാരിലാർ
കേണിടാ വികലമായിടാ ഹൃദയമാരുടേ
തടിയനെങ്ങഹോ?

1394
മുനിജനങ്ങൾ മാഴ്കുന്ന ജനങ്ങളി—
ലനേകമാമുപദേശംപെയ്തു
ജനകനൃപതിയൊടു വസിഷ്ഠമാമുനി
യനഘമാകമുപദേശം ചെയ്തു.

1395
ആരുടെയറിവാം സൂര്യൻ ഭവമാ—
മിരവറുത്തു മുനിമനം വിടർത്തും?
ആ മിഥിലേശൻ തന്നുടെയരികിൽ
മമതമോഹമിവയെങ്ങിനെയെത്തും?

1396
സാധകസിദ്ധവിഷയിമാരിങ്ങിനെ
യിദ്ധരണിതലേ മൂന്നു തരക്കാർ.
ഇവരിൽ ശ്രീരഘുരാമഭക്തനാ
യവനേ സുജന സമാദരമേല്പൂ!

1397
ജ്ഞാനം രാമ പ്രേമവിഹീനം
കർണ്ണധാര ഹീനം ജലയാനം.
മാമുനിയിങ്ങിനെ ചൊന്നശേഷമാ
രാമഘട്ടമതിൽ മുഴകിയേവരും.

1398
അഴൽമുഴുത്ത നരനാരികളന്നാൾ
കഴിച്ചീല ജലപാനംപോലും
പക്ഷിമൃഗങ്ങളശിച്ചീലാ; ജന
പക്ഷമോക്ഷവാനാരന്നേരം?

1399
നിമികുലപതിയും രഘുകുലപതിയും
സമാജവും സ്നാനത്തിനുശേഷം
വടവൃക്ഷത്തിൻ കീഴിലിരുന്നു
കൊടിയദുഃഖ ദുർബ്ബലരായപ്പോൾ.

1400
ഇഹപരസുഖമാർഗ്ഗങ്ങൾകാട്ടുമാ
മഹീസുരന്മാരവധപുരിക്കാർ
വിദേഹ ഗുരുവാം ശതാനന്ദനാ
വസിഷ്ഠമാമുനിയെന്നിവരെല്ലാം

1401
നീതിവിരതി വിജ്ഞാനമുദിക്കും
മാതിരി പലതുപദേശംചെയ്തു
കൌശികമാമുനി പൌരാണികമാം
കഥാമൃതവുമനവരതംപെയ്തു

1402
ദശരഥപുത്രൻ കുശികാത്മജനോ
ടശനസമയമറിയിച്ചതുനേരം
തലേന്നു മേവരുമുപവസിച്ചൊരാ
നിലയോർത്തു ചിതമെന്നുമുനിചൊന്നു.

1403
ഉരചെയ്തു ജനകനൃപതി,യന്നാ—
ഹാരമുചിതമല്ലിവിടെ മുനിപതേ!
സകലരുമതുസമ്മതിച്ചു നദിയിൽ
സപദികുളിപ്പതിനങ്ങുഗമിച്ചു.

1404
അതേസമയമനവധിഫലമൂലം
പത്രാങ്കുരകസുമങ്ങളുമേററി
കിരാതജാതികൾ തുരുതുരെയാശ്രമ—
പരിസരഭാഗത്തങ്ങിനെയെത്തി.

1405
രാമകൃപാമൃതവർഷംമൂലം
കാമദഗിരിയനശ്വരതയേന്തീ
നദീവനാദികൾ മുഴവൻപരമാ—
നന്ദമനന്തമമന്ദമുയർത്തീ

1406
മരങ്ങൾ മലർ മധുഫലനിരയേന്തീ
മൃഗപക്ഷികളാനന്ദംചിന്തീ
മതിസുഖമേകം മാതിരിവീശീ
ശീതളമന്ദസുഗന്ധി സമീരൻ

1407
വനസൌന്ദര്യം വാഴ്ത്താനാമോ?
വസുധജനകസേവ ചെയ്‌വതാമോ?
രാമചന്ദ്ര ജനകാജ്ഞയാന്നുമാ
ത്തുമയാന്ന തരുനിര വീക്ഷിച്ചും.

1408
ജനകരാജപുരവാസികൾ മുഴവൻ
സ്നാനംചെയ്‌വാൻ തുടങ്ങിയെങ്ങും
വസിഷ്ഠനപ്പൊഴു താദരപൂർവ്വം
വിശിഷ്ടമാം ഫലമൂലമമൂല്യം.

1409
അമൃതസദൃശമങ്ങൊരുക്കിയപ്പോ
ഴവർപിതൃദേവാതിഥി ഗുരുമാരേ
വേണ്ടപോലെ പൂജചെയ്തുഫലനിര
യുണ്ടുതുടങ്ങീ സരസം സസുഖം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1410
രാമദർശ്ശനം ചെയ്തുചെയ്തവ–
ക്കാമട്ടിൽ ദിനമഞ്ചുകഴിഞ്ഞു
സീതാപതിയില്ലാതെ മടങ്ങുവ–
തേതുംസുഖമല്ലെന്നവരോർത്തു.

1411
ജാനകീരമണനൊത്തുവസിച്ചാൽ
കാനനമേതും സ്വർഗ്ഗസമാനം
ഇവരെവെടിഞ്ഞിഹ വീട്ടകൊതിപ്പോ–
ക്കാവിധി ദുർവ്വിധിയെന്നേവേണ്ടു.

1412
പരദൈവങ്ങൾ തുണച്ചാൽമാത്രം
മരുവാനിടയാം രാമനൊടൊപ്പം
മന്ദാകിനിയിൽ സ്നാനം, പരമാ–
നന്ദശ്രുഭാകൃതിരാമദർശ്ശനം,

1413
രാമഗിരിതപോവനസഞ്ചാരം
സുമധുര ഫലനിരതന്നാഹാരം
ഇവയുണ്ടായാൽ പതിനാലാണ്ടും
കേവലമിഹനിമിഷം നിസ്സാരം

1414
എന്നാൽ ശ്രീരഘുവരപദരതിയേ
ലുന്നവരാമിരുകൂട്ടരുമപ്പോൾ
ചൊന്നാരീസുഖമനുഭവിക്കുവാ
നിന്നുഭാഗ്യമീനമ്മൾക്കുണ്ടോ?

1415
ഈമാതിരിയതിമനോഹാരിയാം
പ്രേമവചനമവർ പറഞ്ഞു തമ്മിൽ
സീതാമാതാവപ്പൊഴയച്ചു
സഖിമാരേ സ്സമയമറിവതിന്നായ്.

1416
അറിഞ്ഞു; ജനകാന്തഃപുരമപ്പൊഴ
തണഞ്ഞുരഘുപതിമാതാവുടനേ
സമയോചിതമാമാസനമേകി
സ്സമ്മാനിച്ചു സാദരഭാവം.

1417
അവർ തമ്മിലെഴും പ്രേമശീലനില
യറിയുകിൽ വജ്രവുമലിഞ്ഞുപോകും
സ്നേഹശോക ബാഷ്പമാർന്നകണ്ണുകൾ
ദേഹം പുളകിതമായവർമാഴ്കീ.

1418
കരുണതന്നെ പല വേഷംകെട്ടി
ക്കരയുന്നതുപോൽ തോന്നീതപ്പോൾ
പറഞ്ഞു സുനയന:—പാൽപതയിൽവിധി
യെറിഞ്ഞുവജ്രമിതെന്തൊരുകഷ്ടം?

1419
അമൃതം കേരംവിയിൽമാത്രം, വിഷമോ
ഭൂമിയിലെങ്ങും കാണാമല്ലോ
ഹംസംമാനസവാസി, കാക്കയോ
വസുധമുഴുവനിതു വിധികൃതമല്ലോ!

1420
സുമിത്രയിതു കേട്ടോതിസശോകം
വിചിത്രമീവിധി ഗതിവിപരീതം
സൃഷ്ടിചെയ്തു പാലിച്ചപിന്നെയതു
നഷ്ടമാക്കിടും കട്ടിക്കളിതാൻ.

1421
കൌസല്യാംബിക മധുമൊഴിതുകീ
കർമ്മാധീനം സകലവുമുലകിൽ
ദോഷമാക്കു മിഹപറവതുവെറുമൊരു
ഭോഷത്വം മാത്രമാണപാർത്താൽ.

1422
സൃഷ്ടിസ്ഥിതിലയമമൃതം വിഷവും
സ്രഷ്ടാവിൻെറയധീനമോക്കുകിൽ
അറിയാതേ ജനകരാജദയിതേ
കരളിലാധിയേന്തുന്നതുവെറുതേ.

1423
മഹാരാജ ജീവിതവും മൃതിയും
മനസ്സിലോർത്തഴലേന്താസ്സിനിയും
സുനയനയോതീ:—സമുചിതമിതുഹേ
സഖി! നീദശരഥപതിയാകയാൽ.

1424
മാഴ്കിയോതികൌസല്യ:—സീതയെൻ
മകനുമനുജനും കാട്ടിലെങ്കിലും
പരിണതി ശുഭമാമെന്നാലിഹമേ
ഭരതനെയോർത്താണരിയൊരു ഖേദം.

1425
ഭഗവൽ കൃപയാലെൻവധുതനയർ
ഗംഗയൊടൊത്ത പവിത്രചരിത്രർ
സഖി! രാമനെ ഞാനിദംപ്രഥമമായ്
സത്യംചെയ്തുരചെയ്യാം കേൾനീ.

1426
ഭരതശീലഗുണഭക്ത്യാദികളേ
ഭാരതിയും പുകഴാനാളാകാ
പാരാവാരം തേവിയാററുവാൻ
പാളയെടുത്തു മുതിന്നാലാകാ.

1427
പലകുറിനരപതി യോതീ:—ഭരതൻ
കുലദീപകമെന്നുള്ളൊരുസത്യം
പുരുഷഗുണം തക്ക സമയമാന്നാൽ
തിരിയു; മൊളിയുമുരകല്ലിൽ കനകം.

1428
എങ്കിലുമിതു ഞാൻ പറവതനുചിതം
സങ്കടമാന്നാലെങ്ങുവിവേകം?
വിണ്ണാറൊത്തൊരു പുണ്യവാക്യമിതു
റാണികൾ കേട്ടതിവത്സലരായീ.

1429
ജനകരാജദയിതേമിഥിലേശ്വരി!
യനഘവിവേക വീശാലസാഗരി!
അങ്ങയൊടുപദേശിപ്പാനാരു
ണ്ടിങ്ങിനെയാക്കൌസല്യ തുടന്നു:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1430
ദേവി! തഞ്ചമാന്നറിയിച്ചീടണ—
മാവുംപോൽ പ്രാണനാഥനോടായ്
ഭരതനടവി പൂകിടട്ടെ, ലക്ഷ്മണ
നരമനതന്നിൽ വസിച്ചീടട്ടേ!

1431
ഭരതനെയോത്താണിങ്ങുഭയപ്പാ
ടരമനയിങ്കലവൻ മരുവീടിൽ
രാമനിഗൂഢ പ്രേമവശതയാൽ
തിന്മ തനിക്ക വരുത്തിയെങ്കിലോ?

1432
സരളമായമൊഴിയിങ്ങിനെ കേ‌ംക്കേ
ക്കരുണരസത്തിൽ മുഴുകി റാണിമാർ
സ്നേഹശിഥിലരായ് സിദ്ധയോഗിമാർ
വിഹായസ്സിൽനിന്നലർ മഴപെയ്തു.

1433
സമസ്തമന്തഃപുരമഴലാർന്നു
സുമിത്രയതുപൊഴുതീവിധമോതീ:—
ദേവിയിരവധികമായിതുകേട്ടാ
ദശരഥസതിയെഴുനേററു സാദരം.

1434
അറിയിച്ചു വേഗമൊടെല്ലാവരു—
മിറങ്ങീടണേ! ഗതിയിനി ദൈവം
അഥവാ നമ്മ‌ംക്കിനിസഹായമീ
മിഥിലേശ്വരനാം ജനകൻമാത്രം.

1435
പ്രേമവിനയമെഴുമീവചനം കേ—
ട്ടാമിഥിലേശ്വരപതിവണങ്ങീ
പറഞ്ഞു:—ദാശരഥിക്ക ജനനിയാ‌ം
പെരുക‌ം താഴ്മയിതാന്നുചിതമാം

1436
വലിയവർ നീചന്മാരിലുമലിയും
പുല്ലണിയും മല! പുകയണിയുംതീ
മിഥിലാപതിയും പാവ്വതീപതിയു
മഖിലംകൊണ്ടും തുണയുണ്ടല്ലോ!

1437
അല്ലെങ്കിൽ തുണഭവതിയേന്തുവതു
ചില്ലവിളക്കിനനേന്തുവതൊക്കും
രാമനടവിയാന്നമരന്മാരുടെ
കാമമേകിയ വധപുര‌ംപൂക‌ം.

1438
രാമബാഹു ബലമതിനാൽ സുഖമൊട്ട
മമരനാഗനരമുനിമാർമേവും
യാജ്ഞവാല്ക്യനിതു പണ്ടേയരുളീ
യൃഷിമൊഴി യെങ്ങിനെയസത്യമാവും

1439
എന്നുപറഞ്ഞടി വണങ്ങി ജനകജ—
തന്നുടെമാതാവാദരപൂവ്വം
പിന്നെ ജാനകിയുമൊത്തുകടീരം
തന്നിലേക്ക നടകൊണ്ടുസജവം.

1440
സീത തൻെറ തറവാട്ടുകാരെയ—
ങ്ങതാതുമാതിരി ബഹുമാനിച്ചു
മുനിജനവേഷം ധരിച്ചെഴു‌ംശ്രീ—
ജാനകിയേക്കണ്ടവർ ഖേദിച്ചു.

1441
ജനകൻ രഘുവര ഗുരുവിൻ കല്പന
യാന്നുകടീരമതിങ്കൽചെന്നു
ജാനകിയേത്തൻ പ്രാണവത്സലയെ—
യാനിലയിൽ ഹൃദിചേത്തു പുണന്നു.

1442
അരചമനം വാത്സല്യക്കടലായ്
പുരുദുരിതമറു‌ം പ്രയാഗപോലായ്
ആദിശക്തിയാം സീതാവടമ—
ങ്ങതിലതാരാമബാലകരൂപം !

1443
മിഥിലേശൻ തൻജ്ഞാനരൂപമാം
മാക്കണ്ഡേയൻ മുങ്ങിവലയവേ
രാമരൂപമൊരു തുണയായ് ജനകൻ
രാമമഹിമയാൽ മായയിൽ വലയാ.

1444
മാതാപിതൃവാത്സല്യംമൂലം
മതിയിലവശ നിലയേറിയെങ്കിലും
മന്നിൻ കന്യകകാലധമ്മനില
മനസ്സിലാക്കിദ്ധൈര്യമിയന്നു.

1445
തപസ്വിനീവേഷമാന്ന സീതയൊ
ടപാരമോദമൊടരചനരച്ചു:—
മകളേ! നിന്നാലിരുതറവാട്ടും
മഹിതം; നിൻപുകളുലകിതിലറിയും.

1446
നിൻപുക‌ം ബ്രഹ്മാണ്ഡങ്ങളിൽ മുഴുവനി
രമ്പിയൊഴുകിയമര ഗംഗയേയും
ജയിച്ചനേകം സുജനസംഘമയ
മായമഹിതതീത്ഥം വിരചിച്ചു.

1447
ജനകൻ സ്നേഹമുറന്നു സത്യമായ്—
മനോജ്ഞ മാമൊഴിയുകിയെങ്കിലും.
സീതതൻ മഹിമകേട്ട പരുങ്ങി
യതുപൊഴുതവർ ഹിതമാശിസ്സേകീ.

1448
നിശയിൽ ശ്വശ്രൂ സേവവെടിഞ്ഞിഹ
നിൽപത ശുഭമെന്നവളുഴലാണ്ടു.
ഈനില സുനയനയറിയിച്ചപ്പോ‌ം
ജനകനുള്ളിലും കോരമയിർകൊണ്ടു.

1449
പല കുറിയവർ നിജസുതയേത്തഴുകി—
പ്പറഞ്ഞയച്ചു പിന്നെ റാണിയാ‌ം
ഭരതൻ നിലയേച്ചതുരമധുരമാ—
യരചനോട്ട വണ്ണിച്ചുതുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1450
സുധാകരാമൃതസാരസമാനം
സ്വർണ്ണസുഗന്ധസമാനവുമാകും
ഭരതനിലയറിഞ്ഞുള്ളകളിത്താ
നരപതിമിഴികരം നിറഞ്ഞുനിശ്ചലം

1451
പറഞ്ഞു:—സുന്ദരി! ഭരതകഥഭവം
മുറിഞ്ഞുപോകാൻ നല്ലൊരുപായം
ബ്രഹ്മവിചാരം, രാജനീതിഗുണ—
ധർമ്മവുമറിവോൻ പറവതറികനീ.

1452
എങ്കിലുമെൻമതി ഭരതമഹിമയാം
വൻകടൽ താണ്ടാനപടുവശക്തം
ഈശഗണേശ, രഹീശന,മാവാ—
ഗീശ,കവീശ വിശാരദർ, മുഴവൻ,

1453
ഭരതചരിത കീർത്തിധർമ്മ ഗുണഗണ—
മറിഞ്ഞു കേട്ടും സുഖിതന്മാരാം.
ഭരത കഥയൊരമരഗംഗശ്ശുദ്ധിയി—
ലുറന്നുവരുന്നൊരമൃതം സ്വാദിൽ.

1454
അസീമഗുണസമ്പന്നനീ ഭരത
നസമനേതു പുരുഷനുമറികനീ
മേരുവെയൊരു സേറോട്ടപമിപ്പതു
തീരേ കവികുലവാക്കിനു കറയാം.

1455
കരയിൽ മത്സ്യമോട്ടുന്നതുപോൽദു—
ഷ്ക്കരം ഭരത മഹിമാനുവർണ്ണനം
ശരിക്കു രാമൻ മാത്രമതറിയും
തിരിയാ പുകഴാനറികിതു നൂനം.

1456
ഭരത പ്രാഭവമിങ്ങിനെവർണ്ണി—
ച്ചുരചെയ്തു പത്നിയോടു ജനകൻ:—
ഭരതനടവി പൂകട്ടെ, ലക്ഷ്മണൻ
ത്വരിതമയോദ്ധ്യ;യിതേഹിതമാക്കും

1457
എന്നാലിവർ തൻപ്രീതിപ്രതീതിയു
മനന്യമനുപമമറികദേവി നീ
രാമൻ സമതാ സീമയെങ്കിലും
പ്രേമമമത ഭരതനുണ്ടസീമം.

1458
രാമചന്ദ്രഭക്തിയൊഴിഞ്ഞൊരുസുഖ
മോർമ്മിക്കാ ഭരതൻ കിനാവിലും
രാമസേവമാത്രമിവനുസാധന—
യമൂല്യസിദ്ധിയു മിതുഞാനോർപ്പൂ.

1459
പ്രേമത്താലിടറിയരചനോതീ
രാമകല്പനയെയെന്നും ഭരതൻ
മനസ്സുകൊണ്ടും തെററിനടക്കാ
മനസ്സിലാക്കുക നീയിതുഭദ്രേ

1460
രാമഭരത ഗുണമോതിയവർക്കൊരു
നിമിഷം പോലിരവു നീങ്ങിയപ്പോരം
മന്ദാകിനിയിൽ കുളിച്ചേവരും
സന്ധ്യാവന്ദന പൂജകരംചെയ്തു.

1461
കുളിച്ചു രാമൻ വസിഷ്ഠമുനിയേ
നമിച്ചുസവിനയനായറിയിച്ചു:—
മുനിവര! ഭരതൻ പുരവാസികളും
വനവാസത്താൽ വ്യാകുലരല്ലോ!

1462
ജനകൻ ബഹുജന സഹിതൻ വനമിതി
ലനവധിദിനമല്ലലാന്നുവല്ലോ!
അതിനാലുചിതംപോലെചെയ്യുകിനി
യഖിലഹിതം ഭവദധീനമത്രേ!

1463
എന്നറിയിക്കും രഘുപതിയുടെവിന—
യാന്വിതനിലകണ്ടൃഷി യോതിമുദാ:—
രാമനെവിട്ടുള്ളേതു സുഖവുമിരു
രാജകുലത്തിനുമയി നരകംതാൻ.

1464
പ്രാണങ്ങരംക്കും പ്രാണനായ,ക—
ല്യാണഗുണാകര! താങ്കളെവിട്ടും
നിലയമണഞ്ഞു സുഖിക്കാൻ മോഹം
നിരുപിപ്പതു ദുർവ്വിധിയാണാക്കും.

1465
രാമാകൃതിപതിയാത്ത സുഖാംബുധി,
കർമ്മധർമ്മവും മരുവാകട്ടേ!
രാമരതി യെഴാത്തറിവജ്ഞാനം,
മേന്മയെഴും യോഗം ദുര്യോഗം.

1466
രാമൻ തള്ളുകിൽമാത്രം ദുഃഖം
കാമംകൊള്ളുകിൽ മോദമെവന്നും
ശിരസാഭവദീയാജ്ഞ ധരിക്കാ
താരുമില്ലിതിങ്ങറിയും താനും.

1467
അതിനാലാശ്രമമെഴനല്ലീടുക
യിത്രുപറഞ്ഞൃഷി ഭക്തിഭരിതനായ്
രാമനപ്പൊഴുതു തൊഴുതുപുറപ്പെ—
ട്ടാൻമിഥിലേശനരികിലേക്കൃഷിയും.

1468
രാമചന്ദ്ര ശീലഗുണാദികരംമുനി
യാമിഥിലേശനൊടറിയിച്ചോതീ:—
മിഥിലാധിപതേ ധാർമ്മികമായൊരു
പന്ഥാവിനിയരുളുക വൈകാതേ.

1469
ധർമ്മധീരനായ് ജ്ഞാനനിലയനായ്
കർമ്മയോഗ നിഷ്ഠനാം മഹാനായ്
ജനക രാജനായ്തീർന്നഭവാനാ—
ണിന്നുശങ്കകളെ മാററാൻ യോഗ്യൻ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1470
മുനിമൊഴിയാൽ പ്രേമമഗ്നനായാ
ജനകൻ ഭക്തി വിരക്തികൾവിട്ടു
നിരുപിച്ചു നമ്മളിങ്ങുവന്നതു
ശരിയായില്ലീ സമയത്തൊട്ടും.

1471
രാമനെയടവിയിലയക്കമൂലം
പ്രേമമയൻ നൃപനുടലുവെടിഞ്ഞു.
എന്നാൽ നാമിഹവീണ്ടും രാമനെ
വനത്തിൽ വിട്ടും മോദമിയന്നു.

1472
അന്തണരൃഷിമാമുനികളുമിതറി
ഞ്ഞേന്തും പ്രേമംകൊണ്ടുവിവശരായ്
ധീരതയാന്നു വിദേഹനൃപതിയും
ഭരതസമീപമണഞ്ഞാരപ്പോൾ.

1473
ഭരതൻ ചെന്നെതിരേററിത്തി,സ—
ത്വരമരചനു മുരചെയ്യാനേവം
ശരിയായ് ശ്രീരാമൻെറ സ്വഭാവം
ഭരത! ഭവാൻ പരിചയിച്ചതല്ലോ!

1474
ധർമ്മപരൻ സത്യവ്രതനവനിഹ
നിർമ്മലശീല സ്നേഹമറിയുവോൻ
സങ്കടമതിനാൽ സഹിക്കയാണിനി
ശങ്കവിട്ടു കല്പിക്കുക താങ്കൾ.

1475
ഭരതൻ കോൾമയിർകൊണ്ടു കണ്ണുനീ
രുറന്നു ധീരതയാന്നു പറഞ്ഞു:—
മാതാപിതൃതുല്യനങ്ങുമമഹിത
ചിന്തകനാരിതുപോലെ മറെറാരാൾ

1476
വിശ്വാമിത്രാദികളാം മുനിമാർ,
വിശ്വസ്തന്മാരായ മന്ത്രിമാർ,
അറിവിൻ കടലാമങ്ങും, കനിവാ—
ന്നൊരുചെറു കുഞ്ഞിവനാജ്ഞനൽകണേ

1477
അങ്ങയൊടൊരു മറുപടിയോതായ്കിൽ—
മംഗളമോതുവതോർത്താൽ ഭ്രാന്തും
എന്നാലും ധൃഷ്ടതയാലടിയൻ
ചൊന്നീടാമഞ്ജലിയേണമയേ!

1478
പാരിൽ സേവസുദുഷ്കരമെന്നതു
പുരാണനിഗമാഗമപ്രസിദ്ധം
സ്വാമിധർമ്മമേ നിറവേററുവതെൻ
സ്വാർത്ഥമതല്ലാതുള്ളതബദ്ധം

1479
അതിനാൽ സത്യവ്രതനാം രാമനു
ഹിതമെന്തതു താൻ സർവ്വസംമതം
മുനിവര! താങ്കളതേ ചെയ്യിപ്പാൻ
കനിയു,ക വശനിവനിതേ സമ്മതം.

1480
ഭരതവചനമതുകേട്ടു സകലജന
സഹിതം വാഴ്ത്തീയരചനീവിധം:—
പൊരുൾപെരുകിയതാണക്ഷരം കുറവു
സരളമെങ്കിലുമിതെത്ര ഗഭീരം?

1481
കണ്ണാടിയിൽ മുഖബിംബംകാണാം
കയ്യിൽവരാ; ഭരതവചനമതുപോൽ
ജനക ഭരതമുനിമാരതുനേരം
ജാനകീരമണ സവിധമണഞ്ഞു.

1482
പുതുവർഷാജലമാന്നമീനപോ—
ലതുലമാകുലതയേവരുമാർന്നു
ഒന്നാമതു മുനിതൻമതി,യരചൻ
തന്നുടെ ഗതിയും വാനവർകണ്ടു.

1483
രാമഭക്തനാം ഭരതനെയും ക—
ണ്ടമരകൾ സ്വാർത്ഥികളന്ധാളിച്ചു.
എന്തൊരു ഭക്തിയിതെന്നു മനസ്സിൽ
പൊന്തിനിരാശ;പരംഖേദിച്ചു.

1484
അമരാധീശ്വരനപ്പൊഴുതോതീ
രാമൻ പ്രേമരസാംബുധിയതിനാൽ
എല്ലാവരുമൊത്തുടൻ മായചെ—
യ്കില്ലെന്നാൽ കാര്യമൊക്കെ മോശം.

1485
നിനച്ചു ദേവകൾ ദേവിവാണിയേ
സ്തുതിച്ചു ഭക്തിയൊടിതു പ്രാർത്ഥിച്ചു:—
ഭരതബുദ്ധി മായകൊണ്ടുമാററുക
ഭാരതി! ശരണാഗതസുര ശരണേ!

1486
സ്വാർത്ഥികളാകിയ ദേവന്മാരുടെ
യർത്ഥന കേട്ടു സരസ്വതിയോതീ:—
മാററുകയോ ഭരതമതി? സുമേരുവെ
മിഴിയായിരവും കാണ്മീലെന്നോ?

1487
ഹരിഹര വിധിമായകൾക്കമൊട്ടും
ഭരതബുദ്ധി മാററീടാൻമേലാ!
അതു മാററാൻ തുനിയുകയോ? തിങ്കൾ—
ക്കതിർ പകലവനേക്കൊനാളോ?

1488
ഭരതഹൃദയഭുവി വാഴ്വൂ രാമൻ
തരണി സമീപത്തിരുളുട്ടുമോ?
എന്നുപറഞ്ഞു തിരിച്ചുവാണി,യഴ
ലാന്നു ദേവതകളപാരമപ്പോൾ.

1489
മലിനമനസ്സന്മാരവർ സ്വാർത്ഥികൾ
പലതും പര്യാലോചനചെയ്തു
പ്രബലമായ മായകൊണ്ടുസംഭ്രമ—
മതുലഭയവുമാനിലയിൽ വളർത്തീ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1490
തിന്മചെയ്യ ദേവേന്ദ്രനോത്തിതിനി
നമ്മുടെ കാര്യം ഭരതൻ കയ്യിൽ!
ഇങ്ങുരാമനരികാർന്നു ജനകൻ;
തിങ്ങുമാദരാൽ പണിഞ്ഞു രാമൻ.
1491
രഘുകുലഗുരുധർമ്മാനുകൂലമാം
രീതിയിലതുപൊഴുതിങ്ങിനെയോതീ
ജനകഭരതസംവാദം, പിന്നീ
ടനഘം ഭരതൻ തന്നുടെമൊഴിയും.
1492
തുടന്നു:—രാമ! ഭവാൻകല്പിച്ചാൽ
നടത്തിടാമതു മുഴുവനുമുടനേ
രാമനുടൻ തൊഴുതു സത്യസരളം
കോമളമധുമൊഴിയങ്ങിനെയുരകീ—
1493
അരചനമങ്ങുമിരിക്കവെയീഞ്ഞാ--
നരിയാടുന്നതു തീരെയനുചിതം
ഇരുവരുമാജ്ഞാപിക്കിലതെവരും
ശിരസാ മോദമൊടേന്തും,നിയതം.
1494
രാമൻ ശപഥമൊടിങ്ങിനെചൊന്നതു
സമാജസഹിതം മുനിയുമരചനും
കേട്ടു ഭരതനേത്തന്നെനോക്കിയുരി—
യാട്ടതില്ല നിശ്ചലനായെവനും.
1495
പരുങ്ങുമെല്ലാവരെയും കണ്ടാ
ഭരതൻ ധൈര്യമൊടത്തരുണത്തിൽ
വളരും വിന്ധ്യനെ യഗസ്ത്യമുനിപോൽ
വഴിയും പ്രേമാലടക്കിനിത്തീ.
1496
ശുഭഗുണ നിഖില ഹൃദയമയധരയേ
ശ്ലോകമയഹിരണ്യാക്ഷൻ കട്ടു.
ഭരതവിവേകവരാഹമപ്പൊഴുതു
ധരയേക്കളിയായുദ്ധരിക്കയായ്.
1497
നമിച്ചു ഭരതൻ ഗുരുമിഥിലേശ്വര—
രാമ സുജനനിരയോടിതുരച്ചു
ക്ഷമിക്ക കേവരുമിവനുരചെയ്യും
പാഴ്മൊഴിയിതു ബഹുധൃഷ്ടമെങ്കിലും
1498
നിനച്ചു ഭരതൻ സുഖമയിവാണിയെ;
മാനസമതിൽനിന്നവളെഴുനള്ളി
മിന്നി ഭരതവദനാംബുജമതിലഴ—
കാന്നു ധർമ്മനയ ധവളഹംസിയായ്.
1499
പ്രേമശിഥില രാമവരേഭരതൻ
താഴ്മവിവേകവുമായ കൺകളാൽ
പണിഞ്ഞു സീതാരഘുവരപദമല
രണിഞ്ഞുഹൃദി, മൃദുവാണിയുരന്നു:—

1500
രാമ! ഭവാൻ മമപിതാക്കളുംഗുരുവും
സ്വാമിയുമന്തര്യാമിയുമല്ലോ!
സരളൻ ഹിതകരമിത്രമുത്തമൻ
ശരണാഗതരക്ഷകനഖിലജ്ഞൻ,
1501
ദുരിതംകളയും ഗുണഗണമണിയും
ദീനജനങ്ങളി ലവിരതമലിയും
പ്രഭോ! ഭവൽ സമനില്ലീപ്പാറയും
പൂരുഷസമനാം പ്രഭു ദ്രോഹിയും.
1502
അറിവില്ലാതിഹ, താങ്കൾ പിതാവും
പറഞ്ഞവചനം തെററിവന്നുഞാൻ
അമൃത, മമരപദ, ഗരളമരണമിവ
യരച, നഗതിമുതലെ വരുമെപ്പൊഴും,
1503
ലേശംപോലും ഭവാൻെറ കല്പന
ലംഘിച്ചതു കേട്ടറിവില്ലെങ്ങും
എന്നാലിവനതു ലംഘിച്ചതുമവി—
ട്ടനുസേവയായ് കരുതുകയല്ലോ!
1504
കരുണാകരനാം താങ്കളലികയാൽ
പെരുതാം ദോഷവുമിങ്ങുഭൂഷയായ്
മാത്രമല്ല, മൽകീർത്തിയഴകൊടുല—
കത്തിൽ വളർത്തി, വരുത്തി നന്മകൾ!
1505
നാഥ! സുന്ദരം ഭവൽസ്വഭാവം
നിഗമാഗമ നിര പാടിമധുരമായ്
ക്രൂര, കുടില, ഖല, കുമതി, കളങ്കികൾ
കൊടിയപാപി, നാസ്തികനിവരെല്ലാം,
1506
ശരണാഗതരായെങ്കിലവരിലും
കരുണ കാട്ടുമവർ ദോഷംനിനയാ!
മാത്രമല്ലവരിലിയലും ഗുണലവ—
മത്രപുകഴ്തിട്ടു മേവനിതറിയാ?
1507
സേവകരേസ്സ്വസ്വാമൊരുക്കി
സ്സേവിക്കും കരുണാലയൻ ഭവാൻ
എങ്കിലുമൊന്നും ചെയ്തീലെന്നേ
താങ്കൾ നടിക്കും ഭാവമൽഭുതം.
1508
തിണ്ണം സത്യംചെയ്വൂ ഞാനീ
വണ്ണമെഴും വിഭുവില്ല വേറൊരാൾ
കിളിമൊഴിയും, ക്രൂരമൃഗക്കളിയും
കുശലനാം ഗുരു വിനധീ നമത്രേ.
1509
അതുപോലെ ഭവാന്നധീനമല്ലോ
സതതം സേവകധർമ്മം സകലം
സേവകനാ മേവനേയുമിതുപോൽ
സ്വയം വേറെയാർ പരിരക്ഷിപ്പോൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1510
സ്നേഹത്താ ലഴലാലോ ബാലക—
സഹജമാം സ്വഭാവത്താൽ താനോ
തെററുചെയ്യുഞാനെങ്കിലുമവിട—
ന്നുററകരുണയാൽ പൊറുത്തുവല്ലോ!
1511
സുന്ദരശുഭമീത്താവകചരണം
സന്ദർശ്ശിച്ചേനിങ്ങുവരികയാൽ
മാത്രമല്ല കുററവാളിയെന്നില്ല
മൈത്ര കരുണയെന്നറിയാറായീ.
1512
എത്രമാത്രമിവനയോഗ്യനവിട
ന്നത്രമാത്രമലിയുകയേ ചെയ്തു
രാമ! ഭവാനേപ്പോലീമൂഢനെ
യീമാതിരിയാരോമനിക്കുവാൻ?
1513
സ്വാമി സുജന സഭയൊക്കെമറന്നിവ
നീമൊഴി ധൃഷ്ടതയാന്നുരചെയ്‌വൂ!
സങ്കടത്തിനാലെന്നേ കരുതി
ത്താങ്കൾ പൊറുക്കണമെല്ലാകുററവും
1514
സുമനസ്സും ബുദ്ധിമാനുമാം തൻ
സ്വാമിയൊടേറേപ്പറവതു കുററം
അതിനാലിനിയുട നാജ്ഞാപിക്കണ
മേതുകാര്യവും ശരിയായിഹമേ.
1515
പ്രഭു പദപങ്കജ സൂനപരാഗം
പരമസുകൃത സുഖസീമ, സരാഗം
സേവചെയ്യുവാൻ കൊതിയിഹപാരം
സേവകനിവന വിരതമിതുസാരം
1516
ചതുർവ്വിധം പുരുഷാത്ഥം, സ്വാത്ഥം
ചതിയും വെടിയുകിലിഹ ചരിതാത്ഥം
സേവയൊന്നു താൻ കൊതിയിനിതരികയി
ദേവ! ഭരതനാജ്ഞയാം പ്രസാദം!
1517
എന്നുപറഞ്ഞതി ഭക്തിവിവശനായ്
കണ്ണു നിറഞ്ഞതി പുളകിതാംഗനായ്
ഭരതൻ രാമനെ നമസ്ക്കരിച്ചു
പെരുതാം സ്നേഹമതത്രയവണ്ണ്യം.
1518
രാമൻ കരുണാധാമൻ ഭരതനെ
യാമട്ടിലുടൻ വാരി മുകന്നു
ഭരത വചനമതു കേട്ടവരെല്ലാം
കരളലിഞ്ഞുവൈവശ്യ മിയന്നു.
1519
രാമ സോദരനു രാമനോട്ട വളരുന്ന
ഭക്തിമഹിമാവിനേ
രാമനല്ല, മിഥിലേശമാമുനികൾപോലു
മന്നു ഹൃദിവാഴ്ത്തിനാർ

രാവുതൻ വരവിലാകുലം കമലമെന്ന
പോലെയഴലേന്തുവോ
രാവുമുമ്പരെവരും പുകഴ്ത്തി മലർമാരി
യാനിലയിൽ വീഴ്ത്തിനാർ.
1520
ദീന ദുഃഖിതന്മാരാമെവരെയു
മാനിലയിൻ കണ്ടിന്ദ്രൻ കലുഷൻ
മുതരേ വീണ്ടും കൊന്നു മുതലെട്ട
പ്പതിനാശിച്ചു ദുഷ്ടതമൂലം.
1521
കപടതന്ത്രചതുരൻ ദേവേന്ദ്ര—
ന്നപരഹാനി, നിജലാഭവും പ്രിയം.
ഒരുവനെയും വിശ്വാസമില്ലവനു
ദുരയേറുമവൻ കാകസമാനൻ
1522
ദുരാലോചനകൾ ചെയ്തു മായയാ—
ലേറുംഭ്രമമെല്ലാരിലുമേററി
എങ്കിലുമീയിന്ദ്രന്നുരഘുവരൻ
തൻകലല്പമാം പ്രേമമുണ്ടുതാൻ.
1523
ചെറുതിടയടവിയിൽ മരുവീടാൻകൊതി
പുരവാസത്തിൽ പിന്നെയീവിധം
ഭ്രമിച്ചു സകലമനസ്സും തടിനീ—
സമുദ്രസംഗമ വാരികണക്കേ.
1524
ശങ്കയാന്നു മുക്കിമൂളിയെവരും
തൻകരൾ ചിന്തകൾ പറയാത്തപ്പോൾ
രവികുല രാമൻ ചിരിയാന്നോർത്തു:—
ശ്വാവു, യുവാ, മഘവാവും സമരായ്.
1525
ഭരതജനക മുനിജനങ്ങളറിവ—
ന്മാരും സചിവന്മാരും മാത്രം
സുരവരമായാ മുക്തർ; മററുബഹു—
നരനാരികൾ മായയാൽ വലഞ്ഞു.
1526
സ്നേഹമെഴും ജനമിന്ദ്രമായയാൽ
മോഹിപ്പതു കണ്ടലിഞ്ഞു രാമൻ
ഭരതനപ്പൊഴതു മായാക്രമണം
ധീരതയാന്നു തട്ടത്തു മുടക്കീ.
1527
രാമനെനോക്കീ ചിത്രതുല്യരവ—
രോതിയതോ മുമ്പു പഠിച്ചതുപോൽ
ഭരത വിനയ ഭക്തിമഹിമകേൾപ്പതു
പരമസുഖം; പറവതാണു വിഷമം.
1528
ആരുടെഭക്തിപരാണു ജനകമുനി
മാരും കണ്ടതി ഭക്തിമഗ്നരായ്
ആരാമസഹജമഹിമ—കവിഹൃദയ
വാരിധി പൂണ്ണിമ—തുളസിയറിയുമോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1529
എന്നാലീമനമെളിയതെന്നു, മധി
കോന്നതമീ ഭരതമഹിമയെന്നും
അറിഞ്ഞു പുകഴാൻ രുചിയുണ്ടെങ്കിലു
മറിയാതിങ്ങു പറുങ്ങുകയത്രേ.

1530
തെളിഞ്ഞ ഭരതൻ പുകാംകുളർമതി, കവി–
തന്മതി, ഭക്ത ഹൃദയമാംവാനിൽ
ചന്ദ്രോദയമേ നിന്നിമേഷമായ്
സന്ദർശ്ശിപ്പൊരു ചകോരിയല്ലോ!

1531
ഭരതമഹിമ മറകാംക്കം ശരിയായ്
തിരിയാത്തതു ഞാനെങ്ങിനെ പുകഴും?
ഭരതചരിത്രം കേംക്കിൽ പറകില്ല–
മാരിഹരഘുപതി പദരതനാകാ?

1532
ഭരതസ്തുതിയാൽ രാമഭക്തി കൈ–
വരാത്തവൻ പോലഭാഗ്യനേവൻ?
സകലാന്തര്യാമിരാമനതുപൊഴ–
തഖിലമറിഞ്ഞു ഭരതഹൃദയവും

1533
സ്നേഹസത്യ സുഖസാരസമുദ്രൻ
സുശീലഗുണ നയചതുരൻ രാമൻ
കാലദേശമവസരം സമാജവു
മാ ലാചിച്ചതിനൊത്തൊരു നിലയിൽ

1534
പരിണാമഹിതംകരമായ് കേംപ്പാൻ
സരസമമൃതസദൃശം മൊഴിതുകീ:—
ഭരത! ധമ്മരത! ലോകംവേദവു–
മറിയും ഭക്തവരേണ്യനാണ നീ.

1535
ത്രികരണങ്ങളാലനുജഭരത! നീ
യകലുഷനസദൃശഗുണഗണനല്ലോ!
ഗുരുജനസഭയിലസമയത്തനുജൻ—
ഗുണമോരോന്നുരചെയ്യതു ശരിയോ?

1536
സൂര്യകുലത്തിൻ നിലയും വിലയും
സത്യവ്രതനച്ഛന്റെ കീത്തിയും
സമയം സഭയും ഗുരുജനമരിയും
സുഹൃത്തുമിവർമതിയും നീയറിയും.

1537
എല്ലാരുടെയും കത്തവ്യങ്ങള
മെൻഹിതധമ്മവുമെന്തെന്നറിയാം
സ്നേഹപാത്രമാംനിനക്കെങ്കിലും
സമയമോത്തു ഞാൻ ചിലതിഹപറയാം.

1538
പിതാവു സ്വഗ്ഗം പൂകിയശേഷം
പരമലിവെഴുമീഗുരുകുലമൊന്നേ
കാത്തുനമ്മെയല്ലെന്നാൽ കുലബല–
മൊത്തുവിപത്തിൽ പണ്ടേതന്നേ.

1539
സന്ധ്യയായിടുംമുമ്പുദിനേശൻ
സിന്ധുവിലാണ്ടാലല്ലലല്ലയോ?
അതേനിലക്കുനമുക്കെഴമാപ–
ത്തരുന്ധതീപതി ജനകനുമാററി.

1540
ധരസ്ഥവേണ്ടും നിലയും വിലയും
ധമ്മധനാദികളായതൊക്കെയും
ഗുരുപ്രഭാവം കാത്തിടുമെല്ലാം
പരിണതിശുഭസുഖമായേതീരും.

1541
ഗുരുപ്രസാദം പുരിയിലിങ്ങുമയി
തരും ശുഭങ്ങൾ നിനക്കുമെനിക്കും.
പിതൃഗുരു കല്പന കേംപ്പതുധമ്മാ–
കൃതിധര താങ്ങും ശേഷനൊടൊക്കും.

1542
സൂര്യകുലത്തേക്കാക്കും മട്ടിൽ
ചെയ്യുക ചെയ്യിക്കുക നീയനുജ!
കത്തവ്യം ചെയ്യവതേസിദ്ധി, സു
കീത്തിഭൂതിഗതി തൻ ത്രിവേണിയും.

1543
ഇതുകരുതി വലിയൊരല്ലൽ സഹിച്ചും
പൊതുജനങ്ങളേസ്സുഖിപ്പിക്കനീ
എന്നാപത്തു പകത്തിതേവരും
നിന്നുടെ യഴലവധിവരേ തുടരും.

1544
നിന്മതി മുദുഞാൻ പറവതുപരുഷം
തിന്മയെഴും സമയത്തിതുമുചിതം.
വജ്രപാതമോടൊത്തവിപത്തും
വരികിൽ തുണയാങ്ങളമാർ മാത്രം.

1545
സ്വാമിമുഖംപോലാണ, കരചരണ
സമനായ് ഭൃത്യൻ വത്തിക്കേണം
സ്വാമിഭൃത്യരുടെ മാതൃകയിതു ഭുവി
സുകവികാം പുകഴും തുളസിയിതോതീ.

1546
പ്രേമസമുദ്രം കടഞ്ഞ സുധയാം
രാമവാണി കേട്ടേവരുമപ്പോഠം
ഭക്തിശിഥിലരായ് ഭവിച്ചു നിലയിതു–
ഭാരതി കണ്ടു തിരിച്ചുപോകയായ്.

1547
സ്വാമിതന്നിലനുകൂലനാകവേ
രാമസഹജനുള്ളല്ലലകന്നു
മൂകനുമധുമൊഴി ലഭിച്ചപോൽമുഖ–
പങ്കജമങ്ങിനെ വികാസമാർന്നു.

1548
വീണ്ടും ഭരതൻ നതനായ് തൊഴുതും–
കൊണ്ടുഭക്തിയാന്നറിയിക്കുകയായ്.
വിഭോ കൂടെവന്നുള്ളൊരു സുഖമിഹ
വന്നുജഗത്തിൽ ജനിച്ച ഫലവും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1549
ശിരസാ നിറവേററീടാം കല്പന
കരുണാകരനങ്ങാജ്ഞ നൽകണേ!
എന്നാൽ സേവിച്ചവധികഴിപ്പാൻ
തന്നീടണമൊരു ചെറുതവലംബം

1550
ദേവ! ഭവാന്നഭിഷേകത്തിന്നായ്
പാവനതീത്ഥം കൊണ്ടുവന്നു ഞാൻ
ഗുരുവിൻ കല്പനയാന്നശേഷമിനി
യരുളുകാജ്ഞയെന്തുചെയ്യുമതിവൻ?

1551
ഇനിയും വലിയ മനോരഥമുണ്ടതു
പറയാൻ ഭയമുണ്ടയി ബഹുമടിയും
അനിയ! പറയുകെന്നനുമതിയാന്നാ
സ്സുധയും പണിയും പടി യോതുകയായ്

1552
ചിത്രകൂടമതിമാത്രപവിത്രം
തീത്ഥമരുവിയടവിയും വിചിത്രം
മാത്രമല്ലതേ ചരണചിഹ്നമിതു
പാത്തീടാൻ മതിയിൽ കൊതിയിഹമേ.

1553
ഓതി രാമനത്രിതന്നനുഗ്രഹ—
മതുലമാജ്ഞയും ധരിക്കശിരസാ
കാടിതിൽ ഭയമില്ലാതെ നടക്കാ
നിടവന്നതുമീമുനിയുടെ തപസാ.

1554
മുനിജന പതിയത്രിയരുളുമിടമതി
ലനുജ! തീത്ഥമപ്പിക്കുകയേവം
രാമവചനമതുകേട്ടു തെളിഞ്ഞൃഷി
രാജനത്രിയെനമിച്ചു ഭരതൻ.

1555
ഭരത രാമസംവാദംശുഭദം.
സുരകുലമപ്പോഴാംകേട്ടു; രഘുകുലം
സ്വാത്ഥംമൂലം പുകഴ്ത്തി നിജതരു
സൂനജാലമഴ വീഴ്ത്തിയ ലോഭം.

1556
ധന്യ! ഭരത! ജയദശരഥ നൃപസുത!
യെന്നു ദേവകളിൽ മോദംപെരുകി
ഭരത വചനമതുകേട്ടു ജനകനും
ഗുരുവും സകലരുമതിമുദിമുഴകി.

1557
രാമഭരതർ തൻ സ്നേഹഗുണഗണം
രോമാഞ്ചിതനായ് പുകഴ്ത്തി ജനകൻ
സ്വാമിഭൃത്യർ തൻ പ്രേമഭാവമിതു
സുകൃതിയറികിലതി സുകൃതിയായ്‌വരും.

1558
ഭക്തിപൂണ്ടു സകലരുമന്നേരം
ശക്തിക്കൊത്തു പുകഴ്ത്തുകയായി
ഇരുവരുടേയും ഭാവമോത്തളവി—
ലൊരുവിഷാദവും ഹഷവുമായി.

1559
സുഖദുഃഖംസമമെന്നു കരുതി, കൌ—
സല്യറാണിമാക്കേകി ധൈര്യം
രാമമഹിമ ചച്ചചെയ്തു ചിലജന—
മമലഭരതഗുണമപരന്മാരും

1560
അത്രി യതുപൊഴുതു ഭരതനൊടോതി
ചിത്രകൂടമതിലുണ്ടൊരു കൂപം
അമൃതോപമമീപ്പാവനതീത്ഥം
സമപ്പിക്കനീയതിലിനി കുഞ്ഞേ!

1561
അത്രി മുനീശ്വരകല്പനയാന്നാ
ശ്ശത്രുഘ്നാദിസമസ്തരുമൊപ്പം
തീത്ഥപാത്രവുമെടുപ്പിച്ചാക്കിണർ
വത്തിക്കുമിടമണഞ്ഞു ഭരതൻ.

1562
തീത്ഥമതിങ്കലൊഴിച്ചശേഷമൃഷി
യത്രി പറഞ്ഞു സ്നേഹഭരിതനായ്
ഭരത! സനാതന സിദ്ധസ്ഥലമാ—
ണറികിതു കാലക്രമേണലുപ്തം.

1563
ഭരത സേവകന്മാരതുകേട്ടൊരു
നേരം കൂപം പരിഷ്കരിച്ചു
ഉലകമുഴവനപകാരദമാമിതു
മൂലംധമ്മവിചിന്ത സുഗമമാം.

1564
പലതീത്ഥജലം ചേന്നതിനാലിതു
പുകഴും, പാരിൽ ഭരതകൂപമായ്
ഭക്തിയാന്നു പതിവായിതിൽമുഴകും.
മത്ത്യൻ ചിത്തപവിത്രതപൂകും.

1565
പിന്നീടത്രി മുതൽക്കു സകലരും
ചെന്നു രഘുപതി തന്നുടെയരികിൽ
മുനിപുംഗവനാത്തീത്ഥമഹത്വം
നന്നായങ്ങിനെ വണ്ണിച്ചോതി.

1566
രസമൊടു ധമ്മചരിത്രമോതിയാ
രാവുകഴിഞ്ഞു വിഭാതമണഞ്ഞു.
സാനുജഭരതൻ നിത്യകമ്മമുട—
നനുഷ്ഠിച്ചു രാമാജ്ഞ ധരിച്ചും.

1567
പലരുമൊത്തു ചിത്രകൂടഗിരിയേ
വലംവെച്ചു കാൽനടയായ് ഭക്ത്യാ
കോമള ഭരതപദം പതിയുമ്പൊഴു—
താമഹിനിജതനുവതിമൃദുവാക്കി,

1568
മുള്ളുകളാം. ചരലുകളാം. ദഭകളാം, മുതലാ
യുള്ളതൊന്തരകളം മുഴവനടക്കി,
മാഗ്ഗം സുഖകരമാക്കി, ശ്ശീതള—
മന്ദസുഗന്ധി സമീരനൊഴുക്കി.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1569
വഴിയിലമരനിര പൂമഴയാൽ, മുകിൽ
നിഴലാൽ, തരുനിര ഫലനികരത്താൽ,
പക്ഷികൾ പാട്ടാൽ, പശുക്കൾസസ്പൃഹ-
വീക്ഷകളാൽ സ്സേവിച്ചു ഭരതനേ.

1570
അലസമനുജനൊരു കോട്ടുവായയിട്ട-
മലവില്ലമൊരു 'രാമ'നെന്നു ചൊന്നാൽ
പൂകും സിദ്ധികളെന്നാൽ ശ്രീരഘു
പതിപ്രിയ നിലിതൊരൽഭുതമാമോ

1571
ഇങ്ങിനെ ഭരതനതുല്യ പ്രേമം
തിങ്ങിനടന്നാഗിരിയും നദിയും
പക്ഷിമൃഗങ്ങളിണങ്ങിയ കളിയും
പലഭ്രൂസ്ഥിതിയും തരുവല്ലരിയും

1572
കണ്ടളവോരോ ചോദ്യം ചെയ്‌വതി
ലുണ്ടായൊരു തെളിവോടെ മുനീന്ദ്രൻ
ഓരോന്നിൻ ഗുണനാമ മഹിമകളെ
യരുളുകയായ് കരുണയൊടന്നേരം.

1573
ഒരിടം ഭരതൻ നീരിൽ മുഴകി,മ-
റെറാരിടം ദണ്ഡ നമസ്കൃതി ചെയ്തു.
വേറൊരിടത്താജ്ഞയാന്നിരുന്നാ
ശ്രീരാമനെ നിജഹൃത്തിൻ ചേർത്തു.

1574
പ്രേമഭാവമിതു വനദേവതമാർ
പാത്തു മോദമൊട്ടമനുഗ്രഹിച്ചു.
അങ്ങിനെ ഭരതനുമുച്ചതിരിയുമള-
വങ്ങുചെന്നു രാമനേ നമിച്ചു.

1575
അവിടെ ഭരതനഞ്ചുനാൾകകെത്തായ്
പ്പാവനതീത്ഥമശേഷം കണ്ടു
സുന്ദരഹരിഹര കഥകളാലെയാ
സുദിനവുമങ്ങിനെ സന്ധ്യയിലാണ്ടു.

1576
പിറേറന്നുഷസി കളിച്ചു ഭരതനും
മററുള്ളവരും സമ്മേളിച്ചു.
വിടനൽകാൻ സുദിനമെന്നറിഞ്ഞും
മടിച്ചു പറയാൻ മനുകുലതിലകൻ.

1577
ഭരത ജനകഗുരുവരരേ രാമൻ
നിരീക്ഷിച്ചുമതിസങ്കോചിച്ചു
സ്വാമിക്കെഴമീസങ്കോചത്തേ
സ്സകലരുമുള്ളിൽ ബഹുമാനിച്ചു.

1578
രാമസഹജനന്നേരം രാമൻ-
തന്മനസ്സറിഞ്ഞടികൾ പണിഞ്ഞു
ഭക്ത്യാ തൊഴുതറിയിച്ചു, കനിവാൽ
ഭവാനെൻ ഹിതം മുഴുവനുമേകീ.

1579
എൻകാരണമായ് ശോകമെവക്കും
താങ്കൾക്കും വന്നുചേന്നു പലതും
ഇനികല്പിക്കുകയവധിവരേ ഞാൻ
ചെന്നവധപുരം സേവിപ്പാനായ്.

1580
വീണ്ടും നിന്തിരുവടിയെ വണങ്ങാൻ
വേണ്ടുമുപായമയോദ്ധ്യാധിപതേ!
അവധിവരെക്കും കനിവാന്നേകുക
സേവകനടിയനിതേഗതി സുമതേ!

1581
പ്രഭോ! ഭവൽ പ്രേമബന്ധമിയലും
പുരവാസികൾപോൽ സുകൃതികളുണ്ടോ?
അവക്കു ജനിമൃതി ദുഃഖമസാരം
ഭവാൻ വെടികിൽ മോക്ഷമെന്തുസാരം?

1582
സകലഹൃദയ നിലയനാം ഭവാനീ
സേവകരുചിയും പുരജനമതിയും
അറിഞ്ഞു, നതജനസുരതരുവങ്ങിനി
യലിഞ്ഞു കാക്കണമയികരുണാബ്ധേ!

1583
ഇല്ലിതിലിങ്ങേതുതരവുമോത്താൽ
പുല്ലോളവുമൊരു സംശയലേശം
എന്നുടെ ദീനതഭവൽ കരുണയും
ചേന്നതിനാലീ ദൃഢവിശ്വാസം

1584
ഈ സങ്കോചംവെടിഞ്ഞു വേഗമൊ
ടീ സേവകനോടാജ്ഞാപിക്കു!
''ഭാരതിയിതുഹംസിതന്നെ പാലും
നീരും വേറായ്'' പുകഴ്ത്തിയെവരും.

1585
ദീനബന്ധുവാം ഭരതബന്ധുവതി-
ദീനമകപടം വചനം കേൾക്കേ
കാലമവസരം ദേശമിവസ്സനു-
കൂലമായനിലയിലോതിമധുരം

1586
അനുജ! വനത്തെയുമരമനയേയും
ജനങ്ങളേയും നമ്മെയുമെല്ലാം
ഗുരുമുനിമിഥിലാധീശ്വരരോക്കേ
വരാവിപത്തൊരു പാഴ്കിനാവില്ലം

1587
അനുജ! വനവുമരമനയും നീയും
ഞാനും ഗുരുവിന്നധീനരല്ലോ.
ഗുരുമുനി മിഥിലാനാഥകല്പിതം
ധരിക്കിലണയാ ക്ലേശ ലേശവും

1588
നമുക്കു പരപുരുഷാത്ഥം, പുകളും,
ധമ്മം, സ്വാത്ഥ, പരാത്ഥവുമെല്ലാം
പിതൃകല്പന നിറവേററുവതുതാൻ
പുണ്യകമ്മമിഹ പരലോകത്തും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1589
ഗുരു,സ്വാമി, പിതൃ,കല്പന കേട്ടാൽ
ദുരിത പഥവുമതിസുഖമേ നൽകും
എന്നു മനസ്സിലുറച്ചി നിയവധം
ചെന്നു ഭരിക്കുകയവധിവരെക്കും.

1590
രാജ്യഭരണ നീതിധർമ്മമെല്ലാം
പൂജ്യൻ ഗുരുവിൻ കരുണനടത്തും
മാതൃസചിവമുനികല്പനപോലിനി
പൊതുജനങ്ങളേപ്പാലിക്കുക നീ

1591
തിന്നുകുടിപ്പാനുള്ളധികാരം
തന്നുടെതാണെന്നാകിലു മരചൻ
വായ്മല, രംഗങ്ങളേക്കണക്കേ
വിരവിൽ പ്രജകളെ വളർത്തിടേണം

1592
ഉള്ളിൽ മനോരഥമൊളിച്ചപോലിതി
നുള്ളിലാണു രാജധർമ്മസാരം.
ഏവമോതിയെങ്കിലുമവലംബം
പാവം ഭരതനു ലഭിയാതഴലായ്.

1593
ഇങ്ങു ഭരതനിൽ തിങ്ങും പ്രേമവു
മങ്ങു സചിവമുനി ഗുരുജനനിരയും
അതിനാൽ സ്നേഹംമടിയുമേറി, രഘു
പതിയവസാനം പാദുകനൽകീ.

1594
രവികുലപതിയുടെ മെതിയടി,യുലകിൻ
ജീവൻ കാത്തിടുമിരുകാവൽക്കാർ
ഭരതഭക്തി രത്നത്തിനു ചെപ്പകം
പരമസാധനാദ്വ്യക്ഷരിമന്ത്രം.

1595
മനുകുലരക്ഷാകവാടങ്ങളിവ;
മംഗളകർമ്മത്തിന്നിരുകൈകൾ;
സേവാധർമ്മത്തിന്നിരു കണ്ണുകൾ;
സീതാരാമന്മാരിവർ നൂനം.

1596
അവലംബമിതിൽ തെളിഞ്ഞു ഭരതൻ
പോവാൻ വിടചോദിക്കെ രഘുവരൻ
വാരിയെടുത്തു പുണർന്നു; സുരപതി
വിരവൊടു മായാജാലം വീശി.

1597
മായയുമങ്ങു സുഖദമായ്, ഭരത
ന്നയിരിനവധിയാം സംജീവിനിപോൽ
ഇല്ലെന്നാൽ ശ്രീരാമാദികൾവി–
ട്ടുള്ളനിലയിലുയിർ വെടിയുമേവരും

1598
രാമകരുണയാലെങ്ങും സുഖമായ്
തിന്മയെഴും ദേവമായ ഗുണമായ്
രാമൻ ഭരതനെ വാരിപ്പുണരും
രസവും രീതിയു മോതാൻ വിഷമം.

1599
പ്രേമമുറന്നു, ധീരവരേണ്യൻ
രാമനധീരതയാൻ കരഞ്ഞു
നിലയിതുകണ്ടാസ്സമനസ്സുകൾ തൻ
നിലയാകുലമായേറെ വലഞ്ഞു

1600
ജ്ഞാനമയാഗ്നിയിലെരിഞ്ഞു കനകം
താനായ് തീർന്നമനസ്സെഴുമൃഷിമാർ
നീരിൽ താമരയിലപോലെന്നും
നിർല്ലേപന്മാർ ജനകാദികളും,

1601
രാമചന്ദ്രനും രാമസഹജനും
പ്രേമരസാമൃതമാന്നുകാൺകേ
ജ്ഞാനവിരതമാംത്രികരണങ്ങളൊ
ത്താനിലയിൽ പ്രേമത്തിൽമുഴകിനാർ

1602
വസിഷ്ഠ ജനകന്മാരുടെമതിയും
വികുണ്ഠമാക്കും ദിവ്യപ്രേമം
പ്രാകൃതമോതുക ദോഷം,വിടയിതു
പുകഴ്ത്തിയാലാക്കവികഠോരനാം.

1603
ആവിനയ പ്രേമത്തെ നിനക്കേ
ക്കവിതൻ സുന്ദരവാണിപരുങ്ങീ
ഭരതനെയാശ്ലേഷിച്ചുപദേശി
ച്ചരിമർദ്ദനനേത്തഴകീ രാമൻ

1604
ഭരതവിചാരമറിഞ്ഞു മന്ത്രിമാർ
ത്വരയൊടനന്തര കാര്യമൊരുക്കീ
ഇരുസഭയുമറിഞ്ഞഴലാന്നെങ്കിലു–
മൊരുക്കമെല്ലാം ചെയ്തുതിരക്കീ.

1605
ഭരതനനുജനും പുറപ്പെട്ടു, രഘു
വരപദപദ്മം പണിഞ്ഞുഭക്ത്യാ
മുനിജന വനദേവതമാരലിയാൻ
താണുപണിഞ്ഞാരിരുസോദരരും.

1606
പിന്നേസ്സൌമിത്രിയേപ്പുണിഞ്ഞാ
ജനകസുതാപദ ധൂളിയണിഞ്ഞു
സർവ്വശുഭംകരമാശീർവ്വാദം
ശ്രുവിച്ചുകൊണ്ടവരുള്ളതെളിഞ്ഞു.

1607
രാമനനുജനും ജനകനെവന്ദി–
ച്ചീമൊഴി സാദരമറിയിക്കുകയായ്
ദേവ! ഭവാനലിവാൻകൂട്ടരൊ–
ത്തീവനഭൂവിലലഞ്ഞു വലഞ്ഞു.

1608
അനുഗ്രഹിച്ചിനി യരമന ചേരുക
യെന്നുകേട്ടു ജനകൻ നടകൊണ്ടു.
അനന്തരം ഹരിഹരരെന്നോർത്ത–
ന്തണമുനികളെ യാത്രയാക്കി രാമൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1609
പിന്നെ രാമലക്ഷ്മണരാസ്സനയന
തന്നുടെ പദമലർ കൂപ്പിമടങ്ങി
കൌശിക, വാമദേവ, ജാബാലി, മു–
നീശരെയും സചിവപൌരരേയും,

1610
അഹ്തപോൽ മാനിച്ചുനമിച്ചു–
ങ്ങയച്ചു.രാമൻ സാനുജനപ്പോഠം
ഏതു തരത്തിൽപ്പെട്ട ജനങ്ങളു
മതനന്തരംശുഭമവക്കു നേർന്നു.

1611
ഭരത മാതൃപദവന്ദനചെയ്തു
ശ്രീരാമൻ സങ്കോചം മാററീ
പവിത്ര മനമൊട്ടമൊരു പല്ലക്കിൽ
സവിത്രിയേത്താൻ തന്നെകരേററീ.

1612
ജാനകി, തൻ പ്രാണപ്രിയനൊത്താ
ജനകജനനികളെ യാത്രയയച്ചു
ശ്വശ്രുമാക്കു വിടനൽകിയനിലയി–
ങ്ങാർ ശരിക്കു വർണ്ണിപ്പാനൊരുവൻ?

1613
അവരുടെ യാശിസ്സുപദേശവുമ–
ങ്ങവനിജയാർന്നു പിതൃസ്നേഹവും
സവിത്രിമാരേസ്സാന്ത്വനമേകി
സ്സുഖകരവാഹന മേററിരാമനും

1614
പലകറിവിടയിരു സോദരർവാങ്ങി
പ്പിരിയുകയായ്; ഭരതജനകരപ്പോഠം
ആന, കുതിര, തേരുകഠം, മുതലായവ
യണിയിച്ചങ്ങിനെ പുറപ്പെടുകയായ്

1615
സീതാലക്ഷ്മണ രാമന്മാരേ
ച്ചേതസി പൂജിച്ചുംകൊണ്ടെവരും
ആന കുതിര മുതലാം മൃഗനിരയും
മനംമയങ്ങി നടന്നുതുടങ്ങീ.

1616
അരുന്ധതീപതി ചരണാംഭോജം
ധരണി സുതാപതി, സഹജനൊടൊപ്പം
പണിഞ്ഞുഹഷ് വിഷാദമിയന്നാ–
പ്പർണ്ണകുടീരം നോക്കിമടങ്ങീ.

1617
നിഷാദരാജൻ മടങ്ങി, പക്ഷേ
വിഷാദമുണ്ടോ കുറയാൻ ഭാവം?
പലകറി പദമലർ പണിയും വനചര–
കോലകിരാതരെയയച്ചു രാമൻ.

1618
ആലിൻ തണലിലിരുന്നു പ്രിയജന
മെല്ലാംപോയൊരു മാലിൽ മൂവരും
രാമൻ ഭരത സ്നേഹഭാവമൊഴി
യാമാതിരി വർണ്ണിക്കുകയായീ:–

1619
സീതാലക്ഷ്മണർ മാത്രമല്ലതാ
ചിത്രകൂടഗിരി തന്നിലെ വിടവും
നീരിൽ നിലത്തും വാനിലുമമരും
ചരാചരാവലിയല്ലലിൽ മുഴകീ.

1620
തന്നുടെ നിലകണ്ടലർ മഴപൊഴിയും
വാനവരുടെ കഴൽ വണങ്ങി രാമൻ
സാന്ത്വന മോതിയനേരമവരുമതി
സന്തോഷത്തൊടെ നിലയംപൂകീ.

1621
ഭക്തിവിരതി വിജ്ഞാനംമൂർത്തിയൊ–
ടൊത്തപോലെ ചിത്രകൂട കുടിയിൽ
സീതാലക്ഷ്മണ രാമന്മാരതി–
ചേതോഹരമേതോരുചിപാകീ.

1622
ഭരതജനകഗുരുമഹീസുരാദികഠം
പാരം രഘുപതി വിരഹവിവശരായ്
രാമഗുണങ്ങളെയുള്ളിലോർത്തുകൊ
ണ്ടാമാതിരി മിണ്ടാതെ നടന്നു.

1623
യമുനാനദിയവർ കടന്ന ദിവസം
യാദൃച്ഛികമായോരുപവാസം
രണ്ടാം ദിനമാഗംഗകടന്നള–
വുണ്ടായ് ഗുഹസൽക്കാരം കേമം.

1624
ഒരുദിനമാ ഗോമതിയുടെ തടഭുവി
മരുവിയ–വധമതിൽ മറുദിനമെത്തീ
രാജ്യകാര്യമാജനകൻ രണ്ടേ
രണ്ടുനാഠംക്കകം ശരിപ്പെടുത്തീ.

1625
അമാത്യഗുരു ഭരതക്കായ് രാജ്യം
സമപ്പിച്ചു മിഥിലാപുരിപൂകീ.
വസിഷ്ഠ കൃപയാൽ ജനങ്ങഠം മുഴവൻ
വസിച്ചു സുഖമായ് സാകേതത്തിൽ.

1626
രാമചന്ദ്രനേക്കാണ്മാനെവരും
പ്രേമമാന്ന പല നോമ്പുകഠംനോററൂ
അവധി കാത്തുയിർക്കൊള്ളുമവക്ക–
ന്നാഡംബരസുഖ ലാലസയററൂ.

1627
ഭരതോക്തം പോലാപ്താമാത്യ–
ന്മാരതാതു കാര്യങ്ങളിൽ മുഴകീ.
ജനനീ ജനസേവചെയ്യുവാനാ–
യനുജനു കല്പന ഭരതൻ നൽകീ.

1628
അനന്തരം ബ്രാഹ്മണരേ ഭരതൻ
പണിഞ്ഞുമാനിച്ചറിയിക്കുകയായ്.
മടിക്കൂടാതേതുകാര്യമാകില്ല–
മടിയനൊടാജ്ഞാപിക്ക ഭവാന്മാർ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1629
സാന്ത്വനമോതിസ്സകലരേയുമതി
സുഖമായ് ഭരതൻ യാത്രയയച്ചു.
പിന്നെയനുജനോടൊത്തു വസിഷ്ഠൻ
തന്നരികാന്നു പണിഞ്ഞുപറഞ്ഞു:—

1630
അനുമതിതന്നാൽ വ്രതമൊടുവാഴാം
മുനിയിതു കേട്ടു പുളകമാർന്നോതി:—
ഭരത! ഭവാൻ കരുതുന്നതു, ചെയ്‌വതു
പറവതു മുലകിൽ ധർമ്മസാരമാം.

1631
ഗുരുതന്നാശീർവ്വാദമിയന്നാ
ഭരതൻ ജ്യോതിഷിമാരെ വരുത്തീ.
സുമുഹൂർത്തമറിഞ്ഞഗ്രജപാദുക
സിംഹാസനമതിൽ വിരവൊടിരുത്തീ.

1632
രാമജനനിയേഗ്ഗുരുവരനേയും
നമിച്ചു ഭരതൻ ഭക്തിഭരിതനായ്
പാദുകങ്ങളോടാജ്ഞവാങ്ങിയാ
നന്ദിഗ്രാമാശ്രമമതിൽ വാണു.

1633
മുടിയിൽജട, യുടലിനാടമരവുരി
കിടക്കവാനോ ദർഭയീവിധം
നടവടി മുഴുവൻ മാമുനിമാരുടെ
കിടയായ് ഭരതനൊരഭിനവ മുനിയായ്.

1634
ഭരതനഖിലസുഖ ഭോഗവുമുടനേ
ദൂരെവെടിഞ്ഞു ത്രികരണങ്ങളാൽ
ഇന്ദ്രകുബേരന്മാർക്കു മസൂയയ—
മന്ദമിയററുമയോദ്ധ്യാപുരിയിൽ.

1635
അനാസക്തനായ് ഭരതൻ ചമ്പക—
സൂനവനങ്ങളിലളിപോൽമരുവീ.
രാമഭക്തിയാം ഭാഗ്യമിയന്നോർ
പൂമകളുടെ കളികാണാതീരേ.

1636
ശ്രീരഘുപതിതൻ പ്രേമപാത്രമാം
ഭരതനിലീ നിലയോർക്കിലസാരം
പുഴനീർ വെടിവതുവേഴാമ്പലിനൊരു
പുകളതു കളഹംസത്തിനു പുകളോ?

1637
ഭരതനു ദൃഢതനുദിനമനുതനുവായ്
പരമെന്നാലും മുഖമൊളിചിന്തീ
രാമഭക്തി പുഷ്ടിയാർന്നതനുവായ്
ധർമ്മരതിയെഴും മതിതെളിവേന്തീ

1538
ജലം കുറഞ്ഞെന്നാലും ശാരദ—
കാലകമലമലരുകളും പോലേ
സംയമനിയമാദികൾ ഭരതഹൃദയ—
മായവിഹായസി തെളിതാരകളായ്.

1639
വിശ്വാസംതാൻ ധ്രുവനക്ഷത്രം
വിഭുപദരതി സുരഗംഗപവിത്രം
അങ്കമററകാലാവധിപരിവേ—
ഷാങ്കിത ചന്ദ്രൻ രാമഭക്തിതാൻ.

1640
ഭരതഭക്തി വൈരാഗ്യ ഗുണാദികൾ
വരകവികൾക്കും പുകഴാൻ മടിയാം
വാണീശേഷഗണേശർക്കുമം
വസുധയിലുള്ളവരെങ്ങിനെയറിയും?

1641
പ്രേമമുള്ളിൽ നിസ്സീമമുറന്നാ
രാമചന്ദ്ര പാദുകങ്ങൾ ഭരതൻ
പൂജിച്ചനുമതി വാങ്ങിച്ചങ്ങിനെ
രാജ്യകാര്യമൊട്ടാകെ നടത്തീ.

1642
പുളകമാർന്നു രാമനാമജപമൊടു
പൊഴിയും പ്രേമാശ്രുവെഴും ഭരതൻ
വീട്ടിലുരുകി, വൻതപസ്സി;ലെന്നാൽ
കാട്ടിൽ ശ്രീരാമാദികൾ മരുവീ.

1643
ഇരുവർ നിലയറിഞ്ഞോതീ പലരും
ഭരതനേതു നിലയിലുമതിയോഗ്യൻ
ഭരതവ്രതമതു കണ്ടൃഷിമാര—
ല്ലരുന്ധതീപതിക്കുടി നടുങ്ങീ.

1644
പരമപവിത്രം ഭരതചരിത്രം
പരമാനന്ദ ശുഭദമതിമാത്രം
കലിയുഗകലുഷ ക്ലേശം കളയും
കാമരാവിനാമതു പുലരൊളിയും

1645
പാപപുംജഗജ കേസരിയതു, സം—
താപനികര സംഹാരിയവിരതം
ഭക്തഭവാമയഹാരി, രാമപദ
ഭക്തിചന്ദ്രസാര മായൊരമൃതം

1646
ശ്രീലരാമപദഭക്തിയാകുമമൃതം നിറഞ്ഞ
ഭരതൻ പിറ—
ന്നീലയെങ്കിൽ മുനി ദുർഗ്ഗമംശമദമാദിയാരു
നിറവേററിടാൻ
ദംഭദുഃഖ പരിതാപ ദോഷനിലതീർത്തു
മാരുകലിയിങ്കലീ
ദാസനേ ബലമൊടീനിലക്കു രഘുരാമ—
സമ്മുഖമിയററിടാൻ?

1647
ഭരതചരിതമിതു സാദരമേതൊരു
നരനും ശരിയായ്ശ്രവിച്ചുവെങ്കിൽ
സീതാപതി പദഭക്തിയാർന്നു, സം
സാരവിരതനായ് സുഖിയാം നൂനം.

ഇങ്ങിനെ സകലകലി കലുഷനാശകമായ ശ്രീമദ്രാമചരിതമാനസത്തിൽ
രണ്ടാം സോപാനമായ അയോദ്ധ്യാകാണ്ഡം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## അരണ്യകാണ്ഡം

### ഹരിഃ ശ്രീ ഗണപതയേ നമഃ

### മംഗളാചരണം

I

ദുരിതമയമമിരുളുരുത്തേറും വിവേകമാം
വാരാന്നിധിക്ക പരിപൂർണ്ണേന്ദുവായ്, വിരതി
വാരിജത്തിന്നഹന്നാഥനായ്, ധർമ്മതരു
വേരായ്, സ്വയംഭുവായ്, ശംഭുവായ്, ഡംഭമാം
കാറണികളുടനടിയടിച്ചുടക്കും കൊടും
കാററായ്, കളങ്കങ്ങളാം മാററാൻ മിനക്കെട്ടും
കാരുണ്യമായ് പുണ്യലാവണ്യമായിട്ടും
കാകൻസ്ഥരാമനനുമിത്രമായ്, മിന്നിടും
ബ്രഹ്മകുലജാതമേ! ശങ്കരാകാരമേ!
ബ്രഹ്മമേ! നന്മമേ സർവ്വമേകേണമേ!

II

മഴമുകിലൊടിടയുമുടൽ, മുടിയിൽ ജടയുണ്ടു, ന
ല്ലഴകിയലു മരയിലൊരു മരവുരിയുടുപ്പുമു
ണ്ടമ്പുവില്ലുണ്ടു കൈരണ്ടിലും, തൻപദം
കുമ്പിടുന്നവ നിലലമൻപെഴും കമലമിഴി
തേൻപൊഴിക്കും നറുംപുഞ്ചിരി ശുഭാസ്പദം;
ഇമ്പമാന്നേവമെൻ തമ്പുരാൻ രാഘവൻ
തമ്പിസൌമിത്രിയും സീതയും ചേർന്നിതാ
ദണ്ഡകത്തിങ്കൽ നടകൊണ്ടു ഞാനീസ്സുകൃത—
മണ്ഡലം ദണ്ഡനതി ചെയ്വുമോദാകുലം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1

പാർവ്വതി! രാമഗുണാവലിഗൂഢം
പണ്ഡിതമുനികളറിഞ്ഞുവിരതരാം
എന്നാലീശ്വരഭക്തി, ധർമ്മവുമ,--
കന്നമർത്ത്യരീതുകേട്ടു മൂഢരാം

2

അതുലമനോഹര ഭരത പൌരജന
ഭക്തിപുകഴ്ച്ചീ ശക്തിപോലെ ഞാൻ
ഇനി മുനിസുരനരപാവന രാഘവ—
വനകഥകേറംക്കുക മതിശുഭമൂലം.

3

ഒരുദിവസം ശ്രീരാമൻ സുരഭില
താരുകളാൽ പലമാലകറംതീർത്തു
സ്ഫടിക ശിലോപരിയിരുന്നരുളിയാ
സ്സീതയെ യാദരവാന്നണിയിച്ചു.

4

രാമബലമറിഞ്ഞീടാനിന്ദ്രൻ—
തന്മകനൊരു കാക്കയായണഞ്ഞു
വാരിധിയുടെയടിപൂകാനാഗ്രഹ—
മേറും വെറുമൊരിറുമ്പുകണക്കേ.

5

മന്ദബുദ്ധിയാലതു ജനകസുതാ
പാദം കൊത്തി ഭയന്നുപറന്നു.
ചോരയൊഴുകിയതുകണ്ടു രാമനൊരു
ക്കുരമ്പതിനുടെ നേക്കുതൊടുത്തു.

6

ദയാലയൻ രഘുനായകനിലുമാ
ജയന്തനിങ്ങിനെ കപടംകാട്ടീ
ദുർഗ്ഗുണിയായാൽ ദേവനുമീവക
ദുർവൃത്തങ്ങരം പ്രവർത്തിച്ചീടും

7

പിൻതുടന്നിതാബ്രഹ്മാസ്ത്രം, ഭയ—
സന്താപത്താൽ ജയന്തനോടീ
സ്വന്തം രൂപമൊടണയും ശ്രീരഘു—
ചന്ദ്രരിപുവെയിന്ദ്രനും വെടിഞ്ഞു.

8

ചക്രഭീതനാം ദുർവ്വാസാവു, ക—
ണകൈയെലഞ്ഞുതിരിഞ്ഞു വലഞ്ഞു;
വിരിഞ്ചഹരിഹര ലോകമാകെയവ—
നരിയൊരഴൽ ഭയവുമയന്നുപാഞ്ഞു.

9

കാകൽസ്ഥരിപുവിനാരിടമേകാൻ
കാകഭുശുണ്ഡിഗരുഡനോടോതീ:—
കേറംക്കുക! രഘുവരവൈരിക്കമൃതും
കാകോളം താതൻ യമരാജൻ.

10

സുഹൃത്തുപോലും ശത്രുവവന്നാ
സ്സുരപുരതടിനി മഹാവൈതരണി
അറികസഹോദര! സകലമുലകമവ—
നെരിയും തീയേക്കാളും ചൂടാം.

11

നാരദനു കനിവുതോന്നിയവനേ
ശ്രീരഘുനായകസവിധമയച്ചു—
കോമളമല്ലോ സുജനഹൃദയ,മാ
രാമനെ ഭക്തിയൊടവൻ വിളിച്ചു.

12

ഭീതനവൻ 'പാഹിപാഹി!'യെന്നാ
സ്സീതാപതിയെനമിച്ചറിയിച്ചു:—
അതുല്യബലനാം ഭവാനെയറിയാ
നിതുഞാൻചെയ്തതു പൊറുക്കേണമേ!

13

ദുരിതകർമ്മഫലമനുഭവിച്ചൊരീ
ശരണാഗതനിനി തുണയേകുകയേ!
ഹരനോതി:— ശിവേ! കൃപാലുരഘുവര
നൊരുനയനമവനു നിഷ്ഫലമാക്കീ.

14

മോഹവശനവൻ ദ്രോഹിച്ചതിനാൽ
സ്നേഹമല്ല: വധമുചിതമെങ്കിലും
കൊലചെയ്യാതേവിട്ടു; രാമനേ
പ്പോലെയലിവെഴും വിഭുമററുണ്ടോ?

15

ചിത്രകൂടമതിലധിക ചരിത്രം
ചെയ്തു രാഘവൻ ശ്രോത്രപവിത്രം
പിന്നെനിനച്ചു മനസ്സിൽ, ജനാവലി
തന്നെയറിഞ്ഞിഹ തിരക്കുകൂട്ടും.

16

അതിനാലൃഷിമാരൊടുവിടവാങ്ങി
സ്സീതാസഹിതന്മാരിരുസഹജർ
പുറപ്പെട്ടവാത്ത യത്രിമാമുനി
യറിഞ്ഞുപരമാനന്ദമിയന്നു.

17

ഓടിയത്രി യെതിരേൽപ്പാനതുക—
ണ്ടുടനരികാൻപണിഞ്ഞ രാമനേ
വാരിമുകന്നയരുന്നഭക്തിരസ—
വാരിയിലാറാടിച്ചാനുടനേ.

18

രാമസുഷമയാലൃഷിമനംകളി—
ത്താമോദത്തൊടു പർണ്ണശാലയിൽ
അവരെനയിച്ചാദരിച്ചു പൂജി
ച്ചവികലരുചി ഫലമേകിയനേകം.

19

കശവിരചിതമാമാസനത്തിലാ
ദ്ദശരഥ പുത്രനിരുന്നുവിളങ്ങീ
മുനിവരനഴകതുകണ്ടുകണ്ടു പര—
മാനന്ദാൽ സ്തുതി ചെയ്തുതുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



20

## അത്രിസ്തുതി

നിറഞ്ഞ ഭക്തിയാൽ ശരിക്കറിഞ്ഞവന്ന
നിത്യമ—
ങ്ങലിഞ്ഞിടുന്നപാദ താർപണിഞ്ഞിടുന്നു
ഞാനിതാ

21

ഭവാതിഘോരസാഗരം മഥിപ്പതിന്നു മന്ദരം
നവാംബുജാതി സുന്ദരം മദാപഹംപദംപരം!

22

തുണക്ക! ചാപസായകം, ധരിച്ചലോക—
നായകം,
മണിപ്രഭാതിമേചകം ശരീരമിങ്ങുതാവകം!

23

ദിനേശവംശമണ്ഡനം, മഹേശചാപഖ—
ണ്ഡനം,
മുനീശസജ്ജനാവനം, സദാശരൗഘനാശനം,

24

സുമാസ്ത്രവൈരി സേവിതം, സമസ്തദേവ—
ഭാവിതം
ഭവാസ്തകാരിവിഗ്രഹം, ഭവിക്കഹൃത്തില—
ന്മഹം.

25

സതാംഗതിംരമാപതിം, സുഖാകൃതിം ജഗൽ
പതിം;
സഹാനുജം, മഹാമതിം, സദാമഹീ—
സുതാപതിം,

26

ഭവന്തമാർ ഭജിച്ചിടുന്ന മത്സരം നിരന്തരം
ഭവത്തൊടാതവക്കരം പ്രമോദഭ്രതിപൊന്തിടും

27

പിടഞ്ഞുപായുമിന്ദ്രിയം പിടിച്ചടക്കിയേക—
നായ്
വിടാതെനിന്നെയോപ്പവൻ വിടുന്നു സവ്വ—
ബന്ധവും.

28

തുരീയമായ് തിളങ്ങുമീത്വദീയ മൈശ്വരം
പദം
നിരീഹവിഗ്രഹം സദാതരേണമേ
ശുഭങ്ങൾമേ.

29

സമസ്തഭാവുകാകരം നമിപ്പവർക്കുവിൺമരം
സമം സ്വഭാവസുന്ദരം സ്ഫുരിപ്പതേതരംപരം?

30

മനോജ്ഞമൂത്തിയായതിങ്ങനാരതം തുണ—
ക്കണേ!
കൃപാപയോനിധേ മഹീസുതാപതേ!
മഹാമതേ

31

ഭവാനിൽ ഭക്തിയോടെയീസ്തവാമൃതം
നുകന്നിടും
നരൻ പരംപദത്തെയാന്നരം സുഖത്തെയാ—
ന്നിടും

32

സ്തുതിചെയ്തങ്ങിനെ നതിചെയ്താമുനി—
പതിയത്തുനേരം ഭക്തിയൊടോതീ:—
മതിമാമകമയി! ഭവൽ പദാംബുജ—
മധുവതുലമുദാനുകന്നിടട്ടേ!

33

അനന്തരം ശുഭശീലജനകസുത
യനസൂയാപദതാരിൽ നമിച്ചു.
മനംകുളിർത്തുഷിപത്നി, മാറിലുട
നണച്ചവളെയലമനുഗ്രഹിച്ചു.

34

മാത്രമല്ല; നിത്യനൂതനാമല
വസ്ത്രഭൂഷണങ്ങളുമണിയിച്ചു
ശമ്മമണച്ചീടുന്നൊരു നാരീ—
ധമ്മരഹസ്യവുമുപദേശിച്ചു.

35

മാതാപിതൃ സോദരാദിയെല്ലാം
ഹിതരൊരു സീമവരേയ്ക്കുഭ്രസുതേ!
പതിയോ മോക്ഷദനാണവൻെറ പദ—
രതിയേലാത്തൊരു നാരിയധമതാൻ.

36

മങ്ക,മിത്രവും, ധമ്മ, ധൈര്യവും
സങ്കടത്തിലേ പരീക്ഷണീയം
പതി, വൃദ്ധൻ, രോഗി, മൂർഖ, നധനൻ
നേത്രഹീനനതി കോപിയെങ്കിലും,

37

അപമാനിതനായെങ്കിൽ നാരിയഴ
ലപാരമിയലും യമപുരത്തിലും
ത്രികരണങ്ങളാൽ പതിസേവനമേ
മുഖ്യധമ്മ മറികേതൊരുവൾക്കും

38

നാരികൾ നാലുതരത്തിലാണുലകി
ലതുളിയിതാ വേദങ്ങൾ സുജനവും
ഉത്തമസതിയാളുള്ളിലോർപ്പു നിജ—
പതിയെ മാത്രമന്യനേനിനക്കാ.

39

മദ്ധ്യമ—യന്യനെയച്ഛനെന്നപോൽ
മകനുമനുജനും പോലെയുമോർപ്പൂ
അധമ—ധമ്മ കുലമര്യാദകളോ—
ത്തടങ്ങി നിൽക്കുന്നവളാണല്ലോ.

40

അവസരമിയലാഞ്ഞും ഭയമാന്നും
ഭുവിസതിയായ്മരുവീടു മധമതാൻ.
കണവനെ വഞ്ചിക്കുമവൾക്കനവധി
കല്പമനല്പം രൌരവനരകം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



41
നിമിഷസുഖത്തിനുവേണ്ടിയസംഖ്യം
ജന്മംമുഴുവനുമവരാദുഃഖിക്കും
കപടമററ സതിയാവുകിലാക്കും
പ്രാപിക്കാം പരമാംഗതി സുഖമായ്.

42
പതിയെവെറുപ്പവളേത്തു ജന്മവും
പതിനാലിൽ താൻ വിധവയായിടും.

43
ജന്മം മുതലപവിത്രനാരി;യവരും
നിർമ്മലയാം പതിസേവചെയ്യുകിൽ.
ഇന്നും തുളസിയിലലിവു ഭഗവാൻ
നന്നായിതു വാഴ്ത്തുന്നു മറകളും.

44
സീതേ! കേരംകക നിന്നെ നിനച്ചാൽ
പാതിവ്രത്യം നാരികരം കാക്കും.
പതിപ്രാണനിന്നോടീക്കഥ ഞാൻ
പറഞ്ഞതുലകിൻ ഹിതത്തിനത്രേ!

45
മേദിനിയുടെ മകരം കേട്ടു സുഖിതയാ—
യാദരമാർന്നു നമിച്ചു പാദതാർ.
അതുപൊഴുതന്യവനം പൂകാൻ രഘു—
പതി മുനിപതിയൊടു വിടചോദിച്ചു.

46
എന്നെയങ്ങതൻ പദസേവകനാ—
ണെന്നുകരുതിയലിവാർന്നീടണമേ
ധാർമ്മികരഘുവര വാക്യമീവിധം
മാമുനികേട്ടു കനിഞ്ഞു പറഞ്ഞു:—

47
സാരസഭവശിവസനകാദികളാം
സാരജ്ഞന്മാർ തവ കരുണക്കായ്
സദാപി രഘുകുല പുംഗവ താവക
സരസിജചരണം നമിച്ചിടുന്നു.

48
ഇന്ദിരയെന്തിനു സകലദേവതാ
വൃന്ദംവിട്ടു വരിച്ചിതങ്ങയേ
ഞാനിതിന്റെറ പൊരുളിന്നറിഞ്ഞു, പര—
നനന്തഗുണനങ്ങസദൃശനല്ലോ!

49
സകലാന്തര്യാമിയാം ഭവാനൊടു
പോകയെന്നു ഞാനെങ്ങിനെയോതും?
എന്നു പറഞ്ഞതിധീരമുനീശ്വര—
നന്യൂനാമലമോദമിയന്നു.

50
രാമചന്ദ്രമുഖപങ്കജത്തിൽ നയനങ്ങ
ളങ്ങിനെ പതിഞ്ഞലം
പ്രേമമാർന്നു പുളകം നിറഞ്ഞു പലതും
പറഞ്ഞു വിരഹാകുലം
ഏത്തിലോത്തു മുനിസത്തമൻ ജപതപ—
ത്തിനും സകലധർമ്മസം—
പത്തിനും വിഷയമായിടാത്തപര
സത്തയീ രഘുകുലോത്തമൻ.

51
രാമകീർത്തി കലിപാപമറുക്കും
ശമദമാദി ഹൃദയത്തിൽ നിറക്കും
ആദരമാർന്നവരായതു കേരംക്കും
മോദമൊടവരേ രഘുപതി കാക്കും.

52
കലികാലമിതതി ദുരിതനിധാനം
കല്യധർമ്മ ജപയോഗവിഹീനം
ഇതിലെവരെല്ലാം വെടിഞ്ഞു രഘുപതി—
രതരാമവർതാൻ ചതുരതയാർന്നോർ.

53
മുനിപദതാരു പണിഞ്ഞു, ദേവമുനി—
മാനവനായകനാകിയ രാമൻ
മുമ്പി,ലവരജൻ പിമ്പിലുമൃഷിവര—
മഞ്ജുവേഷമൊടു പുറപ്പെടുകയായ്.

54
ഇരുവരുടെ നടുവിലവനിജ, ജീവൻ
പരബ്രഹ്മമിവയിടയിൽ മായ പോൽ
തിളങ്ങി വനഗിരിനദികരം മുഴുവനും
തെളിഞ്ഞു നിജനാഥനു വഴി നൽകീ.

55
രഘുപതിപോകുമിടങ്ങളിലെല്ലാം
മേഘകദംബം കുളിർനിഴലേകീ
വഴിയിലണഞ്ഞ വിരാധരാക്ഷസനെ
വേഗമോടെ നിഹനിച്ചു രാഘവൻ.

56
ഉടൻ ദിവ്യതനു വേർത്തിയുമഴലൊടു
ക്കുടമവനു രാമൻ നിജധാമം
നൽകിസ്സീതാ ലക്ഷ്മണസഹിതം
പൂകീ ശരഭംഗാശ്രമദേശം.

57
രാമവദനപങ്കജമകരന്ദം
പ്രേമമുറന്നു നുകർന്നു രസിക്കും
ശരഭംഗനയനഭൃംഗം പോലീ
ധരയിൽദ്ധന്യത ഏതിനു വാഴ്ത്തും.

58
മുനിയറിയിച്ചു:—ശംകരമാനസ—
മാനസസരസീഹംസമേ! ഭവാൻ
വരുവതു, ഞാൻ ബ്രഹ്മലോകമണയാൻ
പുറപ്പെട്ടു പോതറിവതിനിടയായ്.

59
അന്നുമുതൽക്കിന്നോളംതവ പദ—
മൊന്നേനിന, വിഹമനം കുളിർത്തു
സാധനഹീനനിവങ്കൽ കരുണാ—
നിധിയങ്ങലിവിൻ മധുരിമ ചേർത്തു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



60
ഭക്തഹൃദയ ചോരനങ്ങു, കരുണാം–
ഭോനിധി ഭാവുകവിതരണനിരതൻ
അടിയൻ നിജതനുവെടിയുംവരെ യീ
യുടജത്തിന്നിൽ വിളങ്ങീടണമേ !
61
യാഗയോഗ ജപതപവ്രതാദികൾ
ത്യാഗംചെയ്തതി ഭക്തിഭരിതനായ്
ചിതയൊരുക്കിയതിലേറിയീവിധം
സ്തുതിചെയ്തു ശരഭംഗമുനീന്ദ്രൻ:—
62
രാമരാമ! നീലാംബുദസമരുചി–
രാഭ! സദാവനിജാനുജസഹിതം
മാമക മാനസപർണ്ണശാലയിതി
ലാമോദത്തൊടു വിലസീടണമേ!
63
ശരഭംഗൻ യോഗാഗ്നികൊണ്ടു നിജ
ശരീരമങ്ങിനേ വെണ്ണീറാക്കീ
സദ്ഗുണപ്രിയ നാമൃഷിയേരാമൻ
സുഖമായ് വൈകുണ്ഠത്തിലുമാക്കീ.
64
മുനിപുംഗവനാം ശരഭംഗൻതൻ
മഹിതഗതിയിലൃഷി വൃന്ദമമന്ദം
മനംകുളിർത്തു പുകഴ്ത്തീ രഘുവര–
മണിശരണാഗത കരുണാകന്ദം.
65
വീണ്ടും രഘുകുലപതി വനത്തിൽനട
കൊണ്ടു മഹിതമുനീന്ദ്രസമേതൻ
'അസ്ഥിരാശിയെന്തി'തെന്നു പരമ–
സ്വസ്ഥ ഹൃദയമൊടു ചോദിക്കുകയായ്.
66
മാമുനീന്ദ്രനിര പറഞ്ഞിതന്ത–
ര്യാമിയങ്ങയോടെന്തറിയിക്കും?
'ആശരഹതമുനിമാരുടെയാണിതു'
ദശരഥതനയൻ കേട്ടു കരഞ്ഞു.
67
പ്രതിജ്ഞ ചെയ്തു:–ക്ഷിതിയിതു മുഴവൻ
ദൈത്യവംശരഹിതമാക്കിടും ഞാൻ
പിന്നെസ്സകല മുനീശ്വരാശ്രമം
ചെന്നുകണ്ടു സുഖമേകിയെവർക്കും.
68
കർമ്മവചന മാനസങ്ങളാൽ ശ്രീ–
രാമഭക്തനാമഗസ്ത്യശിഷ്യൻ
മഹാജ്ഞാനിയാം സുതീക്ഷ്ണനെന്നൊരു
മഹർഷിയങ്ങു വസിച്ചു തപിച്ചു.
69
രാമാഗമനം കേട്ടളവോടീ
മാമുനി പലതും ഹൃദി നിരൂപിച്ചു;–
ദൈവമേ! ദയാസിന്ധു രാമനീ
ദീനനിലലിയാനണഞ്ഞീടുമോ?

70
അനുജനൊത്തു രാമനെന്റെ കുടിലിതി
ലണയുമെന്നു ഞാനെങ്ങിനെ നമ്പും
ഭക്തി, വിരതി, വിജ്ഞാനം ഞാനാം
വ്യക്തിയിലോർത്താലില്ല തരിമ്പും.
71
യാഗയോഗസത്സംഗം, വിഭുപദ–
രാഗമേതുമിവനില്ലെന്നാലും
കരുണാസാഗരനാകിയ രാമൻ
പരമലിവാർന്നിടു മഗതിജനത്തിൽ.
72
ഇങ്ങിനെയോർത്തു മുനീന്ദ്രൻ മോദം
തിങ്ങിയമന്ദകൃതാർത്ഥതയേന്തീ
ശിവനുരചെയ്തു ഭവാനി! മാമുനി
ഭാവമിതത്രയവർണ്ണ്യമറികനീ.
73
വഴിയും കുഴിയും തിരിയാതങ്ങിനെ
വഴിയും പ്രേമമിയന്നതുമൂലം
നൃത്തംവെച്ചുതുടങ്ങീ; മുനികുല–
സത്തമനായ സുതീക്ഷ്ണനഭീക്ഷ്ണം.
74
പ്രേമോന്മത്തൻ മാമുനിതൻനില
രാമൻ മരമറവാർന്നു നുകർന്നു.
ചെറുതിട, പിന്നേ ഭക്തിഭരിതമുനി–
വരഹൃദയത്തിൽ തെളിഞ്ഞുനിന്നു.
75
ചിക്കെന്നൃഷി വഴിനടുവിലിരുന്നു
ചക്കമുള്ളുപോൽ പുളകമിയന്നു
രാമനുടൻ മുനിയരികേ ചെന്നു
പ്രേമദശയിലതി മോദമുയർന്നു.
76
ധ്യാനസുഖാമൃത മഗ്നമുനീശ്വര–
നുണർന്നീല രാമൻ വിളികേട്ടും
അന്നുനേരം മുനിഹൃത്തിൽ തന്നുടെ
ചതുർഭുജാകൃതി കാട്ടീ രാമൻ.
77
പെട്ടെന്നൃഷിയാകുലനായ്, നിജമണി
വിട്ടഫണികണക്കപ്പോൾ മുമ്പിൽ
സീതാലക്ഷ്മണ സഹിതൻരാമൻ
സുഖധാമൻ വിലസുന്നതുകണ്ടു.
78
പ്രേമമഗ്നനായ് മാമുനി ദണ്ഡം
പോലേ രാമപദങ്ങളിൽ വീണു
വാരിയെടുത്തു മുനീന്ദ്രനെ രാമൻ
മാറൊടണച്ചു പെരുകും പ്രേമാൽ.
79
മുനിയൊടുചേർന്നു വിളങ്ങീ രാമൻ
മിന്നലൊടൊത്തൊരു കാർമ്മുകിൽപോലേ
ചിരമാമുനിയാനിലക്ഷ നിന്നു
ചിത്രലിഖിതനേപ്പോലെനിശ്ചലം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



80
മാമുനി പിന്നേയ്യൈര്യമിയന്നാ
രാമപദം പലമട്ട പണിഞ്ഞു
പിന്നെയാശ്രമാ നീതരാമപദ—
പൂജകരം ചെയ്യീവിധംപറഞ്ഞു:—

81
അല്പബുദ്ധിഞാൻ ഭവാൻെറ മഹിമയി
തപ്രമേയമെത്തുമാതിരിവാഴ്ത്തും?
കതിരവനെങ്ങീയസാരമാമൊളി
ചിതറും മിന്നാമിനുങ്ങിതെങ്ങോ?

82
കമലനീലമാലാസമദേഹൻ,
കമനീയജടാ മുകടവൽക്കലൻ,
കരധൃതചാപൻ സുരുചിരരൂപൻ
കാരുണ്യാപൻ രഘുപതി ശരണം.

83
താമസവിപിനദഹനനായ്, സജ്ജന
താമരസാരണ്യത്തിന്നിനനായ്,
രാക്ഷസകരികുലമൃഗേന്ദ്രനായ്, ഭവ—
ചക്ഷുഃശ്രുവണത്തിന്നു താർക്ഷ്യനായ്.

84
സീതാനയന ചകോരചന്ദ്രനായ്,
സുന്ദര വേഷസരോജനേത്രനായ്,
മഹേശമാനസഹംസമായെഴം
മഹീശരാമൻ താനിഹ ശരണം.

85
കക്ശതക്വിതക്സമുൽഭവ—
ദൃഷ്യതമൊക്കെ യറുത്തുമുറിക്കും
ദേവകരംക്കമതിഹിതംകൊടുക്കും
ദേവൻ രഘുപതിരക്ഷ നമുക്കും.

86
നിർഗ്ഗുണസഗ്ഗുണ വിഷമസമരൂപൻ
വാഗിന്ദ്രിയ സമതീതൻഭൂപൻ
അമലനഖിലനനവദ്യനപാരൻ
രാമൻ ഭൂഭാരഹരൻ ശരണം.

87
ഭക്തകല്പകാരാമൻ രാമൻ
ഭവസാഗര സേതുസമാരാമൻ
കാമലോഭ മദമാററുംകരുണാ
ധാമൻ കുലകുമുദാകര സോമൻ,

88
കലികന്മഷ കുലനാശകനാമൻ
കരബലത്തിലതിമാത്ര മനുപമൻ
ധമ്മരക്ഷകൻ സുഗ്ഗുണഗ്രാമൻ
ശമ്മമെനിക്കേകീടുക രാമൻ.

89
നിമ്മലനഖില ഹൃദയതലവാസൻ
നിത്യനനശ്വരനയി! ഖരാരി നീ!
എങ്കിലുമവരജ സീതാനുഗനാ
യെൻകരളമരുകിതേവേഷത്തിൽ.

90
രാമൻ സുഗ്ഗുണൻ; നിർഗ്ഗുണനന്ത—
ര്യാമിയെന്നുമെവരോതിടുകിലും
കോസലേന്ദ്രനാം രാമചന്ദ്രനായ്
ലസിക്കുകങ്ങെൻ മനസ്സിലെന്നും.

91
സേവകഭാവം വിടാതെ മാമുനി
യീവിധമോതിയ വാക്കുകരം കേരംക്കേ
ഹഷ്ാകുലനായ് രവികുലഭൂഷണ
നൃഷിയേ മാറൊടുചേത്തു പുണർന്നു.

92
''മുനിവരഞാനതിസന്തോഷിതനാ—
യിനിവരമേകാം വാങ്ങുക വേഗം''
എന്നു പറഞ്ഞതുകേട്ട മുനീശ്വര
നൊന്നും തിരിയാതങ്ങിനെനിന്നു.

93
പിന്നെയോതി മുനി:—യങ്ങേക്കിഷ്ടം
തോന്നിയ വരമിവനേകീടണമേ
രാമനരുളി:—യെന്നാലങ്ങറിവും
പ്രേമവിരതികളുമാന്നീടട്ടേ!

94
മുനിയോതീ;—ധന്യൻ ഞാനിനിയും
തന്നീടുകവരമതിസുഖമൂലം

95
അനുജ ജനകജാ സഹിതനായ്ഭവാൻ
ധനുബ്ബാണധരനായനു വേലം
മാമകഹൃദയ വിഹായസി വിധുപോ—
ലമലം കുളിരൊളി തൂകീടുകലം.

96
'തഥാസ്തു'വെന്നുരചെയ്തു രഘുപതിയു—
മഗസ്ത്യ ദർശ്ശന കൌതുകമാന്നു
അതുനേരത്താമുനിയും ശ്രീരഘു
പതിയൊടുക്കൂടേപ്രസ്ഥിതനായീ.

97
''ഒപ്പംഞാൻ നടകൊരംവതിലുപകൃതി
യൽപവുമുണ്ടെന്നോപ്പീലാ ഞാൻ''
ചതുരതയെഴമീമുനിവചനത്താ
ലതുപൊഴുതിരുവരുമൊന്നുചിരിച്ചു.

98
വഴിയിലഗസ്ത്യ മുനീന്ദ്രഭക്തിയവർ
വാഴ്ത്തിയാശ്രമോപാന്തമണഞ്ഞു
സുതീക്ഷ്ണനോടിയഗസ്ത്യ മുനീന്ദ്രനൊ
ടിതുമട്ടനു പണിഞ്ഞു പറഞ്ഞു:—

99
ശമിവര! താങ്കളനാരതമാരുടെ
നാമമനന്തം ജപിച്ചിടുന്നു?
ദശരഥസുതനാരാമനി താതൻ
ദയിതയുമനുജനുമൊത്തണയുന്നു!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



100
കേട്ടഗസ്ത്യമുനിയോടിയണഞ്ഞു
കണ്ടു മിഴികൾ മോദേന നിറഞ്ഞു
ഇരു സോദരരൃഷിപദം പണിഞ്ഞു
ത്വരയോടവരെ ഹൃദി ചേർത്തുകഴിഞ്ഞു.

101
കുശലപ്രശ്നം ചെയ്തു മുനീന്ദ്രൻ
ദശരഥ പുത്രന്മാരെയാദരാൽ
സീതാസഹിതം പൂജിച്ചനുപമ–
കൃതാർത്ഥഭാവം പൂണ്ടതുനേരം.

102
അറിഞ്ഞറിഞ്ഞൃഷിവൃന്ദം, തുരുതുരെ
യണഞ്ഞു മൂവരെ ദർശ്ശിക്കുകയായ്.

103
ചുററും മുനിമാരിരുന്നു രാമനെ
യുററുനോക്കി നുകരുകയായ് സുചിരം.
ചകോരങ്ങളതികുതുകമിയന്ന–
ച്ചന്ദ്രികയേ ശ്ശരദ്ദൃതുവിൽ പോലേ.

104
രാമചന്ദ്രനൃഷിയോടു പറഞ്ഞു:–
'മാമകാഗമനകാരണമെല്ലാം
അവിടുന്നറിയുന്നതിനാലൊട്ടും
വിവരിച്ചീടുവതനുചിതമല്ലേ?'

105
മഹർഷിപുംഗവ! മുനിദ്രോഹികുല–
മാരണമന്ത്രം തരികിനിവേഗം
മന്ദഹസിച്ചു മുനീന്ദ്രനുരച്ചു:–
മനുവര! വാക്യമിതെത്ര വിചിത്രം.

106
'ഹരി ഹരി!' താങ്കളെ ഭജിക്കമൂലം
ചെറുതൊരു മഹിമയിവന്നു ലഭിച്ചു!
ഭവാൻെറ മായാമയമാം തരുവിൽ
താവിയ ഫലമഖിലാണ്ഡവുമല്ലോ!?

107
അത്തിപ്പഴമതിലനേക ജീവികൾ
നിത്യമുയിർക്കൊള്ളുന്നിതജ്ഞമായ്
അതുംഭുജിക്കും കരാളകാലവു
മതനുഭീത, മങ്ങയിൽനിന്നെന്നും!

108
അങ്ങിനെയുള്ള സമസ്തലോകപതി–
യങ്ങീവിധമോതുന്നതൽഭുതം!
സീതാലക്ഷ്മണരൊത്തു ഭവാൻ മമ
മതിയിൽ വിളങ്ങുക കൃപയാ സതതം!

109
അവിരളഭക്തി, വിരതി, സൽസംഗവു
മവികലമവിരതമരുളീടുകയേ!
താങ്കളഖണ്ഡ ബ്രഹ്മമനുഭവ–
ത്തിങ്കൽമാത്രമറിയും ചിദ്രൂപം!

110
ഞാനിതറിയുമെന്നല്ല പുകഴ്ത്താൻ
ത്രാണിയുമുണ്ടെന്നാലും, സഗുണം
സ്നേഹിപ്പു ഞാൻ; ഭവാനീവിധം
സേവകകൃപയാ പറയുകയത്രേ!

111
ദണ്ഡകവനമിതിലതിസുന്ദരമാമൊരു
ഖണ്ഡമുണ്ടു പഞ്ചവടിയതിൻപേർ
അങ്ങുചെന്നു ഗൌതമർഷിശാപം
നീങ്ങുമാറു കനിയേണമേ ഭവാൻ!

112
മുനികളെ മുഴവനുമനുഗ്രഹിപ്പാൻ
മനുവംശപതേ! വസിക്കുകവിടെ!
രാമനൃഷീശ്വര കല്പനയാന്നാ–
ശ്രീമയ പഞ്ചവടിക്കു തിരിച്ചു.

113
ജടായുവേയും കണ്ടുപിരിഞ്ഞൊരു
കുടീരമാ ഗോദാവരിയരികിൽ
വിരചിച്ചതിലവർ മൂവരുമങ്ങിനെ
വിലസിക്കുകയായ്, വിഹരിക്കുകയായ്.

114
അന്നുമുതൽ ക്കൃഷിമാർക്കു മനസ്സിൽ
തോന്നിയില്ല ഭയസംഭ്രമലേശം.
എന്നല്ലരുവികളടവികൾ, മൊട്ട–
ക്കുന്നുകളും സുഷമാമൃതിൽമുങ്ങീ.

115
മധുരം മധുകരനികരം പാടീ
മൃഗപക്ഷികളാനന്ദമൊടാടീ
ശ്രീരാമാഞ്ചിതമായ പഞ്ചവടി
ശേഷനുമരുളാനെങ്ങൊരുധാടി?

116
ഒരുകുറി രാമൻ സുഖമായമരും
നേരമവരജൻ ചോദ്യംചെയ്തു:–
സുരനരമുനിജന ശരണ്യനങ്ങയൊ
ടൊരുസംഗതിയറിയാനിഹ കൊതി മേ.

117
പറഞ്ഞുതരികൊരു വഴി തവ പദയുഗ–
പാംസുമാത്രമേ സേവിച്ചീടാൻ!
ഭവാനെയിങ്ങിനെയലിയിച്ചീടും
ഭക്തിവിരക്തികൾ വിവരിക്കണമേ!

118
സകല ശോകമോഹഭ്രമനിരയുട–
നകന്നു തവ പദഭക്തി വളരുവാൻ
ഈശ്വര ജീവവിഭേദം കനിവാൽ
വിശദരൂപമായരുളീടണമേ!

119
രാമനോതി:–യനുജ കേൾക്ക പറയാം
നീ മനസ്സുവെച്ചുണർന്നുകേൾക്കു!
''ഞാനെൻേറതും നീ നിൻേറതും''
തോന്നലിതത്രേ മായയറിക നീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



120
ചേതസ്സിന്ദ്രിയ നികരവുമേശ്ശുവ–
ത്തേതും മായാജാലമറിക നീ
അതിനവിദ്യയും വിദ്യയുമെന്നീ
വ്യത്യാസം രണ്ടുണ്ടതു പറയാം.

121
അഴൽപരമേകുമവിദ്യക്കടിപെ–
ട്ടുഴലും ജീവികരം ഭവകൂപത്തിൽ.
വിഭുപ്രേരിതം വിദ്യ ജഗത്തിതു
വിരചിപ്പൂ ഗുണമയമതറിക നീ.

122
മാനാദികരം വിട്ടെല്ലാം ബ്രഹ്മം
താനെന്നറിയുന്നതു താൻ ജ്ഞാനം
ത്രിഗുണസിദ്ധികളെ മുഴവൻ തൃണമായ്
തള്ളിയവൻതാൻ വിരതനറികനീ.

123
മായാരൂപവു മീശ്വരരൂപവു
മറിയാത്തവരാണനുജ! ജീവികരം
കമ്മംപോലഖിലത്തിനുമെന്നും
ശമ്മവുമഴലു മണപ്പൂ ദൈവം.

124
ധമ്മത്താൽ വൈരാഗ്യയോഗ, മതു
ശമ്മദമാം ജ്ഞാനമമോക്ഷമേകും
വേദമിതോതീ:–ഞാനതിവേഗം
വിമലഭക്തിയാൽ മാത്രം തെളിയും.

125
സ്വതന്ത്രമാണീ ഭക്തിയറിക നീ
യതുലജ്ഞാനമതേകുമഭംഗം
സുഖദമാകുമതു ലഭിപ്പതിന്നൊരു
സുഗമമായവഴി സജ്ജനസംഗം!

126
ഇനി വിവരിക്കാം ഭക്തിമാഗ്ഗമതു
തന്നെയെന്നെയണയുവാനെളുപ്പം
ഒന്നാമതു ഭൂസുരപദദൃഢരതി
പിന്നേസ്സ്വധമ്മരതിയും വേണം

127
ഇതുമൂലം വിഷയക്കൊതി കുറയും
ഭക്തിഭാവനകരം നിജഹൃദിനിറയും
ശ്രവണാദിക നവഭക്തികളറിയും
ശരിയായെൻ ലീലാരുചിയുറയും

128
സുജനചരണ സേവാരതി,യീശ്വര
ഭജന ദൃഢതകരണങ്ങരം മൂന്നിലും
എന്നേത്താൻ ഗുരുമാതാപിതൃപതി
യെന്നോർത്തവിരത സേവാരുചിയും

129
മാമക ഗുണഗാനങ്ങരം കേരംക്കവേ
ക്കോരംമയിർ, ഗദ്ഗദമശ്രുപൂരവും
കലരും കാമവിഹീനൻ കയ്യിൽ
കളിപ്പാവഞാനെന്നുമറിക നീ

130
ത്രികരണങ്ങളാലെന്നെ ഭജിക്കും
നിഷ്കാമനവൻ തന്നുടെ മനമാം
സരസീരുഹമതിലെപ്പൊഴുതും ഞാൻ
സുഖമായ് വിശ്രമമേലുകയത്രേ!

131
ഭക്തിയോഗമിതു കേട്ടതിസുഖി സൌ–
മിത്രി രാമചരണങ്ങരംപണിഞ്ഞു
ഇങ്ങിനെ നീതിഗുണങ്ങരം പറഞ്ഞതി–
ഭംഗിയിൽ ബഹുദിവസങ്ങരംകഴിഞ്ഞു.

132
രാവണ സോദരിയുണ്ടൊരുരാക്ഷസി
യവരംശൂപ്പ്ണഖാഭിധാനയല്ലോ!
പഞ്ചവടിയിലവളിരുവരെനോക്കി
പ്പഞ്ചബാണ പീഡിതയായ്തീന്നു.

133
പക്ഷിരാജ! സുന്ദരപിതൃസോദര
പുത്രന്മാരെക്കണ്ടു നാരിമാർ
മനസ്സുപതറിവശംകെട്ടു, മിനമണി
മഹസ്സുചിതറും പൊരിവെയിലേററാൽ

134
കാമിനിയവളതിരുചിരവേഷയായ്
രാമനോടു പുഞ്ചിരിയാന്നോതീ:–
ഭവാനെയെന്നെയുമാവിധിനിരുപി–
ച്ചാവാം തീത്തതിതനുപമയുഗ്മം.

135
ഉലകം മൂന്നിലുമനുരൂപൻപതി
യില്ലെനിക്കുഞാൻ കന്യകയിന്നും
ഇന്നു ഭവാനെക്കണ്ടു മനസ്സിനു
വന്നുതൃപ്തി കൊതിച്ചതുപോലെ.

136
രാമൻ സീതയെ നോക്കിയുരച്ചു
കാമിനി!യവിവാഹിതനെന്നനുജൻ
അണഞ്ഞൊരവളേ ശ്ശത്രുസഹജയെ–
ന്നറിഞ്ഞ ലക്ഷ്മണനോതീമൃദുവായ്.

137
സുന്ദരി! ഞാനിഹ രാമദാസനിതു
തൊന്തരവോർത്താൽ ഭവതിക്കെന്നും
രാമൻ കോസലരാജൻ ചതുരൻ
നാമാജ്ഞാ കരർഭൂപനന്ദിനി!

138
ദ്രവ്യസനിധനം, വ്യഭിചാരിശ്ശുഭം,
സേവകൻസുഖം, ഭിക്ഷുമാനവും,
ദുരയൻപുകളും കൊതിപ്പതോർത്താൽ
വെറുമാകാശം കറക്കലത്രേ!

139
രാമനരികിലവരംമടങ്ങി, വീണ്ടും
കാമിനിയനുജസമീപമണഞ്ഞു
ലക്ഷ്മണനോതീ:–നിന്നെവരിക്കും
ലജ്ജയകന്നൊരു പുരുഷൻമാത്രം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



140
ഉടൻ കോപമൊടു രാമനരികിലേ
ക്കോടിയവരം ഭയദരൂപംകാട്ടീ
സീത ഭയന്നതുകണ്ടു രാമനനു—
ജാതനൊടെന്തോ സൂചനകാട്ടീ.

141
നാസികചെവിയുമറുത്തുവീഴ്ത്തിയുട—
നാസൌമിത്രിയ സീമബലിഷ്ഠൻ
ദശഗ്രീവനേയതുവഴി പോരിനു
ദശരഥപുത്രൻ വിളിച്ചപോലായ്.

142
നീലശൈലമതിൽനിന്നു കുങ്കുമം
പോലെയവളിൽനിന്നൊഴുകീരക്തം
കരഞ്ഞു ഖരദൂഷണ സോദരരൊടു
പറഞ്ഞിതവ,ളവർ ബലമതിനിന്ദ്യം.

143
വിവരമൊക്കെയവരം വർണ്ണിച്ചപ്പോ—
ഴവരൊരുക്കി സൈന്യങ്ങളെയുടനേ
നക്തംചരനിരതുരുതുരെയഞ്ജന—
ധാത്രീധരസമമണ്ടു പറന്നു.

144
പലതരമായുധമേന്തിയപാരം
പുറപ്പെട്ടു നക്തംചരനികരം
മുമ്പിലമംഗളരൂപ ശൂർപ്പണഖ
വെമ്പിയുറഞ്ഞു നടന്നിതുഘോരം

145
നിരവധിയപശകുനങ്ങരംകണ്ടുമവർ
മരണവശന്മാർ കരുതീലേതും
ഗർജ്ജനതർജ്ജന ഭർത്സനമിവയാൽ
ഗഗനം ഭേദിച്ചാർത്തുപുളച്ചു.

146
''പിടിച്ചിരുവരെയുമടിച്ചുകൊല്ലുക
പിടിച്ചെടുക്കുക പെണ്ണിനെ''യേവം
പറഞ്ഞു, പൊടിവാനാകെനിറഞ്ഞു
പരമപുരുഷനനുജനിൽകനിഞ്ഞു:—

147
ഭീകര നിശിചരസൈന്യമെത്തി,യിഹ
പോക ജാനകീസഹിതം ഗുഹയിൽ!
കരുതിയിരിക്കണമിതുകേട്ടനുജൻ
ശരചാപധരൻ നടകൊള്ളുകയായ്.

148
അരികിലണയുമരിനികരംകണ്ടാ
ശ്രീരഘുനാഥൻ പുഞ്ചിരിതൂകീ:—

149
നീലനീലമണിശൈലശൃംഗമതിലേറി
നിന്നൊരണിമിന്നൽപോ—
ലാലസിച്ചനിഖിലാശരൌഘഹരമായ
വില്ലു ബലധാമനിൽ
നാലുപാടുമൊരുപാടുമത്തഗജമാല—
യായതിരമാലയിൽ
കേളിചെയ്‌വതിനു കാത്ത കേസരികണ—
ക്കെനോക്കി രഘുനായകൻ.

150
പിടിക്കുകെന്നാ നിശിചരഭടരുട—
നടുത്തു രാമനെ വളഞ്ഞുനിന്നു
ഉദയകാലമതിലിളയ സൂര്യനേ
മന്ദേഹാഭിധ ദൈത്യരെന്നപോൽ.

151
സുഷമാനിധിരാമ ദർശ്ശനത്താൽ
വിഷമിച്ചു ദൈത്യസൈന്യനികരം
ഖരദൂഷണർ മന്ത്രിമാരൊടോതീ
യരചപുത്രനിവനുലകിനു തിലകൻ.

152
സുരനരമുനി നാഗാസുരമദ്ധ്യേ
നിരീക്ഷിച്ചതി ല്ലിവനുതുല്യനേ
ഏന്തിവരുന്നൊരു സൌന്ദര്യത്തിൻ
സിന്ധുവെന്നു തോന്നുന്നിഹ ശിവനേ!

153
വിരൂപയാക്കീ സഹജയെയെന്നാൽ
വദ്ധ്യരല്ല രണ്ടുപേരുമോർത്താൽ
നാരിയെ നമുക്കുതന്നാലിവരേ
നമ്മരംവിടാം ജീവനോടെപോവാൻ.

154
ചെന്നറിയിക്കുകവചനമിതുടനേ
വന്നറിയിക്കു മറുപടി നിങ്ങരം
ദൂതരണഞ്ഞിതുണർത്തിയനേരം
സീതാപതി പുഞ്ചിരിയാന്നരുളീ:—

155
ക്ഷത്രിയർ ഞങ്ങരം ഭവാദൃശമൃഗനിക—
രത്തെവധിപ്പതിനെത്തി വനത്തിൽ
ശത്രുഭയം ലവമില്ലൊരുവട്ടമെ—
തിർത്തിടുമന്തകനോടുമശങ്കം.

156
മനുജർ ഞങ്ങളിഹദനുജകലത്തേ
മുടിച്ചുമുനിജന രക്ഷചെയ്തിടും
ബാലരെങ്കിലും ദുഷ്ടരെവെല്ലും
ബലമില്ലെങ്കിൽ മടങ്ങുകനിങ്ങരം.

157
അടരിലിങ്ങുകപടസൂത്രമില്ലാ
കടുകിടയരിയൊടു കരുണയുമില്ലാ
ദൂതർ മടങ്ങിയിതറിയിച്ചപ്പോ—
ളതിഭീഷണരായ് ഖരദൂഷണരും.

158
അട്ടഹാസമതിലെട്ടുദിക്കുമിഹഞെട്ടു—
മാറധികരുട്ടെഴും
ദുഷ്ട ദൈത്യനിരപട്ടസംപരിച
മുട്ടി കത്തികരം ധരിക്കയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



കെട്ടി ഞാണ്ടനെ മീട്ടിയാദ്യമൊരു
വട്ടമാരഘുകുലേശ്വരൻ
മട്ടുമാറിയതു കേട്ട പോതുമതി
കെട്ടുദൈത്യരുയിർവിട്ടപോൽ.

159

അരി ബലിഷ്ഠനെന്നറിഞ്ഞുകരുതി
പ്പുരുബലമിയലും ദൈത്യകദംബം
ശ്രീരഘുരാമനിലനവധിയസ്ത്രം
ചൊ,രിഞ്ഞു പേമഴപോലെയമന്ദം

160

എള്ളിൻമണിപോലവയെ മുഴവനും
നുള്ളിനുറുക്കീ ശ്രീരഘുവീരൻ
പിന്നെയഖണ്ഡബലം കോദണ്ഡം
തന്നെവലിച്ചു തൊടുത്തു ശരങ്ങൾ.

161

ചീറും ക്രൂററൻപാമ്പുകൾപോലവ
പറന്നുചെന്നു ഭീഷണമുടനേ
സമരവീരനാം രഘുപതി ശരമഴ--
യമർഷമേറിച്ചൊരിയുകയായീ.

162

ക്രുത്തമൂത്തശരനികരംകൊണ്ടവ—
രാത്തിപൂണ്ട പായുവാൻതുടങ്ങീ.
ഖരൻ ക്രുദ്ധനായ് കല്പിക്കകെയാ
ലരിയഭയത്തൊടുദൈത്യർമടങ്ങീ.

163

മരണം നിശ്ചയമെന്നുകരുതിയവർ
ധീരതകാട്ടിയെതിർത്തുതുടങ്ങീ
വിവിധായുധനിരകൊണ്ടവരാരഘു—
വീരനൊടേററുമരിച്ചുതുടങ്ങീ.

164

അരികുലദഹനൻ രാമനപ്പൊഴുതു
നാരാചങ്ങൾ തൊടുത്തുഭീഷണം
ഭീകരദാനവർ തറിഞ്ഞുമുറിഞ്ഞു
ഭൂമിയിൽ വീഴുകയായിതക്ഷണം

165

കാലുകളുടലുകൾ തലകളുമടവീ—
തലമതിൽ വീണുനിറഞ്ഞുകിടന്നു.
ശരംതറച്ചവർ ചീറിവീണുഗിരി—
ശൃംഗം പോലെപലേടമാവിധം

166

ശതശതങ്ങളായ് മുറിഞ്ഞദാനവ—
ശരീരങ്ങൾ വാനത്തുപറന്നു
തലയററ കരിമ്പനപോൽനിശിചരർ
പലദിശി നൃത്തംവെച്ചുനടന്നു.

167

കാക്ക കുറുക്കൻ കഴുകനീവകകൾ
കണ്ണുകഠോരാരവം മുഴക്കീ.

168

ജംബുകങ്ങൾ കടികൂടിയോടിനടമാടിടുന്നു
വികരാളകാ—
ളാംബുദങ്ങളിടയും പിശാചനിരഭൂതസംഘ
മിടചേർന്നിതാ
രാമബാണപടലങ്ങളേററു ഭടർ ശീഷ്മററു
പിടയുമ്പൊഴും
'രാമനേപ്പിടിയെടാ വിടാ'യ്യിതുരചെയ്തിടുന്നു
ഖരഭീതിയാൽ.

169

കടൽമാലയൊന്നു കടികൂടിയങ്ങു കഴുകൻ—
പറന്നു, മറുഭാഗമ—
ങ്ങുടനോടിവന്നു നരകപ്പിശാചുപിടിവാ—
ശിയോടെപിടികൂടിഹാ!
അടരെന്നപേരിലറിയപ്പെടുന്ന ചെറുപ—
ട്ടണത്തിലൊരുകട്ടിചെം—
കൊടി നീട്ടിടുന്ന വടിവാണിതിന്നുഹൃദിതോ
ന്നിടുന്നു നലമിന്നുഹാ!

170

പടപേടി തേടുവതുകണ്ടപോതു
ഖരദൂഷണാദിയരിശത്തൊട—
ങ്ങുടനട്ടഹാസമൊടു മോടിയസ്ത്ര—
ശതകോടികൊണ്ടു രഘുവീരനിൽ
ഉടൽ മൂടിടുന്ന നിലയേററിനിന്നിതുടനേ
മുറിച്ചുപകരം ശരം
തടവററു രാമനൊരുപത്തു കണ്ടുതിറ—
മുററമാറിലുടനേററിനാൻ.

171

വീണരുണ്ടു മവർ വീണ്ടുമെത്തിരണമാണ്ടു—
മായയിതുകണ്ടൊരാ
വിണ്ണവർക്കു ബഹു പേടിയായിരുപതായിരം
ദനുജരുണ്ടഹോ!
വൈഭവം വിരുതുമാന്നരാമനതുപോതു
കാട്ടിമറിമായയാ
വൈരി സൈനികർ പരസ്പരം കരുതിരാമ
നെന്നറുതി തേടിനാർ.

172

രാമരാമയെന്നോതിനിശാചര—
രമലമായനിർവ്വാണംപൂകീ.
കരുണാകരനാം രാമനീനിലയി—
ലരിനിര മുഴവനുമുടനെയൊടുക്കീ.

173

വാനിൽനിന്നു വാദ്യങ്ങൾ മുഴങ്ങീ
വാനവർ പൂമഴ പെയ്തുതുടങ്ങീ
പിന്നെ രാമനേ സ്തുതിച്ചുകൊണ്ടവർ
ചെന്നു വിമാനവുമേറിയടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



174
മനുവീരൻ യുദ്ധത്തിൽ ജയിച്ചു
മുനിമാനവസുരഭീതി നശിച്ചു.
സീതാലക്ഷ്മണർ വന്നു നമിച്ചു
സീതാപതിയുടനാശ്ലേഷിച്ചു.

175
ശ്രീരാമശ്യാമകോമളാംഗം
സരസിജമിഴിയാൽ സീത നുകന്നു
പഞ്ചവടിയിലവർ വസിച്ചു മുനിമന
മഞ്ചും പല ചരിതങ്ങൾ ചമച്ചു.

176
ഖരദൂഷണ വിദ്ധ്വംസം കണ്ടക-
താരിലേറി ശൂർപ്പണഖക്കരിശം
രാവണനേയവൾ പ്രേരിപ്പിച്ചതി
ഭീഷണയോതീ പലതുമീവിധം:—

177
രാവും പകലുമുറങ്ങും കൂടിയാ
വിവരമറികവൈരി തലയിലെത്തീ
നീതിധർമ്മ ഹീനരാജ്യ ധനവും,
ഭക്തിഹീനമാം സുകൃതകർമ്മവും,

178
വിവേകഹീനം വിദ്യാഭ്യാസം,
വിഷയവിരതി ഹീനം സന്യാസം,
ഫലമെന്തിവയാൽ? മദിരാപാനം
നിർലജ്ജതയേകീടുമപാരം.

179
വിനയഹീനമാം പ്രീതിമദത്താൽ
ഗുണിയും കെട്ടമീ നീതികേട്ടു ഞാൻ

180
സർപ്പ, പാപ, രോഗ, വൈരി, പാവകർ
സ്വാമിയും കരുതുകരുതിഹ ചെറുതായ്!
ഇടറിയിടറിയിതു പറഞ്ഞുകരഞ്ഞു
കൊണ്ടു ശൂർപ്പണഖ വീണുരുളുകയായ്!

181
രാവണസഭയുടെ നടുവിൽ വീണുരു
ണ്ടാവുംവിധമവൾ കേണുപറഞ്ഞു:—
ദശമുഖ! നീ സുഖമൊടു ജീവിക്കേ
ദുശയിതെനിക്കിഹ വന്നതു നന്നോ?

182
കേട്ടുസഭാ സദരാകുലഭാവ—
പ്പെട്ടുചെന്നവളെയെഴുന്നേൽപിച്ചു.
ലങ്കാപതിയാം രാവണനോതീ
നിൻ കർണ്ണാദികളാരുമുറിച്ചു?

183
പറഞ്ഞിതവളവധേശപുത്രനാം
പുരുഷനുണ്ടു പഞ്ചവടിയിലിപ്പോൾ
അവൻെറ കർമ്മംകൊണ്ടറിവൂ ഞാ—
നവ നാശരകുലമാകെ മുടിക്കും.

184
അവൻെറ ഭുജബലമാർന്നു മാമുനിക
ളുടവിയിലഭയം വിഹരിക്കുകയാം
ബാലകനല്പവനന്തകനോർത്താൽ
വില്ലാളികളിൽ ശ്രേഷ്ഠൻ ഗുണവാൻ.

185
അതുലിത ബലരിരുസോദരർ, ദുർജ്ജന—
ഘാതുകർ മുനിസുര സുഖദാതാക്കൾ
സുഷമാധാമൻ രാമനൊരുവനതി
സുന്ദരിയൊരുവളൊടൊത്തുവസിപ്പൂ!

186
വിധിയവളേ രതികോടികൾപണിയും
വിധത്തിലത്രേ വിരചിച്ചതെടോ!
അവരുടെയനുജൻ ചെയ്തിയ്തിവൾ നി—
ന്നവരജയെന്നതറിഞ്ഞു ഹസിച്ചു.

187
എന്നുടെ നിലവിളികേട്ടു ഖരാദികൾ
വന്നിതവരെ മുഴുവനവൻ കൊന്നു.
രാക്ഷസാധിപതിയിതു കേട്ടപ്പോ—
ളക്ഷികലങ്ങിത്തീപ്പൊരി പൊങ്ങി.

188
അവൻ ശൂർപ്പണഖയോടു തൻെറ ബല—
വിവിധ മഹിമവർണ്ണിച്ചുപറഞ്ഞു:—
രാത്രിമുഴവനും രാവണനെന്തോ
ചിന്താവശനായ്ത്തന്നെകഴിഞ്ഞു.

189
സുരനരനാഗാസുര ഖഗനിരകളി
ലാരുണ്ടെൻ ബല മറിയാതുള്ളോൻ
ഖരദൂഷണർ മത്സമാനരവരേ
പ്പരമപുരുഷനല്ലാതെ കൊല്ലുമോ?

190
അമരകൾക്കു സുഖമേകീടാനും
ഭൂമിഭാരമിഹ തീർത്തീടാനും
അവതരിച്ച പരമപുരുഷനെങ്കിൽ
ജവമൊടുചെന്നടർ ചെയ്തുമരിക്കാം.

191
താമസമിത്തനുഭക്തികുതകാ
താമരസാക്ഷനൊടെതിർക്കനല്ല!
നൃപസുതരെങ്കിലെതിർത്തുജയിച്ചാ
നാരിയെയിങ്ങു ഹരിച്ചേപറ്റൂ.

192
എന്നോർത്താ ശരപതി രഥമേറി
ച്ചെന്നു മാരീചൻെറ വസതിയിൽ
ശിവനരുളീ നഗനന്ദിനി! കേൾക്കു!
ശ്രീരാമൻ ചെയ്തയുക്തിയിപ്പോൾ!

193
കന്ദമൂലഫലമാഹരിക്കുവാൻ
കാട്ടിലേക്കനുജനിറങ്ങിയപ്പോൾ
അലിവിനുമഴകിനു മലകടലാംമനു—
കുലപതി ചിരിച്ചു സീതയൊടോതീ:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



194
പതിവ്രതാകുലമൌലേ! കേൾ നിൻ
പതിയിഹമാനവലീലചെയ്യുവോൻ
അതുകൊണ്ടാശരനാശംവരെ നീ
വീതിഹോത്ര നിൽവസിക്കഭദ്രേ!
195
അറിഞ്ഞു സീതാദേവിയനലനിൽ
മറഞ്ഞു, തൻപ്രതിബിംബംമാത്രം
അവിടെ നിർത്തിയതു സാക്ഷാൽസീതാ—
ദേവിയൊടൊത്തു ഗുണത്തിൽ വിളങ്ങീ.
196
രാമലീലതൻ രഹസ്യമിതു ശ്രീ
രാമാനുജനുമറിഞ്ഞീലേതും
സ്വാർത്ഥ പരായണനാകിയ രാവണ
നെത്തി നമിച്ചു മാരീചനെയും.
197
പൂച്ച, പാമ്പു, വില്ല, തോട്ടിയിവയുടെ
താഴ്മയഴൽ പെരും നീചൻേറയും
അകാലപുഷ്പംപോലെ ഭവാനീ!
ഭീകരം നീചർതൻ മധുമൊഴിയും.
198
മാരീചൻ നിശിചരകുലനാഥനെ
യാരാധിച്ചിങ്ങിനെ ചോദിച്ചു :—
അല്ല, ഭവാന്നീ വ്യഗ്രതയെന്തേ?
വല്ലാതൊററക്കണ്ണെഞ്ഞതെന്തേ?
199
ആശരപതിയാം ദശമുഖനെല്ലാ—
മാശുധരിപ്പിച്ചീവിധമോതീ:—
മായാമൃഗമായ് മോഹിപ്പിക്കുക
മാന്മിഴിയേയപഹരിക്കുവാനായ്.
200
മാരീചൻ ചൊല്ലിയേവമയി നീ
വൈരംകളകവനീശ്വരനല്ലോ!
മാനവനല്ല വനധീനമെല്ലാ
ജനിമൃതിയെന്നതു മറികിതു സത്യം.
201
ഇതേരാജനന്ദനനാവിശ്വാ
മിത്രയാഗരക്ഷ ചെയ്തവീരൻ
അന്നു രാമശരമൊരുശതയോജന
യെന്നെയാട്ടിയോടിച്ചതോർപ്പു ഞാൻ.
202
രാമലക്ഷ്മണന്മാരുടെ പേർകേ—
ട്ടെൻ മനമിന്നും നടുങ്ങിടുന്നു
അവക്കു ഞാനൊരുവെറും കീടമറി—
കവരെ വെല്ലുവാനാരു ജഗത്തിൽ?
293
സുബാഹു, താടക, ശൈവചാപ, മാ
റീചബലഖരൻ, ദൂഷണാദിയെല്ലാം
അറുത്തുതള്ളിയ ചണ്ഡപരാക്രമ
നൊരുനരനെന്നു നിനപ്പതു ശരിയോ?

204
അതിനാൽ വംശകുശലമോർത്തവിടു—
ന്നടങ്ങിയൊതുങ്ങുകിതുകേട്ടടനേ
രാവണനലറീ:—പോടാ നീ ഗുരു
വാവേണ്ടിങ്ങോട്ടുപദേശിക്കാൻ.
205
അപ്പൊഴോർത്തു മാരീചൻ:—വൈദ്യൻ,
വെപ്പുകാര,നായുധവാൻ, ധനവാൻ,
വന്ദി, മൂർഖ, മർമ്മജ്ഞ, കവിപ്രഭു
വിവരൊടു വൈരം നന്മവളത്താ.
206
രണ്ടായാലും മരണം പക്ഷേ
രാമശരത്തിൻ ശരണംനല്ലു
രാക്ഷസാസ്ത്രമേൽക്കുന്നതിനേക്കാം
രാമബാണമേ സുഖദം ശുഭദം.
207
എന്നു കരുതി രാവണനോടൊപ്പം
തന്നെ നടക്കുകയായ് മാരീചൻ
രാമചരണ മതിലഖണ്ഡമാംതൻ
പ്രേമം പുറമേ കാട്ടീലൊട്ടും.
208
പാരമാരുടെയവൈരവും ദുരിത—
വാരിധിക്കരെകയററുമാ
വാരെഴും രഘുവരൻെറ കൃപരസധാര
യിന്നു നുകരാൻതരം.
നേരിലിങ്ങു വരുമെൻെറ രണ്ടു നയനത്തി,
നിന്നു കരുണാകരൻ
ഘോരമാശരവിനാശകാരി ശരമെയ്തു
മേ മരണമേകുമേ!
209
ചാപശരങ്ങളൊടെന്നുടെ പിറകേ
ശ്രീപതി രഘുപതിയോടുമളവിൽ ഞാൻ
പലകുറിയങ്ങിനെ തിരിഞ്ഞുനോക്കും
പരമീധന്യതയാക്കു ലഭിക്കും!
210
പഞ്ചവടീനികടമാന്നു രാവണ,—
നഞ്ചിതമൃഗമായ് മാരീചനുടൻ
സ്വണ്ണതനുവിലിടചേന്ന മണീഗണ—
വണ്ണമവണ്ണ്യമിതെന്തൊരുമായം?
211
സുന്ദരതരമാസാരംഗത്തേ
സീത കണ്ടു പതിയോടുപറഞ്ഞു:—
കരുണാകര! രഘുവീര! വേണമീ
പ്പരമരുചിരമാം കുരംഗചമ്മം.
212
സത്യസന്ധനങ്ങിതിനേക്കൊൽകീ
യത്ഥനകേട്ടു രഘുദ്വഹനപ്പോൾ
മായാമൃഗമെന്നറിഞ്ഞുമതുസുര—
കാര്യമാകയാൽ പുറപ്പെടുകയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



213
പരികരബന്ധം ചെയ്തുദിവ്യമാം
ശരമെടുത്തുകൊണ്ടോതീ രാമൻ:—
വനമിതിലനവധി നിശിചരരുണ്ടെ—
ന്നനുജനടപ്പൂകരുതുകമതിയിൽ.

214
ബുദ്ധി വിവേകംകൊണ്ടു സമയ ബല
മോത്തു സീതയേക്കാത്തീടുക നീ
കണ്ടു കപടമൃഗമുടനടിമണ്ടീ
കുണ്ഠതയെന്യേ പിറകേ രാമൻ!

215
മറകാം പുകഴ്ത്തും ചിന്മയ രാമൻ!
മായാമൃഗമിഹ പിന്തുടരുകയാം
മറയുമരികിലുടനണയുമിത്തുനിലയിൽ
മൃഗമതു വനഭുവി വിഹരിക്കുകയാം.

216
മായ പലതുകാട്ടിയാവിധത്തിൽ
മാനതു രാമനെ ദൂരമണച്ചു
ഘോരരാമ ശരമതു പൊഴുതേററു
മാറുകീറി വനഭുവിനിപതിച്ചു.

217
ഹാ! ലക്ഷ്മണ! യെന്നാദ്യം പൊന്മാൻ
നിലവിളിച്ചു രാമനേ നിനച്ചു
നിശാചരാകൃതി കാട്ടിയതങ്ങിനെ
ദശരഥ സുതനെ ഭജിച്ചുമരിച്ചു.

218
ഭക്തനവനെ മാമുനി ദുർല്ലഭമാം
മുക്തിപദം രഘുരാമനണച്ചു.

219
ദേവകൾ തൂകീ പൂമഴ, രഘുവര—
പാവന ഗുണഗണ ഗാഥകൾപാടീ
പരമാം പദമസുരന്നുമേകുമീ
ശ്രീ രഘുപതിപോൽ ദീനബന്ധുവാർ?

220
ഖലനെ വധിച്ചു മടങ്ങുകയായിഹ
ഖരാരിയാം ശ്രീരഘുകുലവീരൻ
സീതയിങ്ങു മാരീചാത്ത സ്വര—
കാതരയായ് സഹജനോടുരച്ചു.

221
പോക വേഗമയി രാമനാത്തനിതു
പുഞ്ചിരിതൂകിക്കേട്ടുപറഞ്ഞു
ലക്ഷ്മണ:—നമ്മേഭ്രൂ കുടിയാലുലക
ലയിപ്പിക്കുമാരഘുവരനഴലോ?

222
ജാനകിതൻമമ്മ ഭേദിമൊഴി, ഭഗ—
വാനുടെമായാ പ്രേരണയിവയാൽ
കരളിളകിയ ലക്ഷ്മണൻ ദശാനന—
കലേശരാഹു സമീപമണഞ്ഞു.

223
തരത്തിലൊരു മുനിവേഷമെടുത്താ—
ശ്രമത്തിലെത്തീ നിശാചരേന്ദ്രൻ
എവനെ ഭയന്നു സുരാസുരനരമുനി—
നിവഹമുറങ്ങാതിരവുകഴിപ്പൂ?

224
അതേ ദശാസ്യൻ ശ്വാവുപോലെയതി
ഭീതിചകിതനായ് കളവിനൊരുങ്ങീ.
ഭുശുണ്ഡിയോതീ:—ഗരുഡ! കുപഥഗതി
ഭാവിച്ചാൽമതി ബലങ്ങൾനീങ്ങും.

225
അരചനീതിയും, ഭയവും, പ്രേമവു—
മരുളും പല കൃത്രിമമാംകഥയും
പറയും രാവണനോടു സീതയു—
ത്തരമരുളീ:—നീ ദുഷ്ടനശങ്കം.

226
രൂപം തനതു ദശാസ്യൻ കാട്ടീ—
തപ്പോൾ സീത ഭയത്താൽ ഞെട്ടീ
ചൊല്ലീ സീതയുടൻ ധൈര്യത്തൊടു
നില്ലു ദുഷ്ട വിഭുവിതാവരുന്നു.

227
സിംഹിനിയേക്ഷുദ്ര ശശംപോലാ—
ഗ്രഹിപ്പുനീ മൃത്യുവശഗനെന്നേ
ഇതു കേട്ടരിശമുയന്നു രാവണനു
സീതാപദരതി സൌഖ്യമുള്ളിലും.

228
രാവണനുടനതിരോഷാകുലനായ്
രഥത്തിലേററി സ്സീതയെയെന്നാൽ
പേടിനിമിത്തം പിടഞ്ഞുകൊണ്ടാ
ണോടിച്ചതു രഥമാകാശത്തിൽ.

229
വിലപിക്കുകയായ് സീത ഹാ വിഭോ
വിസ്മരിപ്പതെന്തെന്നെയീവിധം?
അപരാധം ഞാൻ ചെയ്തുപോയതെ—
ന്തപാര കരുണാജലധേ! സുമതേ!

230
ഹാ ലക്ഷ്മണ! നിൻദോഷമില്ല;മേ
ഫലമരിശപ്പെട്ടതിന്നു കിട്ടീ.
ജനക ജയിഹ വിലപിച്ചു പക്ഷേ
ജഗദീശൻ രാമനകലെയല്ലോ!

231
കഴുതഹവിസ്സു കൊതിച്ചു വിപത്തിതു
കണ്ടു രാമനോടാരറിയിക്കും?
ജാനകി തൻെറ വിലാപംകേട്ടൊരു
ജഗത്തു മുഴുവനുമലമഴലാർന്നു.

232
ആത്തനാദമതുകേട്ടു രഘുതിലക—
പതിയെന്നു പക്ഷീന്ദ്രനറിഞ്ഞു
അധമനിശാചരനപഹരിക്കയാ—
ണഹോ നന്ദിനിയെ നീചൻപോലേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



233
സീതേ! മകളേ! ഭയമരുതേ, ഞാ–
നിതാവന്നു നിശിചരനേക്കൊല്ലാൻ
എന്നുപറഞ്ഞു ജടായു പറന്നു.
കുന്നിനുനേക്കാക്കുലിശംപോലേ.

234
എടാ ദുഷ്ട! നില്ലെടായെന്നു പോ–
ക്കുടൻ ജടായുവണഞ്ഞീടുമ്പോൾ
തിരിഞ്ഞു രാവണനനുമാനിച്ചു
വരുന്നതാ യമരാജൻതാനോ?

235
മൈനാകമഹീധരമോ? പുരുബല–
വൈനതേയനാം ഗരുഡൻതാനോ?
അരികിലണയുമളവോതി രാവണൻ:—
പറവജടായുവിതുടനുയിർവെടിയും

236
കേട്ട ഗൃദ്ധ്റപതിരോഷാലോതീ:—
ഝടിതി ജാനകിയെ വിടുവതുനല്ലു!
അല്ലെന്നാലെട! രാവണ നിൻകുല
മെല്ലാമീയാമ്പാററകൾപോലേ,

237
രാമരോഷമാംവഹ്നിയിലെരിയും
രാവണനോതീലൊരുമറുപടിയും
അതുപൊഴുതനുപമരോഷ ഭീഷണൻ
പതഗേന്ദ്രൻ തേരിലേക്കു പാറീ.

238
പിടിച്ചുതലമുടി വലിച്ചിഴച്ചു
ഝടിതി രാവണൻ നിലംപതിച്ചു
ശരിക്കിരുത്തി സ്സീതയെ,യുടനരി–
ശരീരമങ്ങിനെ കൊത്തിമുറിച്ചു.

239
മൂർച്ഛവിട്ടു രാവണനതിരോഷാൽ
മൂർച്ചയേറിയൊരു തൻകരവാളാൽ
രാമ രാമ! പക്ഷങ്ങൾ മുറിച്ചു
രാമനെയോർത്തു നിലംപതിച്ചു.

240
സീതയെ വീണ്ടും തേരിലിരുത്തി
ബ്ഭീതരാവണൻ രഥമോടിച്ചു
വലയിൽപെട്ടൊരു ഹരിണികണക്കേ
വിലപിക്കുകയായ് സീതചകിതയായ്.

241
കുന്നിൽവസിക്കും കപികളെ നോക്കിയ
മന്നിൻമകൾ ചില വസ്ത്രമെറിഞ്ഞു
'ഹരിഹരി!യെന്നങ്ങിനെയാസ്സീതയെ
ഹരിച്ചശോകവനത്തിലിരുത്തീ.

242
പലമാതിരിയിൽ ഭയപ്പെടുത്തീ
പ്രേമംകാട്ടീ സീതയൊടെന്നാൽ
ഫലമേലാതാ രാവണനശോക
പാദപവനികയിലവളെയിരുത്തി.

243
കപടമൃഗത്തിൻ പിറകേപായും
കാന്തരാമസുഷമാലയരൂപം
നിനച്ചുകൊണ്ടാ രാമനാമമേ–
ജപിച്ചുകൊണ്ടാസ്സീതയിരുന്നു.

244
അനുജൻ ലക്ഷ്മണനണവതുകണ്ടാ–
മനുകുലപതിചിന്തിതനായോതീ:—
തനിച്ചു സീതയെ വിട്ടുംവെച്ചെ–
ന്നനുജനാജ്ഞ ലംഘിച്ചതുശരിയോ?

245
വനമിതിലനവധി നിശിചരനിര,യിഹ
തോന്നുന്നു സീതയില്ല കുടിയിൽ!
അനുജൻ രാമനെ നമിച്ചുരച്ചു:—
ഞാനൊരുതെല്ലും ദോഷിയല്ലിതിൽ

246
ഗോദാവരി തടിനീതീരത്തേ
ക്കാ ദശരഥ സുതരുടനടിയെത്തീ.
സീതാരഹിതം പർണ്ണശാല;യവർ
സാധാരണരേപ്പോൽ വിലപിച്ചു.

247
ബാലേ! ഹാ ശുഭശീലേ! ഗുണഗണ–
മാലേ! സുഷമാമധുരിത ലീലേ!
അനുജൻ സാന്ത്വനമോതി രാമനാ
വനതരു നിരയൊടു ചോദിക്കുകയായ്.

248
വണ്ടുകളേ! വന്യമൃഗാദികളേ!
കണ്ടോ വണ്ടാർ കുഴലിയെ നിങ്ങൾ?
കോകിലമേ! കുയിൽ വാണിയെയെങ്ങും
കാണാനിടയുണ്ടായോ ചൊൽ നീ!

249
കുന്ദകലിക, മിന്നൽപ്രഭ, ദാഡിമ,
മിന്ദു,സരോജം, ശരദ്ദുതു, നാഗം
കാമചാപ, ഗജ, കേസരികളുമിനി
കാമം പുകഴാനിടയായ്ത്തീരും.

250
കനകകദളികളുമിനിമേൽ മോദം
കലരും കരളിലശങ്കമഭംഗം
ജാനകി! കേൾക്കുക നീയകലുമളവി
ലാണിവക്കുഹങ്കാരമപാരം.

251
പ്രേയസി! നീ പ്രത്യക്ഷയായിവ–
ക്കീയൊരഹന്തയസൂയയു മാററൂ!
രാമനീവിധം ജാനകിയേബ്രഹ്മ–
കാമിയെന്നപോൽ തേടിനടന്നു.

252
നാശരഹിത, നാനന്ദരാശി, മനു–
വംശരാജ നാവിഹഗരാജനേ–
ചിറകുമുറിഞ്ഞും രഘുവരപദമേ
ചിന്ത ചെയ്തിടുന്നവനേ–കണ്ടു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



253
കൃപാസാഗരൻ ശ്രീരഘുവീരൻ
കരകമലത്താൽ തഴുകിയനേരം
അതനന്തരം നിജമരണപീഡകളു-
മതാ തീരെ മാറിയതായ്തോന്നീ.

254
ജടായു ധൈര്യമിയന്നുടനോതീ
ജനിമൃതി ഹരഹേ രഘുവരകേശക്കു!
ദശാസ്യനീ ദശയേകിയെനിക്കാ
ദുഷ്ടൻ താൻ സീതയേ ഹരിച്ചു.

255
സ്വാമി! യവൻ തെക്കോട്ടു പറന്നു
സീത കുരംഗികണക്കഴലാർന്നു
പ്രാണനടക്കീ താങ്കരം വരാൻ ഞാ-
നിനിയതു പോകാൻ കൊതിച്ചിടുന്നു.

256
താത! ശരീരം സൂക്ഷിക്കുക! രഘു
നാഥവചസ്സിതു കേട്ടുചിരിച്ചു
ജടായുവോതീ:-താവകനാമം
പാട്ടമേതധമനാകാമുക്തൻ?

257
അതേ താങ്കളെൻ, മുന്നിൽ മേവുമള-
വിത്തനുവെന്തിനു സൂക്ഷിക്കും ഞാൻ?
കരഞ്ഞു രഘുപതി പറഞ്ഞുപരഗതി
യണഞ്ഞു താങ്കളതീവ ദുർല്ലഭം.

258
പരഹിതരതനീജഗത്തിലേതൊരു
പരഗതിയും ദുർല്ലഭമായുണ്ടോ?
താത! ഭവാനെൻപദമേല്ക! ഞാ
നെന്തുനൽകുമങ്ങു പൂർണ്ണകാമൻ!

259
ജാനകിയേയപഹരിച്ചകാര്യം
ജനകനൊടങ്ങു പറഞ്ഞീടരുതേ
രാമനാണു ഞാനെങ്കിലവിടെയാ
രാവണവംശം വന്നിതുപറയും.

260
ഉടൻ പറവയുടെയുടലുവെടിഞ്ഞാ
ജടായു ഹരിയുടെ രൂപമണിഞ്ഞു
ഭക്തിയൊടാനന്ദാശ്രുവഴിഞ്ഞാ
മാതിരിയിൽ സ്തോത്രങ്ങൾപൊഴിഞ്ഞു.

261
രാവണനെൻറ ഭുജദണ്ഡമൊക്കെബഹു
ഖണ്ഡമാക്കുമതിചണ്ഡനാ-
രാചമേന്തി, യരിമണ്ഡലത്തിനതി ഭീമ
ദണ്ഡധരവെൽക നീ.
മായമാററുകഖിലാണ്ഡകോടിജഗ ദണ്ഡ
ഭാണ്ഡമിതിനുള്ളതാ-
ണ്ടായനീ; യമല പുണ്ഡരീകസമനേത്ര
ദണ്ഡനതിചെയ്‌വു ഞാൻ.

262
ആദിയാകൃതിയുമില്ലതല്ല, ഗുണനാമ
മില്ല ബലധാമനീ
വേദ വേദ്യനഖിലേന്ദ്രിയത്തിനറിയാതെ
യുള്ളൊരറിവാണുനീ.
കാമ മോഹമദമാകെമാററി മുദമേകിടുന്ന
രഘുരാമ! നിൻ
നാമമേ സുജനധാമമേ ശരണമേകി
യെന്നിലലിയേണമേ!

263
അത്രമാത്രമഴൽമെത്തിടുന്ന ജനി-
മൃത്യുവാം ഭവമറുത്തിടും
സത്തനിന്നുടയമൂർത്തിയെന്ന ഋഷി-
സത്തർ ചിത്തമതിലോർത്തിടും
ഹൃത്തിലിന്നു സുഖമേകിയായതിഹ
വന്നുനിന്ന കൃപയാന്നതെൻ
മുത്തമാംസുകൃതമൊന്നുതാൻ സുമഹി-
താകൃതേ! ജനകജാപതേ!

264
അഗമനായ്, ബഹുസുഗമനാ, യതി
വിഷമനായിഹ സമനുമായ്
വിഗതരാഗമുനീന്ദ്ര മാനസമലരിൽ
മേവിനമധുപമായ്,
കമലതന്നുടെ രമണനായ്, മുഴവുല-
കിനും രമണീയനായ്,
വിമലമാമൊളി ചിന്നിമിന്നിയ
രാമരാമ നമോസ്തുതേ!

265
ഇങ്ങിനെ യവരിള ഭക്തിവരം താൻ
വാങ്ങി വിഹഗപതിപരപദമാർന്നു
ശ്രീരഘുരാമൻ വേണ്ടവിധത്തിൽ
ശേഷക്രിയകൾ നടത്തിയിരുന്നു.

266
കോമളചിത്തൻ രാമനൊടൊത്തോൻ
ഭൂമിയിലെങ്ങൊരു ഹേതുദയാർദ്രൻ?
മാംസംകൊത്തും നീചഖഗത്തിനു-
മൃഷിദുർല്ലഭഗതിയേകിയിതല്ലോ!

267
ഹരനരചെയ്തു:-ഹരിയെവെടിഞ്ഞിഹ
ദുരിതം ചെയ്‌വതഭാഗ്യർ ഭവാനി!
വീണ്ടും സീതയെയന്വേഷിച്ചവർ
വിപിനഗഹനമാർഗ്ഗേണ നടന്നു.

268
മരങ്ങൾ പലതരമവിരളമനവധി
മൃഗങ്ങൾ പക്ഷികൾ നിറഞ്ഞകാട്ടിൽ
അക്കബന്ധനേക്കൊന്നപ്പോൾ തൻ
ശാപാബന്ധമാ രാമനൊടോതീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



269
ദുർവ്വാസാവു ശപിച്ചതാണു,ഗ–
ന്ധർവ്വൻ ഞാനിഹ ശാപംതീൻ
രാമനരുളി:–വിപ്രകുലദ്രോഹം
മാമകവിദ്രോഹവുമൊരുപോലാം.

270
കർമ്മമനോവചനങ്ങൾ തെളിഞ്ഞിഹ
ഭൂമിദേവരുടെ സേവചെയ്വതാർ?
ബ്രഹ്മദേവനും, ശിവനും ഞാനും
സമ്മോദത്തൊടവന്നവശത്താം.

271
പരുഷംചൊല്ലിയടിച്ചു ശപിച്ചാൽ
പോലുമാരണൻ പൂജ്യനഗുണനും
ഇതു സജ്ജനമത,മറിവെഴും സുഗുണ–
യുക്തനെങ്കിലും ശൂദ്രനപൂജ്യൻ.

272
തൻപദഭക്തിയെഴുന്നൊരവന്നനു–
കമ്പയാൻ പലതുപദേശിച്ചു
രഘുപതി, യവനതി ഭക്തിഭരിതനായ്
സ്വകമാന്തനവൊടു വാനിൽ ഗമിച്ചു.

273
ഉദാരനാ ശ്രീരാമൻ പിന്നേ
ശ്ശബരി തന്നുടജമതിലെഴുനള്ളീ
മതംഗമുനിയുടെ മൊഴിയോർത്തവളുടെ
മനസ്സിൽ മോദഭരം തിരതള്ളീ.

274
കമല സദൃശനയനം, വിശാലമാം
കരയുഗളം, കമ്രജടാമുകുടം
വനമാലയുമായ് വിലസുമിരുവരുടെ
മനോജ്ഞ പദതളിർ പണിഞ്ഞു ശബരി

275
പ്രേമമഗ്നയായ് വാണിവരാതേ
പലപടി പദമലർ ശബരിപണിഞ്ഞു
പിന്നെയാദരാൽ കാൽ കഴകിച്ചവൾ
തന്നുടെ ഹൃദിയതിഭക്തി നിറഞ്ഞു.

276
അതിരസമിയലും ഫലമൂലാദിക–
ളതുപൊഴുതവളാ രാമനു നൽകീ
പ്രേമസഹിതമവ ഭുജിച്ചു രഘുപതി
യാമാതിരിയിൽ പരംപുകഴ്ത്തീ.

277
പിന്നീടവൾ തൊഴുതുനിന്നു മുന്നിൽ
പ്രഭുവേപ്പാർത്തതി ഭക്തിയൊടോതീ
അങ്ങയെയെങ്ങിനെ പുകഴ്ത്തുമിവളൊര–
മംഗളനാരി യധമതരജാതി.

278
അധമനാരികളി ലധമജാതിയിലു
മധമയാണു ഞാൻ പാവനകീർത്തേ!
രാമനരുളി:–ഹേ ഭാമിനി! നിന്നുടെ
പ്രേമമനത്തമ മഴലിതുവെറുതേ.

279
ജാതി, നീതി, കുല, ധർമ്മധനാദിക
ളേതുമപാരമിയന്ന മർത്ത്യനും
ദൈവ ഭക്തിയില്ലാഞ്ഞാൽ വെള്ളം
ലവമെഴാത്തമുകിൽപോലെയശോഭൻ.

## ഭക്തിവിവരണം

280
ഒമ്പതുമാതിരി ഭക്തിയുണ്ടുനീ
യിമ്പമൊടായതു കേൾക്ക സുശീലേ!
ഒന്നാമതു സജ്ജനസംസർഗ്ഗം
പിന്നീടെന്നുടെ കഥയിൽസംഗം.

281
മൂന്നാമത്തതു ഗുരുവിൻ തിരുവടി
തന്നിലുള്ളൊരകളങ്കസേവനം
എൻഗുണങ്ങൾ കപടമററു പാടുക
യെന്നതാണു നാലാമതറിയണം.

282
എന്നുടെ നാമംജപിച്ചു ദൃഢമാ
യെന്നെ ഭജിപ്പതു പഞ്ചമമത്രേ
ഇന്ദ്രിയനിഗ്രഹമാർന്നു വിരതനായ്
ശാന്തിയണവതാററാമതറിക നീ.

283
രാമമയമുലകംമുഴുവൻ, സുജനം
രാമനിൽ മീതെയിതോപ്പ്തേഴതാൻ
കിട്ടിയതിൽ തുഷ്ടി, യപരദോഷേ
ദൃഷ്ടിയെഴായ്കെട്ടാമതറിക നീ.

284
കള്ളമററു പെരുമാറുകെപ്പൊഴുതു
മുള്ളിലെന്നെ വിശ്വസിക്കകെവനും
എളുപ്പമാണിതു നവമഭക്തി,യിവ
യേതെങ്കിലുമെഴുമേതു ജീവിയും,

285
അത്യന്തം പ്രിയനെനിക്കിതൊമ്പതു
ഭക്തിയുമുണ്ടിഹ നിനക്കു ദൃഢമായ്.
അതിനാലൃഷിമുനി ദുർല്ലഭമാം പര–
ഗതി ഭവതിക്കു ലഭിച്ചു ശുഭമായ്.

286
ജീവികളേതും നിജസ്വരൂപം
താവുമിതും മമ ദർശനഫലമാം
ഇനി നീ പറയണമറിയുമെങ്കിലെൻ
ജാനകിതന്നുടെ വാർത്ത സുശീലേ!

287
ഓതി ശബരി:–പമ്പയാംസരസ്സു–
ണ്ടതിനരികിൽ സുഗ്രീവൻ ബലവാൻ
മിത്രമവൻ സർവ്വമോതുമഥവാ
സൂത്രമിതങ്ങഖിലജ്ഞനല്ലയോ?

288
പലകുറി രാമപദങ്ങൾ പണിഞ്ഞവൾ
പറഞ്ഞു കഥമുഴുവൻ സപ്രേമം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



289
കണ്ടുകണ്ടുകുളിർകൊണ്ടുകൊണ്ടൽ
പണിയുന്ന രാമനുടെ പാദമൂലം—
കൊണ്ടുയോഗ ദഹനങ്കലാണ്ടുഹരി—
ലോകമാണ്ടു സുഖമായവരം.
ഉണ്ടനേകവിധ ജാതിനീതിമത
മിണ്ടലാണിതിനി ലോകരേ !
വേണ്ട ശങ്ക രഘുരാമനെപ്പണിയു
കെന്നതാണു തുളസീമതം.

290
നീചജാതിയായ് പാപഭൂമിയാം
നാരികളും മുക്തിയേവനേകീ
ആവിഭവേവിസ്മരിച്ചമനമേ
നീവിഷയങ്ങളം,കൊതിപ്പതു നന്നോ?

291
മഹാബലന്മാർ നരസിംഹന്മാർ
സഹജരിരുവരാവനം കടന്നു
രാമൻ വിരഹികണക്കേ പലകഥ
യാമാതിരിയനുജനോടു ചൊന്നു.

292
അനുജ! കാൺകവനശോഭയിതാരുടെ
മനസ്സുമാററിയിളക്കിമറിക്കാ?
പശുപക്ഷികളും, നാരികളൊത്തെൻ
ദശയേ നിന്ദിച്ചീടുകയല്ലേ?

293
നമ്മേക്കണ്ടോടുന്ന മാനുകളൊ
ടിമ്മാൻപേടകളം പറയുകയത്രേ:—
പേടിക്കേണ്ട മൃഗങ്ങളം നിങ്ങളിവർ
പൊന്മാനേത്തേടിവന്ന കൂട്ടർ.

294
പിടിയാനയൊടൊത്തുള്ളൊരാനയെ—
ന്നോടുപദേശം ചെയ്യുകയാവാം !
അറിയും ശാസ്ത്രം പലകുറിയോക്കണ
മാരാധിതനൃപനും ബഹുസേവ്യൻ,

295
പ്രാണ പ്രേയസിയെങ്കിലും യുവതി,
റാണ; ശാസ്ത്രമിവയേവനൊതുങ്ങും?
വസന്തമധുരിമ വിരഹിയിവനു, സാ—
ദ്ധ്വസന്തരുന്നിതു കാണുകനുജ നീ!

296
വിരഹവ്യാകുലനബലനേകനെ
ന്നറിയു, മനംഗ, നഭംഗവിക്രമൻ
പറവകളം മധുകരനികരങ്ങളമൊ—
ത്തിറങ്ങിയെന്നൊടു പോരിനറിക നീ.

297
എന്നാലനുജസമേതനാണു ഞാ
നെന്നറിഞ്ഞ കാമദേവനിപ്പോഴം
കാടിതു തൻപട കുടീരമാക്കി—
ക്കൂടിയവസരം കാത്തിരിക്കയാം.

298
വള്ളിക്കുടിലുകളം പലമാതിരിയാ
യുള്ള പടകുടീരങ്ങളംപോലെയാം
പനകളം വാഴകളമതിസുന്ദരമാം
പതാക തൂക്കിയപോലെ വിളങ്ങീ.

299
ഉടുപ്പു പലപടി ധരിച്ച ഭടരുടെ
വടിവിൽ പല പൂത്തവിടപി മിന്നീ
ചില മരങ്ങളം സേനാപതിമാരേ—
പ്പോലെയകന്നു നിരന്നൊളിചിന്നീ.

300
കുകുംകയിൽ ചീറുമാന, മുണ്ട
ക്കോഴി കഴുത, മയിൽതൊട്ടുപക്ഷിയോ
കഴിവെഴമറബിക്കുതിരയുമായീ
ക്കാട്ടിലിന്നു കൂട്ടമായിറങ്ങീ.

301
കോഴികളം നിരവധി കാലാളംപടയീ
ക്കാമദേവനുടെ സൈന്യമവണ്ണ്യം
ഗിരിശില തേരു, പെരുമ്പറയരുവിയു
മറികവന്ദി,യിഹ ചകോരമത്രേ.

302
ഭ്രമരനിനാദം സമരഭേരിയായ്
സുമഗന്ധിക്കുളിർകാററു ദൂതനായ്
ചിത്തജനിങ്ങിനെ ചതുരംഗപ്പട—
യൊത്തു പോർക്കുവിളി ചെയ്തുനടന്നു.

303
കാമദേവനുടെ പടയിതിലൊട്ടും
കൂസലെഴാത്തവനുലകിതിൽ വീരൻ
മാരബലം നാരീബലമോർത്താ
ലാരിതൊഴിഞ്ഞവനവനേയോധൻ.

304
കാമകോപലോഭങ്ങളം മൂന്നുമധി—
കാമയമേകും ദുരിതനിധികളാം
വിമലം മുനിജനഹൃദയവുമിവയൊരു
നിമിഷംകൊണ്ടു കലക്കിമറിക്കും.

305
കാമത്തിന്നൊരുനാരിമാത്രമാ
ക്കോപത്തിന്നോ കഠോരവചനം
ദുരാഗ്രഹത്തിന്നഹന്തയിവയാ
ണരിയ ബലമിതാ മാമുനിമതമാം.

306
ഗിരീശനരുളീ:—ത്രിഗുണാതീതൻ
ചരാചരാന്തര്യാമി രാഘവൻ
ഒരുകാമികണക്കവശതകാട്ടീ
ധീരനുഹൃദിദൃഢമാക്കി ഭക്തിയും.

307
മായാമദ ലോഭ കോപകാമം
മായും ശ്രീരാമൻതൻ ദയയാൽ
നടരാജനവൻ പ്രസന്നനായാൽ
നരൻ മായകളിൽ വീണുകുടുങ്ങാ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



308
പാർവ്വതി! ഞാനനുഭവമുരചെയ്യാം
പാരിതുപൊളി, ഹരിഭജനം സത്യം
പിന്നീടാവിഭു, സുന്ദരസുഭഗം
പമ്പാസരസ്സീതീരമണഞ്ഞു.

309
സുജനഹൃദയ സമനിർമ്മലംജലം
സുഖമൊടു നാലുകടവുകളിലവിടം
ഉദകത്തിന്നായ് തിരക്കിമൃഗനിര
യുദാരഗൃഹമതിൽ യാചകർപോലേ.

310
കമലദളാ വൃതമാവുകയാലാ
ക്കുളിർനീർ കാണ്മതു ബഹുപണിയത്രേ.
മായയിൽമൂടിയിരിപ്പതുമൂലം
മേയമാകുമാബ്രഹ്മംപോലേ.

311
അത്യഗാധമാം ജലത്തിൽ മീനുകൾ
നിത്യാനന്ദമിയന്നുവസിപ്പൂ
ധർമ്മശീലമനുജക്കു സന്തതം
ശർമ്മദങ്ങളാം ദിനങ്ങൾപോലേ.

312
കമലം പലനിറമാന്നു വിടർന്നൂ
ഭ്രമരം മധുരം പാട്ടുതുടർന്നൂ
കാരണ്ഡവ കളഹംസംപാടി
ശ്രീരഘുവരനേപ്പുകഴ്ത്തിടുന്നൂ.

313
സുന്ദരഖഗ മൃഗവൃന്ദമമന്ദം
സുഖകരമാം നിജശബ്ദംമൂലം
അഞ്ചിതാദരം പലഭാഷകളാൽ
സഞ്ചാരികളെവിളിപ്പതുപോലാം

314
പമ്പതന്നരികിൽ മാമുനിമാരുടെ
പർണ്ണശാലയുണ്ടവിരളമെങ്ങും
നാലുപാടുമുണ്ടനവധിസുന്ദര—
വല്ലീതരുനിരകാൺകിൽ മയങ്ങും.

315
കദംബ,ശിരീഷ,രസാല,തരുസുമ
കദംബമതിൽ മൂളുന്നു വണ്ടുകൾ
ശീതള മന്ദസുഗന്ധിസമീരൻ
മതിസുഖമേകിസ്സന്തതമൊഴുകീ.

316
കോകിലങ്ങൾതൻ കുഹുനിനാദം
കേട്ടൃഷിമാർതൻ ധ്യാനമുണർന്നു.

317
സുമഹിത ഫലഭരമേന്തും വിടപികൾ
ഭൂമിയിലേക്കു നമിച്ചുതുടങ്ങീ
നിരവധി സമ്പത്തേന്തിയസജ്ജന—
നിര,വിനയത്താലെന്ന കണക്കേ.

318
തെളിനീരെഴുമാക്കുളത്തിൽ മോദാൽ
കുളിച്ചു രാമൻ പുരുസുഖമാന്നു
പിന്നെ മനോഹരമൊരുതരുനിഴലിൽ
ചെന്നുസഹജനോടൊപ്പമിരുന്നു.

319
അമരകൾ മുനികളുമവിടെവന്നു രഘു—
രാമനേസ്തവം ചെയ്തുതുടങ്ങീ
രഘുപതിയതുപൊഴുതനുജനൊടോരോ
രസകര കഥകൾ പറഞ്ഞുതുടങ്ങീ.

320
വിരഹിയായ ഭഗവാനേക്കണ്ടാ
നാരദനുള്ളിൽ നിനച്ചാനേവം:—
മാമകശാപം സ്വീകരിക്കയാൽ
രാമൻ ശോകമിതനുഭവിക്കയാം.

321
ഭക്തവത്സലൻ വിഭുവേക്കാണാൻ
തക്കസമയമിനി ദുർല്ലഭമത്രേ
എന്നു നിനച്ചൃഷി വീണയുമേന്തി
ച്ചെന്നു രഘുപതിയമരുമിടത്തിൽ.

322
മധുരമധുരമാ രഘുവരചരിതം
വിധി സുതനാമൃഷിപാടിയടുത്തു
ദണ്ഡനമസ്കൃതി ചെയ്വതുനേരം
രണ്ടുകൈകളാൽ രാമനെടുത്തു.

323
സ്വാഗതമോതിയിരുത്തിപ്പദതളിർ
വേഗമാദരാലവർ കഴുകിച്ചു.

324
പലതരത്തിലും പ്രസാദിതൻമനു—
കുലപതിയെന്നതറിഞ്ഞൃഷിതിലകൻ
തണ്ടലർപോലെഴുമിരുകൈകൂപ്പി
ക്കൊണ്ടിതുമാതിരിയറിയിക്കുകയായ്.

325
ഉദാര! മനുകുലവരേണ്യ! വരമിഹ
മുദാതരേണമതിൽ കനിയേണം
അന്തര്യാമി ഭവാനോടഥവാ
യെന്തിനു ഞാനിതുയാചിക്കേണം?

326
ഓതീ രഘുപതി:—ഭവാദൃശക്കെൻ
നീതിയും മതിയുമഭിനവമാണോ?
നാരദ! ഭക്തന്നേകാനരുതാ—
തൊരുവസ്തുവുമില്ലറികിതുസത്യം.

327
അതിനാ ലയിമുനിനായക! മടിവി—
ട്ടേതും ചോദിച്ചീടുക വേഗം
തെളിവൊടു നാരദനോതീ:—ഞാനിതു
തീരേ ധൃഷ്ടത കാട്ടുവതത്രേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



328
നാമം നിരവധിയുണ്ട ഭവാന്നവ—
കേമമൊന്നിനേക്കാളൊന്നെന്നാൽ
രാമനാമമേ സവ്വത്തിലുമഭി—
രാമമാകുവാൻ വരമിഹതരണം

339
ഭക്തഹൃദയമാം വിഹായസ്സിൽ നിൻ
ഭക്തിയിരവിലീ രാമനാമമേ
പൂണ്ണചന്ദ്രനായന്യനാമമുഡു—
ഗണമായ്തീരാൻ വരമേകണമേ!

330
''ഏവമസ്തു''വെന്നാ രവികുലപതി
യാവിധി നന്ദനമുനിയോടോതി
മാമുനി മോദമൊടതുപൊഴുതാ ശ്രീ
രാമപദാംബുജ യുഗം നമിച്ചു.

331
ആമോദിതനായ് രാമനെന്നറി--
ഞ്ഞാമുനി കോമളവാണിയിതോതീ
രാമ! മായയാൽ ഭവാനെന്നെയ—
ന്നാമാതിരിയിൽ വലച്ചതുനേരം.

332
വിവാഹം കൊതിച്ചുള്ളൊരെന്നെയാ
വിധംഭവാനെന്തിന്നു മുടക്കീ?
രാമനോതിയഖിലവും വെടിഞ്ഞെൻ
പ്രേമമെഴുന്നവരേ ഞാനെന്നും

333
കാത്തിടുന്നു മാതാവു തൻെറ ചെറു
പൈതലിനേപ്പോലൃഷികുലമൌലേ!
ജനനിമകനെയഹിയേപ്പിടിക്കുടാ—
തനലനിൽ വീഴാതേയും കാക്കും.

334
പൈതൽ വളന്നുളവമ്മമാർസ്വയം
ഭൃതകാലകഥയാകെ മറക്കും
ജ്ഞാനിവളന്ന സുതന്നു സമാനൻ
മുനേ! ഭവാൻ പൈതലിനോടൊക്കും.

335
ഭക്തനു തുണ ഞാൻമാത്രം. മറിവനോ
ശക്തൻ സ്വയമെന്നാലിരുപേക്ഷം
കാമാദികളേപ്പേടിയുണ്ടു,മതി—
മാന്മാരതിനാലെന്നെ ഭജിക്കും.

336
കാമലോഭ കോപമദാദികളറി
കജ്ഞാനത്തിൻ പ്രബലസേനയാം
മായതന്നെയതിൽ നാരിയവളസഹ—
മായശോകമേകുന്നവളത്രേ.

337
മോഹവിപിനഭുവി നാരിവസന്തം
മുനേ! വേദസുജനങ്ങളിതരുളീ
ജപതപത്രപ ജലാശയങ്ങളവരം
തപത്തു പോലെവരട്ടിയുണക്കും.

338
അസൂയ മുതലായുള്ള തവളകൾ
ക്കസീമഹഷ്ദവഷ് നാരിതാൻ
ദുവ്വാസനയാം കുമുദങ്ങൾക്കവൾ
സവ്വദാ സുഖദശരദൃതുവത്രേ!

339
ധമ്മ കമലകുലമാകെ ദഹിക്കാൻ
ഹേമന്തം നീച സുഖദയവൾതാൻ
സ്വാത്മമുൾച്ചെടികൾ തഴച്ചുവളരാൻ
പേത്തണയുന്നൊരു ശിശിരവുമവൾതാൻ.

340
ദുരിതമായ മൂങ്ങകൾ സുഖിക്കാൻ
നാരിയരിയൊരിരുൾ തിങ്ങിടുമിരവാം
സത്യശീലബല ബുദ്ധികളാകിയ
മത്സ്യങ്ങൾക്കിവൾ ചൂണ്ടലിനൊക്കും.

341
യുവതിനാരി, ദോഷൈകകാരണം
സവ്വ ശോകപീഡാകരിയത്രേ
ഈവിധമറിയുകകൊണ്ടുമാത്രമാ
വിവാഹമന്നു മുനീന്ദ്ര! മുടക്കീ.

342
രഘുപതി സുന്ദരവചനം കേട്ടാ
മുനിപുളകമൊടശ്രുവാത്തുരച്ചു:—
ഭക്തരിലിത്ര മമത്വം കൂടിയ
ഭഗവാനാരുണ്ടോത്താൽ വേറേ.

343
ഭ്രമംവെടിഞ്ഞീ ഭഗവൽപാദം
ഭജിക്കാത്തവൻ കുമതിയഭാഗ്യൻ
വീണ്ടും നാരദമുനിയറിയിച്ചു
വിജ്ഞാനവിശാരദ! കേൾക്കുകയേ!

344
ഭീഷണഭവഭയനാശന! സജ്ജന—
ലക്ഷണമിനിയരുളീടുക കൃപയാൽ
തന്നെയും വശത്താക്കും സജ്ജന—
ഗ്ഗുണങ്ങളപ്പൊഴുതരുളീ രാമൻ.

345
കാമാദികളേ ജയിച്ചു ദൃഢരായ്,
കാമനവിട്ടുമിതാഹാരികളായ്,
ബഹിരന്തഃ ശുചിയാന്ന കവികളായ്,
മഹാജ്ഞാനി സുഖിസത്യസന്ധരായ്.

346
നിരീഹരായ്, ധമ്മകമ്മരതരായ്,
പരിപാവനരായ്, പരമധീരരായ്,

347
അശങ്കരായ്, ഭയമുക്തരാക്കു ഞാൻ
സ്വശരീരത്തേക്കാളും പ്രിയനായ്,
സുകൃതപ്രദ സുഗ്ഗുണങ്ങൾക്കെല്ലാം
സുന്ദരമാം വിളനിലങ്ങൾതാനായ്,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



348
നിജഗുണങ്ങളേക്കേൾപ്പതനിഷ്ടം
നിത്യം പരഗുണകഥയിഷ്ടവുമായ്,
ന്യായമുപേക്ഷിച്ചീടാത്തവരായ്,
നിഖിലരിയും സമചിത്തഭാവരായ്,

349
ഗുരുഭൂസുരഗോവിന്ദഭക്തരായ്,
സൈ്വരം ജപതപയോഗലീനരായ്,
ക്ഷമയും ശാന്തിയുമാനന്ദവുമായ്,
മാമകസേവയിലവിരതരതരായ്,

350
വേദപുരാണയഥാർത്ഥജ്ഞാനം
വിനയ വിവേകാദിയുമാന്നവരായ്,
കമാർഗ്ഗത്തിൽ നടകൊള്ളാത്തവരായ്,
ദുമ്മദം ദുരയുമില്ലാത്തവരായ്,

351
സതതം മാമക ലീലപാടിയൊരു
ഹേതുവെഴാതുപകാരനിരതരായ്,
വിലസുന്നു സജ്ജനങ്ങളിവരുടെ
നലമാം നിലമറ, വാണിയുമരുളാ.

352
രാമനീയമലമായിടുന്ന മൊഴിമോദമോട്ട
മുരചെയ്കപോ—
താമയം കളയുമാമനോജ്ഞപദമാനമിച്ചു
മുനിമേൽക്കുമേൽ
മാനസത്തിലതിമോദമേന്തിവിധിലോ
കമേറി ''മുരവൈരിതൻ
മായമററ പദഭക്തി മററുകൊതിയററുചെയ്കു!
മുദമേററുവാൻ''

353
രാവണാരിയാം രാഘവൻെറ പുകൾ
പാവന മേവൻപാടും കേൾക്കും
വിരതി യോഗജപമൊന്നുമെഴാതവ—
നരിയരാമ പദഭക്തിയിൽമുഴകും.

354
ദീപസമം യുവതിവപുസ്സതിലിനി
നീ പതംഗമാവായ്കുമനസ്സേ!
കാമമദങ്ങളകന്നു, സുജനരാഘ—
രാമപദങ്ങൾ നിനക്കുദ്ദഢംനീ!

ഇങ്ങിനെ സകല കലികലുഷനാശകമായ ശ്രീമദ്രാമചരിതമാനസത്തിൽ
മൂന്നാം സോപാനമായ അരണ്യകാണ്ഡം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## കിഷ്കിന്ധാകാണ്ഡം

ഹരിഃ ശ്രീ ഗണപതയേ നമഃ

### മംഗളാചരണം

#### ദണ്ഡകങ്ങൾ

I

നീലകമലത്തൊടെതിർകോല, മതിരററബല,
മാലോലമാകമൊളി, ഗോലോകവിപ്രഹിത
മോല്യന്നോരൻപു, മറനാലിന്നുമുള്ളനല—
മാലംബമറിവിന്നു ജലരാശിയീനിലയിൽ,

മായാമനുഷ്യനായ്, ധമ്മസംസ്ഥാപനം
മാത്രമുദ്ദേശ്യമായ്, വില്ലമ്പുമായ്ഗഹന
മാഗ്ഗേമഹീപുത്രി സീതയേത്തേടുമീ
മനുതിലകരാമനും, മുല്ലയോടൊത്തനിറ
മുടയസഹജാതനും ഭക്തിനൽകേണമേ
മഹിതമതിലിവനുമതി
മുഴകിമിന്നേണമേ !!

II

മറകളാമലകടൽ കടഞ്ഞെടുത്തുള്ളതായ്,
മാറാത്ത കലിയുഗകന്മഷമറുപ്പതായ്,
മാരാരി മുഖചന്ദ്രബിംബസംഭരിതമായ്,
മന്നിൻമകാംക്കു നവജീവനദ സുഖദമായ്
മായാമയങ്ങളേമാററും മരുന്നായു—
മുള്ളൊരീരാമനാമാമൃതമനാവിലം.
മഹിതസുകൃതാത്മാക്കാംമാത്രം നുകന്നലം
മിന്നുന്നു ധന്യരായെന്നും നിരാകുലം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1
ശ്രീശിവപാൎവ്വതിമാരമരുമിടം
ശ്രീകാശിയതേ മോക്ഷദായകം
അറിവിൻ വിളനില മഖിലദുരിതകുല
മറുക്കുമതുതാൻ സേവ്യമശങ്കം.

2
ഭീഷണമായ വിഷത്താലമരകം
വിഷമിച്ചളവതു കുടിച്ചതേവൻ?
മന്ദമനസ്സേ! നീയാശ്ശിവനേ
വന്ദിക്കു,കവൻ കനിവിലതുല്ല്യൻ

3
തേടിനടന്നൃശ്യമൂകപൎവ്വത–
തടമണഞ്ഞു ബലധാമരിരുവരും
അതിന്നുപരി സുഗ്രീവൻമരുവിയ–
മാത്യസഹിതനവനിവരേക്കാൺകേ,

4
പേടികൂടി ഹനുമാനൊടരുളി:–നീ
പോയറിയേണം ബ്രഹ്മചാരിയായ്
ആരിവ രതിബലമഴകുമിയന്നോർ
പറകാംഗ്യത്താലെന്നൊടു ശരിയായ്!

5
ബാലിയയച്ചവരെങ്കിലുടനെയീ
ശൈലംതന്നെ വെടിഞ്ഞുപാഞ്ഞിടാം
ഹനുമാനുടനൊരു വടുവായവിടേ
ച്ചെന്നുവണങ്ങിച്ചോദിക്കുകയായ്.

6
ശ്യാമളസിത കോമളതനുവേന്തും
സ്വാമികളേ! താങ്കളാർ? വനത്തിൽ
ക്ഷത്രിയരേപ്പോൽ സഞ്ചരിപ്പുസുമ–
മൊത്തപദത്തിനുവേദനയില്ലേ?

7
മനോഹരം കോമളമീയംഗം
വനമിതിലഴലേന്തുന്നതെന്തിനായ്?
വിരിഞ്ചഹരിഹരരിൽ ചിലരതല്ല
നരനാരായണരാണോ താങ്കൾ?

8
അഥവാ ജഗദീശൻ താനലിവാൽ
പൃഥിവീഭാരം തീക്കുവതിന്നായ്
മാനവരായവതരിച്ചു ധരണിയി–
ലനന്തമാമൊളി ചിന്നുവതാണോ?

9
രാമൻ മറുപടിയോതീ:–കോസല–
രാജസുതന്മാർ പിതൃവചനത്താൽ
കൂട്ടുകാരിയോടൊത്തു ഞങ്ങളീ
ക്കാട്ടിൽവന്നു രാമലക്ഷ്മണാഖ്യർ.

10
ഇങ്ങുരാക്ഷസൻ കട്ടൊരെൻ പ്രിയയെ
യെങ്ങെന്നന്വേഷിപ്പൂ ഞങ്ങൾ!
പറഞ്ഞു ഞങ്ങൾക്കുള്ള ചരിത്രം
പറകിനിതാങ്കളുടേതും വിശദം.

11
തൻപ്രഭുവെന്നതറിഞ്ഞു ഹനുമാൻ
കമ്പിട്ടു തന്തിരുവടി മേന്മേൽ
ശിവൻ പാൎവ്വതിയൊടോതി:–യവൎണ്ണ്യം
ഭാവഭരിതമാക്കപെീന്ദ്രചിത്തം.

12
പിന്നെ ധീരനായ്സ്തുതിച്ചുനാഥനൊ
ടനുപമമോദമൊടോതി ഹനുമാൻ:–
സ്വാമി!യെൻെറ ചോദ്യം ശരിയെന്നാൽ
സാധാരണനരനാണോ താങ്കൾ?

13
ഭവാൻെറ മായയിലകപ്പെട്ടുകയാ
ലീവിധമങ്ങയെയറിയാതായ് ഞാൻ

14
മന്ദൻ, കുടിലൻ, മോഹവശഗനീ
മട്ടിലെഴും പാമരനാമെന്നേ
ദീനബന്ധു ഭഗവാനാമങ്ങു–
ന്നീനിലയിൽ മറന്നീടാനെന്തേ?

15
സ്വാമി! ഞാനധികദോഷിയെങ്കിലും
സേവകനെ മറന്നീടരുതല്ലോ!
മായാമോഹിത ജീവനങ്ങയുടെ
ദയയാൽ താൻ നിൎവ്വാണമാൎന്നിടും.

16
ഭവാനെ ഞാൻ സത്യംചെയ്യോതാം
ഭജനവസ്തുവിങ്ങില്ലെന്നാലും
സേവകരേ സ്വാമികളും ശിശുവേ–
സ്സവിത്രിയും പോററാതിരിക്കുമോ?

17
എന്നു പറഞ്ഞു ഹനുമാൻ കഴലിണ
തന്നിൽവീണു നിജരൂപമിയന്നു.
പ്രേമഭരിതനവനേ ത്തൻമാറൊടു
രാമൻ ചേൎത്തശ്രുവാൎത്തുനിന്നു.

18
രാമനരുളി:–ഹേ കപിവര തെളിയുക?
ലക്ഷ്മണനേക്കാൾ പ്രിയനാണയിനീ
എന്നേസ്സമനെന്നോതുമെങ്കിലുമ–
നന്യശരണ സേവകൻ പ്രിയൻമേ.

19
അറികയി കപിവര! താൻ സേവകനീ
ച്ചരാചരാത്മകവിശ്വമീശ്വരൻ.
തന്നുടെ രൂപമിതേമതിയോൎക്കുക–
നന്യചിത്തഭക്തിയെന്നു പറവൂ.

20
സ്വാമിതന്നിലനുകൂലനാകയാൽ
സമീരതനയനുള്ളതെളിഞ്ഞു
''നാഥ! ദാസനാം സുഗ്രീവൻ, കപി
നാഥ നീഗിരിയി''ലെന്നു പറഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



21
തുടന്നു:—താങ്കളവന്നു മിത്രമായ്
പേടിതീക്ക് ഭീതനവനിലലിവാൽ
ജനകാത്മജയേത്തേടുവാനവൻ
വാനരകോടികളയക്കുമെങ്ങും.

22
ഇങ്ങിനെയെല്ലാകഥകളുമറിയി—
ച്ചിരുവരെയും ചുമലേററീഹനുമാൻ
അങ്ങുചെല്ലുവതുകണ്ടു കപീന്ദ്രനു
തിങ്ങിമോദമതിധന്യതകരുതീ.

23
തിരുവടി പണിയും സുഗ്രീവനെയവ
രിരുവരുമങ്ങിനെവാരിയെടുത്തു
'വിരിഞ്ച! രഘുപതിയെന്നിലലിയുമോ'
വാനരപതിയിതു മനസ്സിലോർത്തു

24
പവനജനതുപൊഴുതെല്ലാ കഥയും
പരിതോഷേണ പറഞ്ഞറിയിച്ചു
സഖ്യമിരുവരേക്കൊണ്ടുസമീരണ—
സഖൻ സാക്ഷിയായ് ചെയ്യിപ്പിച്ചു.

25
ഇരുവരാപ്തമിത്രങ്ങളായപോ—
തരുളി രാമകഥയാകെ ലക്ഷ്മണൻ
സുഗ്രീവൻ കണ്ണീരൊടുമോതീ:—
സ്വാമി! സീതയേ ലഭിക്കുമുടനേ.

26
സചിവരൊത്തു ഞാനൊരുകുറിയെന്തോ
വിചാരിക്കുമളവാകാശത്തിൽ
വൈരിതൻ വശഗയായ്വിലപിക്കും
വൈദേഹിയെ വീക്ഷിപ്പാനിടയായ്.

27
'രാമരാമ! ഹാ! രാമ'യെന്നു രഘു—
രാമ! കേണുചില വസ്ത്രമെറിഞ്ഞു
എന്നുകപീന്ദ്രനതേകി രാമനതു
തന്നുടെ ഹൃദി ചേർത്തല്ലൽനിറഞ്ഞു.

28
ഓതികപീശൻ:—രഘുവരധീരത
യേന്തുക ജനകാത്മജയെലഭിപ്പാൻ
ഏതുതരത്തിലുമേതുപായവും
ചെയ്യുവീടാൻ സന്നദ്ധനാണു ഞാൻ.

29
കൃപാലയൻ ബലശാലിരാഘവൻ
കപിവരവാക്യം കേട്ടുഹൃഷ്ടനായ്
'വനമതിൽ മേവുന്നെന്തിനു' രഘുകുല—
വരനാലവനീമട്ടുപൃഷ്ടനായ്!

30
പറഞ്ഞു സുഗ്രീവൻ:—ഞാൻ ബാലിയു
മിരുസോദരർ മനമിണങ്ങിവാണു
മയതനയൻ മായാവിയെന്ന ദൈ—
തേയനൊരുദിനം പുരത്തിൽവന്നു.

31
പോക്കുവിളിച്ചു പാതിരാവിലതു
കേടാക്കാനാകാഞ്ഞിറങ്ങി ബാലി
കണ്ടുമണ്ടീമായാവിപിമ്പിലതി—
ചണ്ഡപരാക്രമി ബാലിയുമിവനും.

32
പാഞ്ഞുകൂടി മായാവി ഗുഹയിലതു
പാർത്തു ബാലിയെന്നോടു പറഞ്ഞു
പതിനഞ്ചുദിനം പ്രതീക്ഷിക്കനീ
പിന്നേക്കരുതുക ഞാൻ മരിച്ചതായ്.

33
മാസമൊന്നു ചെന്നപ്പൊഴുതുരുതര—
മായനിണപ്പുഴയൊഴുകിയോർത്തു ഞാൻ
കൊന്നു ബാലിയേയെന്നെയുമവനിനി
കൊല്ലുമെന്നു ഗുഹയടച്ചുകല്ലാൽ.

34
മന്ത്രികളപ്പോളരാജകംകി—
ഷ്കിന്ധയിവനു നിർബ്ബന്ധിച്ചേകീ
ബാലിയവനെ നിഗ്രഹിച്ചണഞ്ഞേൻ
നിലയിലരിശ മലമതിരുകവിഞ്ഞു.

35
വൈരികണക്കിവനേമട്ടിച്ചു
നാരിയേയുമലിവററുഹരിച്ചു
അന്നുമുതൽക്കു ഭയന്നു പലേദിശ
തന്നിലലഞ്ഞു ഞാൻ കരുണാബ്ധേ!

36
ബാലിയിവിടമണയുകില്ല, ശാപം
മൂലമെങ്കിലും പേടിയുണ്ടുമേ
സേവക ദുഃഖം ശ്രവിച്ചുരഘുപതി—
തൻവിശാലബാഹുക്കരംപിടച്ചു.

37
പറഞ്ഞു:—ഹേ സുഗ്രീവഞാനൊരേ
ശരംകൊണ്ടു ബാലിയേവധിക്കും
വിരിഞ്ചഹരസുര ലോകമണകിലും
ശരണമില്ലവ ന്നിതുനീയോർക്കൂ!

38
മിത്രത്തിന്നഴൽകണ്ടു ശോകമിയ—
ലാത്തവനേക്കാണവ:തേപാപം
കുന്നുപോലരിയതന്നഴൽപൊടിയായ്
കാണണം, സുഹൃത്തിന്നുമറിച്ചും.

39
പ്രകൃതിസിദ്ധമീമാതിരിമതിയി
ല്ലെങ്കിലജ്ഞനവനെന്തിനുമിത്രം?
പാഴ്വഴിമാററിശ്ശുഭവഴികാട്ടി
പ്രശസ്ത ഗുണമതിമാത്രംവാഴ്ത്തും.

40
വിപത്തിലൊരു നൂറിരട്ടിതാനായ്
വളരും സ്നേഹം, ഹിതങ്ങരംചെയ്യും
മിത്രധർമ്മലക്ഷണങ്ങളിവയെ—
ന്നോതുന്നു വേദങ്ങരം സുജനവും

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



41
മുമ്പിലെത്തിയാൽ മധുമൊഴിതൂകും
പിമ്പിലോ പരുഷമേഷണിമാത്രം
പാമ്പിൻഗതിപോൽ കുടിലമതിയിവനെ
നമ്പിടാതെ തള്ളുകയേനല്ലൂ!

42
കപടമിത്രവും, കുലടനാരിയും
കൃപണനൃപതി, പാമരസേവകനും
വേദനയേകും; മിത്രമേഭവാൻ
വികലത വെടികിനിതുണച്ചിടാംഞാൻ.

43
ചൊല്ലീ രഘുവീരനൊടാക്കപിപതി:—
ബാലിമഹാബലനതിരണധീരൻ
കാട്ടീ ദുന്ദുഭിതൻതല, താലവു
മുടനവകളിയായ് പുഴക്കിരാമൻ.

44
അപരിമിതം രാമബലംകണ്ടുള
വപാര മോദമിയന്നുകപീന്ദ്രൻ
ബാലിവധത്തിൽ ദൃഢവിശ്വാസം
വളന്നു രാമപദങ്ങൾപണിഞ്ഞു.

45
ജ്ഞാനമുയന്നുപറഞ്ഞു:—ഭവൽകൃപ—
യാന്നതിനാലെൻമനം തെളിഞ്ഞു
സ്വാമി! ഭവൽപദ സേവനത്തിനായ്
സുഖസമ്പത്സ്വപ്നം മിതാവെടിഞ്ഞു.

46
സുജനം പറയുന്നല്ലോതവപദ—
പൂജനത്തിനുലകിൻ സുഖമേതും
വിരോധിയെന്നായ്! കരുതുകിലഴൽസുഖ—
വൈരിമിത്രമിവ വെറുംമായതാൻ.

47
ബാലിപരമഹിതകാരിയെനിക്കതു
മൂലമങ്ങയേക്കാൺമതിനിടയായ്
സ്വപ്നത്തിലുമെനിയവനൊടു സമരം
സംഭവിക്കിലഴലാണു രഘുപതേ!

48
ഇനിയലിയണമങ്ങൊക്കെ വെടിഞ്ഞന്നു
ദിനം താങ്കളുടെ സേവകനാവാൻ
വിരക്ത കപിവചനം കേട്ടമ്പും
വില്ലുമാന്ന രാഘവൻചിരിച്ചു;

49
പറഞ്ഞു:—നിൻമൊഴി സത്യമെങ്കിലും
തീരില്ലെൻ മൊഴിപാഴായെന്നും
കാകനോതി:—ഗരുഡ! രാമനുലകിതു
കളിപ്പിപ്പു കുറവൻ കപിയേപ്പോൽ.

50
അനന്തരം സുഗ്രീവനൊടൊപ്പം
ധനുബ്ബാണധരനായ് രഘുവീരൻ
പുറപ്പെട്ടു രാമബലംമൂലം
പോക്വിളിച്ചു ബാലിയെയനുജൻ.

51
ബാലികേട്ടു രോഷാകുലനോടീ
കാല്പിടിച്ചുതാര പറഞ്ഞു;—
കേൾക്കനാഥ! തേജോബലരാശിക—
ളിക്കാലം സുഗ്രീവസഖാക്കൾ—

52
രാമലക്ഷ്മണന്മാരവർ കോസല—
രാജതനയർ കാലനെയും വെൽവോർ

53
ബാലിപറഞ്ഞു:—ഭീരു! വറിക! രഘു—
കുലതിലകൻ സമദർശ്ശിയാരിലും
ഒരുപക്ഷേ മൃതിയാണുവെങ്കിൽ ഞാൻ
പരമസുഖദമാം മോക്ഷവുമിയലും

54
എന്നു പറഞ്ഞഭിമാനിബാലി,തുണ
മെന്നുസഹജനേക്കരുതിയിറങ്ങീ
മുഷ്ടിചുരുട്ടിയിടിച്ചുകൊണ്ടിരുവ—
രട്ടഹാസമമാട്ട തുടങ്ങീ.

55
അഗ്രജൻെറ വജ്രസമപ്രഹരം
സുഗ്രീവൻ സഹിയാഞ്ഞുപാഞ്ഞുപോയ്
അറിയിച്ചൂ:—ഞാൻ മുമ്പേയോതീ
കരുണാകര! ബാലിയന്തകൻതാൻ.

56
രാമനരുളിയിരുപേരുടെരൂപം
സമാനമതിനാൽ ഭ്രമിച്ചുപോയ് ഞാൻ
എന്നു തഴുകിയുളവെല്ലാനോവും
തീന്നു ശരീരം വജ്രസദൃശമായ്

57
ശ്രീരഘുപതിവീണ്ടും മലർമാല്യം
ധരിപ്പിച്ചു കപിവരനെയയച്ചു
ബലമൊടിരുവരും സമരം ചെയ്വതു
താലമറവിൽ നിന്നഭിവീക്ഷിച്ചു.

58
അഗ്രജൻെറ നേക്നവധിയടവുകൾ
സുഗ്രീവൻ ചെയ്യു ചെയ്യുതോററു
നിശിതമായരാമ വിശിഖമപ്പോൾ
വിശാലമാംബാലിഹൃത്തിലേററു.

59
ബാണമേററു ബാലിവിവശനായ്ഭുവി
വീണരാമനേക്കണ്ടെഴുനേററു
മുടിയിൽജട, യുടൽകാർമ്മുകിലിനുകിട
കൊടിയ ചാപശരമിവകളെമുററും.

60
കണ്ടുകണ്ടുതൻ വിഭുവിതെന്നറി
ഞ്ഞിണ്ടലററുപദഭക്തിവളന്നു
എന്നാലും രഘുവരനൊടുപരുഷം
തന്നെയുരപ്പാൻ ബാലിമുതിന്നു:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



61
ധമ്മരക്ഷണത്തിന്നവതീണ്ണൻ
സ്വാമിയങ്ങ്? കാട്ടാളനല്ലയോ?
സുഗ്രീവൻ മിത്രമോ? ഭവാന്നീ
യഗ്രജനോവൈരി? ഷ്കൊന്നതെന്തേ?

62
രാമനരുളി:—യനുജപത്നി, സോദരി,
തന്മകാം, കന്യകനാൽ വരുമൊരുപോൽ
ദുവ്വിചാരമാന്നിവരെ നോക്കുവോൻ
സവ്വഥാപിവദ്ധ്യനില്ലപാപം

63
മൂഢ! നീദൂരഭിമാനി, പത്നിയുടെ
മധുമൊഴിയുംകൂസാതെ നടപ്പോൻ!
സുഗ്രീവനെ—യെൻഭുജ ബലാശ്രിതനെ—
നിഗ്രഹിക്കുവാനാശിച്ചോൻ നീ.

64
ബാലിയോതി:—രാമ! കേ‌ക്കമൊമക
ബലചതുരതയങ്ങയിൽ ഫലിക്കാ!
അന്ത്യദശയിലങ്ങയേ ലഭിച്ചി
ട്ടെന്തിവനിനിയും മൂഢപാപിയോ?

65
കോമളമീമൊഴികേട്ടു ബാലിതന്നു
രാമൻ തടവിയലിഞ്ഞുരചെയ്തു:—
ശ്വാശ്വതമാക്കിത്തീത്തക്കാം ഞാൻ
ശരീരമിതു; ബാലിയോതിയപ്പോഠം

66
ജന്മമനേകം തപിച്ചുമേതൊരു
രാമനൊടുവിലൃഷിമാക്കും ലഭിയാ?
കാശിയിലാരുടെ നാമബലത്താൽ
വിശ്വനാഥനേകുന്നുമോക്ഷം?

67
ആ രാമൻ കൺമുമ്പിൽവിലസുമീ
പ്പരമസുകൃതമിനിയെന്നുകൈവരും?

68
പ്രാണനിന്ദ്രിയമനോഭിലാഷമിവ—
യൊക്കെയും പരമടക്കിടും
ധ്യാനലീന മുനിഹൃത്തുമത്രപണിച്ചെ
യ്യേവൻെറയൊളിപാത്തിടും?
ഇന്നതേവിഭുകനിഞ്ഞണഞ്ഞുളവുമെ—
യ്യിതിങ്ങു നിലനിത്തണേ
യെന്നുചൊൽവതമരദ്യ നീക്കിയവിടം
മുരിക്കുനടൽതന്നെയാം.

69
ഇന്നിയൊന്നു കനിവാന്നിടേണമവിടുന്നു
തന്നിടുകിതേവരം:—
ചെന്നു കമ്മവശനെങ്ങിവന്നുജനിയാന്നു
മങ്ങയെഭജിക്കണേ!

എന്നൊടൊത്തബലമെന്നതല്ലവിനയാദി
നല്ലഗുണമാന്നൊരീ
നിന്നിടുന്ന മമപുത്രനംഗദനെയങ്ങു
തന്നെയിനികാക്കണേ!

70
ഏവംരാമനിലതുലപ്രേമം
താവിബാലി തനുവെടിഞ്ഞുസുഖമായ്
ആന, തൻെറ കണ്ഠത്തിൽനിന്നുമൂദ്ദ
സൂനമാലയേ യെന്നകണക്കേ.

71
നൽകിനിജപദം രാമൻബാലി
ക്കാകുലപുരജനകോടിയണഞ്ഞു
അഴിഞ്ഞതലമുടിയുലഞ്ഞമെയ്യൊടു
മണഞ്ഞുതാര കരഞ്ഞുപറഞ്ഞു:—

72
വികലതാരയൊടു രഘു പതിയപ്പോ—
ളകമലർതൻ മായനീക്കിയോതീ:—
വായു, വെള്ള,മഗ്നി, മണ്ണുവാനിവ
വാത്തമെയ്യിത ധമമറിക താരേ!

73
മുമ്പിൽ കാൺകുറങ്ങിടുന്നഹേ
നിൻപതിയുടെ ജീവനാണുസത്യം
പിന്നെയെന്തിനഴലീമൊഴികേട്ടറി—
വാന്നുതാരഭക്തിവരമിരന്നു.

74
പരമശിവനരുളി:—പാവ്വതി! രഘുപതി
പാവപോലുലകുതുള്ളിക്കുകയാം
പിന്നെയാജ്ഞയാൽ സുഗ്രീവൻവിധി
പോലെ ബാലിതൻ ക്രിയകാനടത്തീ.

75
രാമനതുപൊഴുതു സഹജനൊടോതീ
രാജ്യം സുഗ്രീവന്നുനൽകുവാൻ
സകലരു മുടനേ രഘുപതിയുടെപദ—
പങ്കജം പണിഞ്ഞങ്ങുഗമിച്ചു.

76
ലക്ഷ്മണനന്നണപുരജനങ്ങളേ
യക്ഷണം ക്ഷണിച്ചങ്ങുവരുത്തീ
രാജ്യം സുഗ്രീവന്നുനൽകിയുവ—
രാജപട്ടമംഗദന്നു ചാത്തീ.

77
അരുളിശിവ:—നമേ! രാമസദൃശഹിത
കരഗുരുബന്ധുവുമാരുമില്ലയേ!
സുരനരമുനിമാർ സ്വാത്ഥതൽപര—
ന്മാരായ് പ്രേമംകാട്ടുമപാരം.

78
ബാലിഭയം; പകലിരവുംഹൃദയം
കലങ്ങിയേവന്നെരിപൊരികൊണ്ടു?
അവനേത്താൻ കപിരാജാവാക്കിയ
രവികുലതിലകൻ കരുണയവണ്ണ്യം

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



79
ആരിതറിഞ്ഞും രാമനെയോക്കാ
തിരപ്പതവനെങ്ങിനെയഴൽവാച്ചാ
രാമനനന്തരമാ സുഗ്രീവന്ന
രാജനീതികളെയുപദേശിച്ചു

80
രാമനോതി:—പതിനാലുവത്സരം
നാമയോദ്ധ്യയിൽചെല്ലുകില്ലെടോ!
മഴക്കാലമിതുകഴിയുംവരെ ഞാൻ
കഴിച്ചുകൂട്ടാമടുത്ത ഗിരിയിൽ.

81
രാമകാര്യമോർത്തു രാജ്യകാര്യം
നീ മറക്കചെയ്യംഗദനൊപ്പം
പിന്നേക്കപിവരനണഞ്ഞു നിലയം,
പ്രവർഷണം ഗിരിരാമനനുജനും.

82
മുമ്പുതന്നെയാക്കുന്നിന്നൊരുഗുഹ
യുമ്പർചമച്ചു ബഹുസുന്ദരമായ്
ഓർത്തിരുന്നിതവരയോദ്ധ്യാധിപതി—
പുത്രൻ രഘുപതിയിവിടെവസിക്കും.

83
രാമനണഞ്ഞളവതിസുന്ദരവന—
സുമംവിടർന്നു മണംപടർന്നു
തേൻദ്രരകൊണ്ടു മുരണ്ടു വണ്ടു,പല
കന്ദംബഹു ഗുണമാർന്നു വളർന്നു.

84
അനുപമസുന്ദരശൈലം കണ്ട
ങ്ങനുജസമം സുരനരപതിരാമൻ
വിലസുമളവമര മുനിമാർ, ഖഗമൃഗ
മളികളുമായ്‌വന്നു സേവചെയ്തു.

85
ചെന്നുരമാപതി രഘുപതിവനമതി
ലന്നുമുതൽക്കതിമംഗളമയമായ്
ഉണ്ടവിടേ സ്ഫടികമനോഹരശില
രണ്ടു സഹജാതിൽ മിന്നിയിരുന്നു.

86
അനുജനൊടഗ്രജനനവധി ഭക്തി
ജ്ഞാനവിരതി രാജനീതിയോതീ:—
മുട്ടംമുകിലണിമുഴക്കിടുംധ്വനി
മനസിയവക്കൊരു സുഖമായ്തോന്നി.

87
രാമനരുളി:—ഹേ ലക്ഷ്മണകാണുകഭി
രാമം മയിലുകൾ നടനംചെയ്വൂ!
മുകിലണികണ്ടു; വിരക്തഗൃഹസ്ഥൻ
മധുരിപുഭക്തനെ വീക്ഷിച്ചതുപോൽ.

88
ഘോരമാരിമുകിൽ ഗർജ്ജിക്കവെയെൻ
കരൾ വിരഹത്താലെരിഞ്ഞിടുന്നു.
മിന്നലിടക്കിടെ മിന്നുവതാഖലർ—
തന്നുടെ മൈത്രി കണക്കെയാണെടോ!

89
കാറണി ധരണിയണഞ്ഞുചൊരികയായ്
മാരി, ബുധൻ വിദ്യയാൽനതൻപോൽ
മാരിവീഴ്ചതൻ നോവുസഹിപ്പൂ
ഗിരി;സുജനം ദുഷ്ടവാണിപോലേ.

90
അല്പനദികൾ കരപിളർന്നൊഴുകി, ഖല—
നല്പധനമിയന്നതിർകവിയുംപോൽ
പുണ്യജലവുമിഹവീണു മലിനമായ്
ത്തീർന്നുമായയിൽ ജീവൻപോലേ.

91
നന്മകൾ നല്ലവരരികിലേക്കുപോൽ
നീരമൊഴുകിയെത്തീ കുളങ്ങളിൽ
ഹരിപദത്തിൽ ജീവൻപോൽ കടലിൽ
തരംഗിണീജലമെത്തിസ്ഥിരമായ്.

92
പുല്ലണിഞ്ഞു പച്ചയായധരണിയിൽ
നല്ലവഴികൾ കാണാതായ്തീർന്നു
നാസ്തികമതമെങ്ങും പ്രചരിക്കേ
സ്വസ്തിദങ്ങൾ പുസ്തകങ്ങൾപോലേ.

93
ദർദ്ദുരാരവം നാലുപാടു മൃ—
ഗ്വേദമോതിടുംപോലിഹ സുഖദം
സാധകഹൃത്തിൽ വിവേകമുദിക്കും
വിധം, മരം തളിരാർന്നുവിളങ്ങീ.

94
അർക്കപത്ര നിരകൊഴിഞ്ഞു, ദുർജ്ജന—
ദുഷ്കൃതം സുരാജ്യത്തിലെന്നപോൽ
തേടിയാലുമില്ലൊരുപൊടി,യരിശം
കൂടിയവനിൽ നിജധർമ്മംപോലേ.

95
തഴച്ചു കൃഷിയാലവനിമിന്നി,യുപ—
കരിച്ചു ധനസംപത്തികണക്കേ
കൂരിരുട്ടിൽ മിന്നാമിനുങ്ങഹം
കാരികണക്കേ പ്രകാശമേന്തി.

96
സ്വാതന്ത്ര്യയായാൽ നാരിപോലെ, വയ—
ലതിർതകരാറായ് ഘോരമാരിയാൽ
പറിച്ചെറിഞ്ഞു പടുകൃഷകൻകള—
യറിവൻ മോഹമദാദികളേപ്പോൽ.

97
ചക്രവാകമെങ്ങെങ്ങുമദൃശ്യം
സൽകർമ്മം കലിയിലെന്നപോലേ
മരുവിൽമാരിയാൽ പുല്ലുമുയന്നീ—
ലൊരുഹരിഭക്തനിലാശകണക്കേ.

98
പലജീവികൾ ഭുവിതിങ്ങിവിളങ്ങീ
നല്ല നാട്ടിലാളുകളേപ്പോലേ
അറിവാന്നാലിന്ദ്രിയങ്ങൾപോൽ,സം—
ചാരികൾ പലദിശി വിശ്രമിക്കയായ്

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



99
ഇടയിലടിക്കും കൊടുങ്കാററുകൊ
ണ്ടിടറിമുകിൽ പടപാറിമറഞ്ഞു
ദുഷ്ടസന്തതിപിറന്നതിനാൽ തറ—
വാട്ടിലെഴും ധമ്മഗണംപോലേ.

100
ഇടക്കു സൂര്യൻ മൂടലിൽമറയും
സ്ഫുടരുചി തടവിയിടക്കിഹതെളിയും
ഖലരൊടു ചേന്നാൽ ജ്ഞാനംകുറയും
നല്ലവരൊത്തൊളിയും പിന്നേയും

101
മഴക്കാലമിഹകഴിഞ്ഞു, നീകാൺ—
കഴകെഴും ശരൽകാലമണഞ്ഞു
വൃദ്ധവഷ്കാലത്തിൻമുടിപോൽ
വഞ്ചികളനവധി പൂത്തുനിറഞ്ഞു.

102
അഗസ്ത്യതാരമുദിച്ചുവിളങ്ങീ
മാർഗ്ഗജലം വററിച്ചുതുടങ്ങീ
ദുരാശമോദത്തേപ്പോൽ, തടി നീ—
നീരുതെളിഞ്ഞൂ സുജനമനംപോൽ.

103
സരസ്സരസികളിൽ മെല്ലെമെല്ലെനീർ
കുറഞ്ഞിതറിവനിൽ മമതകണക്കേ
തക്കസമയമണയും സുകൃതംപോ
ലിക്കാലം ഖംജനങ്ങളെത്തീ.

104
നീതിനിപുണരാജഭരണസദൃശം
ക്ഷിതിചളിപൊടിയുമകന്നുതെളിഞ്ഞു
ധനം കുറഞ്ഞജ്ഞഗൃഹസ്ഥൻപോൽ
മീനുകൾ നീരുകുറഞ്ഞുവലഞ്ഞു.

105
ആശവിട്ടഹരിഭക്തൻ പോലാ—
കാശംകാറുകളററുതെളിഞ്ഞു
പലരിൽ ചിലരെൻ ഭക്തിയാന്നിട്ടും
പോലെചിലേടം മാരിപൊഴിഞ്ഞു.

106
നൃപതാപസഭിക്ഷുവണിക്കുകൾ,തൻ—
നിലയം വിട്ടുനിജകാര്യാത്ഥം
ശ്രമമൊടു നാലാശ്രമമിയലുന്നോർ
ശ്രീഹരിഭക്തി ലഭിച്ചതുപോലേ.

107
ഹരി ഭക്തിയിലെന്നതുപോലഗാധ—
നീരിൽമുഴകി മത്സ്യങ്ങൾസുഖിച്ചു.
നിർഗ്ഗുണസത്ത സഗുണമായതുപോൽ
നീരജമുലരും കുളംവിളങ്ങീ.

108
സരസസമധുരമാം മധുകരഗാനം
പറവകളുടെയൊലിചേൻമുഴങ്ങീ
ചക്രവാകമിരവുകണ്ടുമാഴ്കീ
വാഴ്ചും പരധനമതിൽ ദുഷ്ടൻപോൽ.

109
ചാതകങ്ങൾ ദാഹത്താൽക്കുകീ
ചന്ദ്രചൂഡവിദ്രോഹികണക്കേ
പകലിൻതാപമററു രാവുപൂ—
ത്തിങ്കൾ, സജ്ജനം പാപത്തേപ്പോൽ.

110
ചകോരനികരം ചന്ദ്രനെ നോക്കീ
ഭക്തൻതൻ ഭഗവാനെയെന്നപോൽ
മഞ്ഞുഭയന്നു കൊതുക്കളൊടുങ്ങീ
മഹീ ദേവവിദ്വേഷികുലംപോൽ.

111
മഴകാരണമായ് പെരുകിയ ജീവികൾ
മുഴവനുമിന്നു നശിച്ചുതുടങ്ങീ
സദ്ഗുരുവിൻെറ സമീപത്തണയും
സമയം സന്ദേഹംഭ്രമമിവപോൽ

112
ശരൽകാലമിങ്ങെത്തിയിനിയുമി
ങ്ങറിഞ്ഞീല ജാനകിതൻവിവരം
അറിയുകിലൊരുകുറിയന്തകനേയും
ഞെരിച്ചു സീതയെയാനയിച്ചിടാം.

113
ഉയിരൊടെയുണ്ടെൻ സീതയെങ്കിൽഞാൻ
പ്രയത്നിച്ചുകൊണ്ടുവരും നൂനം
നാരീപുരരാജ്യകോശമാന്നിഹ
മറന്നു സുഗ്രീവനുമൽകാര്യം.

114
ബാലിവൈരിയാമതേശരത്താൽ
നാളെ മൂഢനേക്കൊന്നേക്കാം ഞാൻ
കാമഹരനരുളി:—യുമേ! മദഹരൻ
രാമനുറക്കിലുമുണ്ടോരോഷം!

115
രാമചരണരതമുനീശ്വരക്കേ
രാമചരിത്രരഹസ്യം തിരിയൂ
ലക്ഷ്മണനഗ്രജനരിശംകണ്ടുല—
വക്ഷണമമ്പും വില്ലുമെടുത്തു.

116
അസീമകരുണൻ രാമനപ്പൊഴുതു
വത്സല നാമനുജനോടുചൊന്നു.
മിത്രമായ സുഗ്രീവനെ, ഭീതിയെ
മാത്രമേകി നീക്കൂട്ടിവരികെടോ!

117
പവനതനയനിഹ നിനവാർന്നു; സു—
ഗ്രീവൻ രഘുവീരനേമറന്നു;
ചെന്നുവണങ്ങിച്ചതുരുപായവും
ചൊന്നു കപീന്ദ്രനെയുണത്തിനിന്നു.

118
മാരുതസുത വചനത്താലവനതി
ഭീരുതയാന്നുപറഞ്ഞു:—വിഷയിയായ്
മറന്നുഞാനിനിയുടനടി കപികുല
മാകെവരുത്തുക ദൂതർവരട്ടേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



119
പറഞ്ഞയക്കുക പക്ഷമൊന്നിലിഹ
വരാത്തവനു മൃതിയെൻെറ കൈകളാൽ
പവനതനയനുടനനവധിദൂതരെ—
യവിടെവരുത്തി സ്സംമാനിച്ചു.

120
നയമൊടവരിൽ ഭയഭക്തിവളർത്തിയ
നേരംതൊഴുതവർ പുറപ്പെട്ടുകയായ്
ക്രോധമൊടണഞ്ഞു ലക്ഷ്മണനതുകി—
ഷ്കിന്ധകണ്ടു ഭയമാണ്ടുനടുങ്ങി.

121
അത്തരത്തിലതിരോഷഭീഷണൻ
ശസ്ത്രപാണി ലക്ഷ്മണൻകയർത്തു:—
തകർത്തുമുടനടി പുരത്തെമുഴവനു—
മറുത്തിടും കപികുലത്തെയും ഞാൻ.

122
പാഞ്ഞുവാനരത്താന്മാർ പലദിശി
പണിഞ്ഞോരംഗദനഭയം നൽകീ
സുഗ്രീവനുമീവാർത്ത കേട്ടലം
വ്യഗ്രതയാന്നു ഭയന്നുപറഞ്ഞു.

123
പവനാത്മജ! നീ താരയൊടൊപ്പം
പോകസാന്ത്വനപ്പെടുത്തുവാനായ്
ഇരുവരുമവർപോയ് പണിഞ്ഞു ലക്ഷ്മണ—
ചരണം, വിഭഗ്ഗുണകീർത്തികൾവാഴ്ത്തി.

124
രാമാനുജനേ വിനയമൊടരമന—
യാമട്ടുനയിച്ചിരുത്തിഭക്ത്യാ
സുഗ്രീവൻ നതനായതുകാൺകേ
സാദരമാശ്ലേഷിച്ചു ലക്ഷ്മണൻ.

125
കപിവരനറിയിച്ചു:—വിഭോവിഷയം
കലുഷമാക്കു മുഷിമാക്കും ഹൃദയം
സവിനയമീമൊഴികേട്ടു ലക്ഷ്മണൻ
സുഗ്രീവനു പലതുപദേശിച്ചു:

126
സവ്വദിക്കിലും ദൂതർപോയ കഥ
പവനാത്മജനതുനേരമുണർത്തീ

127
അംഗദാദി കപിപുംഗവരപ്പോൾ
സുഗ്രീവനുമതി മോദമിയന്നു
രാമനെ ദർശ്ശിച്ചീടുവതിന്നാ
രാമാനുജനുടെ പിറകേചെന്നു.

128
രഘുവരചരണം നമിച്ചുതൊഴുതാ
കപിവരനോതീ:—ദോഷിയല്ലഞാൻ
ഭവന്മായയതി ബലവതിയവിടു
ന്നിവനിലലിഞ്ഞാൽ താനിതുനീങ്ങും.

129
സ്വാമി! ദേവനരമുനികൾ വിഷയവശർ
പാമര നിവനോ പശുവതികാമി!
യുവതിനയനശര മേൽക്കാതാരിഹ
ഭുവിയരിശ നിശിയുമുണരുമകാമി?

130
ദൂരയിൽതൻ ഗളമാരുകെട്ടക്കാ—
തിരിക്കു മവ, നയിഭവത്സമാനൻ.
അഞ്ജലി യണമിതിനല്ലാതൊരുവഴി
യെങ്ങുമില്ല കരുണാമയമൂത്തേ!

131
മന്ദഹാസമൊടുമരുളീ രാമൻ:—
സോദര ഭരതസമപ്രിയനയിനീ!
മനസ്സു വെച്ചിനി സീതാവിവരം
മനസ്സിലാക്കാൻ ചെയ്യുകുപായം.

132
ഇങ്ങിനെയവർ സംസാരിക്കുമ്പൊഴു—
തങ്ങുവന്നു കപിയൂഥമമന്ദം
പലനിറമാന്നും പലഗുണമാന്നും
പലദിശിനിന്നും തുരുതുരെയിന്നും

133
ഗിരിശനരുളി:—ഗിരിജേ! കപിസൈന്യം
നിരീക്ഷിച്ചു ഞാനതുലമസംഖ്യം.
വന്നുവന്നു വാനര നിരരാമനെ
വണങ്ങിദർശ്ശിച്ചതികൃതാത്ഥമായ്.

134
മനുപതികുശലം ചോദിക്കാതൊരു
വാനരനുണ്ടായില്ല സേനയിൽ
ലേശവുമതിശയമില്ലിതിലോർത്താൽ
വിശ്വരൂപനാണല്ലോ രാമൻ.

135
സുഗ്രീവൻ കല്പിച്ചു:—വാനര—
വർഗ്ഗങ്ങളൊടതു നേരമീവിധം:—
കേൾപ്പിനേവരും നാലുദിക്കിലേ
ക്കിപ്പൊഴുതുടനേ പുറപ്പെടേണം

136
രാമകാര്യമെന്നാജ്ഞയുമോർത്തിനി
ഭൂമിപുത്രിയേപ്പരുതുക നിങ്ങൾ!
വിവരമറിഞ്ഞിങ്ങെത്താൻ മുപ്പതു
ദിവസമവധി; തെററിയെങ്കിൽ മരണം

137
സുഗ്രീവാജ്ഞ ലഭിച്ചുടനെവരും
നിർഗ്ഗമിച്ചു നാലുദിക്കിലേക്കും
ഹനുമദംഗദ നീലാദികളാം
സേനാപതികളൊടവനരുചെയ്തു.

138
അതിരുമെതിരുമില്ലാത്ത ബലമെഴും
ചതുരവീരരേ കേൾക്കുക നിങ്ങൾ!
തെക്കുദിക്കിലായ് സീതയെയന്വേ—
ഷിക്കുവതിന്നു പുറപ്പെടുകിപ്പോൾ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



139
പുറംകൊണ്ടു സൂര്യനേയകംകൊ–
ണ്ടെരിതീയേസ്സേവിക്കണമെന്നാൽ
സ്വാമിയേ ത്രികരണങ്ങളാലറിക
രാമകാര്യമിനി സഫലമാക്കുവിൻ!

140
മായവിട്ടു പരലോകസേവയേ
മരണജനനമയ ശോകമകററു
കാമമകന്നീ രാമഭജനമേ
ഭൂമിയിലാക്കും ജനിഫലമേററു.

141
രാമഭക്തിയാന്നവനീയുലകിൽ
കേമൻ, ഗുണവാൻ, ഭാഗ്യശാലിയും
കേട്ടവർ നതരായാജ്ഞയാപ്പുറ–
പ്പെട്ടുരാമനേ നിനച്ചുമോദാൽ.

142
പവനതനയനൊട്ടവിൽ തൻപദമലർ
പണിഞ്ഞു രാമനലിഞ്ഞുവിളിച്ചു
സേവകനെന്നതറിഞ്ഞുതലോടി
ത്തൻവര മോതിരമേകിയുരച്ചു:–

143
പലപടി സീതയൊടറിയിച്ചിടുകെൻ
ബലവും വിരഹവ്യഥയും ശരിയായ്
എന്നതു കേട്ടു ഹനുമാൻ ജന്മം
ധന്യമെന്നു നിനവാൻനടന്നു.

144
രാമനൊക്കെയറിയുന്നുവെങ്കിലും
രാജനീതിയേപ്പാലിക്കുകയാം

145
കുന്നു, കുളം, ഗുഹ, യടവികരം, നദികളു–
മൊന്നൊഴിയാതവർ തേടിനടന്നു
രാമകാര്യമതിലവരതിമാത്രം
പ്രേമമിയന്നുടൽ തന്നെമറന്നു.

146
കണ്ട നിശിചരൻ കഥയവർതീർത്തും
കൊണ്ടു ഗഹനഗിരികളിൽ നടകൊണ്ടും,
മുനിയേക്കാണ്മാനിടവന്നാലുട–
നനവധി ചോദ്യം ചെയ്തുംകൊണ്ടും.

147
തളൎന്നു വനഭുവിദാഹമെവർക്കും
വളൎന്നു ജലമില്ലാഞ്ഞു വലഞ്ഞു
മനസി ഹനുമാനനുമാനിച്ചു:–
മരിക്കുമിഹദാഹത്താലെവരും

148
ഉന്നതമാമൊരു കുന്നിലേറി, ഹനു–
മാന്നൊരു ഗുഹകാണ്മതിനിടവന്നു
പറവകളന്നവധി യതിലേക്കുപറ–
ന്നിറങ്ങുവതുകണ്ടുല്ലലകന്നു.

149
അൽഭുതകരമാഗുഹാമുഖത്തിൽ
പ്രഭഞ്ജനാത്മജനെല്ലാവരെയും
അണച്ചനന്തരമതിലിറങ്ങി, കപി–
ഗണങ്ങളും താമസിയാതെ പിറകെയും

150
ഉള്ളിലെത്തിയുപവനവും കുളവും
നല്ല കമലനിരവിടന്നു വിരവും
മാത്രമല്ലൊരഴകെഴുമമ്പലവും
പാൎത്തു;തപോമൂൎത്തിയാരിതാവും?

151
പണിഞ്ഞിതവളേ ദൂരെനിന്നെവരു
മുണൎത്തി നിജവൃത്താന്തം സകലം
പറഞ്ഞിതവരം:–ജലപാനംചെയ്തിനി
സരസഫല നികരമാസ്വദിക്കുവിൻ!

152
കളിച്ചു സകലരു മതിമധുരഫലം
ഭുജിച്ചു മവളുടെയരികേചെന്നു
സ്വന്തം കഥയോതി 'രാമനേയിനി
സന്ദർശ്ശിച്ചിടു'മെന്നവരംചൊന്നു.

153
തുടൎന്നിതവരം നിങ്ങളും കണ്ണടച്ചിനി
വിടുവിൻഗുഹ സീതയേ ലഭിക്കും
ഇണ്ടൽവേണ്ട; തേമാതിരിചെയ്തേ
യാണ്ടു കടൽക്കരയക്കപിസൈന്യം.

154
രാമനെയവരം ചെന്നുകണ്ടു തിരുവടി
നമിച്ചു പലതും സ്തുതിച്ചനേരം
കനിഞ്ഞു രഘുവരനവരംക്കു നൽകീ
തന്നിലനശ്വര ഭക്തിയാംവരം.

155
ഹരവിരിഞ്ച വന്ദിതമാം രഘുവര
ചരണസരോജം കരളിലിണക്കി
ധന്യയായ് സ്വയം പ്രഭഗമിക്കയായ്
പുണ്ണ്യബദരികാശ്രമത്തെ നോക്കി.

156
ഇവിടെയവധിപോയ് വാനരനികരം
വിവിധവികാര വിചാരമിയന്നു
പറഞ്ഞു തമ്മിൽ സീതതൻവിവര
മറിയാതെന്തിനു മടങ്ങിടുന്നു?

157
കരഞ്ഞുകൊണ്ടംഗദൻ പറഞ്ഞു:–
കഴിഞ്ഞു നമ്മുടെകഥ; സുഗ്രീവൻ
തിരഞ്ഞു, കാണാതണയുവോൻെറ തല
യരിഞ്ഞുകളയുമിതറിക സഹജരേ!

158
എൻെറ പിതാവിനെ വധിപ്പിച്ചുമവ–
നെൻപണിയും തീൎക്കുമായിരുന്നു
ശ്രീരാമൻ രക്ഷിച്ചു,വെങ്കിലിനി
ശരണമില്ല ഞാൻ മൃതികരുതുന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



159
വീരനംഗദൻ പറയുന്നതു കേ
ട്ടാരും മിണ്ടാതശ്രുവുറന്നു
ചെറുതിട; പിന്നേസ്സകലരും മനസി
നിരുപിച്ചിങ്ങിനെ വാണിതുടന്നു.

160
കപിവര! ഹേയുവരാജ! സീതയേ
ക്കാണാതാരിനി മടങ്ങിടുന്നു?
എന്നു പറഞ്ഞേവരും കടൽകര
തന്നിൽ ദർഭകരം വിരിച്ചിരുന്നു.

161
അതുപൊഴുതംഗദനോടു ജാംബവാ—
നോതീ പലനീതി കഥാമമ്മം
കരുതരുതയിനീ രാമനെ നരനെ
ന്നറിക വ,നജ,നിർഗ്ഗുണമാംബ്രഹ്മം

162
സഗുണരൂപനാമാശ്രീരാമനു
സേവചെയ്‌വതറികനന്തഭാഗ്യം

163
അവനി, ദേവ, ഗോബ്രാഹ്മണരക്ഷ—
ക്കവതരിക്കുമാ രാമൻ കനിവാൽ
അങ്ങു ഭജിപ്പാൻ സഗുണോപാസകർ
തിങ്ങുമേതു മോക്ഷവും വെടിഞ്ഞും

164
ഇത്തരമനവധി കഥകരം കേട്ടു, സം
പാതി ഗുഹയിൽനിന്നു വെളിയിൽവന്നു
കണ്ടു കപികളേ;യോതിനമുക്കിഹ
കൊണ്ടുവന്നു ഭഗവാനിരതന്നു.

165
ഇന്നിവരേ ഭക്ഷിക്കാമൊന്നും
തിന്നാതനവധി ദിനം കഴിഞ്ഞു
വയറുനിറയുമാഹാരമില്ലിതിഹ
വിധാതാവുപരമെന്നിലലിഞ്ഞു.

166
പതഗവചനമതു കേട്ടഞെട്ടിയവർ
പറഞ്ഞുമൃതി നിണ്ണയമിഹവന്നു
എന്നെഴനേററു ജാംബവാനുഹൃദി
നന്നേച്ചിന്തയുമഴലുമുയന്നു.

167
അംഗദനാലോചിച്ചുപറഞ്ഞാ
നഹോ! ജടായുസമാനധന്യനാർ?
രാമകാര്യ മതിനുടലു വെടിഞ്ഞവ
നമലപരമധാമമാൻവല്ലോ!

168
ഹഷ്ശോകമയമീമൊഴികേട്ടു, വി—
ഹംഗമമവരുടെയരികിലണഞ്ഞു
ഭീയെഴുമവരൊടു ചോദിച്ചളവു,ജ—
ടായുകഥകരം വിശദമായ് പറഞ്ഞു.

169
അനുജമുക്തികഥ കേട്ടുവിഹഗപതി
മനുകുലപതിയുടെ മഹിമ പുകഴ്ത്തീ

170
പറഞ്ഞിതെന്നേക്കൊണ്ടുപോവുകയി
വാരിധിതടമതിൽ ജടായുവിന്നായ്
തിലജല മേകാൻ, പ്രത്യുപകാരം
നലമൊടുചെയ്യാം വാക്കുകൊണ്ടു ഞാൻ.

171
കടൽക്കരയിലനുജൻ ജടായുവിൻ
ക്രിയകരംചെയ്തു പക്ഷിപതിപറഞ്ഞു
പ്ലവഗവീരരേ! ഞങ്ങളിരുവരും
യുവാക്കരം സൂര്യനുനേരെ പറന്നു

172
തേജസ്സുപൊറാഞ്ഞവൻ തോററു ഞാൻ
വിജയ ഗർവ്വിയായ് വീണ്ടും പൊങ്ങീ
എരിഞ്ഞു ചിറകുകരം കരിഞ്ഞുവീണിഹ
ഞെരിഞ്ഞു ഞാൻ വല്ലാതെ ഞരങ്ങീ.

173
മുനിയവിടേച്ചന്ദ്രമാഖ്യനെത്തീ
കനിവാലെൻ സന്താപം കളവാൻ
അറിവുതരും പല കഥകരം പറഞ്ഞെൻ
ശരീരചിന്ത കളഞ്ഞു പറഞ്ഞു.

174
പരബ്രഹ്മമൊരു മാനവനായവ—
തരിക്കുമിങ്ങാത്രേതയിലപ്പോരം
ദൈത്യരാജഹൃതയാം തൽപത്നിയെ
ദൂതർ പരുതിവരുമവരേക്കണ്ടാൽ,

175
ചിറകുകളുണ്ടായ്‌വരുമന്നേരം
പരിചൊടുകാട്ടുകവക്കു സീതയേ
മാമുനിതൻ മൊഴിയിന്നു സത്യമായ്
രാമകാര്യമിനി ചെയ്യീടുകയേ!

176
ലങ്കാരാജ്യം ത്രികൂടമാംഗിരി
യിങ്കലതിൻ പതിധീര രാവണൻ
അവിടെയശോകവനത്തിൽ ജാനകി
യവിരതചിന്താമഗ്നയിരിപ്പൂ.

177
ഞാനവളേക്കാണുന്നുണ്ടിപ്പൊഴു
മെന്നുടെ ദൃഷ്ടി വിദൂരദർശ്ശിയാം
വയസ്സനായതുകൊണ്ടു സഹായം
ചെയ്യാൻ വയ്യിതു നിങ്ങരംക്കറിയാം

178
സമുദ്രമിതു ശതയോജനതാണ്ടും
സമത്ഥ നിഹരാമകാര്യകാരി
ധീരരാക! രാമകരുണകാണ്കെൻ
ശരീരമിഹയെത്ര മനോഹാരി?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



179
പാപിയുമാരുടെ നാമമോത്തുപര
മപാരഭവ ജലരാശികടക്കും
ആ രഘുവരനുടെ ദൂതർ നിങ്ങൾ, മതി—
ഭീരുതനീക്കിയുപായം നോക്കൂ!

180
പറഞ്ഞു കാകൻ:—പറവയിതോതി
പ്പറന്ന കപിനിര വിസ്മയമാന്നു
തൻകഴിവേവരു മോതിയെങ്കിലും
വൻകടൽ താണ്ടാൻ ശങ്കകലന്നു.

181
ഭല്ലൂകപതി ജാംബവാൻ പറഞ്ഞു
വല്ലാതെ വയസ്സായതുമൂലം
ബലമില്ലിഹമേ; പണ്ടീഖരരിപു
ബലിയൊടുലകു വാമനനായ് വാങ്ങാൻ,

182
വളന്നു വിശ്വത്തോള, മന്നു ഞാൻ
വിഖ്യാതബലൻ തരുണൻ ധീരൻ
വിശ്വരൂപമതിനേഴപ്രദക്ഷിണ
മാശുരണ്ടു നിമിഷത്താൽ ചെയ്തോൻ

183
ഉടനടിയംഗദനോതീ:—ചാടി
ക്കടന്നിടാം കടൽമടക്കമെളുതോ?
ചൊന്നു ജാംബവാൻ:—സമത്ഥനയിനീ
യെന്നാൽ സേനാപതിയിഹവേണ്ടേ?

184
ജാംബവാൻ ഹനുമാനൊടോതി:—ഹേ
ജഗൽപ്രാണസമ! മൌനമിതെന്തേ?
ബലത്തിലറിവിലുമൊരുത്തനുലകിതി
ലെതിത്തിടാനൊരു കരുത്തനാർ തേ?

185
ജഗത്തിലേതൊരു തരത്തിലുള്ളൊരു
പ്രവൃത്തിദുഃഷ്കരമായുണ്ടയിതേ?
ഇഹത്തിൽ നീയവതരിച്ചു: രഘുവര—
കളത്രവാത്തകളറിവാൻ സുമതേ!

186
മൊഴിയിതു കേട്ടൊരു മാരുതിയുടനൊരു
മഹാ മേരുവിൻ നിറവുമുയരവും
കലന്നു തിറമൊടു ഗജ്ജിച്ചു:—ഞാൻ
കടക്കുമിക്കടൽ ശരിയായ് കളിയായ്.

187
അറുത്തിടാം രാവണനേക്കുലമൊടു—
മടത്തിയേക്കാം ത്രികൂടഗിരിയും
ജാംബവാൻ പറഞ്ഞറിയിക്കട്ടേ
ജവമൊടു ഞാൻ ചെയ്യേണ്ടതൊക്കയും

188
അതുപൊഴുതോതീ ജാംബവാൻ:—മഹാ
മതേ! മാരുതേ! ജനകാത്മജയേ
കണ്ടുമടങ്ങുക! ശേഷം രഘുപതി
യുണ്ടുപടയിതൊരു കളിയവന്നയേ!

189
വാനരപ്പടയൊടൊത്തു ചെന്നടരി
    ലാശരപ്പട മുടിച്ചിട്ടും
വീരനാം ഖരകുലാരി രാമനറി
    കാധരാത്മജയുമായ്‌വരും
അന്നു മൂന്നുലകിതിന്നു പുണ്യമരു
    ളുന്നൊരീപ്പുകൾ പരന്നിടും
വിണ്ണിൽനിന്നു വരവീണയാന്നുമുനി
    വന്നു പാടുമതുവാണിയും

190
ഭീഷണ ഭവഭയ രോഗമറുപ്പതി
നൌഷധമീരാമകീത്തി സുധയാർ
കടിക്കുമവനു മനോരഥമേത്തും
കൊടുക്കുമാഗ്രണ ധാമൻ രാമൻ!

191
കാമകോടിയും തിരുവടി പണിയും
വിമലനീലകമല മേനിയൊളിയും
ദുരിത വിഹഗവധികനാമമഹിമയു
മരിയരാമനുടെ കളിയറികിനിയും.

ഇങ്ങിനെ സകല കലികയുഷനാശകമായ നാലാം സോപാനം
കിഷ്കിന്ധാകാണ്ഡം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## സുന്ദരകാണ്ഡം

### ഹരിഃ ശ്രീ ഗണപതയേ നമഃ

### അവിഘ്നമസ്തു.

### ദണ്ഡകങ്ങൾ

I

ശാന്തസുന്ദരാനന്ദ സാന്ദ്രനേ—
ക്കാന്ത സഗുണവേദാന്തവേദ്യനേ—
ക്കാമവൈരി വിധിശേഷസേവ്യനേ—
വിമല കമല പദകൃപാനിലയനേ—
സുരനരവരനേ—മനുകുലധരനേ—
നരതനുധരഹരിയായ രാമനേ—
പ്പരമധാമനേ—
പ്പണിയുന്നേൻ ലോകാഭിരാമനേ!

II

രാമ! നീയറികിലഖിലഹൃദയതല—
ധാമ നീ മതിയിലരിയ വേറെയൊരു
കാമമില്ല നേരതിനാലതനുത—
രാമയം കളയുവതിനയി തവപദ—
താമരസാമൃതരതിയേകണമേ!
യീമാനസമിനി തെളിയിക്കണമേ!!

III

അതുലബലമൊടഖിലദനുജഗഹന
വിപിനവഹ്നി, മേരു—
വതിനൊടൊത്ത മെയ്യുമൊളിയുമാന്ദ്ര—
ഗ്ഗുണഗണങ്ങളും ചേരു—
മനിലതനയ നഖിലശരണ രാമചരണ
ഭജനപുണ്യ—
മനഘമാന്നൊരറിവിലഗ്രഗണ്യനായ
കപിവരേണ്യ—

നിവനിലൊന്നു കനിവതിന്നു
കളവകന്നു ഭക്തിയാന്നു
കഴലിലിന്നു കമ്പിടുന്നു;
മാനസം തെളിഞ്ഞിടുന്നു
മിന്നിടാൻ തുടങ്ങിടുന്നു
മനുകുലേന്ദ്രനിങ്ങുവന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1

ജാംബവാൻെറ വചനത്താൽ മനമതി–
ലിമ്പമാന്ദ ഹനമാനരചെയ്തു:–
അഴൽസഹിച്ചു ഫലമൂലമശിച്ചും
വഴിനോക്കുക ഞാൻ വരുംവരെയും.

2

ഇണ്ടൽ വേണ്ട ഞാൻ ജനകാത്മജയേ–
ക്കണ്ടുമടങ്ങാമുടനടിയേവം
പറഞ്ഞു ഹനമാൻ നിറഞ്ഞമോദാൽ
പണിഞ്ഞേവരെയുമിറങ്ങിവേഗാൽ.

3

സമുദ്രതീരത്തൊരു സുന്ദരഗിരി
സമീര സുതനതിലയത്നമേറി
നിനച്ചു രഘുവര പദമലർ പലകുറി;
കുതിച്ചുചാടി മഹേന്ദ്രനിൽനിന്നും.

4

പുരുബലപദവിന്യാസത്താൽ ഗിരി–
വരമതു പാതാളത്തിലമന്നു
അമോഘ രഘുവര ബാണസമാനം
സമീരജൻ വാനത്തു പറന്നു.

5

രഘുപതിദൂതനു വിശ്രമമേകാൻ
ജലനിധി മൈനാകത്തെയയച്ചു.

6

പവനതനയനതിനേസ്പർശിച്ചു
പാണികൊണ്ടു പിന്നേ പ്രണമിച്ചു
പറഞ്ഞു:–സോദര! രാമകാര്യമിനി
പൂർത്തിയാക്കിടാതെങ്ങു വിശ്രമം?

7

സമീരപുത്രൻ പോകുവതമരകൾ
സമീക്ഷിച്ചവൻ മതിബലമറിവാൻ
അയച്ചു സുരസയെ; നാഗജനനിയവ–
ളണഞ്ഞു ഹനമാനോടു പറഞ്ഞു:–

8

''ദൈവമിന്നെനിക്കേകിയൊരിരനീ''
പവനതനയനിതു കേട്ടുകഥിച്ചു,
ചെന്നു സീതയേക്കണ്ടുമടങ്ങി
പ്പിന്നെ വിവരമറിയിച്ചനന്തരം.

9

വരാമതുപൊഴുതു തിന്നുകെന്നെനീ
യുരഗജനനി! നേരിതു വിടുകെന്നേ
കേൾക്കാതവൾ വഴിമുടക്കി,യൊട്ടക്ക–
മക്കപിവരനെതിരിടുവാൻതന്നേ,

10

മുതിന്നു, സുരസാമുഖമൊരു യോജന–
വളന്നു ഹനമാനതിലിരട്ടിയായ്
യോജന പതിനാറാക്കി സുരസമുഖ–
മാംജനേയതനുവതിലിരട്ടിയായ്.

11

സുരസാവദനം വളരുന്നതുപോൽ
പെരുതാമുടലേന്തുകയായ് ഹനമാൻ
ശതയോജനമായ് മുഖമങ്ങതുക–
ണ്ടതിയായ് ചെറുതായുടനാമതിമാൻ.

12

സുരസാവദനത്തിലിറങ്ങിയുടൻ
പുറമേക്കു മടങ്ങി നമിച്ചളവിൽ
അരുളീതവൾ:–നിൻമതി ചാതുരിയൊ
ന്നറിവാൻ സുരർ ചൊന്നിഹ വന്നിതു ഞാൻ.

13

മനപുംഗവകാര്യമതിന്നയിനീ
മതിയാ മതിയാം മതിമാൻ ബലവാൻ
ഇതുമട്ടിലനുഗ്രഹമേകി മുദാ
ഗതയായവൾ, പ്രസ്ഥിതനായ് ഹനമാൻ.

14

സിന്ധുവിലുണ്ടൊരു നിശിചരി, മായാ–
ബന്ധംകൊണ്ടവളാകാശത്തിൽ
പറക്കുമേതൊരു ജീവിയുടേയും
പ്രതിച്ഛായ വാരിധിയിൽ കണ്ടാൽ,

15

പിടിച്ചുനിർത്തിത്തിന്നും പതിവിതു
പവനജനോടും നിശിചരികാട്ടീ
മാരുതിയുടനടി കളവിതറിഞ്ഞള
വരിയബലമെഴും മുഷ്ടി ചുരുട്ടി,

16

ഇടിച്ചു, നിശിചരി സിംഹികയതിനാൽ
മരിച്ചു, ഹനമാൻ മറുകരയെത്തീ
അവിടെയടവിയുടെ സൂക്ഷമയാദൃമായ്
പവനസുതന്നെതിരേൽപുനടത്തീ.

17

നാനാതരുഫല പുഷ്പപക്ഷിമൃഗ–
മനിലാത്മജനാനന്ദമുയത്തീ
വിശാലശൈലം മുമ്പിൽ കണ്ടള–
വാശുഗസുതനതിൽ നിർഭയമെത്തീ.

18

ഹരനരുളി:–യുമേ! കപിമഹത്വമ–
ല്ലറികിതതുലരഘുവരപ്രതാപം
രാമദൂതനിഹ കണ്ടുലങ്കാ–
രാജ്യം ദുർഗ്ഗമ മതിദുഷ്പ്രാപം.

19

സ്വർണ്ണമതിൽ കെട്ടുകൾ തന്നൊളിയാൽ
വർണ്ണശബളമണ്ണവമിഹചുററും

20

എണ്ണമററ പല വർണ്ണമുററഴകി
ലെണ്ണിടേണ്ടുമസുരക്കെഴും
വിണ്ണിൽ മുട്ടി യൊളിചിന്നിടുന്നൊരണി
മേടയാകെ മണിമേടതാൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



പണ്യവീഥി പല പട്ടണങ്ങളും ബഹു
മട്ടണിഞ്ഞ തെരുവീഥിയ-
ല്പണ്യവത്തൊടെതിരായദൈത്യചതു
രംഗസേന ബലരംഗമാം.

21

ഊനമററഴകുചിന്നിടുന്ന ബഹുസൂനവാടി
നികരങ്ങളും നൽ-
കാനനങ്ങളും, മുനിമാനസങ്ങളും കവരുന്ന
ദേവനര കന്യകളും,
കുന്നൊടൊത്തൊരുടലാന്ന നല്ലബല-
മേറിടുന്ന പലമല്ലരും
വന്നുചേൎന്നലറിയുക്കുകൊട്ടുവൊരുപോർ-
ക്കളങ്ങളും പല ദിക്കിലും.

22

കോട്ടകാവലിനു നാലു പാട്ടുമൊരു പാട്ട-
ഭീമമുടലേന്തിടും
കൂട്ടരുണ്ടു ബഹുകോടിയോധർകൊടു
തായുധങ്ങളൊട്ടുക്കൂടിയോർ
ആട്ടമാടെരുമയാളുഴന്നപടുപട്ടി
തൊട്ടവയെയൊക്കെയും
കൂടിടുന്ന ദുരയോടെതിന്നുവൊരു
രാക്ഷസപ്പട പലേടവും.

23

നിരവധി ഭടപടലങ്ങളും കാക്കമോ-
നഗരം കണ്ടു ഹനുമാനോർത്തു
ഇരവിലിന്നു ലഘുരൂപമാന്നു ഞാൻ
പുരിയിതിൽ പ്രവേശിക്കുക നല്ലൂ.

24

അങ്ങിനെയതിലഘുരൂപി ഹനുമാ-
നണ്ടു രാമനെ നിനച്ചു ഗമിച്ചു
ലംകാശ്രീയങ്ങലറി, യാജ്ഞയി-
ല്ലാതെയകത്തു കടപ്പവനേവൻ?

25

എന്നെയറിയുമോ? മൂർഖ! ലങ്കയണ-
യുന്ന ചോരരേത്തിന്നുന്നവരും ഞാൻ
ഇടിച്ചു കപിവരനൊന്നതിനാലവരും
വമിച്ചു നിണമൂഴിയിൽ പതിച്ചു.

26

പിന്നീടവളാമട്ടെഴനേററു, ഭ-
യന്നു തൊഴുതുകൊണ്ടുറിയിക്കുകയായ്-
രാവണന്നു വിധിവര മേകിയനാ-
ളിവളൊടരുളിയലിവാൽ രഹസ്യമായ്.

27

''എന്നു കപിയടിച്ചാകുലയാം നീ
യന്നറിക നിശാചര കുലനാശം''
രാമദൂതനാം ഭവാനെയിങ്ങിനെ
കാണ്മതിനിടവന്നതെൻെറ പുണ്യം.

28

ഹേ കപിവര! നാകമോക്ഷസുഖനിര
യാകെയുമോത്താൽ സത്സംഗത്താൽ
കൈവരുന്ന സുഖ ലേശത്തിനു കിട-
യാവുകില്ല തുക്കത്തിലളവിലും.

29

നഗരത്തിൽ ചെന്നിനിനിജകാര്യം
നടത്തിടുക! രാമനേ നിനച്ചാൽ
വിഷമമൃതം, ശത്രുമിത്രം, മലകടൽ
വെറുമിറവാരം, വഹ്നിശീതളം.

30

മഹാ മേരുപരമാണുവുമാണീ
മഹീസുതാപതിയുടെയലിവാന്നാൽ
ചെറുതുടലേന്തി നിനച്ചു രാമനേ
പുരി പുക്കാനതുനേരം ഹനുമാൻ.

31

ഓരോ നിലയം പരിശോധിച്ചും
വീരദൈത്യഭടരേ ദർശ്ശിച്ചും
രാവണസൌധമണഞ്ഞു, പരമ-
തവണ്യ മണിമണി വണ്ണവിചി[illegible]ം.

32

ഉറങ്ങിടും രാവണനേക്കണ്ടു
നിരീക്ഷിച്ചതില്ലങ്ങു സീതയേ
പിന്നീടൊരുമണി മേടയതിന്നക-
മാന്നു മിന്നുമമ്പലവും കണ്ടു.

33

അമ്പലത്തിലതിഭംഗിയിൽമിന്നിടു-
മമ്പും വില്ലും തുളസിച്ചെടിയും
കണ്ടുകപീശ്വരനുള്ളിൽ മോദമും
കൊണ്ടു നിലയതെവനോതാൻ കഴിയും?

34

ഓത്തു ഹനുമാൻ:-രാത്രിഞ്ചരനിര
പേത്ത ലങ്കയിൽ സുജനവാസമോ?
അത്തരുണത്തിലുണർന്നു രാവണ-
നക്ഷം ചരസഹജൻ വിഭീഷണൻ.

35

രാമനാമമോതുന്നതു കേട്ടാ-
രാമദൂതനാനന്ദമൊടോർത്തു
നല്ലവനിവൻെറ പരിചയമേലുകി
ലില്ലഹാനി, നന്മയേവരുത്തു.

36

വിപ്രനായവൻ വിളിക്കുമളവാ
വിഭീഷണൻ മേടവിട്ടുവന്നു
നമിച്ചു കുശലം ചോദിച്ചോതീ:-
ബ്രാഹ്മണവര! വന്നതെന്തിനരുളു!

37

മതിയിലപാരം ഭക്തി വളത്തിടു-
മങ്ങു പറക ഹരിഭക്തൻ താനോ?
അഥവാദീനദയാപരനാം രഘു-
നാഥൻ താനെഴുനള്ളിയതാണോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



38
മാരുത സുതനതുനേരം രവികല-
വരൻെറ കഥയും തന്നുടെപേരും
പറഞ്ഞളവുരാമഗുണാമൃതരസ-
സരസീമുഴകിമുദമാന്നിതിരുവരും.

39
പറഞ്ഞു നിശിചര നയിപവനാത്മജ !
പല്ലുകംക്കിടയിൽ നാവുകണക്കേ
പാവമെൻെറ നിലയിവിടെയിതിനകല-
പതിയെന്നെങ്കില്ല മറിഞ്ഞലിയുമോ?

40
താമസതനുവിതു കൊള്ളകില്ല രഘു-
രാമസേവ ചെയ്വതിനെന്നാലും
അവിടുന്നെന്നിലലിഞ്ഞതിനാൽതാ
നിവനിഹ സജ്ജന സംഗമിയന്നു.

41
മാരുതിയോതീ:—കേംക്കവിഭീഷണ!
പരമകൃപാനിധിയാണു രാഘവൻ
സേവക ഭാവുകദാനവ്രതനാ-
ണവിടുന്നെപ്പോഴുമെന്നതറിക നീ.

42
ഓക്കുകിലെത്ര മലീമസമാണീ
മക്കടജാതി മദീയം ചപലം
ഉഷസ്സിൽ ഞങ്ങടെ പേരാരെങ്കിലു
മുരക്കിലവനന്നശനം വിഷമം.

43
അത്ര നീചനാമെന്നിലുമാരഘു-
സത്തമനു കനിവുണ്ടായല്ലോ!
എന്നു രാമമഹിമ വാഴ്ത്തിയ നിലസു-
തനു കണ്ണുകം നിറഞ്ഞുവഴിഞ്ഞു-

44
അറിഞ്ഞുമീഭഗവാനെ മറന്നോർ
വലഞ്ഞിടും വിഷയങ്ങളിൽ നിത്യം
ഏവം പലപടി പുകഴ്ത്തിയിരുവരു
മവാച്യശാന്തി സുഖാമൃതിൽമുഴകീ.

45
പിന്നെ വിഭീഷണനോതി:—ജനകസുത-
തന്നുടെ വാസസ്ഥാനവാത്ത്കം
ഹനുമാനോതീ:—ജാനകിയേയിഹ
കാണുവതിന്നു കൊതിപ്പു ഞാൻസഖേ!

46
മാതൃദർശ്ശനോപായം നിശിചര-
നോതിയേകിമാരുതിക്കവിടയും
ആശുഗസുതനതിലഘുതരരൂപമൊ-
ടാശു ഗമിച്ചിതശോകവനികയും

47
ജാനകിയേക്കണ്ടപ്പോതു ഹനുമാൻ
മനസാഭക്തി കലന്നു നമിച്ചു
ചടച്ചൊരുടൽ, ജട, രാമനാമഗണ-
മിടവിടാതുരങ്ങാതെ ജപിച്ചും,

48
തൻ കരംം വല്ലഭചരണമണച്ചും,
തൻ കഴൽമാത്രം സംദർശ്ശിച്ചും,
മാഴ്കീമരുവുമാജാനകിയേക്ക-
ണ്ടാകുലനായല്പലാന്നു ഹനുമാൻ.

49
മരക്കൊമ്പിലോത്തൊളിച്ചു തെല്ലിട-
യിരിക്കെയനവധി നാരികളൊപ്പം
അഴകുപെരുകുമാറനേകഭൂഷക-
ളണിഞ്ഞു രാവണ ദനുജനണഞ്ഞു

50
സാമദാനഭേദങ്ങംം സീതയോ-
ടീമാതിരിയാ ദുമ്മതിയോതീ:—
സുമുഖി കേംക്കുകെൻ പ്രതിജ്ഞസുന്ദരി
യാമണ്ഡോദരി തൊട്ടു റാണിമാർ,

51
നിന്നുടെ ദാസികളൊന്നു കനിവിയ-
ന്നെന്നെനീ കടാക്ഷിക്കിൽ മാൻമിഴി!
പ്രാണപ്രിയ രഘുവീരനെയോത്താ-
ജനകജ പുൽകൊടി മറച്ചുരച്ചു,

52
കേംക്കുക! മിന്നാമിനുങ്ങിനൊളിയാൽ
കമലിനി വികസിപ്പിക്കാനാമോ?
ദുരാചാര! ദശകന്ധര നീരഘു-
വീരശരത്തേപ്പററിയറിയുമോ?

53
ദുഷ്ടൻ നീ കാട്ടിൽവന്നു കട്ടു
കഷ്ടം ലജ്ജയൊരിത്തിരിയുണ്ടോ?

54
താനൊരുമിന്നാമിനുങ്ങു, രഘുപതി
ഭാനുവെന്നു മുരചെയ്കുതു കേംക്കേ
ഭാവംമാറി യരിശമുടനേറി_
ത്തൻ വാളൂരിദ്ദശമുഖനലറീ:—

55
സീതേ! നീയപമാനിക്കുകയാ-
ലിതേ വാളനിൻ തലയിതറുക്കും
ഇനിയെങ്കിലുമുടനെൻ മൊഴികേട്ടാൽ
തനതുയിരീയുടൽ വിടാതിരിക്കും.

56
സീതയോതി:—ഹേ ദശമുഖ! രഘുവര-
സുന്ദര സുമസമ കോമളഹസ്തം
ഒന്നുകി, ലല്ലെന്നാകിൽ നിൻെറവാ-
ളെന്നുടെ ഗളമിതിലണയും നിയതം.

57
തുടന്നു ജാനകി:_ചന്ദ്രഹാസമേ!
കടുവിരഹമിതിൻ ചൂടറുക്കമേ!
ശീതളമയിനിൻ ധാരപാവനമി-
താത്തിമാമകം തീത്തീടണമേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


58

സീതയെയുടനടികൊല്വതിനോടും
ദൈത്യപതിയെമയപുത്രിതടുത്തു
രാവണനപ്പോഠം നിശിചരിമാരേ
ക്കാവലാക്കി ഭയമേകുവതിന്നായ്.

59

ഒരു മാസത്തിന്നുള്ളിലിവരംവശം
വരായ്കിൽ വധമെന്നാവിധമലറീ.

60

അരിയഭയത്തെ വളത്തും പല പല–
തരംരൂപമൊടു നക്തംചരിമാർ
തുരുതുരെയവിടെയിറങ്ങി ഭീഷണികരം
പരമാനിലയിൽ ചെയ്യതുടങ്ങീ.

61

ത്രിജടയെന്ന രാമഭക്തരാക്ഷസി
തൻസഹചരിമാരോടുരചെയ്തു:—
കേരംപ്പിനേവരും ഭീകരമായൊരു–
കിനാവു ഞാൻ കണ്ടതിങ്ങു പറയാം.

62

ഒരുകപി വന്നീലങ്കചുട്ടുനിശി–
ചരവരൂഥിനികരം മുഴുവനൊടുക്കി,
കരങ്ങരം മുടിയും, മുറിഞ്ഞ രാവണ
നൊരുകഴുതയെ നിജവാഹനമാക്കി,

63

തെക്കുപോകയായ്;വിഭീഷണന്നീ
ലംക, യവനെയിങ്ങരചനമാക്കി
ശ്രീരഘുപതിയതുനേരം സീതയെ–
വരുത്തുവാനുടനേപ്പാടാക്കീ.

64

സ്വപ്നമിതുടനടി സത്യമായ്വരും
സീതയെയതിനാൽ ഭജിക്കനല്ലു
ഉടനിതു കേട്ടു ഭയന്ന രാക്ഷസിക–
ളോടി ജാനകിയെ നമസ്കരിച്ചു.

65

അനന്തരം നിശിചരിമാർ പലദിശി
ചെന്നു സീത ഹൃദിചിന്തകലന്നു:–
തിങ്കളൊന്നു തികയുന്ന ദിവസമീ–
ലങ്കാപതി കൊല്ലുമെന്നെ നീചൻ.

66

ത്രിജടയോടു തൊഴുതോതി സീതഹേ
തായേ! നീ താൻ തുണവിപത്തിൽമേ.
വിരഹമസഹമിതു; മാമകദേഹം
വെടിയാനുള്ളൊരുപായമേകണേ.

67

വിറകുകൊണ്ടുവന്നുടനടിയൊരുചിത
യൊരുക്കിയെന്നു കൊളുത്തുകതായേ!
സത്യമാക്കുകെൻ പ്രേമഭാവമിഹ
ദൈത്യപീഡ തീർത്തീടുവതിനയേ!

68

അപ്പൊഴുതവരം സീതാപദനതയാ–
യപ്രമേയ രാമ കീർത്തിപാടീ
പറഞ്ഞു:—മംഗളഗാത്രി! രാത്രിയിൽ
പാവകനെങ്ങെന്നവരം തിരിച്ചുപോയ്.

69

നോവും കറയാതീയുംകിടയാ
ദ്ദുർവ്വിധിയേസ്സീതയുള്ളിലോർത്തു
കനൽക്കട്ട വാനത്തുമിന്നുവതി
ലൊന്നെങ്കിലുമിങ്ങെന്തുവരാത്തു?

70

അഗ്നിമയൻ, ചന്ദ്രനുമീ ഞാൻഹത–
ഭാഗ്യയാകയാൽ തീപ്പൊരിചൊരിയാ
അശോകമേ! നീയെങ്കിലുമെന്നഴ–
ലാശുതീർത്തു നേരാക്കുക നാമം.

71

നിൻതളിർചെന്തീയൊത്തവയെൻവിര–
ഹാന്തമേകുവാൻ ചിന്തീടുക തീ!
വിരഹാകുലയായ് സീത വലയുമാ–
നേരം യുഗമായ് മാരുതികരുതീ.

72

ഉടൻ മോതിരം ജനകാത്മജയുടെ
യടുത്തു ഹനുമാനിട്ടുകൊടുത്തു
അശോകമേകിയ തീക്കനെലെന്നോ
ർത്തുലഹഷ്മതു സീതയെടുത്തു.

73

രാമനാമമംകിതമായൊളിപെറു
മാമോതിരമാസ്സീതയറിഞ്ഞു
ചകിത ചകിതയായ് കണ്ടുകണ്ടുഹൃദി
ശോകഹഷ്ഭാവങ്ങരം നിറഞ്ഞു.

74

ഓർത്തു; സർവ്വഥാ രാമനെവെല്ലും
ശക്തനെങ്ങു? മായാകൃതമാകും
മോതിര മല്ലിതു മാരുതിയുടനിതു
മാതിരി മധുമൊഴി മാധുരിതുകീ.

75

ശ്രീരാമൻ ഗുണധാമനെന്നുകേ–
ട്ടുരുതര സീതാശോകമകന്നു
ശ്രദ്ധവളർന്നു; ഹനുമാനപ്പൊഴ–
യോദ്ധ്യാപതികഥ മധുരമുറന്നു.

76

കണ്ണിന്നാമൃതമിക്കഥയരുളിയുമെൻ
കണ്ണിനുമുമ്പിൽ വരാഞ്ഞതെന്തേഹോ?
അണഞ്ഞു ഹനുമാനരികിലപ്പൊഴുതു
തിരിഞ്ഞിരുന്നൊരു ജനകജയോടായ്.—

77

അത്ഭുതമാനു പറഞ്ഞു ഹനുമാ–
നമ്മേ! ഞാൻ രാമദൂതനല്ലോ!
മോതിരമിതു ഞാൻ കൊണ്ടുവന്നുരഘു
പതിയടയാളം നൽകിയതല്ലോ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



78

നരവാനര ബന്ധമാകെയോതീ
വിരവൊടു മാരുതി; ചോദിച്ചപ്പോൾ.

79

പ്രേമസരസമാം പവനജവാക്യം
പരിചൊടു കേട്ടു തെളിഞ്ഞു സീതയും
വചസാ, മനസാ കർമ്മണാപി രഘു—
വീരദാസനിവനെന്നതറിഞ്ഞു.

80

അലിഞ്ഞു രഘുവരഭക്തനിൽ, നയനം
വഴിഞ്ഞുപുളകം മെയ്യിൽ നിറഞ്ഞു
പറഞ്ഞു:—കപിവര! വിരഹാബ്ധിയിൽഞാൻ
മറിഞ്ഞുളവുനൌകപോലണഞ്ഞു,

81

ഭവാൻ; പറയുകിനിസാനുജഖരരിപു—
ഭാവുകങ്ങൾ—ആക്കരുണാനിലയൻ
ഇത്ര നിഷ്ഠുരത കാട്ടിയതെന്തിനു
ചിത്തമെത്രയും കോമളമല്ലോ!

82

സേവകസുഖദ സ്വഭാവനാം രാ—
ഘവനെന്നെയിടക്കോർക്കാറുണ്ടോ?
എന്നെങ്കിലുമാശ്യാമകോമളനെ—
യൊന്നു കാണുവാൻ മമവഴിയുണ്ടോ?

83

വാണിവരാതശ്രുവാർത്തയോദ്ധ്യാ—
റാണികേണു:—ഹാനാഥ! മറന്നോ?
വിരഹാകുലയാം സീതയൊടപ്പോൾ
വിനയമൃദുലമായ് ഹനുമാനോതീ:—

84

കൃപാധാമനാം രാമനനുജനും
കുശലം; കരൾ വിരഹാകുലമമ്മേ!
കളകഴൽ സത്യമിതറിക ഭവതിയേ
ക്കാളും പ്രേമമെഴുന്നോൻ രാമൻ.

85

അമ്മേ! രഘുവരനുടെ സന്ദേശം
ചെമ്മേ ധീരതയാർന്നിനി കേൾക്കു!
എന്നു പറഞ്ഞതിഭക്തി ഗദ്ഗദമി—
യന്നു ഹനുമാനറിയിക്കുകയായ്.

86

സീതേ നിന്നുടെവിരഹം മുതലിഹ
സകല മറിക വിപരീതമാണമ്മേ!
തരുവല്ലികളുടെ തളിർ, തീ കുളർമതി
സൂര, നിരവു കാളരാത്രിയത്രേ!

87

താമര, കരളുതുളക്കും വാൾമുന,
വാർമഴവെള്ളം, തിളച്ചതൈലം
നല്ല വായു വഹിയുടെ ഫൂൽകാരം
നല്ല വ,രഹിതന്മാരായിപ്പോൾ.

88

പറയുകിലേറിയൊരഴലും കുറയും
പരമീനിലയാരോതുകിലറിയും?
പ്രേയസി! നമ്മുടെ പ്രേമരഹസ്യം
പരിചൊടു മമഹൃദയം താനറിയും

89

അതുനിന്നരികിൽതന്നെയറിക നീ
യിതിനാലെൻ പ്രേമത്തെയെന്നെയും!
പ്രഭുസന്ദേശം കേൾക്കെയപാര—
പ്രേമമഗ്നയായ് ജനകാത്മജയും.

90

പവനജനോതീ:—ജനനി! ധീരയായ്
സേവക സുഖദൻ രാമനെയോർക്കു!
രാമവിഭുതഹൃദി ചേർത്തിനിയമ്മേ!
യെന്മൊഴിയാൽ പേടിയുപേക്ഷിക്കു!

91

നിശിചരനിരയിതു രഘുവരബാണഹു—
താശനിൽവീഴും പാററകളത്രേ!
മനസി ധൈര്യമൊടു കരുതുകിപ്പൊഴേ
ജനനി! രാക്ഷസപ്പട മുടിഞ്ഞതായ്

92

രാമചന്ദ്രനറിയാത്തതിനാലീ
ത്താമസമറികയി! ജനകനന്ദിനീ!
തീക്ഷ്ണരാമബാണാക്കനുദിച്ചാൽ
രക്ഷ: പടയിരുൾ രക്ഷപ്പെട്ടുമോ?

93

ഇക്ഷണമങ്ങയെ നയിച്ചിടാം ഞാൻ
പക്ഷേ വിഭുകല്പനയില്ലമ്മേ!
അതിനാലല്പദിനങ്ങൾ പൊറുക്കുക
പതിരഘുപതി കപികളുമിങ്ങണയും

94

കൊല്ലുമാശരരെ,യങ്ങയെ രാമൻ
കൊണ്ടുപോം പുകളിതൃഷിനിരപാടും
ഓതിസീത:—ദൈത്യയോധരതിബല—
രതികൃശരല്ലോ വാനരരെല്ലാം

95

തന്നേപ്പോ; ലതിനാലിഹസംശയ—
മന്നേരം ബലധാമൻ ഹനുമാൻ
മഹാമേരു സമമാമുടൽ നിശിചര—
മഹാഭയം കരമങ്ങിനെ കാട്ടീ.

96

കണ്ടു സീത വിശ്വാസമിയന്നു;
പൂണ്ടു ഹനുമാൻ ലഘുതനുവീണ്ടും

97

അമ്മേ! ശാഖാമൃഗനിര, മതിബല—
മേന്മയാർന്നതല്പറികെന്നാലും
പ്രഭുപ്രതാപംകൊണ്ടൊരുചെറുതാം
പാമ്പും ഗരുഡനെ വിഴുങ്ങുമല്ലോ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



98

പവനജവാക്യം പൌരുഷഭക്തി—
പ്രവണം ജനകജ കേട്ടുതെളിഞ്ഞു
പുരുബലശീല പ്രതാപനിധിയായ്
തീരുവതിന്നാശിസ്സുപൊഴിഞ്ഞു.

99

അമരനാകനീ! യജരനാക നീ!
രാമകരുണ പൊഴിയട്ടേനിന്നിൽ
ജനകാത്മജയുടെ യനുഗ്രഹംകേ—
ട്ടനന്തഭക്തിയിൽ മുഴകി ഹനുമാൻ

100

പലകുറി സീതയെ നമസ്കരിച്ചിതു
പറഞ്ഞു:—തായേകൃതാർത്ഥനായ് ഞാൻ
അനഘമനുഗ്രഹമിഞ്ഞു നൽകി, യിതു
നൂന മസംശയ മ മോഘമല്ലോ!

101

അമ്മേ! സുമധുരഫലനിരകണ്ടി
ട്ടെന്മതിയിൽ കൊതിപശിയുമുണ്ടമേ
സീതയോതി:—യതിഭീകരനിശിചര—
തതിരക്ഷിതമീ വനികമാരുതേ!

102

''അഞ്ഞു തെളിഞ്ഞരുളീടുകിൽ നിശിചര—
രിഞ്ഞു മശകനിര'' ഹനുമാനോതീ.

103

മതിബലചതുരൻ കപിവരനോടാ—
സ്സീതയോതി:—യെങ്കിൽ നീയഥേഷ്ടം
രാമപദാംബുജമുള്ളിലിണക്കി
സ്സുമധുരഫലനിര ഭുജിക്ക സുഖമായ്.

104

പണിഞ്ഞു ഹനുമാനണഞ്ഞു വനമതിൽ
നിറഞ്ഞ ഫലനികരങ്ങരം ഭുജിച്ചും
പലരാക്ഷസരേക്കൊന്നപോതു ചിലർ
പംക്തികണ്ഠനേച്ചെന്നറിയിച്ചൂ:—

105

'ആശരേശ! വല്യതായൊരു കപിവ—
ന്നശോകവാടിക തകർത്തീടുന്നു
കൊന്നുകാവലാരംക്കാരേ ഫലനിര
തിന്നവനിവിടം മുടിച്ചിടുന്നു.

106

കേട്ടു രാവണനനേകരാക്ഷസരെ
വിട്ടതുകണ്ടുളവട്ടഹസിച്ചു,
പൊരിച്ച തരുകൊണ്ടടിച്ചു, കപിയൊ
ന്നിളിച്ചു, ചിലർ പേടിച്ചു, തിരിച്ചു.

107

പിന്നെ രാവണനസംഖ്യദൈത്യ ഭടർ
ചേന്നയച്ചൊരക്ഷനെ വീക്ഷിക്കേ
പ്രഭംജനാത്മജനൊരു മഹാവിടപി
പൊരിച്ചു പോക്ക്വിളിച്ചു സധൈര്യം

108

കശക്കിയാശര സേനയെ മുഴവനു
മൊട്ടക്കി മണ്ണൊട്ടു ചേർത്തു ഹനുമാൻ
രാത്രിഞ്ചരർ ചിലർ ചെന്നറിയിച്ചൂ
രാക്ഷസവര! കപിയപാരബലവാൻ.

109

പുത്രവധമറിഞ്ഞത്രരോഷമൊടു
നക്തംചരപതിയിന്ദ്രജിത്തിനേ
അയക്കുമളവു പറഞ്ഞു:—കൊന്നിടാ—
തണക്കുകാമക്കടനേ; മകനേ!

110

അനുജവധം കേട്ടധികരോഷമൊടു
മണയും ഭീകര മേഘനാദനേ
കണ്ടു പവനസുത നതിയാം ബലമൃാം—
ക്കൊണ്ടു ഭീമമലറിയോടിയുടനേ.

111

ഒരു,വൻ, തരുകൊണ്ടടിച്ചു ലങ്കേ—
ശ്വരസുതരഥവും പൊടിപൊടിയാക്കി
കൂടെവന്ന വീരഭടരെയെല്ലാം
പിടിച്ചു ഞെക്കിഞെരുക്കിയൊടുക്കീ.

112

ഗജേന്ദ്രരേപ്പോലിരുവർ പൊരുതിനിശി
ചരേന്ദ്രനേ പ്രഹരിച്ചാഹനുമാൻ
തരുവിലേറി; യതുനേരം മൂർച്ഛാ
പരവശനായിന്ദ്രജിത്തു ബലവാൻ.

113

പിന്നെയുണന്നവനയത്തിമായക—
ളെന്നാൽ പവനജനജിതൻ വിലസീ.

114

ഒടുവിലെടുത്താ ബ്രഹ്മാസ്ത്രംതാൻ
തൊടുത്തു, ലങ്കാപതിസുത,നപ്പോരം
കരുതീമാരുതി:—മാനിയായ്ക്കിലിതി
നരിയ മഹിമയില്ലെന്നു വന്നിടും.

115

നിശാചരൻ ബ്രഹ്മാസ്ത്രമയച്ചള—
വാശു മൂർച്ഛിതൻ ഹനുമാൻ വീണു
ഉടൻ നാഗപാശത്താൽ കെട്ടി
ക്കൊണ്ടുപോയ് ഹനുമാനെയാവിധം.

116

ശിവൻ ചൊന്നി:—താരുടെ പേരോത്താൽ
ഭവബന്ധമറുമവൻെറ ദൂതനോ?
ബന്ധനമിഹ രാമകാര്യമതിനായ്
ബന്ധിപ്പിച്ചതുതന്നെ പാർവ്വതി!

117

കപിയേക്കെട്ടിയതറിഞ്ഞു രാക്ഷസർ
കൌതുകമാർന്നുടനോടിവരികയായ്
രാവണസഭയതു കണ്ടു കപീശ്വര
നവർണ്ണ്യമതിനുടെ മഹിമയോക്കയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



118
ദേവകരം, ദിക്പാലകരും ഭയമൊട്ട
രാവണനേക്കൂപ്പിനിൽക്കയെത്രേ!
മഹിമാഭരമിതു കണ്ടുകലുങ്ങി
ലഹിനിരയേഗ്ഗരുഡൻപോൽ ഹനുമാൻ.

119
ദശവദനൻ ഹനുമാനേക്കാൺകേ-
ദ്വൂചനങ്ങരം പറഞ്ഞു ചിരിച്ചു.
പിന്നേസ്സുതവധ മോത്തുവിഷാദം
തന്നുടെ മനസിയലം വദ്ധിച്ചു.

120
ലങ്കാപതിയോതീ:—യെടമക്കട!
പൂങ്കാവാകെ മുടിച്ചതെന്തുനീ!
എന്നുടെ പുകളും പേരുമിതേവരെ
നിന്നുടെ ചെവികളിലെത്തീലെന്നോ?

121
വെറുതേ ദൈത്യരെ വധിച്ചനിന്നുയി-
രറുതിയിൽ ഭയമില്ലെന്നോചൊൽ നീ!
കപിയോതീ:—രാവണ! ജഗദണ്ഡം
തീർപ്പുമായയെവൻെറ ബലത്താൽ?

122
സൃഷ്ടിസ്ഥിതിലയമാരുടെ കഴിവാൽ?
വിഷ്ടപങ്ങളേന്തുന്നിതനന്തൻ?
ഹരിവിരിഞ്ചഹര സുരനിരമുഴവനു
മാരുടെ യാജ്ഞാകാരികളെന്നും?

123
ദേവകളേ രക്ഷിപ്പാനായ്, ഹേ-
രാവണനിന്നെ വധിക്കാനായും
അവതരിച്ചു; ഹരചാപംനൃപകുല-
ഗവ്വമൊടൊത്താരുവാൻ പൊളിച്ചു?

124
ആരപാരബലരാശി, ബാലിഖര-
വൈരിയായവീര,നെവൻ കഴിവിൻ

125
ചെറുപൊടിയാൽ നീ നിസ്സ്രയാസമീ
ചരാചരങ്ങളെ മുഴവൻവെന്നു
ആരുടെയിഷ്ട പ്രേയസിയേ നീ
ഹരിച്ചതവനുടെ ദൂതനാണു ഞാൻ.

126
കാത്തവീര്യ ബാലിയുദ്ധമതിലതി-
കീത്തിയാന്ന നിൻപ്രഭുത്വമറിയാം
മമ്മഭേദിയാം മൊഴിയിതു കേട്ടാ
ദ്ദമ്മതി ചിരിച്ചു വിഷയം മാററീ.

127
ആശരേശ! പശികൊണ്ടു ഫലങ്ങളെ
യശിച്ചു കപി ഞാൻ മരംപൊരിച്ചു.
ശരീരമാക്കും പ്രിയമാണല്ലോ
ഘോര നിശാചരരെന്നെയടിച്ചു

128
ഞാനും വിട്ടില്ലപ്പൊഴുതെന്നേ
വന്നു കെട്ടിയീനിന്നുടെ പുത്രൻ
എന്നാലിങ്ങൊരു ലജ്ജയില്ല, വിഭു-
തന്നുടെ കാര്യം ചെയ്വതാണു ഞാൻ.

129
രാവണ ഞാൻ തൊഴുതത്ഥിപ്പൂ നീ
ഗവ്വമകന്നെൻ വചനം കേരംക്കു!
പരിപാവനകുലമോത്തു ഭക്തഭയ-
ഹാരിയായ ഭഗവാനെ ഭജിക്കു!

130
സുരാസുരാദിയെയാകെ വിഴുങ്ങും
കരാളകാലനുമേവൻ ഭയദൻ?
അവനൊടു വൈരം കരുതുകരുതു നീ
ജവമൊടു ജനകാത്മജയേ നൽകു.

131
ഖരഹരനാം ശ്രീരഘുവരനോത്താൽ
ശരണാഗതകരുണാകരനത്രേ!
ചരണം പണിയുകിൽ നിന്നപരാധം
പൊറുക്കുമില്ലൊരുകില്ലിതറികനീ.

132
ശങ്കവിട്ടു രാമനേ നിനച്ചിഹ
ലങ്ക ഭരിക്കുക നീയനുവേലം
പുലസ്ത്യ കീത്തിപ്പൂന്തിങ്കളിലൊരു
തരത്തിലും കറയേററിടായ്ക നീ.

133
കാമമകന്നോക്ക രാമനാമ-
ശ്രീമുകരാത്തൊരു മൊഴിതെളിവേന്താ.
ആഭരണങ്ങളനന്തമണിഞ്ഞും
ശോഭ,നഗ്നയാം നാരിക്കെന്തോ?

134
രാമവിമുഖസമ്പത്തും വിഭുതയു-
മമലമായിടാ സ്ഥിരതയാന്നിടാ
ഉറവററൊരു നദി വഷം കഴിയു-
ന്നേരം ജലമൊരു ലേശമാന്നിടാ.

135
രാവണ കേരംനീ സാരമായമൊഴി
രാമരിപുവിനാരാണുതുണപ്പാൻ?
വിരിഞ്ചഹരിഹര രായിരവും രഘു-
വരരിപുവാം നിന്നുയിരുകാത്തിടാ.

136
അരിയതമോമയപീഡാകരമീ
ദ്ദരഭിമാനമിനി വെടിഞ്ഞുവേഗം
കരുണാലയനാം രഘുനായകനേ
ക്കരുതുക പണിയുക ഭജിക്കനെല്ലു!

137
നീതി വിരതി ഭക്തിമയംവാക്യമി-
തോതിയെങ്കിലും രാവണനപ്പോരം
പരിഹസിച്ചു പറയുകയായ്, മക്കട-
ഗുരുവരനിഹ കൈവന്നതു ഭാഗ്യം

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



138

മക്കടി! നിൻമൃതിയടുത്തു; രാവണ-
വാക്യം കേട്ടു ഹനുമാനോതി:-
മറിച്ചിതറിയുക നിൻമതിഭ്രമം
ശരിക്കു ഞാനിങ്ങറിവതിനിടയായ്.

139

പവനജവാക്യം കേട്ടുകുപിതനായ്
രാവണനലറീ:-കൊല്ലുവിനിവനേ!
ദൈത്യരണഞ്ഞൂ സചിവപുംഗവരൊ-
ടൊത്തു വിഭീഷണനപ്പൊഴുതെത്തീ

140

ഓതി വിനയമൊടു ദശാസ്യനോടയി
ദൂതൻെറ വധം നീതിവിരോധം
ശിക്ഷ നൽകമററെന്തെങ്കിലുമിതു
രാക്ഷസക്കു സമ്മതമായപ്പോരം.

141

ചിരിച്ചു രാവണനരുളി:-യെങ്കിലീ
കുരങ്ങിൻെറ കാലൊടിച്ചു വിടുവിൻ.

142

അല്ല, കുരങ്ങിനു വാലിൽ മമതയിഹ
നല്ലതു വാലു കരിച്ചുവിടുകയാം
തൈലസിക്തമാം ശീലകെട്ടിയീ
വാലിനു തീ വെച്ചീടുകവേഗം.

143

വാലില്ലാതെ കുരങ്ങനിവൻപോയ്
വരട്ടെയിനി നിജനാഥനൊടൊപ്പം
ഇത്രമേലിവൻ വാഴ്ത്തിയ വിഭുവിൻ
പേർത്ത മഹത്വം ഞാനറിയട്ടേ!

144

രാവണവചനം കേട്ടതുനേരം
പവനതനയനുള്ളാലെ ചിരിച്ചു
കുടിലമതികളാം രാക്ഷസർവട്ടം-
കൂട്ടുകയായ് തീവെപ്പതിനുടനേ.

145

വാലു ചുററുവാൻ ലങ്കയിലുള്ളൊരു-
ശീലതീൎന്നു; തൈലംഘൃതമിവയും
ഹനുമാൻ കളിയായ് വാലുവളത്തീ
ദനുജർ തുരുതുരേക്കാണ്മതിനെത്തീ.

146

പെരും ചെണ്ടയടി, കയ്യടി,യിവയൊടു
പുരത്തിലാകേക്കപിയെനടത്തി
പിന്നേത്തീവെച്ചതു കണ്ടാഹരി
തന്നുടെ യുടലിനു ലഘുതവരുത്തി.

147

കെട്ടഴിഞ്ഞു മണിമേടയേറിയതു
കണ്ടു രാക്ഷസികളതിഭീമെത്തീ.

148

ഭഗവൽ പ്രേരണയാലതുനേരം
ഭീകരമായ് കാററടിച്ചുവീശി
എട്ടു ദിശകളും ഞെട്ടുമാറുകപി
യട്ടഹസിച്ചാവാനിലുയർന്നു

149

വിശാലമുടലെന്നാലുമലഘു തര-
വേഗം വാതാത്മജനാനഗരം
എരിച്ചു, ദഹനൻ രസിച്ചുനിശിചരർ
മരിച്ചു പലപടി ലങ്കദഹിച്ചു.

150

പൊങ്ങീലങ്കാരാജ്യം മുഴവനു
മങ്ങിനെ ഹാഹാകാരമമന്ദം
ആശരരോതീ ചിലരിതു കപിയ-
ല്ലശനിയാണു ശനിയാണു ലങ്കയിൽ

151

വിഭീഷണാലയമൊഴിച്ചു സകലം
വിഭഞ്ജനാത്മജനങ്ങിനെ ചുട്ടു
സത്തുക്കളെ യപമാനിച്ചീടുകി-
ലിത്തരം ദുരിതഫലമേകിട്ടു.

152

ഹരനോതീ:-യഗ്നിയേസ്രജിച്ചോരു
ഹരിയുടെ ദൂതനു പൊള്ളിയില്ലതീ
ലങ്കാദഹനം കഴിഞ്ഞു ജലനിധി
യിങ്കൽവന്നു കപിമുഴകി പാൎവ്വതി!

153

വാലു കെടുത്തും ക്ഷീണംതീൎത്തും
കോലം ചെറുതായുള്ളതെടുത്തും
തൊഴുതുംകൊണ്ടാജ്ജനകാത്മജയുടെ
കഴൽപണിഞ്ഞു ബലശാലി ഹനുമാൻ

154

പറഞ്ഞു:-ജനനീ! തരികചിഹ്നമൊ
ന്നണഞ്ഞു രഘുനാഥനു നൽകുവാൻ
സീതകൊടുത്തു ചൂഡാമണിയതു
സന്തോഷത്തൊടെ വാങ്ങി ഹനുമാൻ

155

സീതയോതി:-യെൻപ്രണാമമറിയി
ച്ചിതുപറകയി പൂൎണ്ണകാമനല്ലോ
ഭവാൻ, സൎവ്വഥാ തഥാപിദീനജ-
നാവനനെന്നഴൽ കളയുകകൃപയാൽ

156

ആജയന്ത കഥപറയുകപിന്നീ
ടജയ്യ രഘുവര ബാണമഹിമയും
ഒരുമാസത്തിന്നുള്ളിൽ നാഥനിഹ
വരായ്കിൽ വിരഹാലെന്നുയിർ മുടിയും.

157

അതുവരെയെങ്ങിനെയുടലുയിരേന്തും
വാതാത്മജ നീയിഹപോമല്ലോ!
നിന്നേക്കണ്ടു കുളിത്തൊരിവരംക്കിനി
മുന്നേപ്പോൽ തപ്തനിമിഷമണയും

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



158
ജനകജയ്ക്കു പലമാതിരി ധൈര്യം
ഹനുമാനേകിച്ചരണപങ്കജം
നമിച്ചു രാമനെ നിനച്ചുഭക്ത്യാ
ഗമിച്ചു; ലങ്കാരാജ്യമാകെയും

159
ഞെട്ടമാറലറി നാരീഗർഭം
പെട്ടെന്നലസിപ്പതിച്ചിതപ്പോൾ
പറന്നു വൻകടൽ കടന്നുഹർഷം
നിറഞ്ഞു ഹനുമാനണവതറിഞ്ഞു.

160
നൂതന ജന്മമിയന്നപോൽ മുദാ
വാതാത്മജനേക്കപിനിരകണ്ടു
തെളിമുഖമോജസ്സേറും മെയ്യും
തെളിയിപ്പു രാമകാര്യസാദ്ധ്യം.

161
എന്നു, കപീശ്വരർ വന്നുകൂടി, ജല-
മാർന്നമീനുപോൽ സൌഖ്യമിയന്നു
വാർത്തകൾ മുഴവൻ പറഞ്ഞുകൊണ്ടര-
ഘൂത്തമനേ ക്കാണാനിവർ ചെന്നു.

162
മധുവനത്തിലവരംഗദസംമത
മിയന്നു കയറിപ്പഴങ്ങൾതിന്നു
തടുത്ത കാവൽക്കാരെ മുഴവനവ-
രടിച്ചു വിഭുവിന്നരികിൽ ചെന്നു.

163
അറിയിച്ചു യുവരാജൻ വാനര-
നിരയുമൊത്തു മധുവനം തകർത്തു
കൈവന്നു രാമകാര്യമെന്നിതു
കേട്ടു കപീന്ദ്രൻ മനസ്സിലോർത്തു.

164
സീതാ വാർത്തയറിഞ്ഞീടാതവ-
രേതായാലും മധുവനമിയലാ
എന്നു കപീശ്വരനരുളമളവുതാൻ
ചെന്നുചേർന്നു കപിസേന മുഴവനും

165
പണിയുമവരെയാസ്സുഗ്രീവൻനിജ
പാണികൊണ്ടു സസ്നേഹം തഴുകീ
കുശലം ചോദിച്ചതിനവരോതിക-
പീശ! രാമകൃപയാലതികുശലം

166
ഹനുമാനൊററക്കെല്ലാം ചെയ്തു
വാനരജീവൻ കാത്തുകപിപതേ!
എന്നുകേട്ടു സുഗ്രീവൻ കപിനിര-
ചേർന്നു രാമനേക്കാണാൻ ചെന്നു.

167
കാര്യസാദ്ധ്യമൊടവരുമവരേക്കൊ-
ണ്ടാര്യൻ രഘുപതിയതിമുദിമുഴുകീ
സ്ഫടികശിലയിലിരുസഹജരിരുന്നള
വടിമലർ കപികലനികരംതഴുകീ.

168
വാരിമുകന്നേവരോടും കരുണാ-
വാരിധി കുശലംചോദിക്കുകയായ്
ആ രഘുവരനൊടു കപികളോതിനി-
ന്തിരുവടി കൃപയാലഖിലം കുശലം.

169
ഓതി ജാംബവാനയിതേ കൃപയി
ങ്ങേതൊരുവനിലാണവനീയുലകിൽ
അവികലസുഖനവനനന്തമംഗള-
നവനിലമരനര നിരയും കനിയും.

170
മാത്രമല്ലവൻ വിജയി, വിനയി, ഗുണ-
പാത്രമവൻ പുകളുലകതിൽനിറയും
കാര്യം സകലം സഫലം താവക-
കൃപയാലറികയി ഞങ്ങടെ ജനിയും.

171
പവനതനയകൃതകാര്യമായിരം
നാവും പുകഴാനെളുതാതാവും
പ്രഭംജനാത്മജമഹിമയാവിധം
പ്രഭുവൊടോതിയറിയിച്ചു ജാംബവാൻ.

172
മനസ്സിനധികം പിടിച്ചു രഘുപതി
യുരസ്സിലണിനെവാതാത്മജനേ
ചേർത്തു തഴുകിയരുളി:—ജനകന്ദിനി
പേർത്ത വിരഹമൊടു വാഴ്വതെങ്ങിനെ?

173
പറഞ്ഞു ഹനുമാൻ:—താവകനാമം
പകലിരവും കാവലുണ്ടുനില്പു !
ഭവൽദ്ധ്യാനമേകവാടബന്ധം
ജീവനീനിലയിലെങ്ങിനെ വെടിയും ?

174
വരുമ്പൊഴേകീ ചൂഡാമണി, യതു
വിരവൊടു രഘുപതി വാങ്ങിയനേരം
തുടന്നു ഹനുമാൻ:—നാഥ ! നേത്രജല-
മടന്നു ജാനകിയോതിയിത്തരം

175
സാനുജരാമനെ നമിച്ചുപറകയി
ദീനജനാവനനല്ലോ താങ്കൾ!
സന്തതം ചരണശരണയാമിവളെ
യെന്തപരാധംകൊണ്ടു വെടിഞ്ഞു?

176
ഉണ്ടൊരുദോഷമെനിക്കതു വിരഹം
കൊണ്ടുയിർ പോകാതിരുന്നതത്രേ
എന്നാലറികയിമാമകനയനം
തന്നെയാണതിന്നുത്തരവാദി.

177
വിരഹം ദഹനൻ, ശ്വാസംപവനൻ
ശരീരമെരിയും പഞ്ഞിപോലുടൻ
എന്നാൽ നയനം കണ്ണീർപ്പുഴയാൽ
വെണ്ണീറാകാതിതു സൂക്ഷിപ്പൂ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



178
സീതക്കുള്ള വിപത്തിൻ കഥഞാ—
നോതാത്തതു താൻ നല്ല ദയാബ്ധേ!

179
കല്പ സദൃശമയിനിമിഷം സീത
ക്കല്ലേതരബലനവിടന്നുടനേ
പുറപ്പെട്ടക ദുഷ്ടരേമുടിച്ചിനി
പരിചൊട സീതയെയാനയിക്കണേ!

180
സുഖധാമൻ രഘുരാമൻ സീതാ—
ദുഃഖവാർത്ത കേട്ടശ്രുവൊടോതീ:—
ഞാനേഗതിയാം ജാനകിക്കുഹാ
കിനാവിലും ചെറുതല്ലൽ വരാമോ?

181
ഓതി ഹനുമാൻ വിപത്തുപാത്താൽ
നിന്തിരുവടി വിസ്മരിപ്പതത്രേ!
നിശിചരരെന്തൊരു സാര,മങ്ങരിപു—
നാശം ചെയ്യയി ജനകജാപതേ!

182
രാമനോതി:—പവനാത്മജ കേൾനിൻ
സമനാം സുരനരനില്ലുപകാരി!
പ്രത്യുപകാരം ചെയ്‌വതെന്തു?മൽ
ചിത്തംപോലും തൽസമമാകാ.

183
പവനതനയ!നിൻ കടപ്പാട, തീ—
ക്കാവതല്ലമേ നിയതമറികനീ
എന്നു നയനജലമുറന്നു, പുളകമു—
യന്നു ഹരിയെ നോക്കുകയായ് രാമൻ.

184
പ്രഭുവിൻ നിലയും മൊഴിയുമറിഞ്ഞാ
പ്രഭംജനാത്മജനതിമുദമാന്നു
പ്രേമവിഹ്വലം രാമചരണമലർ
പണിഞ്ഞോതി ''പാഹിപാഹിയെന്നും''

185
രാമനവനെയെഴുനേൽപിച്ചാലും
പ്രേമമഗ്നനവനചലതയാന്നു.
നിലയതു നിനവാന്നഗജാരമണ—
ന്നലംഭക്തി—മയഭാവമുറന്നു.

186
അനന്തരം ധൈര്യമാന്നു ശിവനതി
മനോഹരം കഥയങ്ങിനെയോതി;—
ഹനുമാനെയെടുത്തടുത്തിരുത്തി
ജനകസുതാപതി മധുമൊഴിചിന്തി

187
പറകയി രാവണരക്ഷിതലംകാ—
പുരമെരിച്ച കഥ വിസ്മരിച്ചു നീ!
മതിതെളിവെഴുമാരാമനൊടോതീ
മതിമാൻ ബലവാൻ ഹനുമാൻ മധുരം.

138
കുരങ്ങല്ലിഞാനെൻ പുരുഷാർത്ഥം
തരുവിൽനിന്നു തരുവിലേയ്ക്കുചാട്ടം.
കടൽകടന്നു ഞാൻ കനകപുരമെരി—
ച്ചടിച്ചുകൊന്നു ദനുജക്കൂട്ടം.

189
ആയതൊക്കെയവിടുത്തേപ്പൌരുഷ—
മീയുള്ളവനില്ലതിലൊരുനേട്ടം.

190
നിന്തിരുവടി തൻ പ്രസാദമാന്നോ
നെന്തുകാര്യവും കരഗതമാകും
ഭവൽ പ്രഭാവമിയന്നു പഞ്ഞിയും
ഭീമ ബാഡവനെ വെണ്ണീറാക്കും.

191
രാമ! സകല നയനാഭിരാമ! തവ
നിർമ്മല ഭക്തി കനിഞ്ഞേകണമേ
പവനജ മധുമൊഴികേട്ട രാമന—
'ങ്ങേവമസ്തു' വെന്നോതിയറികുമേ!

192
രാമനേശ്ശരിക്കറിഞ്ഞുവെന്നാൽ
നാമഭജനമേ സുഖമായ്തോന്നു
സ്വാമിഭൃത്യ സംവാദമിതറികിൽ
പ്രേമം രാമനിൽ വളരുമന്തനം

193
രാമവചനമതുകേട്ട കപിനികര—
മാമട്ടിൽ 'ജയ'നാദമുയത്തി
വാനരസേനാ സന്നാഹത്തിനു
മനുപതി സുഗ്രീവനേവരുത്തി

194
അരുളി:—കപീശ്വര! വിളംബമിന്നിയു
മരുതറികാജ്ഞയെ നൽകുകമന്ദം
രാമലീലയിതുകണ്ടു കുതുകമൊടു
പൂമഴവീഴ്ത്തീ നിജ്ജരവൃന്ദം.

195
സുഗ്രീവാജ്ഞ ലഭിച്ചു സത്വരം
നിർഗ്ഗമിക്കയായ് സേനാപതിമാർ
അവരുടെ നിറവും തിറവും മികവും
ലവമിഹവാഴ്ത്താനേവന്നാവും?

196
അണിഞ്ഞു കപിനിരയണഞ്ഞു രാമനെ
നിറഞ്ഞമോദാൽ പണിഞ്ഞുപാരം
അലറീ; രഘുപതി പലരീതിയിൽമന
മലിയും പടിയലിവാന്നു കാങ്കയാൽ,

197
ശ്രീരഘുപതി—ബലമാന്നു കപീശ്വരർ
ചിറകിയന്ന കുന്നുകൾപോൽ വിലസീ
പുറപ്പെട്ട രഘുവീരനപ്പൊഴുതു
പരിചൊട ശുഭ ശകുനങ്ങൾതുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



198
മംഗളാകരൻ രാമനെയെല്ലാ
മംഗളങ്ങളെതിരേൽപതുചിതമാം
വാമാംഗങ്ങരം ചലിപ്പതുമൂലം
രാമാഗമനം സീതയറിഞ്ഞു.

199
അശുഭശകുനമാരാവണനനവധി
ദർശ്ശിക്കുകയായ് ലങ്കയിലപ്പോരം
ആർത്തിരമ്പിവരുമലകടൽപോലാ
നിസ്തുലവാനര സേനയണകയായ്

200
നഖരായുധരാം വാനരരവർപല
നഗങ്ങളേ മാമരങ്ങളെയും
ധരിച്ച ചിലർ വാനിടത്തിലും ചിലർ
ധരിത്രിയിലുമട്ടഹസിച്ചോടീ.

201
കുന്നുകരംക്കമിഹമന്നിനും ചലനമേറി,
ദിക്കരികരം ചീറി, കാ
ററിന്നു കൂടിഗതിവേഗ, മാറു, കടലും കലങ്ങി
മറിയുന്നിതാ
കിന്ന രാമര മുനീന്ദ്രരൊക്കെയുരുമോദ
മേന്തി രഘുരാജരാ—
മന്നു ജൈവിളികരം പൊങ്ങിയങ്ങിനെ
പുളച്ചുപാഞ്ഞു കപിസേനയും

202
അന്തമററ കപി വീരഭാരമതുതാങ്ങി
നൊന്തൊരഹിരാട്ടുതൻ
ദന്തമാദികമരേശ്വരൻെറ പിറകേ
യമർത്തു പലവട്ടവും
ആയതിൻ വരകരം മിന്നിനിന്നു രഘുനായ
കൻെറ ജയയാത്ര തൻ
ശ്രീയെഴും കഥയഭംഗമായെഴുതിവെച്ച
പോലെ ബഹുമെച്ചമായ്

203
ഈമാതിരി രഘുരാമൻ കരുണാ—
ധാമൻ സാഗര തീരമണഞ്ഞു
കപിവീരന്മാർ പല ഫലനികരം
കഴിച്ചു രഘുപതിപദം പണിഞ്ഞു.

204
ലങ്കാദഹനം മുതൽക്കു രാക്ഷസ—
സംഘം ഭയമൊട്ടു നിരൂപിക്കയായ്:—
ഇല്ലിനി നമ്മുടെ കുലബലരക്ഷ—
ക്കുള്ളൊരുപായം നിശിചരേന്ദ്രരേ!

205
എവൻെറ ദൂതനമീബലമതുലിത
മവനിഹ വന്നാൽ കഥയെന്താവും?
വിവരമറികയാൽ മണ്ഡോദരിയും
വ്യാകുലയായ് പതിയരികിലണഞ്ഞു.

206
പണിഞ്ഞു കൈത്താർക്കൂപ്പി നീതിരസ
മിണങ്ങിടും മധുവാണി പറഞ്ഞു:—
കാന്ത! കളക ഹരിവിരോധമെൻമൊഴി
യന്തരംഗഭുവി ധരിക്കകൃപയാ

207
എവനുടെ ദൂതവിചേഷ്ടിതമോർത്താൽ
ജവമൊട്ടു നാരീഗർഭവുമലസും
പ്രിയതമ! കനിവാന്നവൻെറ പതിയെ
യയക്ക മന്ത്രിയൊടൊപ്പമിപ്പൊഴേ

208
സീത ഭവൽ കുലകമലവനമറും
ശീതകാല നിശയായിഹവന്നു
ഹര വിരിഞ്ചരും സീതയെനൽകാ
തിരിക്കിൽ ഗുണമിഹ ഭവാന്നുനൽകാ

209
രാമബാണ മഹിനികരസമാനം
രാക്ഷസരോമണ്ഡൂകസമാനം
വിഴുങ്ങിടും മുമ്പീദ്ദുശ്ശാഠ്യം
വിട്ടുകസീതയേ നൽകുകവേഗം.

210
അവളുടെ വാക്യം കേട്ടുചിരിച്ചാ—
രാവണൻ ദുരഭിമാനി പറഞ്ഞു:—
പെൺമനസ്സിൽ ഭയമെന്നതു സഹജം
നന്മയിലും ഭയമയിതേദയിതേ!

211
മർക്കടരുടെ പടയണകിലറിക! പശി
പോക്കി നിശാചരരൊന്നു സുഖിക്കും
ലോകപാല ഭീകരനെൻ പ്രിയതമ
ഭീകലരുവതറിയുവോർ ചിരിക്കും

212
പുഞ്ചിരിതൂകിപ്പംക്തികണ്ഠനിതു
പറഞ്ഞവളെയോമനിച്ചുമന്ദം
ചെന്നു സഭയിലേക്കവളോർത്തുവിധി
തന്നുടെ ഗതി വിപരീതമശങ്കം

213
സാഗരതീരത്തരിവൻ പടയ—
ന്നാഗമിച്ച കഥ കേട്ടു രാവണൻ
ചിന്തചെയ്തു മന്ത്രിമുഖ്യരോടവർ
ചിരിച്ചോതിയങ്ങിളകാട്ടൊട്ടും.

214
ദേവദാനവരെ ജയിച്ചതാങ്കരം
ക്കീവാനര നരരെന്തൊരു വിലയാം?

215
കൊതിയോ ഭയമോകൊണ്ടു വൈദ്യഗുരു—
മന്ത്രിമാർ മുഖസ്തുതിയുരചെയ്താൽ
തടിയും നീതിയുമവനി ഭരണവും
മുടിയും ജവമൊട്ടു ലോകരിതറിയും

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



216
പംക്തി കണ്ടന്നേസ്സചിവർ പുകഴ്ത്തി
പ്പരമാപത്തിൻ ചുഴിയിലമത്തി
അത്തരുണത്തിൽ വിഭീഷണനെത്തി
ഭ്ഭക്തിയൊടഗ്രജന്നു തലതാഴ്ത്തി.
217
പിന്നെ യാജ്ഞയാന്നുരചെയ്തു:—കാ
രുണ്യനിലയനാം ഭവാന്നു മുമ്പിൽ
എന്നുടെമതി ബലമനുസരിച്ചുഞാ
നിന്നറിയിക്കാം ഹിതമാംകാര്യം
218
മനുജനെവൻ നിജനന്മ, നല്ല പുക—
ളനഘശുഭ സുഖവുമാഗ്രഹിപ്പവൻ?
അവനപരസ്ത്രീ മുഖം ചതുത്ഥീ—
ദിവസചന്ദ്രനേപ്പോലെയോപ്പവൻ.
219
ഭുവനപതിയുമറിക, ഭൂതവൈരം
ഭാവിച്ചാൽ ശ്രീവെടിയും മുടിയും
ദുരാശ തെല്ലുണ്ടെങ്കിൽ ഗുണഗണ—
വാരിധിയേയാർ വാഴ്ത്തിപ്പറയും?
220
അഗ്രജ! കാമക്രോധലോഭമദ—
വഗ്ഗം നരകമണസ്സും മാഗ്ഗം
ഇതുവെടിഞ്ഞു സുജനവന്ദ്യനാംരഘു—
പതിയെ ഭജിക്കുക നന്മകാംവളരാൻ.
221
രാമൻ വെറുമൊരു ഭൂപനല്ലവൻ
സമസ്തപതി കാലകാലനത്രേ!
അജനവനഖിലവ്യാപകനീശ്വര
നജയ്യനറിവിന്നുറവാംബ്രഹ്മം.
222
ദേവദ്വിജധേനുഹിതം കരനാ—
യവികല കൃപയാനരതനുധരനായ്
അവതരിച്ച രാമൻെറ ധമ്മമറി—
കവനിയിൽ ദുഷ്ടവിഭംജന;മതിനാൽ.
223
സുജനരംജനൻ പണിയുകവനെയ—
ഗ്രജ! നിൻതെറു പൊറുക്കും രാമൻ
സീതയെനൽകി, യകാരണകരുണാ—
സാഗര—സീതാപതിയെ ഭജിക്കൂ!
224
ഭുവനദ്രോഹം ചെയ്യപാപിയാം
സേവകനേയും രാമൻ വെടിയാ
താപത്രയനാശകനാം സാക്ഷാൽ
ശ്രീപതിയവനിതു ദുജ്ജനമറിയാ
225
ഹേദശമുഖ! ഞാൻ പലകുറിപദതളി—
രാദരാൽ പണി[illegible]ത്തത്ഥിക്കുന്നു.
മാനമോഹമദമ[illegible] ദശരഥ—
തനയനെയിനി സേവിക്കുകനല്ലൂ.

226
പുലസ്ത്യമുനിയിതു തൻെറ ശിഷ്യനൊട്ട
പറഞ്ഞയച്ചു താങ്കളൊടോതാൻ
ലങ്കേശ്വര! ശരിയായൊരവസര—
ത്തിങ്കലിതാ ഞാനതു മറിയിച്ചു.
227
ഈമൊഴി കേട്ടാമന്ത്രിമാല്യവാ—
നമലഹൃദയ നതിമുദാപറഞ്ഞു:—
ലങ്കാധിപ! സഹജാതവിഭീഷണ—
വാക്കിഹധാമ്മികമനുസരിക്കണേ!
228
രാവണനലറീ:—രിപുവിനെവാഴ്ത്തിടു—
മിവരെയുടൻ ഗളഹസ്തം ചെയ്വിൻ
കേട്ട മാല്യവാൻ സ്വഗൃഹംപൂകീ
വീണ്ടും കൂപ്പി വിഭീഷണനോതീ:—
229
നല്ലബുദ്ധി, ദുബ്ബുദ്ധിയുമേവനു—
മുള്ളതിതാ വേദാദിസമ്മതം
ഒന്നാമത്തതിനാൽ സമ്പത്തും
പിന്നേത്തതിനാൽ വരുംവിപത്തും
230
തന്മതിയിന്നു ദുഷിച്ചതിനാൽ താൻ
കാണ്മു ഭവാൻ സകലംവിപരീതം
ദാനവകുല കാളരാത്രിയാമീ
ജാനകിയിൽ പ്രീതിയുമതുമൂലം
231
കഴൽപണിഞ്ഞു ഞാനിത യാചിപ്പൂ
കനിവാന്നെന്നാശയൊന്നു തീർക്കൂ!
ഒരുകുറവും വരുവാനില്ലുടനേ
ശ്രീരാമനു സീതയേക്കൊടുക്കൂ!
232
വിഭീഷണൻ ശ്രുതിപുരാണസമ്മത
വാക്യം ധാമ്മികമോതിയെങ്കിലും
രുഷ്ടൻരാവണനെഴുന്നേററലറീ;—
''ദുഷ്ട നിൻെറ മൃതിയടുത്തുവന്നു.''
233
ഞാൻതരുന്ന ചോറെന്നുംതിന്നും
ശത്രുപക്ഷപാതിയായ നീതാൻ
പറകെട! മൂവുലകിങ്കലുമേവനെ—
യീരാവണൻ ജയിക്കാതുള്ളു?
234
എൻപുരിവാസം; കണ്ടതാപസരി
ലിമ്പം; നീതിയവക്കേ ചൊൽനീ
എന്നുചവുട്ടീ രാവണനെങ്കിലു—
മനുജൻ പലകുറി പദംപണിഞ്ഞു.
235
ശിവനോതി:—യുമേസുജനമഹിമയാറി
കവർദുഷ്ടന്നും നന്മനേരുവോർ
ജനകസമൻ താങ്കം ചെയ്യതിഹസുഖ—
മിനിയെങ്കിലുമാ രാമനെയോർക്കൂ:

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



236
എന്നുപറഞ്ഞു വിഭീഷണൻ സചിവ—
രൊന്നിച്ചംബരവീഥിയണഞ്ഞു.

237
പറഞ്ഞു:—ദശമുഖ! നിൻസഭമുഴവനു
മറികകാലവശമതിനാലയി ഞാൻ.
ശ്രീരഘുവരനേശ്ശരണമാക്കിട്ട—
ന്നാരും കറയിവനേകീടരുതേ!

238
എന്നു ലങ്കവെടിയുന്ന വിഭീഷണ—
നൊന്നിച്ചാശരർ തന്നുയിർപാറീ
ഹരനരുളി:—യുമേ സുജനനിന്ദയുട—
നരിയ ശുഭങ്ങളുമറുത്തുതള്ളും.

239
സഹജാതനെവെടിയും നിമിഷംതാൻ
വിഹതഭാഗ്യനായ് രാവണ,നെന്നാൽ
ആനന്ദത്തൊടനേകമനോരഥ—
മാന്നു വിഭീഷണനുള്ളിൽനിനച്ചു.

240
സേവകസുഖദം സുന്ദരരാഘവ—
പാവന പദമിഹകാണാമല്ലോ!
അതിൻെറ പൊടിയേററഹല്യ,മാമുനി—
ഗൌതമസതി, മുക്തിയാന്നവല്ലോ!

241
ജനകസുതാ ഹൃദി തെളിഞ്ഞു., മായാ
മാനിനുപിമ്പേ ചാടിയതേതോ?
ശിവമനസ്സരസിവിരിഞ്ഞുമിന്നും
ശ്രീരഘുവരപദമതു ഞാൻ കാണും

242
ഏതു മഹിതപദപാദുകയിങ്കൽ
ചേർത്തു ഭരതൻ നിജഹൃദയത്തേ?
ഇന്നു ഞാനതേ മംഗളചരണം
ചെന്നുകാണുമീക്കണ്ണുകളാൽ താൻ.

243
ഇങ്ങിനെ ഭക്തിയിൽമുഴകി വിഭീഷണ
നങ്ങുരാമനികടത്തിലണഞ്ഞു
ദൂരെനിന്നുവരുമവനേരിപുവിൻ
ചാരനെന്നു കപിനികരമറിഞ്ഞു.

244
തടഞ്ഞുനിത്തിസ്സകലവാത്തകളു—
മുടനറിഞ്ഞ സുഗ്രീവൻമതിമാൻ
അറിയിച്ചു രഘുപതിയൊടു:—ലങ്കേ—
ശ്വരസഹജാതൻ കാണാൻ നില്പൂ.

245
ശ്രീരഘുവരനരുളി:—ഹേ സുഹൃത്തേ
കരുതുവതെ,ന്തോതീ സുഗ്രീവൻ
മഹാരാജ! മായാവികളാശര,
രിഹവരുവാൻ ഹേതുവെന്തുതാനോ?

246
നമ്മുടെ രഹസ്യമറിവാൻ താനീ
ദുമ്മതിയുടെ വരവതിനാലിവനേ
ബന്ധിക്കാം—രാമനോതിയെന്നാൽ
ബന്ധുവാണു ശരണാഗതക്കു ഞാൻ.

247
രാമവചനമിതു കേട്ടു ഹനുമാൻ
സീമാധികസമ്മോദമുഴകീ

248
രാമനോതിയഹിതനെന്നു കരുതി
ച്ചെമ്മേശരണാഗതനായോനേ
വെടിയുന്നവനേക്കാണ്മതുപോലും
കൊടിയ നരകദുഃഖഹേതുതന്നേ.

249
കോടിവിപ്രരേക്കൊന്നവനേയും
കൂടിശ്ശരണാഗതനായെന്നാൽ
വെടിയുകില്ല ഞാനവൻെറ പാപം
കോടിജന്മകൃതവുമുടൻ മുടിയും

250
രാവണാനുജൻ പാപിയെങ്കിലെൻ
സേവന കുതുകമിയന്നിടാദൃഢം
പാതകികൾക്കെൻെറ മുമ്പിലണയാ
നേതുകാലവും വരുമോയോഗം?

251
നിമ്മലമാനസരായവർ താനെൻ
സമ്മുഖമണയും പ്രേമം വഴിയും
രഹസ്യമറിവാൻ പ്രേഷിതനെങ്കില്
മിഹനഹിതെല്ലും ഭീതിഹാനിയും.

252
കപിവര! നിശിചര നിരയെമുടിക്കാൻ
കെല്പാന്നോനൊററക്കു ലക്ഷ്മണൻ
അല്പവനഭയപ്രാത്ഥിയെങ്കിലോ
കില്പകനു രക്ഷിക്കണമവനേ.

253
പുഞ്ചിരിതൂകിക്കൃപാലു രാമൻ
പറഞ്ഞിതവനേ യേതുനിലയിലും
ആനയിക്കകിതു കേട്ടു കപീശ്വരർ
മനുകുലരാമനു ജയംമുഴക്കീ.

254
ആദരേണകപിപുംഗവർചെന്ന
ങ്ങാനയിച്ചു രാക്ഷസനേയുടനേ
നയനാനന്ദം നൽകുമിരുവരേ
നിരീക്ഷിച്ചിതവനപ്പൊഴങ്ങിനേ.

255
രാമസുഷമകണ്ടുകണ്ടു താൻനി—
ന്നിമേഷനായി വിഭീഷണാശരൻ
അരുണ കമലനയനങ്ങൾ, നീണ്ടകൈ—
ശരണാഗത ഭയഹാരി ശരീരം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



256
കാമകോടി കാമിക്കും മുഖമീ
ക്കാമനീയകം കണ്ടു കൺകളിൽ
പ്രേമമുറന്നും, പുളകമുയന്നും
കോമളമോതീ രാവണസഹജൻ:—

257
ദശമുഖസോദരനാണുനാഥ! ഞാൻ
നിശിചർവംശത്തിങ്കൽ ജനിച്ചോൻ
താമസ ദേഹം പാപംപ്രിയമിഹ
തമസ്സിലല്ലോ മൂങ്ങക്കിഷ്ടം

258
ഭവ ഭയഭംജനനാകിയ ഭഗവാൻ
ഭവാനെന്ന പുകഴുകേട്ടുവന്നു ഞാൻ
ശരണാഗത പരിപാലക! കരുണാ—
കര! പരിപാലയ സന്തതമിവനേ.

259
എന്നു ദണ്ഡനതിചെയ്ത ഭക്തനേ
ച്ചെന്നു വിശാലഭുജങ്ങളാലുടൻ
വാരിയെടുത്തു മുകന്നു കൃപാജല—
വാരിധി രാമൻ പുരുമുദമാന്നു.

260
അരികിലിരുത്തിസ്സോദരനൊപ്പം
ശ്രീ രഘുപതി പൂന്തേൻമൊഴിതൂകീ
ലങ്കേശ്വര! കുശലമല്ലീ! ദുജ്ജന—
സങ്കുലമാലങ്കയിങ്കലയിതേ?

261
ദുഷ്ടക്കിടയിൽ കഴിച്ചുകൂട്ടും
ശിഷ്ട! സഖേ നിൻനിലഞാനറിയും
നീതിനിഷ്ഠനാം തനിക്കനീതിക—
ളേതുമെങ്ങിനെ സഹിപ്പാൻ കഴിയും ?

262
നരകവാസവും കൊള്ളാമെന്നാ—
ലരുതു സഹിക്കാൻ ദുജ്ജനസംഗം
ഓതി വിഭീഷണനയിദയാനിലയ
സതതം കുശലം താനിനി മേൽമേ?

263
ശോകധാമമാം കാമമകന്നീ
ശ്രീരഘുവരപദരതിയേലാഞ്ഞാൽ
ജീവികൾക്കു ശുഭശാന്തികളെങ്ങിനെ
കൈവരും കിനാവിങ്കലുമോത്താൽ.

264
ചിത്തഭുവിലിദ്ധനുദ്ധരൻ രഘു
സത്തമൻ സുഷമചിതറീടാട്ടിൽ
ചിത്തഭൂ,വഹം—മതിമുതലാംദു—
വൃത്തമൊഴിയുമോ മനംതെളിയുമോ?

265
ഭവൽ പ്രതാപകതിരവനുജ്ജ്വല—
ഭാസ്സയത്തിടുംവരെയും ഹൃദയേ
മദമാം മൂങ്ങക്കതിസുഖമേകും
മോഹരാവൊഴിയുമേതുവിധമയേ!

266
രാമ! ഭവൽ ചരണാരവിന്ദമിതു
കാണുമതുമൂലം ഭയമകന്നുമേ
ആരിലങ്ങലിയുമവനുലകത്തിൽ
തീരേതാപത്രയമില്ലല്ലോ !

267
നീചരാക്ഷസൻ ഞാനൊരു ശുഭനില
യാചരിച്ചതില്ലിതുവരെയുലകിൽ
എങ്കിലുമൃഷിജന ദുർല്ലഭനേങ്ങു—
ന്നെങ്കലലിഞ്ഞിതപാരകരുണയാൽ.

268
രാമ രാമ! സൌഭാഗ്യമിതിൽപര
മെന്മേലെന്തിനിവരുവാനുള്ളൂ?
ഹരവിരിഞ്ച സേവിതമിപ്പദമലർ
വിരവൊടു കാണ്മതിനിടവന്നല്ലോ

269
കേൾക്കസഖേ! മാമകസ്വഭാവം
കാകളശുംണ്ഡി ശിവാദിപരിചിതം
രാമനരുളി:—വിശ്വവൈരിപോലും
മാമകപദമേ ശരണമണയുകിൽ,

270
കാമമദാദികൾ നീക്കിയവനെ ഞാൻ
സുമതി സുജനസമനാക്കിടുമുടനേ
മാതാപിതൃ സുതദാരധനാദിക—
ളേതുമെന്നിലപ്പിക്കും താനേ.

271
പിന്നേസ്സമദർശ്ശിതയാന്നെന്നേ
ത്തന്നെ ഭജിക്കും സത്താമവനെ
ലോഭിധനത്തേപ്പോലെ കരുതുമിഹ
ശുഭമവനേ കാ,നവതരിപ്പു ഞാൻ .

272
അത്തരത്തിൽ വിലസുന്ന മഹാന്മാർ
സത്തുക്കില്ലുലകത്തിലൊന്നിലും
ആശ, മനസ്സിൽ ശോകഹഷമിവ
യാശിപ്പൂ ഞാനവരുടെ സൌഖ്യം.

273
പരഹിതരതരായ് സഞ്ചരിക്കുമാ
പ്പരമപുണ്ണ്യസഗ്ഗുണോപാസകരേ—
വിപ്രഭക്തരേ—സ്സദാകാലവും
മൽപ്രാണസമം കരുതിടുന്നു ഞാൻ

274
ലങ്കേശ്വര! നിൻകരളീഗ്ഗുണഗണ—
സങ്കുലമതിനാലതി പ്രിയൻ നീ
രാമവചനമിതു കേട്ടു കപികൾ ''ജയ
രാമ''ദ്ധ്വനിയാവിധം മുഴക്കീ.

275
ശ്രവണാമൃതമിതു കേട്ടു മതിവരാ
ഞ്ഞവികലഭക്ത്യാ രാമപദാബ്ജം
പണിഞ്ഞു പലകുറിയാവിധമൊരുനില
യണഞ്ഞ ലങ്കേശ്വരൻ പറഞ്ഞു:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



276
ചരാചരത്തിൻ ചേതസ്സറിയും
പരമപുരുഷ! മാമകമാം കരളിൽ
നേരിയ വാസന നിറഞ്ഞതീപ്പദ—
സരസീരുഹ ഭക്തിയാറിലൊഴുകീ.

277
ഇനി കരുണാകര! ഹരപ്രിയംകര
മനന്തപുണ്യം ഭക്തിനൽകണേ
'ഏവമസ്തു'വെന്നരുളി രഘുവരൻ
ജവമൊടു സാഗരജലംവരുത്തി.

278
സഖേ! ഭവാന്നാശയില്ല;യെന്നാൽ
സഫലത മാമക ദർശ്ശനമിയലാൻ
ചെയ്തിടുന്നു രാജ്യാഭിഷേക,മെ
ന്നോതി രാമനലർമഴയും പെയ്തു.

279
രാമൻ നിജവാഗ്ദാന പവനനാൽ
ഭീമമായ രാവണരോഷത്തീ
എരിഞ്ഞണയുമളവൊട്ടും പൊള്ളാ
തരിയ കരുണയാതനതു കരത്തിൽ,

280
വിഭീഷണനെ രക്ഷിച്ചു, രാജ്യവും
വിരവൊടേകി; നിജശീഷം പത്തും
അറുത്തു ഹോമംചെയ്ത രാവണനു
ഹരനേകിയൊരനുപമസമ്പത്തും.

281
ഈനിലക്കലിവുറന്ന രാമനേ
നിനച്ചിടാത്തോർവെറും മൃഗങ്ങൾ
അവനെയീവിധം സ്വന്തമാക്കിയതി
ലാവാനരനിരയതിരസമാന്നു.

282
ഭക്തഹിതത്തിനു നരനായാവി—
ർഭവിച്ചൊരന്തര്യാമി രഘുവരൻ
രാക്ഷസാന്തകൻ രാജനീതിപരി—
രക്ഷാവാക്യം തുടന്നുവീണ്ടും.

283
വീരകപീശ്വര ലങ്കേശ്വരരേ—
പറകുപായമിപ്പാരാവാരം
മകരനക്രഭീകരം ഗഭീരം
നാം കടപ്പതെമ്മട്ടു ദുസ്തരം?

284
ചൊന്നു വിഭീഷണനയി രഘുവര! ശര
മൊന്നാൽ കോടി സമുദ്രമുണക്കാൻ
കഴിവുണ്ടങ്ങേക്കെങ്കിലുമുചിതം
കടലിനോടു പ്രാർത്ഥിപ്പതല്ലയോ?

285
മാത്രമല്ലതേ കുലഗുരുകടലിതു
സൂത്രംനിരൂപിച്ചൊരു വഴിതീർക്കും
അപ്പൊഴുതുടനീ വാനരവാഹിനി
നിഷ്പ്രയാസമലയാഴി കടക്കും.

286
മനുപതിയോതീ:—മിത്രമേ! ഭവാൻ
ചൊന്നൊരുപായം ചെയ്തീടാം ഞാൻ
വിധികനിയുകി;ലിതു കേട്ടു ലക്ഷ്മണനു
വിധം പകർന്നു ദുഃഖമുയർന്നു.

287
ഓതി:—നാഥ! വിധിയേക്കരുതാതേ
മതിബലമാന്നീസ്സിന്ധുവുണക്കൂ!
ഭയമൊടു പൌരുഷ ഹീനജനതയേ
നിയതിയെനിയതം കേണുവിളിക്കൂ.

288
കേട്ടു ചിരിച്ചരുളീ രഘുപതി:—നീ
യൊട്ടും പതറാതിരിക്കുകുഞ്ഞേ!
എന്നു സാന്ത്വനപ്പെടുത്തിയുടനേ
ചെന്നു സമുദ്രത്തിന്നരികത്തിൽ

289
സരിൽ പതിയെവന്ദിച്ചുദർഭമേ
ലിരുന്നു നിശ്ചലമങ്ങിനെ രാമൻ
ഇവിടെ വിഭീഷണനണയും പൊഴുതേ
രാവണനയച്ചു ദൂതന്മാരേ.

290
വാനരവേഷം കെട്ടിവന്നൊരവർ
മനുകുലപതിയുടെ ലീലകൾ കണ്ടു
ശരണാഗത കരുണാരസഭരിതൻ
ശ്രീരഘുപതിയുടെ ഗുണമവർവാഴ്ത്തീ.

291
ആ മട്ടവർ കപടമായവേഷം
വിസ്മരിക്കവേ കപികളറിഞ്ഞു
വിരവൊടവരെയാമട്ടിൽകെട്ടി
ത്വരിതം കപിവരസവിധമണഞ്ഞു.

292
സുഗ്രീവൻ കല്പിച്ചാനിവരുടെ
യംഗഭംഗമിഹചെയ്ക കപികളേ
ഉടനവരാക്കപിവാഹിനി ചുററും
നടത്തിച്ചു നിശിചരപാപികളേ.

293
അടികൊണ്ടവരാർത്ത നാദമാന്നും
വിടാതെ മക്കടർ മദ്ദിക്കുകയായ്
അപ്പൊഴുതവർ കോസലേന്ദ്രരാമനെ
യപ്പടി സത്യംചെയ്തു കരകയായ്,

294
ലക്ഷ്മണനലിവാന്നവരേ വിട്ടുവി—
ച്ചക്ഷണമാരാവണന്നു നൽകാൻ
തിരുവെഴുത്തെഴുതി നൽകി, മാത്രമ—
ല്ലരിയൊടു പറവാനിതും പറഞ്ഞു:—

295
ജനകാത്മജയേ നൽകി രാമപദ—
മിനിയെങ്കിലുമാരാധിക്കാത്തിൽ
കലവും ബലവുമൊടൊത്തുനിന്നെയും
കൊലചെയ്യും കാലനിതാവന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



296
നക്തംചര ദൂതന്മാരുടനേ-
ഭക്തിനടിച്ചു, നമിച്ചു ഗമിച്ചു.
രാമകീർത്തി താൻ വാഴ്ത്തി വാഴ്ത്തിയാ-
രാവണ പദമലർ കണ്ടുനമിച്ചു.
297
ദശാനനൻ ചോദിച്ചു ചിരിച്ചു:-
ഹേ ശുക! കുശലം തന്നെയല്ലെടോ?
പിന്നെ മൃത്യുമുഖമാന്നൊരു സഹജൻ-
തന്നുടെ നിലയും ചോദ്യംചെയ്തു.
298
ഖലവിഭീഷണൻ കടലചതയുമള-
വുള്ളിലെഴം പുഴപോലെയുടൻ താൻ
വാനരനരരോടൊപ്പം ചാവും
വൈരി സേനയുടെ നിലയിനി പറയൂ.
299
പാവമിക്കടൽ നടക്കില്ലെന്നാൻ
പണ്ടേ രാക്ഷസർ മക്കടനിരയേ
തിന്നൊടുക്കുമായിരുന്നു, താപസ-
രെന്നെ ഭയന്നാന്നതേതുനിലയേ?
300
കണ്ടോ നീയവരേയെൻപുകഠംകേ-
ട്ടിണ്ടലിയന്നവർ തിരിച്ചുപോയോ
അരിയുടെ തേജോബലങ്ങളെന്തേ
പറയാനസാധ്യമായോ?
301
ദൂതനോതി:-ഹേ നാഥ! രോഷമി-
ല്ലാതെയെൻെറമൊഴി വിശ്വസിക്കണേ!
വിഭീഷണൻ രാമനോടു ചേന്നള-
വഭിഷേകം ചെയ്യിതുടൻതന്നേ.
302
ആശരപതിയുടെ ദൂതരെന്നറി-
ഞ്ഞാശു ഞങ്ങളേക്കെട്ടീ കപീകഠം
നാസിക ചെവികളുമറുക്കുമളവാ-
ക്കോസലേന്ദ്രനേ ഞങ്ങഠം വിളിച്ചു.
303
ഉടൻവിട്ടു, സൈന്യമഹിമവാഴ്ത്താൻ
കോടിമുഖത്താൽ പോലുമസാദ്ധ്യം
ഭയങ്കരാകൃതി, പല നിറമയ്യോ
വയ്യവയ്യ! മക്കടരേയോക്കാൻ
304
പുരമെരിച്ചൊരക്ഷയാരിയവരി,ല-
സാര, നഗണ്യനതീവദുബ്ബലൻ,
അസഖ്യമാം പേരെഴമാ വാനര-
രസംഖ്യവാരണ വീരബലന്മാർ.
305
അംഗദ, ദ്വിവിദ,നീല,നിശം,വിക-
ടാംഗ, കേസരീ, ദധിമുഖ, ഗദരും
ജാംബവാന, മായോധനമതിലതി-
ജൃംഭിത ബലരാമയംദ ശാരും.

306
ഇവരെല്ലാമതിബലശാലികഠം, സു
ഗ്രീവനൊടൊത്തോരിവരെയെണ്ണുവാൻ
കഴിവാക്കുണ്ടാം രാമകരുണയാൽ
മൂഴലോകവുമിവർ തൃണമെന്നോപ്പോർ.
307
പദ്മവ്യൂഹം പതിനെട്ടൊരുകപി-
പാലിക്കും വീരനെന്നു കേഠംപ്പൂ
സമര ശിരസി താങ്കളേജയിപ്പാൻ
സമത്ഥനോരോ കപിയുമയിവിഭോ!
308
രോഷ ഭീഷണന്മാരവരാശ്രീ-
രഘുപതി കല്പന കാത്തിരിക്കയാം
സപ്തതിമിംഗല സങ്കുലസാഗര-
മിപ്പൊഴുതേ കുന്നുകളാൽ മൂടാം.
309
രാവണനെപ്പൊടിയാക്കാം, വാനര
രീവിധത്തിൽ വെമ്പിടുന്നു പാരം
നിർഭയമവർ ഗജ്ജിപ്പൂ ലങ്കയെ
നിഷ്പ്രയാസമായ് വിഴുങ്ങുവാനോ?
810
കരിങ്കുരങ്ങുകുഠം, നീലന്മാരും
പരങ്കഴിവെഴും രണശൂരന്മാർ
മാത്രമല്ല രാമകരുണയവരിൽ
പേത്തിടു മളവവർ കാലരെ വെല്ലും.
311
രാമബലം തേജസ്സു ബുദ്ധിയിവ-
നാന്മുഖശേഷക്കാകാ പുകഴാൻ
ഒരേശരത്താലവനനവധി കടൽ
നീരമാററുമെങ്കിലും നയത്താൽ,
312
ഭവാൻെറയനുജൻ ചൊല്ലാ ലാഴിയൊ-
ടവികല കൃപനത്ഥിപ്പൂ മാഗ്ഗം
ദശാനനൻ കേട്ടു ചിരിച്ചരുളീ
മോശമില്ല മതി,കപി സഹായവും.
313
ഭീരുവിഭീഷണ വാക്കുകേട്ടുസാ-
ഗരത്തൊടത്ഥിക്കുകയോ ഭോഷൻ?
വെറുതേ വാഴ്ത്തുവതെന്തിനു രിപുബല
മറിഞ്ഞു ഞാൻ ബുദ്ധിതൻ പരപ്പും.
314
ഭീരു വിഭീഷണ മന്ത്രിലഭിച്ചാ-
ലാരുലകിൽ ജയഭൂതികഠം നേടും?
ദുഷ്ടദശാനന വാക്കാൽ ദൂതൻ
രുഷ്ടനായെഴുത്തെടുത്തു നൽകീ.
315
അറിയിച്ചു:-രാമാനുജലിഖിതമി-
തറിഞ്ഞു നാഥൻ സുഖിയാകണമേ!
വാമകരത്താൽ വാങ്ങി മൂർഖനതു
വായിപ്പിച്ചു മന്ത്രിയാലുടൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



316
''വെറുതേ പാമര! കുലബലങ്ങടംത—
ന്നറുതി വരുത്താതിരിക്കനല്ല.
ഹരവിരിഞ്ചഹരിമാക്കും രഘുവര
വിരോധിയേ രക്ഷിപ്പതസാദ്ധ്യം
317
മാനമകന്നനുജനേക്കണക്കേ
മനുപതി പദമലർ ഭൃംഗമാക നീ
ഒന്നുകി, ലഥവാ സകുലം രഘുപതി
തന്നുടെ ശരമാം തീയിലെരിക നീ.''
318
കേട്ടു രാവണൻ ഭയന്നു, പുറമേ
മട്ടുമാററി മന്ദഹസിച്ചോതീ:—
ഈ ലഘുതാപസവചോവിലാസം
തെല്ലും ദശമുഖനോടു പററുമോ?
319
തുടന്നു ദൂതൻ ശുകനിനിമാനം
വെടിഞ്ഞുപത്രിക നേരെന്നോർക്കു
ക്രോധമകന്നിനി നാഥ! രാമനിൽവി—
രോധമററു മംഗളംവരിക്കു!
320
ഉലകിതിനെല്ലാം സ്വാമിരാമനെ—
ന്നാലുമതീവ ദയാനിധിയല്ലോ?
കുണമളവിലലിവിയല്ല; മഞ്ജയുടെ
കുറവും കുററവുമാകെ മറക്കും.
321
സങ്കോചമകന്നിഹ ജാനകിയേ
ലങ്കാധിപ! രാമന്നു നൽകണേ!
രാവണനുടനിതു കേട്ടു ചവുട്ടീ
പാവനഗുണനാം ദൂതനെ ദുഷ്ടൻ
322
ദൂതനവനുമുടനടിമലർകൂപ്പി
ദ്ദശരഥനന്ദനനികടമണഞ്ഞു.
നതനായ്നിജകഥ കേഠപ്പിക്കവെ രഘു—
പതികൃപയാൽ മുനിരൂപമണിഞ്ഞു.
323
ശിവനരുളിയുമേ! മുനിയവനഗസ്ത്യ—
ശാപമേററു രാക്ഷസനായ്തീന്നോൻ
രാമപദം പല തവണപണിഞ്ഞാ
മാമുനി നിജപർണ്ണശാലപൂകീ.
324
ദിവസം മൂന്നു കഴിഞ്ഞും ജഡമതി
ഭാവഭേദമാന്നീലസാഗരം
അരിശമാന്നു രാമനോതി—യലകടൽ—
കരളിനിഭീതിയെഴാഞ്ഞാൽ തെളിയാ.
325
അനുജ! ചാപബാണങ്ങഠം കൊണ്ടുവാ—
ഞാനീയലകടലുടനെയുണക്കാം
ലോഭിയോടു ദാനോപദേശ,മറു—
ലമ്പടനോടീശ്വരപരകഥയും,
326
കോപിയോടുശാന്തി, കുടിലമതിയോ—
ടിമ്പം, മൂർഖജനത്തൊടു വിനയം,
ദുരയനോടു വൈരാഗ്യവുമോതുക
മന്ദയമരുഭൂമിയിൽ വിത്തിറക്കലത്രേ!
327
എന്നു രാഘവൻ വില്ലുകുലച്ചു
തന്നനുജനിതസ്സലായ് പിടിച്ചു
പാവകസായകമുടൻ തൊടുത്തു
പയോനിധിക്കുഠം ചൂടുപെരുത്തു.
338
മകരമീന നിരവെമ്പി വെന്തുടൻ
സാഗര,മങ്ങിനെ ഞെട്ടിയുണന്നു.
മാനമററു പൊൻതളികയിലണിമണി
യനവധിയാന്നന്തണനായ്വന്നു.
339
തിരിയടയുകിൽ ജലധാരചെയ്യിലും
വരാഫലം വാഴയ്ക്കു,തു വാളാൽ
മുറിക്കിലേ ശരിയാകു; ദുഷ്ടനെ
മുഷിപ്പിക്കിലേ നേർവഴിപൂകു.
340
സരിദധിപതി രഘുപതിയുടെ പദമതി
ലരിയ ഭീതിയൊടു വീണറിയിച്ചു
വായു, വാ,നവനി, വഹ്നിവാരികളിൽ
മായയാൽ ഭവാൻ ജാഡ്യമണച്ചു.
341
ഉലകിൻ സൃഷ്ടിക്കിവയേത്തീർത്തു
നലമിതു പുണ്യഗ്രന്ഥസമ്മതം
ഭവാൻെറ കല്പനയനുസരിപ്പതേ
ഭാവുകമേതിനു മെന്നും വിദിതം
342
ദണ്ഡമിങ്ങു ഗുണമെന്നാൽ ജീവികഠം
പൂണ്ടൊരീപ്രകൃതി ഭവൽകൃതം താൻ.
ചെണ്ട, ശൂദ്ര, മൃഗ, നാരികഠം, നല്ലടി
കൊണ്ടീടേണ്ടവരാണു മൂർഖനും.
343
ഭവൽപ്രഭാവംകൊണ്ടുണങ്ങിടാ—
മീവഴിക്കു സുഖമായ്കടന്നിടാം
എൻകൽ മഹത്വമിതാൽ കുറഞ്ഞിടാ
മെങ്കിലുമരുളുകിതുടൻ ചെയ്യിടാം.
344
സിന്ധുവിൻ വിനയമൊഴികേട്ടു, കൃപാ—
സിന്ധുരാഘവൻ സ്മിതമാന്നോതീ:—
താത! പറക വാനരവരവാഹിനി
യതിസുഖമക്കരെയണയുമുപായം!
345
സമുദ്രമോതീ:—നാഥ! നീലനള—
സോദരർ മുനിയുടെ യാശിസ്സാന്നോർ
തൊടുമ്പൊഴുതു വൻശിഖരികളെന്നിൽ
ഝടിതി നീന്തുമങ്ങൊന്നു കനിഞ്ഞാൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



346

ഞാനും പ്രഭുവിൻ വിഭൂതയോർത്തു ബല–
മനുസരിച്ചു സാഹായ്യം ചെയ്യാം
സേതുബന്ധമീമട്ടു ചെയ്തുവര–
കീർത്തി വളർത്തുക മൂവുലകത്തിൽ.

347

സായകമിതിനാലുത്തരതീരഗ
രായപാപികളെ വധിക്കുകലിവാൻ
സാഗരവചനം കേട്ടനലാസ്ത്രം
സാകേതാധിപനയച്ചു ധീരൻ.

348

രാമപൌരുഷം ബലവുമറിഞ്ഞാ
സമുദ്രമതിഹർഷിതമായ് സുഖിയായ്
ഉത്തരതീരഗപാപി ചരിത്രം
വിസ്തരിച്ചു, വന്ദിച്ചുപോകയായ്.

349

കലികാലമാർന്ന കറയേക്കളഞ്ഞു
    കുലമാകെനല്ല സുകൃതംതരും
കരുണാകരൻെറ കമനീയകാണ്ഡ–
    കഥ കേട്ടുകൊണ്ടു കുളിർകൊള്ളുവാൻ
കരളിൽ കവിഞ്ഞ കുതുകാൽ ക്ഷണിക്കു
    മകളങ്കഭക്ത തുളസീമഹാ–
കുസുമത്തെ നോക്കുകരികത്തിലേക്കു
    കരളേ ഗമിക്കുകിനി നീ ജവാൽ.

350

രാമഗാഥയീയുലകിതിലേതൊരു
നന്മയെ നൽകീടാതെയിരിക്കും?
വിരവാർന്നിതു കേൾക്കുന്നവർ വാഹന–
മേറാതീ ഭവവാദ്ധി കടക്കും.

ഇങ്ങിനെ സകലകലികലുഷഹരമായ ശ്രീരാമചരിതത്തിൽ സുന്ദരകാണ്ഡം
അഞ്ചാംസോപാനം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## ലങ്കാകാണ്ഡം

ഹരിഃ ശ്രീ ഗണപതയേ നമഃ

ദണ്ഡകം

I

കാമാരിയാം ഭവനസേവ്യൻ, ഭവത്തിനതി–
കേമം മരുന്ന,ജ, നജയ്യൻ
കമലസുമസമനയന, നമരനരദനുജതതി
കഴൽപണിയു മഖിലഖലകാലൻ,
കാലമാകുന്ന മദവാരണത്തിന്നുഹരി
കാമാദിയററ ഗ്ഗുണധാമൻ
കരിമുകിലുമടിപണിയുമമലശുഭമുടലുമററി
കഗ്ഗുണനിവനവനിപതിരാമൻ
മായാവിരാമ, നവികാരൻ, മഹീസുരരിൽ
മായാതെയലിയുമഭിരാമൻ, തുണയ്ക്കുകല–
മീയുള്ളവന്നു രണഭീമൻ!

II

വെളുവെളെ വിളങ്ങുമഭിരാമതനു,വലർശരനു
വൈരി, കലികാലകലുഷങ്ങടം കളയുന്നൊരനു–
വേലകല്യാണസന്ദാന സന്താനതരു,–
വിമലവിധു വിണ്ണാറുകളിലുമിമ്പംപെറും
വ്യാഘ്രചമ്മാംബരൻ, വാരാണസീശ്വരൻ,
വ്യാളഭൂഷാധരൻ, വിശദസുഗ്ഗുണാകരൻ,
വീരവൊടലിയേണമഗജാ–
വരൻ ശങ്കരൻ!

III

സത്തക്തി ദുർല്ലഭമാകിയ
മുക്തിയുമേകുന്നൊരുകരുണാ–
മൂത്തിയലം ഖലവനദഹനൻ
ചേത്തീടുക നന്മകളിവനിലു–
മാത്തിഹരൻ പരനായഹരൻ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1
കാലമെവന്നുകോദണ്ഡം, നിമിഷം
കൊല്ലംയുഗമിവയാക്തിചണ്ഡം
ശരനിര, യാശ്രീരാമനെയെന്തേ
ശരിക്കുനീയോക്കാത്തതു ഹൃത്തേ?

2
സമുദ്രവചനം കേട്ടതുനേരം
രാമൻ സചിവരൊടിങ്ങിനെയോതീ:—
താമസമെന്തിനി? സേതുവൊരുക്കുക
നമ്മുടെ വാഹിനി സുഖമായ്പോകാൻ.

3
ഓതി ജാംബവാനിനവംശത്തിൻ
കീത്തിപതാകേ! ഭവാൻെറ പേർതാൻ
വലിയ സേതു,വതിലേറിയല്ലിയീ
യുലകം ഭവസാഗരം കടപ്പൂ?

4
കടലിതു ചെറുതു കടപ്പതിനെന്തൊരു
മുടക്കമിതു കേട്ടോതീ ഹനുമാൻ
പ്രഭുപ്രതാപം ബഡവാനലനതു
പണ്ടേ വാരിധി—വാരി,യുണക്കീ.

5
എന്നാൽ തവരിപു വനിതകരം വീഴ്ത്തിയ
കണ്ണീരാൽ കടലുപ്പുവെള്ളമായ്
കപിനിരയീയതിശയോക്തികേട്ടാ
രഘുവരനേസ്സാനന്ദം നോക്കീ.

6
നളനീലരെ ജാംബവാൻ വിളിച്ചു
നലമൊടു കഥചൊന്നേവമുരച്ചൂ
ശ്രീരഘുരാമനെ നിനക്കിലേതും
സേതുവൊരുക്കാൻ പ്രയാസമിയലാ.

7
പിന്നേക്കപികളെ വിളിച്ചുചൊന്നാൻ
നന്നായെന്നുടെ യത്നനകേരംപ്പിൻ
കരളിൽ ശ്രീരഘുപതിയെ നിനച്ചാൽ
കളിയായ് താൻ സേതുവിങ്ങൊരുങ്ങും.

8
ഉടൻ മക്കടപ്പടകളോടി, വൻ
വിടപികരം, ഗിരികളുമടത്തിവരുവിൻ!
അതു കേട്ടവർ ജയഘോഷംചെയ്തു—
ങ്ങതുലകുതുകമൊടു പുറപ്പെടുകയായ്.

9
ധരണീധരനിര, മാമരനിരയും
പറിച്ചു കളിയായ് കപികളെടുത്തു
നളനീലന്മാരവയെ വാങ്ങിയതി
നലമൊടു കടലിൽ സേതുപടുത്തു.

10
പന്തുകണക്കാസ്സോദരർ, വാനര—
വൃന്ദത്തൊടു വൻകുന്നുകരംവാങ്ങീ,
സുന്ദരമാം സേതുകണ്ടു, കരുണാ
സിന്ധു ചിരിച്ചു പറഞ്ഞുതുടങ്ങീ.

11
ഭൂമിയിവിടമതിരമ്യമുത്തമം
സീമയില്ലിതിൻ മഹിമയമേയം
ശിവനേയിവിടം പ്രതിഷ്ഠിക്കുവാ—
നിവന്നു ഹൃദിസംകല്പമമായം.

12
കേട്ടു കപീന്ദ്രൻ ദൂതരെ വിട്ടു
ശ്രേഷ്ഠമുനികളേ വരുത്തി വിധിപോൽ
ശിവലിംഗം പൂജിച്ചുളവോതീ
ശ്രീരാമൻ:— ശിവനതി പ്രിയൻ മേ!

13
ശിവദ്രോഹിയെൻ ഭക്തി നടിച്ചു കി—
നാവിലുമെന്നരികെപ്പൊഴുമണയാ
ശിവവിമുഖൻ മൽഭക്തികൊതിച്ചാ—
ലവനതു നരകത്തിൻ വഴിയാവും.

14
എന്നുടെ ദാസൻ ശിവദ്രോഹിയായ്
ത്തീന്നാൽ, ശിവരതനെൻ വിരോധവും
ഭാവിക്കുകി,ലവരനവധികല്പം
ഭീകരനരകത്തീയിൽ പൊരിയും.

15
പുണ്യം രാമേശ്വരമിതുകാണ്മവർ
തന്നുടൽവിട്ടെൻ ലോകംപൂകും.
ഗംഗാതോയംകൊണ്ടഭിഷേകം
ലിംഗമിതിൽ ചെയ്കിൽ മുക്തനാകും.

16
കാമമററ രാമേശ്വരഭക്തനു
കാമഹരൻ മൽഭക്തിയെ നൽകും.
സേതുവിതൊരുകുറി കാണ്മവനീഭവ—
സാഗരമതിസുഖമോടെ കടക്കും.

17
രാമവചനമതു കേട്ടുതെളിഞ്ഞു
മാമുനിമാർ നിജധാമമണഞ്ഞു
ശിവനിതു പാർവ്വതിയോടുപറഞ്ഞു
ശരണ്യനാരാമനെന്നറിഞ്ഞു.

18
രാമകരുണയാൽ നളനീലന്മാ
ക്കമലകീത്തി സേതുകൊണ്ടുയന്നു
മുക്കുകയും മുങ്ങുകയും ചെയ്യവൊ—
രുക്കൻകല്ലും കപ്പൽകണക്കായ്.

19
കല്ലിൻ ഗുണവും കപികരംമിടുക്കും
കടലിനുള്ളൊരുക്കുമല്ലിതോത്താൽ;

20
രാമപൌരുഷംമാത്രമിതതിനാൽ
സമുദ്രത്തിലീക്കല്ലുകരംനീന്തി!
ഇത്രമഹത്ത പെരുത്തവൻെറ പദ
മോത്തിടായ്കിലെന്തിനു ജനിയേന്തീ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



21
ദൃഢതര സേതുസമീക്ഷിച്ചതുലം
ദശരഥപുത്രൻ മോദമിയന്നു
മർക്കടഭടനിരയുൽകടമോദം
നിഷ്ക്രമിച്ചു ഹുങ്കാരമുയന്നു

22
സേതുതീരമതിലേറീ, രഘുപതി
സാഗരവിസ്തൃതി തെല്ലിടനോക്കീ
കരുണാകരനേക്കാണ്മതിന്നു ജല–
ചരങ്ങളുടനടിമീതേ പൊന്തീ.

23
മകരനക്രഭുജഗാദികൾ, നൂറിലു–
മധികം യോജന പെരുതുടലാന്നും
ഒന്നു മററതിനെ ഭയപ്പെട്ടുകൊ
ണ്ടാണു വാദ്ധിയിൽ കഴിഞ്ഞിടുന്നു.

24
ശ്രീരാമനെ ദർശിക്കമൂലമിവ
മറന്നു വൈരം കലന്നുമോദം
മാറാതങ്ങിനെനിന്ന നിലയിൽനി–
ന്നരിയ രാമരുചിയാസ്വദിക്കയായ്.

25
ശ്രീരാമൻ തൻ കല്പനവാങ്ങി–
പ്പുറപ്പെട്ടു കപിസൈന്യമവണ്ണ്യം

26
സേതുവിലത്രതിരക്കായതിനാ–
ലതുനേരം ചിലർ വാനിൽപ്പാറീ
മുതലപന്നി മുതലായവാരിചര–
തതിയിൽ ചില കപിവീരരുമേറീ.

27
അഞ്ചിത കൃപരാം ദശരഥനന്ദനർ
പുഞ്ചിരിയാന്നിതു കണ്ടുനടന്നു.
സേനാസഹിതം കരയിലിറങ്ങീ
വാനര ഗതിയാർ പുകഴ്ത്തിടുന്നു?

28
പടകുടീരമുടനുണ്ടാക്കിപ്പശി
യടക്കുവാൻ പ്രഭു കല്പിച്ചപ്പോൾ
പടയതു ഫലമൂലങ്ങളശിപ്പാ
നോടീ പലദിശി ചടുലം ചപലം.

29
രാമഹിതത്തിന്നു മരങ്ങൾ മുഴുവൻ
സുമധുര ഫലനിരതിങ്ങിവിളങ്ങീ
പശിയടക്കിയവർ മരംകുലുക്കി
പ്പാറയെറിഞ്ഞു ലങ്കയെ നോക്കീ.

30
ആശരനേക്കണ്ടീടിലാശുവവർ
വാശിയൊടങ്ങിനെ തുള്ളിച്ചൊടുവിൽ
മൂക്കമുറിച്ചും രഘുവരനാമം
മുറക്കചൊല്ലിച്ചങ്ങി നെവിട്ടു.

31
മൂക്കുമുറിഞ്ഞ നിശാചരനങ്ങിനെ
മുക്കിമൂളി രാവണന്റെ മുമ്പിൽ
രാമാഗമനം പറഞ്ഞനേരം
രാവണമുഖനിര ചോദ്യംചെയ്തു:–

32
വാരിധി, യംബുധി, ജലധി, പയോനിധി
പാരാവാരം, വൻകുട, ലാഴി
സിന്ധു, സാഗരം, സമുദ്രമെങ്ങിനെ
ബന്ധിച്ചിങ്ങു കടന്നു രാമൻ?

33
പെരുകുമാകുലതമറച്ചു പുറമേ
ചിരിച്ചു രാവണനരമനപൂകീ
കളിയായ് കടൽ ബന്ധിച്ചു രാമനിഹ
കടന്നു മണ്ഡോദരിയിതറിഞ്ഞു.

34
കൈപിടിച്ചു തൻപതിയെനയിച്ചവൾ
കുമ്പിട്ടിങ്ങിനെ മധുമൊഴിതൂകീ:–
പ്രിയതമനവിടുന്നുയരുമരിശമിതു
പാടേ നീക്കിയലിഞ്ഞുകേൾക്കുമോ?

35
മതിബലങ്ങളാൽ വെല്ലാൻപററുമ–
മിത്രത്തോടേ വൈരം നല്ലു
മനുപതിയങ്ങയുമിനനും മിന്നാ–
മിനുങ്ങുമിവയുടെയന്തരമാന്നോർ.

36
ബലവാനാംമധു, കൈടഭൻ, മഹാ
ബലി, ഹിരണ്യരും, കാത്തവീര്യനും
ബലനിധിയെവനാൽ ജിതരായ്ഹതരായ്
ബാലിവൈരിയാം രാമനവൻതാൻ.

37
ഭൂമിഭാരഹരനാമീയന്ത–
ര്യാമിരാമനഖില ജീവനാഥൻ.

38
നമിച്ചു ജനകാത്മജയേ രാമനു
സമപ്പിച്ചു പുത്രനു രാജ്യവും
അരണ്യഭുവിയങ്ങണഞ്ഞു രഘുവര–
ശരണ്യ പദമിനി പണിഞ്ഞിടാവൂ!

39
പ്രിയതമ! രാമൻ ദയാലു, പദനത
നായാൽ പുലിയും കൊന്നുതിന്നിടാ
ചരാചരത്തെ ജയിച്ചുലകത്തിൽ
ചെയ്യേണ്ടതു മുഴുവനങ്ങുചെയ്തു.

40
സുജനനീതിയിങ്ങറിയുക ദശമുഖ!
രാജാക്കന്മാർ നാലാംദശയിൽ
വനഭുവിചെന്നു ഭജിക്കണമീശനെ
യിനിഭവാനുമിതുചെയ്യുകനല്ലു!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



41
പ്രപഞ്ചസൃഷ്ടിസ്ഥിതിലയകരനായ്
പ്രണതപാലനാം രാമനെ നന്നായ്
നിനക്കുകിവനേക്കാണ്മതിനല്ലോ
മുനികളരചരും തപസ്സുചെയ്‌വൂ!

42
സ്വയമാ ഭഗവാനങ്ങയിലലിയാൻ
പ്രിയതമ! ലങ്കയിൽ വന്നിരിക്കയാം
എന്നുടെ മൊഴിയിതു മാനിച്ചാൽ തേ
പുണ്ണ്യകീത്തിയുലകത്തിലാകെയാം

43
എന്നുകരഞ്ഞവരം പതിയുടെ തിരുവടി
തന്നിൽ വീണു പിന്നെയുംതുടന്നു:—
അങ്ങു രാമനേ ഭജിച്ചുമാമക—
മംഗളസൂത്രം നിലനിത്തണമേ!

44
മന്ദോദരിയെയെടുത്തു രാവണൻ
മന്ദഹൃദയനാത്മവിഭുതയോതീ:—
പ്രിയേ കേരംക്ക വെറുതേ ഭയമരുതേ
പറകാർപ്രതി—ഭടനിവന്നുദയിതേ!

45
വരുണ കുബേരാന്തകാദിദിക്പതി—
മാരെ വെന്നുകര ബലമിതിനാൽ ഞാൻ
അടിമകളാക്കീ, സുരനരദനുജരെ
യടക്കി ഭയമി,ത ഹേതുകമയിതേ!

46
എന്നുരചെയ്തു ദശാസ്യൻ സഭയിൽ
ചെന്നു പ്രിയതൻ മൊഴിഗണിയാതേ
അവളതുപൊഴുതു നിനച്ചു, കാലവശ
നാവുകയാൽപതി ദുരഭിമാനിയായ്.

47
അമാത്യരൊടു ചോദിച്ചു ദശാസ്യൻ
സമരം വൈരിയൊടേതുതരത്തിൽ?
അവരറിയിച്ചു:—നിശാചരേശ! പല
തവണയിതെന്തോത്തീടാനുള്ളു?

48
ഭീതീയെന്തു ചിന്തക്കീവാനര—
മത്ത്യർ നമുക്കാഹാരമല്ലയോ?

49
രാവണപുത്രൻ പ്രഹസ്തനപ്പോ—
ഴേവം ഹസ്തം തൊഴുതറിയിച്ചു
നീതിവിരോധം ചെയ്യരുതങ്ങീ
മന്ത്രിമാക്കു ബുദ്ധിയില്ല തെല്ലും

50
മുഖസ്തുതിക്കാരിവരിതിനാൽ ദശ—
മുഖൻെറ പൌരുഷമീടവാച്ചിടാ
ഒരേവാനരൻ കടൽ കടന്നൊരാ—
ച്ചരിത്രമെവനോരാതിരുന്നിടാ?

51
അന്നെവിടെപ്പോയിവരുടെ പശിയീ
വൻനഗരത്തെയെരിച്ച നേരവും
ഭോഷ്‌ക്കുപറയുവാൻ കേമന്മാരിവർ
വാസ്സുമല്ലൽ താനൊടുവിലണങ്ങും

52
കടലിൽ കളിയായ് സേതുതീത്തു വൻ—
പടയൊടുക്കൂടിസ്സുവേലഗിരിയിൽ
ഇറങ്ങിയവനൊരു നരനോ തിന്മാൻ
വെറുതേ വീമ്പുകളെന്തിനിത്തരം?

53
താതനെൻെറ മൊഴിയാദരിക്കുകിഹ
ഭീതിനെന്നിവനെയോക്കാതൊട്ടും
ഇത്തരം പ്രിയംകേട്ടു ഞെളിയുവൊരു
മത്ത്യരുമുണ്ടുലകിൽ പലമട്ടും.

54
ശ്രുവണപരുഷ, മൊടുവിൽ ഹിതമാംമൊഴി
ശ്രുവിക്കുവോർ, പറയുന്ന മത്ത്യരും,
കുറയു, മുലകി;ലിനി സീതയെ നൽകി
ശ്രീരഘുപതിയുടെ ഹിതനായ്തീരു!

55
സീതയൊടൊത്തു മടങ്ങിയെങ്കിലോ
സമരത്തിനു സന്നാഹംവെറുതേ
മറിച്ചെങ്കിൽ നേരിട്ടു രണത്തിൽ
പൊരുതുക നിശിചരവംശാധിപതേ.

56
രണ്ടിലൊന്നു കൈക്കൊണ്ടീടുക ദശ—
കണ്ഠ! കീത്തിയുലകെങ്ങും പടരും
കേട്ടു കുപിത ദശവദനൻ തനയനെ
യാട്ടി:—യിപ്പംിപ്പെങ്ങിനെകിട്ടി?

57
എടാ പേടിയോ? സിംഹഗുഹയിൽ നീ
ചാടിജനിച്ചൊരു മക്ടെകീടം
അതിഘോരം പിതൃവചനം കേട്ടാ
സ്സുതൻ പിറുപിറുത്താ സഭവിട്ടു.

58
മൃതിവശനു സിദ്ധൌഷധിപോലതി
ഹിതവാണിയുമവനേശിടാതെയായ്
സന്ധ്യയാകയാൽ പംക്തികണ്ഠനിരു—
പത്തുകൈകളും വീശിനടപ്പായ്.

59
ലങ്കാശിഖരത്തിങ്കൽ നടീനട—
സങ്കുലമൽഭുതനത്തനരംഗം
ലങ്കേശ്വരനങ്ങണഞ്ഞു, കിന്നര—
സംഘം പാടുകയായിതഭംഗം.

60
മൃദംഗവീണകരം ചേന്നുമുഴങ്ങീ
മദമൊടപ്സരകരം കൂത്തു തുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



61
അനവധി സുരപതിമാരേപ്പോലവ
നനന്തസുഖഭോഗങ്ങളിൽ മുഴുകീ
അതിബലനാംരിപുവരികിലെങ്കിലും
മതിഭയമില്ലവനൊട്ടു കുസലും.

62
ഇവിടെ രഘുവരൻ സേനാസഹിതൻ
സുവേലപർവ്വതഭൂവിലിറങ്ങി
അതിൻെറയതിസുന്ദരമാംകൊടുമുടി
യതിവിശിഷ്ട സമതലവും കാൺകേ,

63
ചെന്നു ലക്ഷ്മണൻ കോമളകിസലയ–
സൂനനികരമങ്ങലംകരിച്ചു
നല്ലൊരു മാന്തോൽവിരിച്ചു രഘുവര
നുല്ലാസത്തൊടതിൽ ശോഭിച്ചു.

64
കപിവരൻെറ മടിയിൽ തലചായ്ച്ചു
ചാപശരധികളുമരികേ വെച്ചു
വിശിഷ്ട ബാണങ്ങളെ മാനിച്ചു
വിഭീഷണൻ പലതിഹമന്ത്രിച്ചു.

65
രഘുവരപദമാ ഭാഗ്യശാലിമാ
രംഗദനും ഹനുമാനും തടവീ
ശ്രീരാമാനുജനമ്പുവില്ലുമായ്
വീരാസനമാന്നലമൊളിതാവി.

66
ഈമാതിരിയലിവു മഴകുമേറും
രാമനൊളിചിതറി ബഹുഗുണധാമൻ
ഈനിലയിൽദ്ധ്യാനിപ്പവർപാരം
ധന്യതയാന്നോരാണുലകത്തിൽ.

67
ചന്ദ്രോദയമിഹ കണ്ടുകൊണ്ടുരഘു
ചന്ദ്രനരുളുവാൻ തുടങ്ങിയേവം:—
മൃഗേന്ദ്രനേപ്പോലെന്തൊരു നിർഭയ—
മായഭാവമിത്തിങ്കളിൽ നോക്കൂ!

68
പൂർവ്വദിശാഗിരി ഗുഹയിൽവസിക്കും
പൌരുഷതേജോബലങ്ങാംവാസ്സും
ഇരുളാംമദഗജമസ്തകം പിളക്കും
ഹരിയിതു ഗഗനവനത്തിൽ നടക്കും.

69
ഇരവാം സുന്ദരിയണിയുംമൌക്തിക—
നിരപോൽചിതറീ താരാനികരം
രാമനരുളി:—തിങ്കളിലീക്കാളിമ
കാണ്മതെന്തുമതിപോലെ പറയുവിൻ!

70
പറഞ്ഞു സുഗ്രീവൻ:—ഹേ രഘുവര!
ധരിത്രിയുടെ നിഴലാണു ചന്ദ്രനിൽ
ഒരു വനോതി:—രാഹു പണ്ടടിച്ചതു
കറുത്ത കലയായ് കാണുവതത്രേ.

71
ഒരുവനോതി:—വേധസ്സുരതിമുഖം
വിരചിപ്പാൻ സാരമായ ഭാഗം
തോണ്ടിചന്ദ്രമസ്സിങ്കലിന്നതൊരു
കുണ്ടായ് കാളിമയാണ്ടിരിക്കയാം.

72
തുടന്നു രഘുപതി കൊടിയവിഷമിവനു
കൂടെപ്പിറവി, യതിനെയതുമൂലം
ധരിച്ചു ഹൃദി വിഷകിരണം ചിതറീ
വിരഹിമാരെയിഹ ദഹിപ്പിക്കുവാൻ.

73
പവനതനയനിതു കേട്ടുപറഞ്ഞു
പൂന്തിങ്കളയേ ഭവാൻെറ ദാസൻ
നിന്തിരുവടിയെ നിനപ്പു ഹൃദയേ
നീലകാന്തിയേന്തുന്നതതത്രേ!

74
അംജനാതനയവചനം കേട്ടതി
മംജുളമൊന്നു ചിരിച്ചു രഘുവരൻ
ഭാവഭരിതനായ് തെക്കുനോക്കിയാ
രാവണസഹജനൊടീവിധമോതീ:—

75
കാൺക തെക്കു മിന്നൽപിണരൊളിയും
കാറണിമുന്നേറുന്ന രീതിയും
ഇടയിലിടയിൽ മന്ദ്രമധുരമിടിയും
സ്ഫുടമിനി കൊടുമഴയുടനിഹപൊഴിയും.

76
ചൊല്ലി വിഭീഷണനറികയിമിന്നലു
മല്ലിതു കാർമുകിൽ മൃദുവാമിടിയും
ലങ്കാശിഖരത്തിങ്കൽ നർത്തനം
ലങ്കേശ്വരനിഹ കാണുകയത്രേ.

77
ദശകന്ധരനൊരു മേഘച്ഛത്രം
വിശാലമങ്ങു നിവർത്തിയിരിക്കും
മുകിലണിപോലതു തോന്നും, മിന്നും
മന്ദോദരിയുടെ ഭൂഷമിന്നൽപോൽ.

78
മൃദംഗപടഹദ്ധ്വനിയിടിനാദം
മനുവരനീനില കേട്ടുചിരിച്ചു.
ഞാണു ശരിക്കു മുറുക്കിയപ്പൊഴുതു
ബാണമൊന്നതിൽ തൊടുത്തുവെച്ചു.

79
അതേ ശരത്താൽ ഛത്രംമുകുടം
ശ്രോത്രഭൂഷണവുമറുത്തുവിട്ടു
നർത്തനസഭയിതു കണ്ടുവെങ്കിലും
സത്യാവസ്ഥയറിഞ്ഞീലേതും

80
ഈമാതിരിയൊരു കൗതുകംചെയ്താ
രാമബാണമാവനാഴിപൂകീ
രാവണസഭയീ രസഭംഗംക—
ണ്ടാവിധമാം ഭയമുള്ളിൽപാകീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



81
കൊട്ടങ്കാററടിക്കാതെ, ഭൂമിയും
കുലുങ്ങാതെ യസ്ത്രങ്ങളുമെന്യേ
ഭയങ്കരം ദൃശ്ശ്യകുനമീതെങ്ങിനെ
ഭവിച്ചതെന്നേവരും ഭയന്നു.
82
ഇണ്ടലിയലുമവരോടൊരുപായം
കണ്ട രാവണൻ ചിരിച്ചുരച്ചു:—
ഏവന്നു തലകാം പതിച്ചതു ശുഭമോ—
യവന്നു മുകുടമിഹവീഴ്ഛതശ്ശുഭമോ?
83
പേടിവിട്ടു ചെന്നുറങ്ങുകെന്നതു
കേട്ടു സകലരും തൊഴുതുമടങ്ങീ
കണ്ണാഭരണം മുറിഞ്ഞതോർക്കേ
ക്കരളിഹ മന്ദോദരിക്കുനൊന്തു.
84
കണ്ണീർ വാർത്തവാം തൊഴുതറിയിച്ചൂ
പ്രാണനാഥ! ഹേ പ്രിയതമ കേറംക്കൂ!
രാമവിരോധം കളകവനെ വെറും
ഭൂമിപനായ് കരുതാതെയിരിക്കൂ!
85
മാമകവാക്യം വിശ്വസിക്കുകീ
രാമൻ രഘുപതി വിശ്വരൂപനാം
വേദമിവൻെറയവയവംതോറും
വിശ്വമനന്തം കല്പിക്കുന്നു.
86
അടിപാതാളം, മുടിവിധി ലോകം,
നടുവിലുള്ളലകമംഗങ്ങളിലാം,
പുരികമിളകുവതു ഭീകരകാലം,
കരിമുകിൽകേശ, മിനൻതാൻ നയനം.
87
നാസയശ്വനീകുമാരരാതുടെ
നിമേഷമാണീയിരവുപകലുകാം?
നിഗമം നിജമാം വാണി, ദിശകാം ചെവി,
നിശ്വാസം പവനനെന്നുമറിവൂ!
88
ദ്വരതാനധരം, ദന്തമന്തകൻ,
ദിക്പതിമാർ കൈകാം മായ ചിരിയാം
സൃഷ്ടിസ്ഥിതി ലയമിവകാം മൂന്നുനിജ—
ചേഷ്ട, തീമുഖം, വരുണൻ നാവാം.
89
പതിനെട്ടുതരം മരം രോമനിര,
പർവ്വതങ്ങളെ,ല്ലരുവികാം സിരകാം,
ഉദധിയുദര, മധരേന്ദ്രിയം നരക—
മൂഹിക്കുന്ന വിരാട്ടിനെയേവം.
90
ഇവൻെറ ബുദ്ധി,വിരിഞ്ചൻ, നഹംമതി
ശിവൻ, മനംവിധു, ചിത്തംഹരിയാം
അതേ വിരാട്ടാം ഭഗവാൻ രഘുപതി
യിതാമനുജനായ് വന്നിരിക്കയാം.

91
പ്രാണപ്രിയനങ്ങറിയുക! സത്യമി
താണുതാണു വൈരമകന്നവനേ
കാണുക പണിയുക കഴലിണയിനിയതി
ലാണു കാണുവതു സൌഭാഗ്യം ഞാൻ.
92
പത്നീവചനം കേട്ടു ചിരിച്ചൂ
പംക്തികണ്ഠനന്നേരമുരച്ചൂ
കഷ്ടമിതറിവില്ലായ്മ, പെൺകരളി
ലെട്ടുദോഷമിതു നേരു കേറംക്ക നീ
93
സാഹസം, കളവു, ചപലത വഞ്ചന,
മോഹ, മശുദ്ധി, ഭയം, ക്രൂരതയും
വൈരിതൻ സമഗ്രാകൃതിവാഴ്ത്തി
പ്പെരുകിയ ഭയമിഹ കാട്ടി നീയെടോ
94
സ്ഥാവരജംഗമമെല്ലാമെൻവശ—
മാവുകയാൽ നീ ചതുരയീവിധം
എന്നുടെ വിഭുതയെ വിസ്തരിച്ചതിഹ
നന്നായെന്നതറിഞ്ഞു ഞാൻ പ്രിയേ!
95
മാൻമിഴി! നിന്മൊഴി സാകൂതമറി
ഞ്ഞെൻ മനസി ഭയം തീർന്നിഹ സുഖമായ്
പതിയുടെയീനില കണ്ടവാം കരുതീ:—
മതിഭ്രമം താൻ കാലവശത്താൽ.
96
ഈവിധം പലതു മോതിയോതിയാ—
രാവണന്നു രാവന്നുകഴിഞ്ഞു
മദാന്ധനാ ലങ്കാപതിയപ്പോാം
മന്ദം നിശിചര സഭയിലണഞ്ഞു.
97
കാറണിയമൃതം വർഷിച്ചാലും
ചൂരൽ പുഷ്പമോ ഫലമോ തരുമോ!
വിധിസമഗുരുവെ ലഭിക്കിലുമജ്ഞനു
ബുദ്ധിമാറുമോ നന്മയറിയുമോ?
98
പ്രാത:കാലത്തുണർന്നു രാമന—
മാത്യരൊടഭിമതമുടനാരാഞ്ഞു
ജാംബവാനണഞ്ഞാ രഘുപതിയേ
കുമ്പിട്ടങ്ങിനെയങ്ങു പറഞ്ഞു.
99
സകലാന്തര്യാമിയമിതമതിബല—
നകലുഷ ധർമ്മനുമായ രഘുപതേ!
ബാലികുമാരനെ ദൂതനായ്ഭവാ—
നലിഞ്ഞയക്കണമെന്നതെൻ മതം.
100
മതമിതെവർക്കും പിടിച്ചു, മനുകുല—
പതിയംഗദനോടലിവാർന്നോതീ:—
മതിബല സുഗുണൻ ഭവാൻ നിശാചര—
പതിയരികണയുക മൽകാര്യാർത്ഥം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



101
പരമചതുരനാം താങ്കളോടു ഞാൻ
പറഞ്ഞുതരുവതനാവശ്യം താൻ
നമ്മുടെ കാര്യവുമെന്നല്ലരിതൻ
നന്മയുമോർത്തിഹ—ചെയ്കയുക്തമായ്.

102
വിഭുവിൻ കല്പന വഹിച്ചശിരസാ
വന്ദിച്ചംഗദനെഴനേററോതീ:—
ഭഗവൻ! ഭവാൻെറ കരുണപതിഞ്ഞാൽ
നിർഗ്ഗുണനും ഗുണസാഗരനുലകിൽ.

103
സ്വാമികാര്യമിഹ സ്വയംസിദ്ധ,മിതിൽ
മാമകാദരം മാത്രം കാര്യം
എന്നു നിനച്ചംഗദനു പുളകമു—
യർന്നു ഹർഷഭരിതമായ് ഹൃദയം

104
രാമമഹിമ ഹൃദിധരിച്ചെവരെയും
നമിച്ചു ബാലിസുതൻ നടകൊണ്ടു
സ്വതേ വീര്യവാൻ രഘുപതികൃപയും
പതിയുകിലെങ്ങിനെ ഭയലവമിയലും

105
കളിക്കൊരുങ്ങിയ രാവണസുതനേ
ക്കണ്ടുമുട്ടിയംഗദനങ്ങാദ്യം
ബലിഷ്ഠരാമത്തരുണർ തമ്മിൽവാ—
ക്കലഹം കൂട്ടിച്ചവിട്ടുവാനായ്,

106
ഉയത്തിടും ദശകണ്ഠപുത്രപദ—
മയത്നമംഗദനാഞ്ഞുപിടിച്ചു
ചുഴററി ഭൂമിയിലടിച്ചുകൊന്നതു
ചുഴലും നിശിചരർ കണ്ടുതരിച്ചു.

107
ആരാരോടും രാവണസുതവധ—
മുരച്ചീല ഭയമാന്നു സകലരും
മണ്ടീ പലദിശി ലങ്കചുട്ട കപി
വീണ്ടുമെത്തിയീ നിലവിളി പൊന്തീ!

108
ഞെട്ടിനിശാചരരോർത്തു; ദൈവം
കട്ടുംകൈകളിനിയെന്തു കാട്ടുമോ?
കണ്ടവർ കണ്ടവർ ഭീതരവന്ദശ—
കണ്ഠസഭയിലണയാൻ വഴികാട്ടീ.

109
രാമപദ കമലമുള്ളിൽ വിരിഞ്ഞു
രാവണ സഭതൻ ദ്വാരമണഞ്ഞു
അംഗദനതിബലനൊരുസിംഹംപോ—
ലങ്ങുമിങ്ങുമീക്ഷിച്ചു ഗഭീരം

110
ജവമോടൊരു നിശിചരനെയയച്ചു
രാവണനേത്തൻ വരവറിയിച്ചു
കേട്ട രാവണൻ ചിരിച്ചരുളിയിഹ
കുരങ്ങുട്ടിവാ കരങ്ങേതറിയട്ടേ!

111
കല്പനകേട്ടാ ദൂതർപാഞ്ഞു, കപി
കുംജരനോടൊപ്പമങ്ങണഞ്ഞു.
ജംഗമമാമം ജനഗിരിയേപ്പോ—
ലംഗദനാ രാവണനേക്കണ്ടു.

112
കരങ്ങളിരുപതു മരങ്ങളേപ്പോൽ
ഗിരിശിഖരസമം തലയീരഞ്ചും
അക്ഷികളിരുപതു മഹീധരത്തിൻ
കുക്ഷികറംപോലെയുമങ്ങിനെ തോന്നീ.

113
അതിബലവാൻ ബാലിതനയനാ സഭ—
യതിലസംകോചമണയുന്നേരം
കണ്ടു സൎവ്വരുമെഴന്നേററുദശ—
കണ്ഠനരിശകാരണമായ്പാരം.

114
മത്തഹസ്തി നികരത്തിലസംശയ—
മെത്തിയ കേസരിപോലെയംഗദൻ
രാമപൌരുഷം മനസ്സിലോർത്താ—
രാവണസഭയിലിരുന്നു നിർഭയൻ.

115
മർക്കട! നീയാരെന്നദശാനന—
വാക്യത്തിന്നംഗദൻ പറഞ്ഞു:—
ഞാനൊരു രഘുവരകിങ്കരനങ്ങെൻ
ജനകമിത്രമതിനാൽ ഹിതൈഷിതേ.

116
പാവനവംശജനങ്ങുമുനീശ്വര—
പുലസ്ത്യപൌത്രൻ, ഹരവിരിഞ്ചരേ
പൂജചെയ്തു വരമാന്നു സകലദിക്—
പാലരെ വെന്നു മഹത്വമിയന്നോൻ.

117
അരചമദത്താൽ, മോഹത്താലോ
ഹരിച്ചു നീ ജഗദംബസീതയേ
ഇനിയെങ്കിലുമെൻവചനം കേട്ടാൽ
നിന്നുടെ തെററു പൊറുക്കും രാമൻ.

118
പുല്ലുതിന്നുതൻ പശ്രുതകാട്ടി,യിനി
വല്ലപണിക്കായ് മഴവുംകാട്ടി,
തന്നുടെ തറവാട്ടിലെഴം നാരികറം
മുന്നിലവനിസുതയേയുംകൂട്ടി,

119
പ്രണതപാല രഘുവംശ രാമനേ
ക്കേണുഭക്തിയൊടെ നീവിളിക്കുകിൽ
ഉടനടിയക്കരുണാനിധി രാമൻ
പേടിതീർത്തു നിന്നേവിടുമല്ലോ!

120
രാവണനോതി:—കുരങ്ങച്ചാരേ
നാവടക്ക! ഞാൻ സുരരിപുവോർക്കു!
നിന്നുടെ താതൻ തന്നുടെ പേരും
ചൊന്നീടുക ഞങ്ങളേതുബന്ധം?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha


121
ഓതി ബാലിസുതനംഗദനെൻപേർ
താതൻ ബാലിയെയറിയുമോ ഭവാൻ?
ഓതി ദശമുഖൻ:—പരുങ്ങിയപ്പോ—
ത്തോർമ്മയുണ്ടു ബാലിയെന്ന കപിയേ.

122
വംശവനത്തിനു തീയാം നീയോ
കീശബാല! ബാലിതൻെറ തനയൻ?
പിറന്നതെന്തിനു വെറുതേ നീയിഹ
പറഞ്ഞുവല്ലോ താൻ മുനിദൂതൻ!

123
ബാലികുശലമിനി പറകവനെങ്ങിതു
ബാലിസുതൻ കേട്ടു ചിരിച്ചോതീ:—
കുറച്ചുനാൾ കഴിയുമ്പോൾ സ്വയമാ
പ്പരമസുഹൃത്തിനെയണയാമല്ലോ!

124
രാമവൈരമാന്നേതുതരത്തിൽ
നന്മയേതുമിതു മങ്ങയൊടോതും
ജനക; നറിക ഭേദനീതി രാമനെ
നിനപ്പവനു ലേശവും ഫലിക്കാ

125
സത്യമാണു ഞാൻ കുലനാശകനയി
പംക്തികണ്ഠ! നീ കുലപാലകനോ?
ഏവനോതു മിരുപതീതു കണ്ണും
ചെവിയും കാണ്മതിതെന്തിനുകൊള്ളും.

126
ഹരവിരിഞ്ചസുരമുനിനിരയാരുടെ
ചരണ സേവയാശിപ്പതവൻതൻ
ദൂതനായ ഞാൻ കുലകളങ്കമെ
ന്നോതിയ നിൻകരം പിളരാതെന്തേ?

127
കപിയുടെയിക്കഠിനമായമൊഴിയാൽ
കോപമേറി രാവണനൊന്നലറീ:—
ദുഷ്ട! നിൻെറ കടുവാക്കു സഹിപ്പതു
ശിഷ്ടനീതിയറിയുന്നതിനാൽ ഞാൻ.

128
പറഞ്ഞു കപി:—നിൻധർമ്മപരതഞാ—
നറിഞ്ഞു നാരിയെയപഹരിച്ചതും
ദൂതനെ രക്ഷിച്ചതുമയിധർമ്മ—
വ്രത! നീ മുങ്ങിമരിക്കാതെന്തേ?

129
മൂക്കും ചെവിയും മുറിഞ്ഞ സഹജയെ
നോക്കി നീതിയോർത്തനങ്ങീലനീ
നിന്നുടെ ധർമ്മപരതയാരറിയാ
മന്നിൽ? നിന്നെ ഞാൻ കണ്ടതുഭാഗ്യം.

130
എട! ജഡമക്കട കാണെട നീയെൻ
തടിച്ചനീണ്ട കരങ്ങളിരുപതും.
ലോകപാല ബലവിധുന്തുദങ്ങളി—
തോക്ക ചിലക്കരുതോതിരാവണൻ.

131
കേട്ടില്ലേ നീ ഗഗനസരസിമൽ
കരങ്ങളാം കമലങ്ങളിലല്ലോ!
ഈശസഹിത കൈലാസം, ഹംസം
പോലെ സുഷമമുകി നിന്നിരുന്നു?

132
ആരെട! നിൻപടയിങ്കലൊരുത്തൻ
നേരിടുവാനെന്നോടു പൊരുതുവാൻ?
വിരഹാകുലനാം നിൻെറ രാമനോ?
പറകെട! പാവം ദുഃഖിയനുജനോ?

133
ഭീരു, വിഭീഷണ, നാ സുഗ്രീവൻ
തീരദ്രുമമാണറികെട നീയും
വെറുതേയെന്തിനു വൃദ്ധജാംബവാൻ
വന്നുവീണിടുന്നടരിന്നിനിയും?

134
ശില്പികളാംനള നീലർപോട്ടെയിനി
യല്ലേതര ബലനുള്ളതൊരുത്തൻ.
പണ്ടുവന്നവൻ ലങ്കചുട്ടു, വിതു
കേട്ടാരംഗദൻ തൽക്ഷണമോതീ:—

135
നിശിചരേശ! നേരുരക്കലങ്കാ—
നഗരം വാനരനെരിച്ചുവെന്നോ?
വിശ്വവിജയിതൻ പുരമെരിച്ചതാർ
വിശ്വസിക്കുമീയുലകിലെവ്വിധം?

136
നീവാഴ്ത്തിയ ബലവാനാം കപി, സു—
ഗ്രീവൻ തന്നുടെയെളിയസേവകൻ
വീരനല്ലവൻ വിടുപണിചെയ്‌വോൻ
വിവരമറിവതിന്നവനെയയച്ചു.

137
രഘുവരകല്പന ലഭിയാതെങ്ങിനെ
രാവണ നഗരമെരിച്ചതാക്കപി?
ഇതേ ഭയത്താലിന്നുമവൻകപി—
പതിയരികണയാതൊളിക്കയൊവാം.

138
നീ പറയുന്നതു മുഴവൻനേരോ
സ്വല്പവുമിതു കേട്ടരിശമില്ലമേ
നേരായ് ഞങ്ങടെ സേനയിലാരും
ചേരാ നിന്നൊട് സമരംചെയ്‌വാൻ.

139
തുല്യബലന്മാരോടുമാത്രമേ
നല്ലവൈരം പ്രീതിഭാവവും
ചെല്ലൻ കേസരി തവളയൊന്നിനേ
ക്കൊല്ലുകിലാരതു വാഴ്ത്തീനടക്കും?

140
രാമനു നിന്നേക്കൊൽവതു കുറവയി
രാവണ! പെരുതാം ദോഷവുമത്രേ
എങ്കിലുമറികീ ക്ഷത്രിയജാതി, നി—
രങ്കുശമവരുടെ രോഷവുമധികം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



141
ശകാരശര മംഗദവക്രോക്തിക–
ളാകുംവല്ലിൽ തൊടുത്തുവിട്ടു
തറച്ചു മനസിയതെടുക്കുവാനരി
മറുപടിയാം കൊടിൽകൊണ്ടുമതിന്നു.

142
ചിരിച്ചു രാവണനോതി:–കുരങ്ങിനു
പെരുത്ത ഗുണമുണ്ടൊന്നതുപറയാം
ചോറുകൊടുക്കുന്നവന്നുനേക്കുതു
കൂറുകാട്ടു,മെന്തൊക്കെച്ചെയ്യും.

143
നാഥന്നായ് നാണമററുതുള്ളും
നമ്പോലൻനിൻ ധന്യത കേമം
നടിച്ചു മോദിപ്പിച്ചു പലേതും
പിടുങ്ങിടുന്നതുതാൻ നിൻധമ്മം

144
സ്വാമിഭക്തിനിൻജാതിക്കധികം
രാമനെയതിനാൽ വാഴ്ത്തിടുന്നുനീ
പക്ഷേ ഞാൻ സൽഗുണജ്ഞനതീനാൽ
തീക്ഷ്ണം നിൻമൊഴി ചെവിക്കൊള്ളുമോ?

145
അംഗദനോതീ:–ഹനുമാൻ പണ്ടേ
നിൻഗുണജ്ഞത പറഞ്ഞു ശരിയായ്
പൊടിച്ചു വാടികയെരിച്ചുപുരിയും
വധിച്ചു മകനെയുമനങ്ങീലനീ

146
അതേ നിൻശുഭസ്വഭാവമോത്തിഹ
ചെയ്തു ധൃഷ്ടതകളാശരേശ ! ഞാൻ
ഉരച്ചു ഹനുമാൻ നിണക്കു ലജ്ജയു–
മരിശവുമില്ലൊരു തരിയതു ശരിതാൻ.

147
കുരങ്ങ! നീയീദൃഷ്ടതയാൽ താൻ
വിഴുങ്ങിയച്ഛനെയോതി രാവണൻ:–
രാമദൂതനുരചെയ്തു നിന്നെയൊ
ന്നോമ്മവരികയാൽ വിടുവതാണു ഞാൻ.

148
ബാലിതൻ പുകഴു പരത്താൻ നീയൊരു
കാലം കാരണമായ് തീന്നല്ലോ!
പറകെട! രാവണ! രാവണരുലകിതിൽ
വേറെയെത്ര പേരറിവതു പറയാം.

149
രാവണനൊരുവൻ ബലിയെവെല്വതിനു
രസാതലമണഞ്ഞളവു കുട്ടികഴു
കെട്ടീ കുതിരപ്പന്തിയിലടിയും
കിട്ടി, ബലിയറിഞ്ഞലിഞ്ഞുവിട്ടു.

150
പിന്നെയൊരുവനേക്കാത്തവീര്യനാം
മന്നവനൊരു ജന്തുവെന്നുകരുതീ
പിടിച്ചുതുള്ളിപ്പതിനുകൊണ്ടുപോയ്
പുലസ്ത്യമുനിയലിവാൽ വിടുവിച്ചു.

151
ഒരുരാവണനേപ്പററിയോതുവാൻ
പരുങ്ങുന്നു ഞാനവനനവധിനാം
കുടുങ്ങിയെൻ താതൻെറ വാലിലി–
ക്കൂട്ടരിലാർ നീ പറകെടനേരായ്.

152
രാവണനലറീ:–കേഴുക്കമൂഢ നീ
ശിവഗിരികളിയായെവൻ പുഴക്കീ?
ശൂരനെവൻ തൻതലകഴു മുഴവനും
ഹരൻെറ പൂജക്കലർനിരയാക്കി?

153
പുരഹര പൂജക്കനവധികറിയാർ
പറിച്ചു തണ്ടലർപോലെ തലകളേ?
ആരുടെ ബാഹു പരാക്രമമിന്നും
കീറിമുറിപ്പൂ ദിക്പതിഹൃദയം?

154
കഠോരമാരുടെ മാറിൽ പോരിൽ
കുത്തിയദിഗ്ഗജനിരയുടെകൊമ്പും
കിഴങ്ങുപോലെ മുറിഞ്ഞുപൊളിഞ്ഞും
കടകിടമുറി,ചതവില്ലതരിമ്പും?

155
ക്ഷോണിയെവൻ നടകൊണ്ടുകുലുങ്ങും
തോണിയിൽ മദഗജമേറിയപോലെ?
പുകളെഴമാരാവണനാണറികെട
മക്കട! ഞാൻ ബലശാലിവരേണ്യൻ.

156
എന്നെ നീ വെറുമസാരനെന്നുമൊരു
മന്നനേ മഹാനെന്നും വാഴ്ത്തീ
മൊച്ചനസഭ്യൻ നിന്നറിവോത്താൽ
തുച്ഛമെന്നുമിങ്ങറിവാനിടയായ്!

157
കേട്ടൊരംഗദൻ കോപമൊടോതീ:–
ദുഷ്ട ! നീ കരുതിയുരചെയ്യുകെടാ
ആരുടെ ബാഹു, സഹസ്രബാഹുവിൻ
കരനിരയാം വനമെരിച്ചുചുട്ടു?

158
ആരുടെ പരശു സമുദ്രധാരയതി
ലരചരനേകം പലകുറിമുങ്ങീ
ആ ഭൃഗുപതിയുടെ ഗവ്വ്ം മകററിയ
വിഭുമാനവനോ മന്നവനാണോ?

159
പറകെട ! രഘുവരനൊരുമനുഷ്യനോ?
വെറുമൊരു ധാനുഷ്കനോരതീശൻ?
സുരഭിധേനുവോ, ഗംഗതടിനിയോ?
സുരതരുമരമോ, സുധയും രസമോ?

160
വെറും പറവയോ ഗരുഡ,നനന്തൻ
വെറുമൊരു പാമ്പോ, ചിന്താമണിയും
വെറുമൊരു കല്ലോ, ശ്രീവൈകുണ്ഠം
വെറുമുലകോ, രാമഭക്തിഗുണമോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



161
പടയും നിൻമാനവും മഥിച്ചു
പുത്രനെവധിച്ചു നഗരമെരിച്ചു
സുഖമായ് തിരിച്ചു ഹനുമാനവനും
മൂർഖ! നീ പറകവെറും കുരങ്ങോ?
162
കപടം വെടികിനി കേൾക്കമൂർഖനീ
കൃപാസാഗരൻ രാമനെയോർക്കു!
അവനു വൈരിയായെങ്കിൽ നിണക്കാ
ശ്ശിവവിധിമാരും വന്നതുണക്കാ.
163
വൈരിയാവുകിൽ ശ്രീരഘുവരശര—
മറുത്തുതള്ളും നിൻതല പത്തും
പൊടിയിൽവീണുരുളുമവയങ്ങിങ്ങാ
യടുത്തു വാനരനിരയുടെ മുമ്പിൽ!
164
ലങ്കേശ്വര! നിൻതലകൾകൊണ്ടു കപി
സംഘം പന്തുകളിക്കുമറികനീ
സമരശിരസി രഘുനായക സായക—
മമന്ദമങ്ങിനെ ചീറിയണയവേ,
165
ഫലിക്കുമോ നിൻവീമ്പുകളിനിയെ—
ങ്കിലും ഭജിക്കുക രഘുരാമനെ നീ
ജ്വലിച്ച തീയതിൽ നെയ്യുപോലെയായ്
ബാലിപുത്രവാക്കാശരപതിയിൽ.
166
അരിശമേറിയവനലറി:—യിന്ദ്രജി—
ത്തറികെൻ തനയൻ കുംഭകർണ്ണനോ
അനുജ,നഖില മുലകെന്റെ ചൊല്ലടി
ക്കാണെൻ ബലനില തെല്ലുമറിയുമോ?
167
കണ്ടുമൊച്ചകളൊടൊത്തു സേതുവൊ—
ന്നുണ്ടാക്കിയതോ രാമമഹത്വം?
പറന്നു വാരിധി കടന്നിടും പല
പറവകൾ പറകെട വീരന്മാരോ?
168
എൻകൈയ്യോരോന്നതുലബലത്തിൻ
വൻകടലിതിലെത്ര വീരർമുങ്ങീ?
അഗാധമപാരമീയിരുപതുകട—
ലംഗദ! കടന്നശ്ശൂരനേതൊരാൾ?
169
വെറുമൊരുമന്നനെവാഴ്ത്തിടുന്ന നീ
യറികദിക്പതികളിങ്ങു പണിക്കാർ
നിന്നുടെ മന്നവനത്ര കേമനട—
രിന്നുംകൊള്ളും സുഭടനെങ്കിലോ
170
നാണമററു സന്ധിക്കായെന്തിനു
നിന്നെ ദൂതനായയച്ചതോത്താൽ?
കൈലാസത്തെ മഥിച്ച കൈകളിവ
കണ്ടുപിന്നെനിൻ മന്നനെവാഴ്ത്തു!
171
സ്വന്തം കൈയാൽ തലകളരിഞ്ഞു
ത്യന്തഹർഷമൊടു പലകുറി തീയിൽ
ഹോമംചെയ്യൊരു വീരരാവണനു
സമനാരറികെട! സാക്ഷി ശിവൻതാൻ.
172
തലകളെരിയുമളവവയിലെഴുതിയതു
നലമൊടോതി:—''യൊരു നരന്റെ കയ്യാൽ
മൃതിവരു''മിക്കമെലോൽഭവവാണിയ—
സത്യമറിഞ്ഞു ചിരിച്ചിരുന്നു ഞാൻ.
173
ബുദ്ധിഭ്രമമൊടു വൃദ്ധവിരിഞ്ചന—
ബദ്ധമെഴുതിയതിലില്ലഭയം മേ!
നാണവുമൊട്ടും മാനവുമെന്യേ
നീയൊരുമനുജനെ വാഴ്ത്തുവതെന്തേ?
174
ചൊന്നിതംഗദൻ:—നിന്നേപ്പോലാ
രാണു നാണമെഴുമൊരുവൻ ധരയിൽ?
തന്നുടെ ഗുണഗണമൊട്ടും സ്വന്തം
വാണിയിൽ വർണ്ണിക്കാത്തോൻ നീതാൻ.
175
കൈലാസത്തിൻ കഥയും പലകുറി
തലയെരിഞ്ഞതും പറഞ്ഞുവല്ലോ?
കാർത്തവീര്യ ബാലിമാരെവെന്നൊരു—
കീർത്തിബലംനീ വാഴ്ത്താതെന്തേ?
176
ധൂർത്ത! നിത്തുകിനി തലകളറുത്താൽ
മാത്രമാരുശ്ശൂരവീരനാകാൻ?
സ്വന്തമാമുടലറുത്തു കാട്ടുകില്ല—
മൈന്ദ്രജാലികൻ വീരനായ്വരാ!
177
ഭാരംപേറും കഴുതകൾ, മോഹം
പാരമിയന്നഗ്നിയിൽ പതിക്കും.
ശലഭങ്ങ,ളിവയെ വീരന്മാരെ
ന്നുലകിൽമൂഢ! പറവാനാക്കോകും?
178
ദുഷ്ട! പുലമ്പാതിനിയെൻവചനം
കേട്ടു ഗർവ്വമിതു കളയുകനല്ലു!
നിന്നൊടു സന്ധി നടത്താൻ താനാ—
യെന്നെ വിട്ടതല്ലറിക മൂഢനീ.
179
കരുണാജലനിധി രഘുപതി പലപടി
പറഞ്ഞു:—മദഗജവൈരികേസരി
ഹരിണവധത്താൽ പുകഴാ, ഞാനിതു
നിരൂപിച്ചിഹനിൻ തെറികൾസഹിപ്പൂ.
180
മറിച്ചെങ്കിലിത്തെറിപറയും മുഖ
മടിച്ചുടത്തിസ്സീതയൊടൊപ്പം
ബലമൊടുപണ്ടേ പോയേനേ;നിൻ
ബലനില സീതാഹരണഖ്യാതം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



181
രാക്ഷസാധിപതി നീ,യീഞാനോ
രഘുപതിസേവക സേവകനത്രേ
സ്വാമിയെ ഭയമില്ലാത്തവനെങ്കിൽ
തമാശകാട്ടാമായിരുന്നു ഞാൻ.

182
പിടിച്ചുനിന്നെയടിച്ചു പിന്നെനിൻ
പടയൊട്ടുക്കി നാടാകെമുടിച്ചും
നിന്നുടെ യുവതികളൊത്തു ജാനകിയെ
യിന്നു നയിച്ചിട്ടമില്ലകില്ലുമേ.

183
പക്ഷേ ഞാനിതു ചെയ്യുവെങ്കിലുമൊ—
''രിക്ഷ''യില്ല നീമൃതതുല്ല്യൻ താൻ.
കാമി, കുടില, നതിമൂഢൻ, വൃദ്ധൻ,
തന്മൈപോററി, ദരിദ്രൻ, ലുബ്ധൻ,

184
നിത്യരോഗി, യതികോപി, ഹരിവിമുഖ—
നുത്തമജന വേദവൈരിയായോൻ,
ദുഷ്ടേരാന്നോൻ, പാപി, നിന്ദകനു
മെപ്പൊഴും മൃതപ്രായരറികനീ,

185
നിന്നെയിതോത്തു വധിപ്പതില്ല ഞാ
നിന്നിയുമരിശം വളത്താസ്സു നീ
പല്ലിറുമ്മിയിതുകേട്ട രാവണൻ
വല്ലാത്തരിശമൊടിങ്ങിനെയലറീ:—

186
കുരങ്ങ! നീയിഹ കൊതിപ്പുചാവാൻ
പരമതിനാലീച്ചിലക്കൽ നീയതം
ആരുടെ ബലമോത്തിപ്പുലമ്പലവ—
നൊരു ബലഹീനനസാരനഗണ്ണ്യൻ !

187
മാനമകന്നവനെന്നുമോത്തുതാൻ
വനവാസമവന്നേകീ ജനകൻ.
അത്തലത,ല്ലീയുവതീവിരഹവു—
മത്രരാവുപകലെൻെറ ഭീതിയും,

188
വളന്നനിൻ നാഥനൊത്ത നരരേ
വളരേപ്പേരേയിരവും പകലും
നിശിചരരിവർതിന്നൊടുക്കിടുന്നതു
നീ ശരിക്കു ശാഠ്യമകന്നോർക്കൂ!

189
രാമനിന്ദകേട്ടരിശമേറിബല—
ധാമനംഗദനു; ഹരിമഹേശരേ
പഴിപ്പതൊരുവൻ കേട്ടാൽ ഗോവധ—
പാപമെന്നു ശാസ്ത്രവാക്യമല്ലോ!

190
കപിവരനതിബലനട്ടഹസിച്ചു
കരങ്ങൾ ഭൂമിയിലൂക്കിലടിച്ചു
ഭൂവിളകിച്ചിലർ നിലംപതിച്ചു
ഭീതികൊണ്ടു ചിലരോടിയൊളിച്ചു.

191
ചരിഞ്ഞു രാവണനങ്ങിനെ സുരുചിര—
കിരീടമവനിയിൽ വീണുപൊളിഞ്ഞു
ചിലതെടുത്തവൻചൂടി, യംഗദൻ
ചിലതു രാമനുടെനികടമെറിഞ്ഞു.

192
കിരീടമതിജവമണവതുകണ്ടാ
ക്കപികളമ്പരന്നോടിയോക്കയായ്:—
'ഉൽകാപാതം പകലോ? രാവണ—
നുൽകടകോപം വജ്രമയച്ചോ?'

193
ചിരിച്ചു രാമനുരച്ചു:—പേടിവേ—
ണ്ടറികവജ്രം, മുൽക, രാഹുതാനോ?
കേതുവുമല്ലിതു കപിവരനെറിഞ്ഞ
നക്തംചരവരകിരീടമത്രേ!

194
പവനതനയനിതുകേട്ടു കതിച്ചതു
പിടിച്ചു ജവമൊടു രാമന്നരികിൽ
വെച്ചു പകലവനെതിരൊളിയെഴമതു
വെക്കംകണ്ടു കപികൾ മുദമാണ്ടു.

195
അവിടെ രാവണൻ രോഷമൊടോതീ:—
ജവമൊടു പിടിച്ചുകൊല്ലുക കപിയേ
ബാലിതനയനിതുകേട്ടു ചിരിച്ചള—
വാലങ്കാപതി ഭടരൊടുരച്ചു:—

196
ഉടനിവനേക്കൊന്നോടി മക്കട—
പ്പടയെ മുഴവനും തിന്നൊടുക്കുവിൻ
ഒരുകരങ്ങുമിനി ധരണിയിലരുതുട
നിരുവരെയിഹ ജീവനോടണപ്പിൻ.

197
ബാലിതനയനിതുകേട്ടു പറഞ്ഞു
പുലമ്പുവതിനൊരു നാണമില്ലയോ?
തലയടിച്ചുനീ മരിക്കുകെട! മൽ
ബലമറിഞ്ഞു കരളുടയാതെന്തേ?

198
ഏകാകിനിയേക്കട്ടകള്ള! ഹേ
ദുഷ്കൃതനിലയ! ദുരാത്മാവേനിൻ
മരണമടുത്തു സന്നിപാതമാം
ജ്വരമാന്നുപോൽ ചിലപ്പതതുതാൻ.

199
രാമൻ നരനെന്നോതുമളവുനിൻ
രസനകൾ മുഴവനുമുതിരാതെന്തേ?
ഉടനിതിൻെറ ഫലമെല്ലാം മക്കട—
രടരിലടിച്ചറിയിക്കുംനിന്നേ!!

200
അശംകമറികെടനാവുകളൊത്തീ
ദശമുഖങ്ങളുടർ ഭൂമിയിലുരുളും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



201
ഒരേശരത്താൽ ബലിയാം ബാലിയെ
യാരുവധിച്ചതവനുമൊരു നരനോ?
ലോചനമിരുപതിയന്നമന്ധനാം
നീച! നിൻെറ ജനികുമതേവെറുതേ

202
അധമ! നിൻെറയീക്കട്ടമൊഴികേരംക്കേ
വധിച്ചീടിലാരഘുപതിബാണം
നിന്നുടെ ചുടുനിണമെങ്ങിനെ മോന്തുവ—
തെന്നു നിനച്ചിഹ വിടുവതാണുഞാൻ.

203
നിന്നുടെ പല്ലുകൊഴിപ്പൻ, പക്ഷേ
തന്നീലല്ലോ കല്പന രാമൻ!
അരിശമുണ്ടു മേ നിൻതല പത്തും
മുറിച്ചു, ലങ്കയിതബ്ധിയിലാഴ്ത്താൻ!

204
ലങ്കജന്തു ഫലതുല്യം നിങ്ങള—
തിങ്കലേതു മറിയാത്ത കൃമികളാം
വാനരനിവനതുതിന്നുമുടനെരഘു—
വീരൻ കല്പനയിങ്ങു നൽകിയാൽ.

205
ഈവിധമംഗദയുക്തികേട്ടു ചിരി
താവിയോതിയാശരപതി,യെട നീ
ബാലിയുമറിയാതുള്ള ഭള്ളമൊഴി
ബഹുതരമെങ്ങിനെ വശപ്പെടുത്തീ?

206
ഉരച്ചുകപി:—നിൻനാവുകരം പത്തും
പറച്ചിടും പൊഴുതെൻ ഭള്ളറിയും
എന്നു രാമനെനിനച്ചതികോപമി—
യന്നു പദമവിടമൂന്നിയുരച്ചു:—

207
രാവണ! നീയീപ്പദമിളക്കിയാ—
ലെൻവിഭു രാമൻ സപദിമടങ്ങും.
ലങ്കാപതിയിതുകേട്ടു ചീറി:—കപി
തൻ കാലുടനെമറിക്ക വീരരേ!

208
രാവണിതൊട്ടു ബലിഷ്ഠഭടന്മാ—
രതുപൊഴുതവികലഹർഷമണഞ്ഞു
ആവുംപടി പല യുക്തികരംചെയ്തും
ലവവുമനങ്ങാഞ്ഞയാൽ മടങ്ങീ,

209
ഭുശുണ്ഡിയോതീ:—ഗരുഡ! കുയോഗിക—
ളേശുമളവുമോഹമാം മരംപോൽ
അനവധി ദൈത്യബലത്തിലുമിളകീ
ലനങ്ങീല വാനര ദൃഢപാദം

210
പിന്നെയുമനവധി നിശിചരനികരം
വന്നു പലേകുറി പദംപിടിച്ചു.
എന്നാൽ കപിപദമനങ്ങാഞ്ഞയാൽ
വന്നപോലെ നാണിച്ചുതിരിച്ചു.

211
മുടക്കമനവധി കോടിയണകിലും
വിടാനീതി സജ്ജനമതുപോലേ
സുദൃഢം കപിവരചരണംകാണ്കെ
സ്സപദിദൈത്യമദമകന്നപോലായ്.

212
ഊക്കതു കണ്ടേവരുംപരുങ്ങീ
പോക്കുവിളിച്ചെഴുനേററു രാവണൻ
വരുമളവംഗദനോതി:—യെൻെറകാൽ—
താരുതരാ ജീവരക്ഷണംതേ!

213
രാമപദം നീ പിടിയെടയെന്നതു
രാവണനങ്ങിനെ കേട്ടുപരുങ്ങീ
തിങ്കരംക്കലയുച്ചക്കകണക്കാ
ലങ്കേശ്വരനൊളി കെട്ടുമടങ്ങീ.

214
വിഭൂതകളഞ്ഞു കുളിച്ചപോലവൻ
വിളറിസ്സിംഹാസനത്തിലേറീ
വിശ്വരൂപരഘുവരനൊടുതീരേ
വിമുഖനു ശാന്തിലഭിപ്പതെവ്വിധം?

215
ഹരനരുളി:—യുമേ!യെവൻകനിവുലക
വിരചിക്കും പിന്നീടുമുടിക്കും
സർവ്വശക്തനാമവൻെറ ദൂതൻ—
തൻവാക്കെങ്ങിനെ വൃഥാഭവിക്കും?

216
നീതിവീണ്ടുമംഗദനുരചെയ്തതു
പംക്തിമുഖൻ മൃത്യുവശഗനേതും
മാനിച്ചീ;ലരിഗർവ്വഹരൻ കപി
മനുവരകീർത്തികരം പാടിനടന്നു.

217
തന്മകനേക്കൊന്ന കപിയുരച്ചു
സമരശിരസിനിന്നെ ഞാൻ വധിക്കും
രാവണനിതു താനോർത്തുപാരമ—
ന്നാവിലാശയത,യാ വിധമാന്നു.

218
അംഗദ ശപഥമറിഞ്ഞ നിശാചര—
സംഘമതീവഭയാശങ്കിതമായ്.

219
ബാലിപുത്രനാം ബലവാനരികുല—
കാലനംഗദൻ ഹർഷമൊടപ്പോരം
അണഞ്ഞു രഘുവര പദംപണിഞ്ഞു
നിറഞ്ഞു പുളകം മിഴികരംവഴിഞ്ഞു.

220
സന്ധ്യാസമയമറിഞ്ഞുടനടിദശ—
കന്ധരനഴലൊടു മരമനയാന്നു
മന്ദോദരിയാം രാവണപത്നിയു
മണഞ്ഞുവീണ്ടും നീതിതുടന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



221
കുമതികളകകാന്ത! രാമനോടിനി
സമരചിന്തയെന്തി,നവന്നനുജൻ
വരച്ചവര ലംഘിപ്പാൻവയ്യാ–
ഞ്ഞൊരുനിൻ പൌരുഷമെന്തിനുകൊള്ളാം?

222
രാമദൂതബലമിങ്ങറിഞ്ഞതാ–
ണാമോപൊരുതി ജയിപ്പാനവനേ?
കളിയായ് ജലധികടന്നവന്നൊരാ
കപികേസരിയേയങ്ങുമറന്നോ?

223
കാവൽകാരേക്കൊന്നു, താങ്കളും
കാൺകെയക്ഷയനെയടിച്ചുകൊന്നു.
എരിച്ചുനഗരം മുടിച്ചുവാടിക
യെവിടെയന്നുനിൻ ശക്തിയമന്നു?

224
ഭള്ളപറവതിനിതള്ളിയെൻെറമൊഴി
യുള്ളിലോർത്തു രഘുനാഥനേവെറും
മന്നവനെന്നോക്കാതെയഖിലമുല–
കിന്നവനധിപതിയെന്നു ധരിക്കു!

225
രാമബാണ ബലമനുഭവിച്ചറി
ഞ്ഞാമാരീചനുരച്ചതും ഭവാൻ
മാനിച്ചില്ല; നൃപാലർ തിങ്ങുമാ
ജ്ജനകസദസി ബലിയങ്ങുമിരിക്കേ.

226
വില്ലുമുറിച്ചുസീതയെ വേട്ടു
വെല്ലാതെന്തന്നങ്ങു രാമനേ?
നയനമൊന്നുപോയ് വിവശനായൊരാ
ജ്ജയന്തനല്പം രാമനെയറിയാം.

227
ശൂർപ്പണഖാദശശരിക്കറിഞ്ഞും
സ്വൽപം ലജ്ജയെഴാത്തതെന്തുതേ?

228
ഖരവിരാധരെന്നല്ല, കബന്ധനെ
യരിയബലമെഴും ബാലിയേയുമേ
വധിച്ച രഘുപതി ബലമറികയിദശ–
കന്ധര! സിന്ധുവിലൊരു ചിറകളിയായ്

229
പടുത്തു മർക്കടഭടനിരയൊത്തി–
ങ്ങടുത്തു കൃപയാൽ ഭഗവാൻ രാമൻ
ഭവാന്നു ഹിതമേ ചെയ്വതിനത്രേ
ജവമൊടു ദൂതനെയയച്ചതോർത്താൽ

230
മത്തമതംഗജമദ്ധ്യേ കേസരി
സത്തമനേപ്പോൽ ഭവൽസദസ്സിൽ
വന്നു ബലത്തെ മഥിച്ച ബാലിസുത–
വാതാത്മജരേവൻെറ സേവകർ?

231
പലകുറിയവനേപ്പറവതെന്തു നര–
പാലനെന്നുമാനമദംകൊണ്ടോ?
കാലവിശേഷംകൊണ്ടു മനസ്സിൽ
കലനംചെയ്‌വീലുണ്മയങ്ങു ഹാ!

232
കാലനാരെയും കൊൽവതില്ലവൻ
ബലമതിധർമ്മമറുത്തുവിടുകയാം
കാലനടുത്തവനങ്ങയേക്കണ്ണെ–
ക്കലംമതിഭ്രമമിയന്നിടുന്നു.

233
താങ്കൾതൻ തനയർ ഹതരായിതുപേർ
ലങ്ക ഭസ്മമായിന്നിയെങ്കിലും
തെററു തിരുത്തുക; രാമഭക്തിയാൽ
മുററും കീർത്തി വളർത്തിടേണമേ.

234
നാരീവചനം വിശിഖസമാനം
കരളിലേററുഷസ്സിങ്കൽ രാവണൻ
ചെന്നു സഭയിലുരംഭയം മറന്നഭി–
മാനമാർന്നു സിംഹാസനമേറീ.

235
ഇവിടേപ്പദമലർതടവുമംഗദനെ
യവികലാദരം കരുണാനിലയൻ
ഖരാരിയരികത്തിരുത്തിയിങ്ങിനെ
ചിരിച്ചുമന്ദം മധുമൊഴിരുകീ:–

236
ബാലിതനയ! രാക്ഷസകുലതിലകൻ
ബാഹുബലത്തിലുമതുല്യനേവൻ?
അവൻെറ നാലു കിരീടവുമെവ്വിധ–
മവികലബലമിങ്ങെറിഞ്ഞതോതു!

237
സവിനയമതുപൊഴുതംഗദനോതീ:–
സർവ്വജ്ഞൻ താങ്കൾ കേൾക്കസദയം
കിരീടമല്ലവ നാലുമോർത്തിടുകിൽ
നരപതിയുടെ ഗുണമത്രേ നാലും.

238
മറകൾ വാഴ്ത്തുമാ സാമാദിഗുണം
നരപതിമാരുടെ കരളിൽ വസിപ്പൂ!
രാവണനധർമ്മിയാവുകയാലവ
ഭവാൻെറയന്തികമണഞ്ഞതത്രേ!

239
ധർമ്മഹീനനായ് കാലവശഗനായ്
രാമവൈരിയാം ദശഗ്രീവനേ
വെടിഞ്ഞു നാലുഗുണങ്ങളുമിങ്ങോ–
ട്ടോടിയതോർത്താലത്ഭുതമുണ്ടോ?

240
അംഗദവാക്യംകേട്ടാരഘുകുല–
പുംഗവനതിമോദേന ചിരിച്ചു.
പിന്നെ ലങ്കയുടെ ബലനിലയെല്ലാ
മൊന്നൊഴിയാതെയവൻ വിവരിച്ചു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



241
ശത്രുസൈന്യബലവാർത്തയറിഞ്ഞള
വൃത്തമസചിവന്മാരൊട്ടരച്ച.
രാമൻ: ലങ്കയെയേതുമട്ടിലാ
ക്രമിക്കേണമെന്നോർത്തു പറയുവിൻ!

242
കപീശ്വരൻ സുഗ്രീവൻ, നിശിചര–
കുലപതിസഹജൻ, ജാംബവാനുമായ്
വേണ്ടതുപോലെ നിനച്ചുറച്ചു കപി
വാഹിനിനിയതുനാലു ഭാഗമാക്കി.

243
സേനാപതിമാർ നിയുക്തരായവർ
മനുപതിവീരത ശരിക്കറിഞ്ഞു
അരിയപൌരുഷം നിറഞ്ഞു കേസരി–
വരരേപ്പോലലറിയുടൻ പാഞ്ഞു.

244
രാമപാദതാർ പണിഞ്ഞു, പർവ്വത–
രാജശിഖരമവരെട്ടത്തെറിഞ്ഞു
രാമജയദ്ധ്വനി നിറഞ്ഞു, സകലരു
മുന്മദരായ് ഗർജ്ജനം ചൊരിഞ്ഞു.

245
ലങ്കാനഗരമജയ്യമറിഞ്ഞും
ശങ്കയില്ലവരപാരപൌരുഷർ
നാലുപാട്ടമായ് രോധിച്ചു, ഘന–
ജാലംപോൽ; വായ്ത്താരി ഭേരിയായ്.

246
രാമ! രാമ! ജയ! ലക്ഷ്മണ! ജയ! കപി
രാജ! വെല്ലയെന്നസീമബലമാം
കപിവരസൈന്യം ഗർജ്ജിച്ചു, മദ–
കേസരിമാരേപ്പോലെയാവിധം

247
കോലാഹലമായ് ലങ്കയിലതുക–
ണ്ടാലങ്കാപതി ഗർവ്വമൊടോതീ:—
മർക്കടധൃഷ്ടതയെന്തിതു! ജവമൊട്ട
നക്തംചരനിരയിങ്ങു വരട്ടേ!!

248
മൃത്യുവശഗമായ് കപികുലമിങ്ങോ
ട്ടെത്തി നിശാചരർ വിശപ്പടക്കാൻ
ഭക്ഷണമിതു വിധി നൽകിയതെന്നാ
രാക്ഷസാധിപതിയട്ടഹസിച്ചു.

249
അക്ഷണമോതീ വീരന്മാരേ!
ഭക്ഷിപ്പിൻ കപികളേയശേഷം
ഹരനരുളി:—യുമേ രാവണഗർവ്വ–
ത്തരംതാങ്ങി ഗൌളിക്കുസമാനം.

250
കല്പനവാങ്ങി നിശാചരനികരം
കെല്പൊട്ട വിവിധായുധങ്ങളേന്തി
മാത്രമല്ല ഗിരിശിഖരങ്ങളുമായ്
കുതിച്ചു ഭീകര വേഷഭൂഷിതം

251
അരുണശിലാനിര കണ്ടതിൽ മാംസാ–
ഹാരിപതഗമതിധൃതിയാന്നണയും
കൊക്കുപൊളിയുമഴലോക്കാത്തതുപോൽ
മൂർഖനിശാചരർ കുതിച്ചു പാഞ്ഞു.

252
ധനുദ്ധരന്മാരാകിയ നിരവധി
ദനുജന്മാരതിധീരബലിഷ്ഠർ
തുരുതുരെയങ്ങിനെ കോട്ടമുകളിലേ
ക്കരിയവേഗമൊട്ടമേറുകയായീ.

253
മേരുശിഖരമതിൽ മേഘനിരകൾപോൽ
വീരർ കോട്ടമതിലേറി ഭേരികൾ
മുഴക്കി, രവമതു പെരുക്കി നിശിചര–
ഭടക്കു രണരുചിമനക്കുരുന്നിൽ.

254
ഝടുതി സമരഗംഭീരഭേരിയൊലി
കേട്ടു ഭീരുജനമനം പിളന്നു
അവരതിവിപുലാകാരവാനര–
പ്രവരഭടരെ നോക്കിയമ്പരന്നു.

255
മർക്കടഭടനിരയുക്കൊട്ട ഗിരികൾ പു–
ഴക്കിമറിച്ചു നിരത്തി; നിരത്തായ്
ആക്കമില്ല, പല്ലിറുമ്മിയിങ്ങുക–
തിക്കുമിപ്പരിഷയെത്രഭീകരം.

256
ഒരു ഭാഗം രാമനു ജയദ്ധ്വനി
മറുഭാഗം രാവണനു മേറീ
ദനുജസൈന്യമെറിയുന്ന ശൃംഗനിര
വാനരരേററു തിരിച്ചുമെറിഞ്ഞു.

257
മുഷ്ടിഴം കപികളുക്കൊടൊത്തു ബഹ്വശൈല
ഖണ്ഡനിര കോട്ടതൻ
നേക്കെറിഞ്ഞലമരക്കർ തൻെറ കഴൽ തക്ക
മോടെ പിടിക്കൂടിയും,
വെക്കമൊന്നു ധരതന്നിൽ വീഴ്ത്തീയതിരററ
പോക്കുവിളി ചെയ്യുമാ–
പൊക്കമുള്ള ദുർഗ്ഗമേറി രഘുരാമകീർത്തി
യവർ വാഴ്ത്തിനാർ.

258
എട്ടത്തെറിഞ്ഞാരവർ പല നിശിചര–
ഭടരെയുമങ്ങിനെ താഴത്തേക്കായ്
പിടഞ്ഞുടഞ്ഞവർ ചതഞ്ഞു ജീവൻ
വെടിഞ്ഞു മർക്കടഭടബലമതുലം!

259
രാമപൌരുഷപ്രബലത മൂലം
രാക്ഷസപ്പടകശക്കിമർക്കടർ
കോട്ടമേൽകയറിയങ്ങിനെയിനകുല–
രാട്ടിൻകീർത്തികൾ വാഴ്ത്തി വളർത്തി.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



260
കൊടുങ്കാററിൽ മേഘംപോൽ ദനുജ—
പ്പടയെമ്പാടും ചിന്നിച്ചിതറീ.
ലങ്കാപുരിയതിലെങ്ങും ബാലകർ
മങ്കമാരുമാവിധം കരഞ്ഞു.

261
പഴിച്ചു രാവണനേ:—യിവനിതുവരെ
ഭരിച്ചു മൃത്യുവെയിങ്ങു വരുത്തീ
ഓട്ടം രാക്ഷസഭടരെ വിലക്കി
ക്കൂട്ടം രോഷമൊടോതി രാവണൻ:—

262
അടർ തോററിങ്ങുമടങ്ങും ഭടരേ
പ്പിടിച്ചറുക്കും ഞാനീവാളാൽ
സർവ്വം തിന്നു മുടിച്ചുമദിച്ചിനി
സ്വന്തം ജീവനൊടടരിൽ കൊതിയോ!

263
ഉഗ്രവചനമിതു കേട്ടു ഭടന്മാർ
വ്യഗ്രതയാർന്നു, ലജ്ജ വളർന്നു
പൊരുതിമരിപ്പതുതന്നെ നന്മയായ്
കരുതി വീണ്ടുമവരടരു തുടർന്നു.

264
അസ്ത്രശസ്ത്രനിരധരിച്ചു പൊരുതാ
നെത്തി നിശാചരവീരരസംഖ്യം
വാശിപൂണ്ടു പരിഘാദികൾകൊണ്ടാ
വാനരവീരരെയാകുലരാക്കീ.

265
മഹേശനരുളീ:—പേടിച്ചോട്ടം
മർക്കടരിവർതാൻ വിജയംനേടും
അംഗദനും ഹനുമാനുമെങ്ങു കപി
പുംഗവനീലനുമെന്നവർ കേണു.

266
വിവശം നിജബലമെന്നുവന്നപോ—
തവികലബലനാം പവനനന്ദനൻ
മുഷ്ടൊട്ടുപശ്ചിമദുർഗ്ഗദ്വാരേ
മേഘനാദനൊടു പൊരുതുകയത്രേ.

267
ഉടൻ പ്രഭംജനപുത്രൻ കാലനു—
കിടയാന്നോൻ ഗർജ്ജിച്ചു കുതിച്ചു
രാവണപുത്രനുനേരെയൊരുക്കൻ
പർവ്വതശിഖരമെറിഞ്ഞു തുലച്ചു.

268
തേരുപൊളിച്ചുമേഘനാദനുടെ
മാറിൽ ചരണംകൊണ്ടു തൊഴിച്ചു.
സാരഥി കണ്ടു മരിച്ചു; വാസവ—
വൈരിയെയാരോ നിലയമണച്ചു.

269
പ്രഭഞ്ജനാത്മജനൊററക്കത്രേ
പംക്തികണ്ഠദുർഗ്ഗശിഖരമേറീ
രണധീരൻ ബാലിതനയനിതുകേ—
ട്ടണഞ്ഞിതവിടേക്കയെത്രമുടനേ.

270
വൈരി ഭീകരന്മാരവർ മനുകുല—
വീരൻതൻ നിനവുള്ളിലിണക്കി.
രാവണപത്തനമേറി ശ്രീ രഘു
രാമകീർത്തിയാവിധം മുഴക്കീ.

271
നിരവധിബലരവർ താഴിക മുഴുവൻ
നിരക്കിയുടനടി താഴത്താക്കി
കപികളിതാ രണ്ടെന്നു രാക്ഷസികൾ
കണ്ടുകുകി; ഭീതനായ് ദശാസ്യൻ.

272
സകലർക്കും ഭയമേററിയിരുവരവ—
രകലുഷരഘുവരകീർത്തി പരത്തി.
തമ്മിലോതിയവർ പൊന്നാൽ തീർത്തൊരു
തൂണു പുഴക്കിത്തുടങ്ങുകെന്നായ്.

273
ഗർജ്ജിച്ചരിസൈന്യത്തിൽ ചാടീ
ഭുജബലേനമർദ്ദിച്ചുതുടങ്ങീ
ശ്രീരാമനെയോർക്കാത്ത ഫലമിതാ
തരാമെന്നു യുദ്ധമുറകൾ പൊങ്ങീ.

274
പലരുടെ തലകളുമറുത്തെറിഞ്ഞു
ചിലതാ രാവണനികടമണഞ്ഞു.
ഉരുണ്ടു ചില തലയങ്ങു ചതഞ്ഞു
തൈരിൻ കട്ടകൾ പോലെയുടഞ്ഞു.

275
അയുതമനവധി നിശിചരസേനാ—
നായകരേയവരെടുത്തെറിഞ്ഞു
അരികിൽ വിഭീഷണനവരുടെ നാമം
പറകെ മുക്തി രാമനവർക്കേകീ.

276
ആരണമാംസം തിന്നികളാം നിശി—
ചരർക്കുമിഹ മുനിദുർല്ലഭമോക്ഷം
ഹരനരുളീ:—രാമനലിഞ്ഞോർത്തു:—
വൈരമാർന്നുമിവരെന്നേയോർപ്പു.

277
അതിനാൽ മോക്ഷം നൽകിടുന്നാമേ!
യതനുകരുണയിതുമാതിരിയുണ്ടോ?
ഭ്രമംകളഞ്ഞീ രാമനെയേവൻ
ഭജിക്കാത്തതവനതി നിർഭാഗ്യൻ.

278
പറഞ്ഞു രാമൻ:—ലങ്കയെയിപ്പോൾ
പവനാത്മജനും ബാലിതനയനും
ബന്ധുരമിതുമന്ദരഗിരിയൊപ്പം
സിന്ധുവെയെന്നകണക്കെ മഥിപ്പു.

279
കരബലത്തിനാലരിസേനമഥി—
ച്ചുറുതിവരുംദിനമറിഞ്ഞിരുവരും
തീരേയതനമകന്നു കുതിച്ചാ
ശ്രീരാമൻെറ സമീപമണഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



280
നിജപദകമലം പണിഞ്ഞൊരവരേ
നിരീക്ഷിച്ചു മോദമാൻറ രാമൻ
ശ്രീരഘുപതിയുടെ കനിവാലവരുമ-
പാരമായ മോദസുഖമിയന്നു.

281
ആംജനേയതാരേയരൊത്തു കപി
സഞ്ചയമടരിനൊരുങ്ങിയിറങ്ങീ
രാത്രിഞ്ചരരതുനേരം രാവണ–
കീർത്തി പുകഴ്ത്തിപ്പോരു തുടങ്ങീ.

282
അവധപുരീശ്വരവാനരവാഹിനി
രാവണസേനയൊടങ്ങിനെ പൊരുതീ
തുല്യംബലമെഴമിരുസേനയിലേ
ഖെല്പന്മാർ തളരാതെയെതിർത്തു.

283
രാത്രിഞ്ചരരതിവീരർ കറുത്തവ–
രെത്രയോനിറം ക്രൂരൻ കപികൾ
അതുലബലന്മാരിരുകൂട്ടരുമ–
ങ്ങതിരോഷേണതുടങ്ങീസമരം.

284
തോന്നീ മഴമുകിൽ ശാരദമേഘവു
മെന്നതുപോലൊരിടത്തതുനേരം.
അതികായനകമ്പനനീ സേനാ–
പതിമാരാശരമായയെടുത്തു.

285
ഉലകമിരുണ്ടു ചാരം ചരലും
മലിനരക്തവും പൊഴിവതു കണ്ടു.

286
പത്തു ദിക്കുകളിരുണ്ടതുകണ്ടള–
വാർത്തിരമ്പിയാമക്കടസൈന്യം.
ആരെയുമൊന്നു തിരിച്ചറിയാതാ
യാരീതിയിൽ വിളിയായന്യോന്യം.

287
അറിഞ്ഞു രാമൻ രഹസ്യമെല്ലാം
പറഞ്ഞു ബാലിജവാതജരോടായ്
വാനരകുംജർരാമവരതുപൊഴ
തനുപമകോപമൊടങ്ങു കുതിച്ചു.

288
അലിഞ്ഞു പുഞ്ചിരി പൊഴിഞ്ഞു രാമൻ
നലമൊടു പാവകബാണമയച്ചു
തെളിഞ്ഞു ദിശകളിലിരുളില്ലാതായ്
വളരുമറിവിലാശങ്കകൾപോലെ.

289
പ്രകാശമതുകണ്ടഖിലവലീമുഖ–
നികരമഭയമായ് തെളിഞ്ഞുപാഞ്ഞു
ആംജനേയനതിഭീകരമലറീ
രജനീചരർ പേടിപൂണ്ടലഞ്ഞു

290
ഓട്ടംരാക്ഷസഭടരെയുടൻപിടി–
കൂടിമക്കടപ്പടയടിച്ചതാ
കടലിലെറിഞ്ഞു മുതലകൾ പാമ്പും
കടിച്ചുരസമൊടു തിന്നുകയായീ.

291
നിരവധി നിശിചരർ മരിച്ചു, പലരും
മുറിവേററു, ചിലർ കോട്ടയിലേറീ
ശത്രുസൈന്യമാവിധംകശക്കി
ച്ചിത്തമോദമൊടു കപിവരരലറീ.

292
ഇരവറിഞ്ഞു കപിസേനകൾ നാലും
ശ്രീരഘുരാമസമീപമണഞ്ഞു
കനിവൊടു രാമൻ കടാക്ഷിക്കവേ
കപിനിരവാട്ടമകന്നു തെളിഞ്ഞു.

293
നിരവധി നിശിചരമരണമറിഞ്ഞാ
നിശാചരേന്ദ്രൻ സചിവരൊടോതീ:—
ഒടുങ്ങി നമ്മുടെ സേനപകുതിയിനി
യുടനടിയിതിനൊരുപായമോതുവിൻ !

294
മന്ത്രിമുഖ്യനായ് മുത്തശ്ശനമാം
മാല്യവാനമലഗുണവാൻ നയവാൻ
ലങ്കാപതിയൊടുരച്ചു നീയിനി
ശങ്കകളഞ്ഞെൻ വചനം കേൾക്കു!

295
എന്നു സീതയേയപഹരിച്ചു നീ
യന്നുമുതൽക്കപശകുനംതന്നേ
മറകളുമാരുടെ കീർത്തി വാഴ്ത്തുമാ
ശ്രീരഘുപതിയുടെ രിപു സുഖമേലാ

296
ഹിരണ്യമധുകൈടഭരെയൊടുക്കിയ
കരുണാനിലയൻ ബലവാൻ ഭഗവാൻ
രാമരൂപനായവതരിച്ചു നീ
പാമരതവെടിഞ്ഞറിയുക നൃപതേ!

297
കാലരൂപനായ് ഖലജനകുലമാം
കാന്താരത്തിനു തീയായ് ഗുണിയായ്
ഹരവിരിഞ്ചസേവിതചിന്മൂർത്തിയൊ
ടാരെങ്കിലുമൊരുവൈരമേന്തുമോ?

298
വൈരമകന്നിനി ജനകാത്മജയേ
ശ്രീരഘുരാമനു നൽകി ഭജിക്കു!
മൊഴിയിതു ശരമായ് രാവണനലറീ
കിഴവ! ഛീ! വെളിക്കുടൻ കടക്കു!

299
കൊല്ലാതെവിടാം കിഴവനാകയാൽ
കാണരുതിനി നിൻമുഖമൊരിക്കലും
രാവണ വചനം കേട്ടുമാല്യവാൻ
ഭാവിച്ചു ഭാവിബലംമാത്രം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



300
പിറുപിറുത്തുപോയ് മാല്യവാനരിശ
മേറിയപ്പൊഴിന്ദ്രജിത്തുരച്ചു.
ഉഷസ്സിൽ നാളേക്കണ്ടുകൊള്ളുകെൻ
ഭീഷണമാം രണചാതുരിയെവരും.

301
സുതന്റെ വചനം കേട്ടവിശ്വസി
ച്ചതിപ്രിയത്തോടെ മടിയിലിരുത്തി
രാവണനോത്തോത്തിരവുകഴിച്ചു
രാവിലെയടരിനു കപികളുമെത്തീ.

302
അരിശമൊടരമന വളഞ്ഞു കപിനിര
പെരുകീ കോലാഹലമെമ്പാടും
നിശിചര സൈനികർ നിരവധിഗിരിമുടി
കീശപ്പടയുടെ നേരെയുരുട്ടീ.

303
ഇടിയൊച്ച തോററവെടിവെച്ചു
തീവ്രമടരാടി കല്പസമയത്തിലേ
ക്കൊടുതായ മേഘനിരയോടിടഞ്ഞ
ദശകണ്ഠസേനയലറീടവേ
വെടിയേററുമൊട്ടു മടിവാച്ചിടാതെ
പട്ടുററനായ മലക്കൂടിയും
തുടരേയടത്തിയെറിയുന്നു; രാമഭടർ;
വൈരി വീണുപിടയുന്നതാ.

304
വീണ്ടും വാനരസൈന്യം കോട്ടയെ
വളഞ്ഞുവെന്നിന്ദ്രജിത്തറിഞ്ഞു.
വീരനവൻ സമരത്തിനൊരുമ്പെ–
ട്ടിറങ്ങിയവരുടെ മുമ്പിലണഞ്ഞു.

305
വെല്ലുവിളിച്ചു ഹനുമദംഗദ–
നീലനളദ്വിവിദ കപീശ്വരരേ.
എന്നല്ലവനാക്കോസലപതിയാം
ധനുദ്ധരനെ യനുജനേയുമൊപ്പം

306
വംശദ്രോഹി വിഭീഷണനേ ഞാൻ
വിടുകില്ലടരിലിതേതു നിലയിലും
എന്നുപറഞ്ഞു തൊടുത്തു ശരനിര
വന്ന കോപമൊടു രാവണപുത്രൻ.

307
ചിറകിയന്ന പാമ്പുകരംപോൽ ശരനിര
ചീറിയടുത്തു പറന്നണയുമ്പോരം
കപിനിരകണ്ടു പതുങ്ങിയൊതുങ്ങീ
കരുത്തിയന്നീലവയൊടെതിക്കാൻ.

308
ഓടിയൊളിച്ചു കപികുലമെല്ലാ
മടരിനുമതിയും കൊതിയുമകന്നു
അരിയപൌരുഷം ബലനിലയെല്ലാം
തീരേയതുപൊഴുതങ്ങിനെതീർന്നു.

309
കണ്ടമക്കടന്മാക്കുനേരെദശ–
കണ്ഠസുതൻ ശരശതകംതുകീ.
സിംഹനാദമാ ബലവാൻ ധീരൻ
മേഘനാദനാ നിലയിൽമുഴക്കീ.

310
സൈനികർ മുഴവൻ വിവശരെന്നറി–
ഞ്ഞനുപമ ബലവാൻ മതിമാൻ ഹനുമാൻ
അരിശമൊടന്തകനേപ്പോലൊരുഗിരി
യടത്തിയവനുടെ നേരെയെറിഞ്ഞു.

311
ഗിരിവരുവതു കണ്ടവൻ വാനിലേ–
ക്കേറീരഥതുരഗാദിചതഞ്ഞു
പോക്കുവിളിക്കിലുമവനരികാന്നീ
ലൂക്കിവന്റെ മുമ്പുതാനറിഞ്ഞു.

312
ദുർവ്വാക്യം പലതുരച്ചുകൊണ്ടാ
സുഗ്രീവൻ രാമനരികിലെത്തീ
അസ്ത്രശസ്ത്രനിരതൂകിയതാ രഘു–
സത്തമനയതു മറുത്തുവീഴ്ത്തീ.

313
രാമപൌരുഷം കണ്ടുനാണമാ
ന്നാമൂർഖൻ പല മായകരംകാട്ടീ
ഗരുഡനേ ഭയപ്പെടുത്തുവാനൊരു
ചെറിയ പാമ്പിനേക്കാട്ടുമ്പോലേ.

314
ആരുടെ മായക്കടിമകളാണാ
ഹരവിരിഞ്ചർ മുതലായവരെല്ലാം
അവന്റെ നേക്കീ രാവണപുത്രൻ
പാവം മായകരം കാട്ടുകയത്രേ.

315
മാനത്തിലവൻ തീമഴപെയ്തു.
മഹിയിലതേവാരിധാരയായീ
'കൊല്ലുകറുക്കുക'യെന്നു പിശാചുകരം
തുള്ളിത്തുള്ളി നടക്കുകയായീ.

316
ചോര, ചലം തലനാരുകളെല്ലും,
ചരലും തുരുതുരെ വഷിക്കുകയായ്!
പൊടിപടലവുമന്ധകാരവും വ–
ന്നുടനടിയുലകിടമാകെ നിറകയായ്.

317
മായകണ്ടു കപികളുംപരന്നു
മനസിയോത്തു മരണമിങ്ങുവന്നു.
കുതുകംകണ്ടു ചിരിച്ചു രാമനിഹ
കപിവരർതൻ ഭയഭാവമറിഞ്ഞു

318
ഒരേശരത്താൽ മായയകററീ
ശ്രീരാമൻ സൂര്യനിരുളിനേപ്പോൽ
പിന്നേക്കൃപയാകടാക്ഷിപ്പളവി
ലന്യൂന ബലം കപികളിലുണ്ടായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



319
അനന്തരംരാമാജ്ഞവാങ്ങിയുട
നംഗദാദികപി പുംഗവരൊപ്പം
രാമാനുജനാം ലക്ഷ്മണനരിശമൊ
ടാമാതിരി സമരത്തിനിറങ്ങീ
320
ചുകന്ന കണ്ണുകരം, വിടന്നമാറിട
മുയന്നഫാലം, നീണ്ടകൈകളും
ഹിമഗിരി സമമുടലുമേലുമവനേ
യാമി നീചരർ വളഞ്ഞുപോരിനായ്.
321
തരു, ഗിരി, നഖരായുധമൊട്ട കപിനിര
ശ്രീരാമനുജയമുരച്ചണഞ്ഞു
ഇരുകൂട്ടരുമാനിലയിൽപൊരുതീ
വീരതയൊട്ട ഭാവിയാരറിഞ്ഞു?
322
ഇടിച്ചു, ജവമൊട്ടകടിച്ചു, കാലിൽ
പിടിച്ചു, ഭൂമിയിലടിച്ചു,കൊൽവിൻ
ഏവമോതിയാ വിജയശീലകപി—
നിവഹം ഹുങ്കാരങ്ങരം മുഴക്കീ.
323
നവഖണ്ഡങ്ങളിലൊലിയതുപൊങ്ങീ
ശവകബന്ധമിഹ പാച്ചിൽ തുടങ്ങീ
ദേവകരം ദിവിയടർ കാണാൻ തിങ്ങീ
യവരിൽ മോദമഴലിടക്കുപൊങ്ങീ.
324
സമരഭൂവിലേക്കുണ്ടകരം മുഴവൻ
രുധിര,മതിന്നമീതേ പൊടിപാറീ
തോന്നാമതു കനലിൻക്കുമ്പാരം
തന്നുടെമീതേ ചാരംപോലേ!
325
സമരശിരസി മുറിവേററ വീരനിര
സുമങ്ങളിയലും പ്ലാശുപോലെയായ്
രാമാനുജ മേഘനാദരിരുവരു
മാമാതിരിയരിശമാൻപൊരുതീ.
326
നേരേ പൊരുതുമ്പൊഴുതു രാക്ഷസൻ
നിരവധി മായാനീതികരം കാട്ടീ
അനന്തഭഗവാൻ ലക്ഷ്മണനതുപൊഴു
തമന്ദരോഷം തേർ പൊടിയാക്കി.
327
നിഹനിച്ചു സാരഥിയേപ്പിന്നേ
പ്രഹരിച്ചു ലങ്കേശ്വരസുതനേ
ഊഹിച്ചാനവനിനിയെൻ പ്രാണൻ
സംഹരിക്കുമീയടരിലശങ്കം.
328
അല്ലേതര തേജസ്സാംശക്തിയെ
യപ്പൊഴവൻ ലക്ഷ്മണൻെറ മാറിൽ
പ്രയോഗിച്ചു മൂർച്ഛിച്ചു ലക്ഷ്മണൻ
ഭയമകന്നരികണഞ്ഞു വൈരിയും

329
മേഘനാദസമർ നൂറുകോടി ഭടർ
മഹിയിൽവീണ ലക്ഷ്മണനെയെടുപ്പാൻ
അണഞ്ഞുപക്ഷേ ശേഷനവൻതെ
ല്ലനങ്ങായ്കയാലവർ നാണിച്ചു.
330
ഹരനരുളീ:—പ്രളയത്തിലേവനുടെ
യരിശത്തീയിൽ ഭുവനംചാരം!
സകല സുരാസുര സേവിതനവനേ
സ്സംഗ്രാമത്തിൽ ജയിപ്പാനാമോ?
331
അവനുമാത്രം ലീലയിതറിയാ
മേവനിലാശ്രീ രഘുപതിയലിവൂ?
സന്ധ്യയാകയാൽ സേനാപതിമാർ
സ്വന്തം സേനയൊടൊത്തു മടങ്ങീ.
332
ബ്രഹ്മമജിതനഖിലേശ്വരനുടനേ
രാമൻ കരുണാനിധി ചോദിച്ചു:—
'അനുജനെ'ങ്ങുടനെയാനയിപ്പതാ—
മാനിലകണ്ടു കരഞ്ഞു രാമൻ.
333
ഓതി ജാംബവാൻ:—വൈദ്യസുഷേണനെ
യതനുവേഗമാരാനയിച്ചിടും?
പവന സുതൻ ലഘുരൂപനായുടനെ
യവനേനിലയസമേതമണച്ചു.
334
വന്നുസുഷേണൻ രഘുപതിപദമലർ
വന്ദിച്ചാദരവോടെ പറഞ്ഞു
'പർവ്വതമൌഷധ മിന്നതു' ജവമൊട്ട
പവനസുതൻ കൊണ്ടുവന്നിടട്ടേ!
335
പ്രഭുവിൻ പദമലരുള്ളിലിണക്കി
പ്രഭംജനാത്മജനുടൻ പറന്നു.
നിലയിതറിഞ്ഞാരാവണനുടനേ
കാലനേമിയേക്കാണാൻ ചെന്നു.
336
കാര്യമൊക്കയും കേട്ടശേഷമാ—
ക്കാലനേമി തലതല്ലിയുരച്ചു:—
മുമ്പേ ലങ്കയെരിച്ച വീരനേ
സ്സാമ്പ്രതമാരു തടുപ്പാനുലകിൽ?
337
വൃഥാ ജല്പനം കളകനാഥ! രഘു
നാഥനെയിന്നി സേവിക്കനല്ലപോൽ
രാമനെ—നീരജനീലശരീരനെ—
നീമനസ്സിലഭി രാമനെ—യോർക്കു!
338
മൂഢതമമതയുമാകുമിരവിലേ
ഗ്ഗാഢനിദ്ര നീയുടനിനി വെടിയൂ!
കാലാഹിയെ ഭക്ഷിക്കുന്നവനേ
ക്കിനാവിലും വിജയിക്കാനാമോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



339
രാവണരോഷം കണ്ടവനുള്ളിൽ
ഭാവിച്ചു പാപിയിവനിൽനിന്നും
മരിപ്പതേക്കാൾ ഭേദം ശ്രീരഘു—
വരൻെറ ദൂതനൊടേററുയിർവെടിയാം.

340
എന്നു നടന്നു കാലനേമിവഴി—
തന്നിലമ്പലം പൂങ്കാവുകളും
എല്ലാം തീർത്തുകണ്ടുമാരുതിയു
മുള്ളിലോർത്തു ജലപാനംചെയ്യാം

341
മായാമുനിയാ രാക്ഷസനോർത്തു
മായാപതി ദൂതനേ വലക്കാൻ
മാരുതിയരികിലണഞ്ഞുനമിക്കേ
ശ്രീരഘുപതി ഗുണഗാഥകൾ കേട്ടു.

342
അരുളീമുനി:—രാമരാവണന്മാർ
പൊരുതുമടരിൽ വിജയിക്കും രാമൻ
അറിവൂ ഞാനിവിടെയിരുന്നെല്ലാ
മറിവാം കണ്ണിൻ ബലമിതറികനീ!

343
ചെറുകമണ്ഡലുവിൽ വെള്ളമേകിയതു
പോരെന്നോതിയ മാരുതിയോടായ്
മുനിയോതീ:—കുളമുണ്ടുകുളിക്കാ
മനുജ! മടങ്ങുകിൽ ദീക്ഷയുമേകാം.

344
ഇറങ്ങിയുടനേ മുതലയൊന്നുവ—
ന്നരിയ ജവാൽ കാലിൽപിടികൂടി.
ഹനുമാനതിനേക്കൊന്നളവനുപമ—
തനുവൊടതാകാശത്തിൽ ചാടീ.

345
ഓതിയപ്സരസ്സയി ഭവാനെ ഞാൻ
പാർത്തുമൂലം ശാപമുക്തയായ്
മുനിയല്ലിവനതി ഘോരനിശിചരൻ
വാനരവര! ഞാൻ സത്യമുരപ്പൂ.

346
എന്നു പറഞ്ഞവൾ പോയപോതുടൻ
ചെന്നു ഹനുമാൻ മുനിയോടോതീ:—
''ഗുരുദക്ഷിണ മുമ്പേ ചെയ്തേക്കാം
തരികമന്ത്രമങ്ങതിന്നുശേഷം''

347
വാലിലവൻ തലചുററിയടിച്ചു
കോലം പ്രകടിപ്പിച്ചുമരിച്ചു
രാമനെയുയിർവിടുമവൻവിളിച്ചു
രാമദൂതനും മുദാതിരിച്ചു.

348
പവനാത്മജനൌഷധമറിയാഞ്ഞാ
പ്പർവ്വതമങ്ങിനെ പുഴക്കിയുടനേ
കുതിച്ചു വാനത്തിരവിലങ്ങു സാ—
കേതപുരിക്കുപരിയായ് പറന്നു.

349
ഭരതൻ വാനത്തതിവിശാലമാ
മാരൂപം രാക്ഷസനെന്നോർത്തു
മുനയില്ലാത്തൊരു ബാണമതിൻനേ
ക്കനന്തബലനാവിധംതൊടുത്തു.

350
ശരമേററപ്പോൾ രാമനാമമൊടെ
ധരയിലവൻ മൂർച്ഛപൂണ്ടുവീണു
പ്രിയമതു കേട്ടുളവരികിലോടികൈ—
കേയീസുതനുൾകണ്ടു വളർന്നു

351
വ്യാകുലനവനേപ്പുണന്നു പലപടി
വിളിച്ചു മുണരാത്തതിനാൽ ഭരതൻ
കരളിലരിയ ശോകഭാരമേറി
ക്കരഞ്ഞുകൊണ്ടീവിധം പറഞ്ഞു:—

352
എവനെനിക്കു രാമവിരഹമേകിയ—
താവിധിതാനിപ്പെരുതഴലേകീ
കരളി,ലുടലിൽ, മൊഴിയിലുമമലംമേ
ശ്രീരഘുപതി പദരതിയുണ്ടെങ്കിൽ,—

353
എന്നൊടു രാമനു കനിവുണ്ടെങ്കിലു—
മിന്നീക്കപിയുടനുണന്നിടട്ടേ!
ഈമൊഴികേട്ടുടനുണന്നു ഹനുമാൻ
രാമനെ വാഴ്ത്തിക്കൊണ്ടെഴുന്നേററു.

354
കപിവരനെയവൻ പുണന്നുപുളകം
കലന്നു കണ്ണീരുററന്നുപാരം
മനുതിലകനെ നിനവാന്നു, ഭക്തിഭര—
മനന്തമായിത്തീന്നു മനസ്സിൽ.

355
ചോദ്യംചെയ്തു ഭരതൻ:—സാനുജ—
മേദിനീ സുതാപതി സുഖിയല്ലേ?
ഓതി ഹനുമാൻ ചുരുക്കിയെല്ലാ—
മതുകേട്ടല്ലലിൽ മുഴുകീ ഭരതൻ.

356
ഹാ! ഭുവിയെന്നുടെ പിറവിയെന്തിനെൻ
പ്രഭുവിനു തെല്ലുപകരിച്ചിടാതേ?
എന്നു കരഞ്ഞുടനവസരംനിന—
ച്ചുന്നത ഗുണവാൻ ഭരതനുരച്ചു:—

357
കപിവര! കാലംകളയരുതിനിപുലർ
കാലമാകിലോ കാര്യം മോശം
അതിനാൽ ഗിരിവരസഹിതമങ്ങയേ
യതനു വേഗമീയമ്പിലയക്കാം.

358
മാരുതിയാദ്യം ശങ്കിച്ചു, മമ
ഭാരം സായകമെങ്ങിനെതാങ്ങും?
പിന്നേത്തൻ വിഭുവിൻെറ മഹിമനിന—
വാന്നു ഭരതനേത്തൊഴുതറിയിച്ചു:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



359
നാഥ! തേമഹിമയുള്ളിലോർത്തു രഘു–
നാഥ നികടമുടനണഞ്ഞുകൊള്ളാം
എന്നറിയിച്ചാജ്ഞയാൻ പദമലർ
തന്നിൽ വണങ്ങിഗ്ഗമിച്ചു ഹനുമാൻ.

360
ഭരതബാഹു ബലശീല,ഗുണം രഘു
വരപദതാരിലപാര ഭക്തിയും
ഓർത്തു പുകഴ്ത്തിക്കൊണ്ടു മാരുതി, വി–
യത്തിലത്ര വേഗത്തിൽ പാറി.

361
രാമനവിടെയനുജാതനെനോക്കി
പ്പാമരനേപ്പോൽ വിലപിക്കുകയായ്
പവനാത്മജനെത്തില, പകുതിപോയ്
രാവെന്നനുജനെ മാറൊടുചേർത്തു.

362
പറഞ്ഞു:—നീയെന്നഴലെപ്പൊഴുതും
പൊറുക്കാത്ത കോമളസ്വഭാവൻ.
എനിക്കുവേണ്ടിപ്പിതാക്കളേവി–
ട്ടനവധി യഴലടവിയിൽ സഹിച്ചോൻ.

363
പ്രേമമതെങ്ങെന്നനുജ! നിൻെറയീ
രാമനൊടെന്തുരിയാടാത്തതു നീ?
അനുജവിരഹമിവനറിഞ്ഞെങ്കിലാ–
രനുസരിപ്പതാ ജനകവചനവും?

364
പുത്ര,ധനം, ഭവനാദി, നാരികളു–
മെത്രയോ തവണയുലകിതിൽ നേടാം
എന്നാലും സോദരനേ ലഭിയാ
യെന്നുനിനച്ചെഴുനേൽക്കുകനുജനീ!

365
തുമ്പിക്കൈയില്ലാത്തൊരാന, ചിറ
കമ്പേപോയൊരു പറവകളും
മണിവിഹീനമാമഹിയുമ്പോൽ കു–
ഞ്ഞനുജ! നീവെടികിലവശനായി ഞാൻ.

366
പെണ്ണിനുവേണ്ടി പ്രിയസഹോദരനെ?—
യുണ്ണീ! ഞാനേതുമുഖത്തോടേ
അരമനപൂകും? രാമനീയുലകിൽ
ഭീരുവെന്നു വരികിലെത്ര ഭേദം

367
നിൻവിരഹത്തീയുമകീർത്തിയുമിനി
യിവനതി പരുഷ മനസ്സിലൊതുക്കാം
എങ്കിലുമയിനീയമ്മ സുമിത്ര–
ക്കേകപുത്രനേപ്പോൽ പ്രിയനല്ലോ!

368
സുഖദഹിതം കരനെന്നോർത്തല്ലോ
സുമിത്രനിന്നെയെനിക്കർപ്പിച്ചു!
മറുപടിയെന്തിനിയോതുമങ്ങു ഞാൻ
പറകനീയനുജ! ലക്ഷ്മണ! സുമതേ.

369
സകല ചിന്തകളുമകററുമാശ്രീ–
രഘുപതി ചിന്താകുലം കരഞ്ഞു
ഉമേ! ഭക്തഹിതകാരിണിയാകിയ–
രാമലീലയിതു ഹരൻ പറഞ്ഞു.

370
രാമവിലാപം കേട്ടുകപീശ്വര–
സമൂഹമല്ലലിലാകുലമായി
മാരുതി പെട്ടെന്നെത്തി; പെരുകിയ
കരുണത്തിലതുല വീരരസംപോൽ

371
കൃതജ്ഞതാഹൃഷ്ടനാന്തു രഘുപതി
വാതാത്മജനേപ്പുണന്നു ഗാഢം
സുഷേണനനുടനടി മരുന്നു നൽകി
സന്തുഷ്ടൻ ലക്ഷ്മണനെഴുനേററു.

372
രാമനനുജനേത്തഴുകി, കപിനിര
യമേയ മോദസമുദ്രേമുഴുകി
സുഷേണനേപ്പിന്നീടു ഹനുമാൻ
സ്വസ്ഥാനമണച്ചുടൻ മടങ്ങി.

373
ഈ വൃത്താന്തംകേട്ടു രാവണൻ
താവുമല്ലലാൽ തലക്കടിച്ചു
വ്യാകുലനായ് കുംഭകർണ്ണസഹജനെ
വിവിധോപായാലെഴുനേൽപിച്ചു.

374
കാലസദൃശനവനുണന്നു ലങ്കാ–
പാലകരാവണനൊടു ചോദിച്ചു:—
പറക സഹോദര! മുഖങ്ങാം പത്തും
വരണ്ടുണങ്ങാനെന്തു നിമിത്തം?

375
സീതാഹരണം മുതൽക്കുള്ള കഥ
യതുപൊഴുതവനഭിമാനമൊടോതീ
തുടന്നു:–സോദര! കപിനിര, നിശിചര–
ഭടവീരരെയിഹ കൊന്നൊടുക്കയാം.

376
സുരാന്തകൻ, ദുർമ്മുഖ,നതികായൻ,
നരാന്തക, നകമ്പനൻ, പ്രഹസ്തൻ
മഹോദരൻ, തൊട്ടനവധി നിശിചര
മഹാവീരവരർ പോരിൽ മരിച്ചു.

377
ദശമുഖവചനം മുഴുവൻ കേട്ടാ
നിശിചരവീരൻ ദുഃഖമൊടോതി:—
ലോകജനനിയേക്കട്ടുനമ്മയും
സുകൃതവുമിയലാമെന്നോ കരുതീ?

378
നന്നായില്ലീച്ചെയ്തതു നിശിചര–
മന്നനങ്ങിവനെയെന്തിനുണർത്തി?
ഇനിയെങ്കിലുമഭിമാനമകന്നാ
മനുകുല തിലകനെ ഭജിക്കനെല്ലു!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



379
രാവണ! പവനജ സേവിതനാം ശ്രീ–
രാമൻ വെറുമൊരു മനുഷ്യനാണോ?
മുമ്പുതന്നെയെന്നെ വിളിച്ചെല്ലാ
മെന്തേ പറയാതീ വിനചെയ്‌വാൻ?

380
വിഭോ! വിരിഞ്ചഹരാദിസേവ്യനൊട്
വിരോധിച്ചതിഹ പരംപിഴച്ചു
നാരദനോതിയതൊന്നും ഞാനിനി–
യുരചെയ്യിട്ടും ഫലമില്ലൊട്ടും!

381
കുംഭകർണ്ണനേയൊന്നിനി നീപരി
രംഭം ചെയ്യവസാനമായ്‌ക്ഷണം
അംഭോജാരുണനേത്രനെ–യംബുദ
ഡംഭമറും ശ്യാമരാമനേ–ഞാൻ.

382
കാണട്ടേയെന്നോതിയോർത്തവൻ
കാണിനേരമതിഭക്തിയിൽ മുഴകീ
ചോദിച്ചു പിന്നീടു സഹജനൊടു
മദ്യകുംഭമൊരുകോടി മഹിഷവും

383
പോത്തുതിന്നുമദിരയും കുടിച്ചവ–
നാർത്തുപുളച്ചിടിപോൽ ഗർജ്ജിച്ചു
ആനയുമില്ലാ, സേനയുമില്ലാ,–
താനിശിചര നടരിന്നു തിരിച്ചു.

384
കണ്ടു വിഭീഷണനരികിലണഞ്ഞു
വേണ്ടപോലെയേട്ടനേപ്പണിഞ്ഞു
രാമഭക്തനനുജനെന്നറിഞ്ഞു
സാമോദം ഹൃദിചേർത്തുകഴിഞ്ഞു.

385
ഓതി വിഭീഷണ:–നതിഹിതമോതിയ
പോതിലിവനെ രാവണൻ ചവിട്ടീ
കുറവതു സഹിയാ തഴലെഴമിവനീ
ശ്രീരഘുപതിയുടെ മിത്രതകിട്ടീ.

386
കുംഭകർണ്ണനോതി:–യനുജ! രാവണ–
നന്തകവശനിനി ഹിതമെന്തറിയും?
സഹജ! കേൾക്കധന്യനായ നീയിനി
മഹീതലത്തിനു പരമഭൂഷണൻ.

387
സുഷമാലയനേ–സ്സുഖസാഗരനേ
സ്സേവചെയ്തു വംശം തെളിയിച്ചു.

388
ഇനി നീ കള്ളമെഴാതെ ഭജിക്കു
മനോവചന കർമ്മത്താലിവനേ!
മുതിവശഗൻ ഞാൻ സ്വപരമറിവതി
ല്ലതിനാലിവിടം നീ വിടുകുടനേ.

389
കുംഭകർണ്ണവചനം കേട്ടുടനടി
വിഭീഷണൻ രാമനികടമാന്നു
അറിയിച്ചു:– ഹേ നാഥ! മഹീധര–
ശരീരനിശിചരനിതാവരുന്നു.

390
കേട്ടമാത്രയിൽ കപിവരരതിബലർ
കൂട്ടമായ് മദിച്ചങ്ങിനെയോടീ
ഗിരികൾ തരുക്കളുമടത്തെടുത്തുട–
നെറിയുകയായരിശത്തൊടുകൂടി.

391
കോടികോടി ഗിരിശിഖരമൊരേകുറി
കപികളവനിൽ വർഷിച്ചുവെങ്കിലും.
കുംഭകർണ്ണനിളകീല തെല്ലുമൊരു–
കുംഭിയിലക്ക് ഫലങ്ങൾ വീണപോൽ

392
പവനതനയനുടനവനെയിടിച്ചു
വിവശനായവൻ നിലംപതിച്ചു
പിന്നെയെഴുന്നേററവനിടിച്ചളവി
ലൊന്നു കറങ്ങി ഹനുമാൻവീണു.

393
പിന്നെയവൻനളനീലാദികളാ
മുന്നത ബലരാം വാനരഭടരേ
പിടിച്ചെറിഞ്ഞു സകലരുമപ്പോൾ
കിടിലം വിറപൂണ്ടോടിമറഞ്ഞു.

394
അംഗദാദികപികുംജര വരരെയ–
ഭംഗുരബലനാം രാവണാനുജൻ
മാത്രമല്ല മർക്കടേന്ദ്രനേയും
മൂർച്ഛിതരാക്കി നടന്നുസഗർവ്വം

395
ഹരനരുളി:–യുമേ! ഗരുഡൻ പാമ്പിൻ
നിരയൊടുചേർന്നു കളിക്കുമ്പോലേ
കാലകാലനാം രഘുപതിയിഹനര–
ലീലചെയ്യയാണെന്നതറികനീ!

396
രാമലീലയിതുപാടി മനുഷ്യൻ
ഭീമമായഭവവാരിധിതാണ്ടും
ജഗൽപ്രാണസുതനുണർന്നുവേഗം
സുഗ്രീവനെയെങ്ങെന്നു തിരഞ്ഞു.

397
മൃതനെന്നോർത്തുവെടിഞ്ഞ കപീശ്വര
നതുനേരം ബോധമാർന്നുണർന്നു
നിശിചരനാസാ കർണ്ണങ്ങൾകടി
ച്ചാശുമുറിച്ചു വിയത്തിലുയർന്നു.

398
ഉടൻ നിശാചരനവൻെറ കാല്ക്കൽ
പിടിച്ചു പൃത്ഥ്വിയിലടിക്കുമളവിൽ
ഉതറിയവനെയൊന്നടിച്ചു കപിവര
നതുലബലൻ രാമനികടമാർന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



399
വാഴ്ത്തീ രഘുവരകീർത്തിനിശാചര–
നെത്തീവീണ്ടും ഭീഷണവേഷൻ
കണ്ടു കപികൾ ഭയമാണ്ടുപലേദിശി
മണ്ടുവതിനു വഴിനോക്കുകയായീ.

400
ശ്രീരാമനുജയഘോഷം ചെയ്തവ–
രരിയധൈര്യമുൾക്കൊണ്ടുകുതിച്ചു
തുരുതുരെയൊപ്പം ശാഖിശിഖരിവര–
നിരകളവനിലങ്ങിനെ വർഷിച്ചു.

401
കോപമാന്നു പൊരുതും നിശാചരൻ
കാലസമൻ കപി ഭടകോടികളേ
പിടിച്ചുതിന്നുതുടങ്ങീ ഗിരിഗുഹ
പെരുത്തവർഷാശലഭത്തേപ്പോൽ.

402
കീശരേപ്പിടിച്ചുടൻ കശക്കീ
നിശിചരനനവധി പേരെയൊടുക്കീ
മൂക്കും നിശിചര മുഖവുമിടക്കീ
മർക്കടർ പോക്കാൽ പെരുവഴിയാക്കീ

403
ബ്രഹ്മസൃഷ്ടികളെയാകെ വിഴുങ്ങാൻ
ദുർമ്മദനവനതി ഗർവ്വോടൊരുങ്ങീ
'വാവാ'യെന്നു വിളിക്കിലുമെങ്ങും
വാനരർ വിളികേൾക്കാതെയൊതുങ്ങീ.

404
കുംഭകർണ്ണനാൽ വാനരസൈനികർ
സംഭ്രമിച്ചതറിവായ രാക്ഷസർ
തുരുതുരെ വരുവതറിഞ്ഞു, ശ്രീരഘു–
വരൻ വികലമിഹ കപികുലമെന്നും

405
രാജീവാക്ഷൻ രാമനരുളി:–കപി
രാജ! വിഭീഷണ! ലക്ഷ്മണ! നിങ്ങൾ
വാനര സേനനിയന്ത്രിക്കുക ഞാ–
നീ നിശിചര ബലമൊന്നറിയട്ടേ!!

406
ശാർങ്ഗധനുസ്സും തുണീരവുമായ്
നിർഗ്ഗമിച്ചു സമരത്തിനു രാമൻ
ഞാണൊലി പൊഴിവതു കേട്ടരക്കർതൻ—
കർണ്ണമടഞ്ഞു ഭീതിനിറഞ്ഞു.

407
രാമനെയ്തു ശരലക്ഷം, പക്ഷം
ഭീമമാന്ന ഫണിഗണസമകക്ഷം
കടിച്ചുകുതറീ, കണ്ടനിശാചര
ഭടരേത്തുടരേയാവിധമപ്പോൾ.

408
മാറും കയ്യും കാലുംതലയും
മുറിഞ്ഞു ഭടനിരമറിഞ്ഞുവീണു.
എന്നാലും നിശിചരസുഭടന്മാ–
രുന്നതമദമൊടു പൊരുതീവീണ്ടും.

409
അമ്പുതറച്ചലറീ ചില രാക്ഷസ–
രംബുദ സമമോടീ ചിലർ ദൂരേ.
'പിടിച്ചുകൊൽ'കെന്നരച്ചു തലപോയ്
പിടച്ചുരുകീ പലകബന്ധവും.

410
കാണിനേരമേകൊണ്ടു ബാണനിര
കൌണപനികരം മഹാഭീകരം
കൊന്നുവീഴ്ത്തിയതു വീണ്ടും രഘുപതി
തന്നുടെ തുണീരത്തിലമന്നു.

411
നിശിചരസൈന്യം ഭൃശംവേഗമൊടു
ദശരഥാത്മജൻ സംഹരിപ്പതായ്
കണ്ടു മഹാബലനവനതിരോഷം
പൂണ്ടു ഗർജ്ജനം ചെയ്തുഗഭീരം.

412
ഉടനവനൊരു പർവ്വതംപുഴക്കി
പ്പടനടുവിലെറിഞ്ഞതു കാണ്മളവിൽ
അതനുവേഗമതു രഘുപതിയൊരുശര
മെയ്തുപൊടിച്ചു വിയത്തിൽപാററീ

413
ശ്രീരാമൻ പിന്നീടുരോഷമൊടു
നിരവധി ബാണം തൂകിയതെല്ലാം
കുംഭകർണ്ണനിൽചെന്നു ലയിച്ചു
കൊണ്ടലിൽമിന്നൽ പിണരുകൾപോലേ.

414
അവൻെറ യഞ്ജനസദൃശമുടലിൽനി
ന്നവിരതമായ നിണപ്പുഴയൊഴുകീ.
കാവികണക്കതുകണ്ടു കപിനികര–
മാവിധമോടിച്ചാടിക്കളികീ.

415
ഘോരമവനലറിയനവധി മർക്കട–
വീരരെമത്തമതംഗംപോലേ
രാവണകീർത്തി പുകഴ്ത്തിക്കൊണ്ട–
ങ്ങാവിധം പിടിച്ചേററുതുടങ്ങീ.

416
വൃകത്തിനേക്കണ്ടാടുകൾപോലാ–
മർക്കടനികരം നിലവിട്ടോടീ
ശക്തിയോടു ശിവനരുളി:–ഭീതരവ–
രാർത്തനാദവും ചെയ്തിരുന്നുമേ!

417
പറഞ്ഞിതവർ:–കപിനാട്ടിലണയുവൊരു
വറുതിയാണു കുംഭകർണ്ണനിപ്പോൾ
കരുണാജലധര! രാമഖരാന്തക!
ശരണാഗതപാലക! പരിപാഹി!

418
സകരുണവചനം സമാകർണ്ണനം
ചെയ്തേ ശ്രീ രഘുപതി ബലശാലി
എടുത്തു ശാർങ്ഗം തൊടുത്തു ശരനിര–
യടുത്തു രിപുവിനെയെതിർത്തു രോഷാൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



419
ശരശതശകലിതശരീരനായ് നിശി–
ചരൻ കോപമൊടെയടുത്തിതപ്പോൾ
അനങ്ങിയനവധി ഗിരിനിരയുലകം
കുലുങ്ങിയലകടലൊന്നു കലങ്ങീ.

420
ഉടനവനൊരുമലയടർത്തെടുത്തു
ഝടുതി രാമനാ ഹസ്തമറുത്തു
മറുകയ്യിലവനതേന്തിയടുത്തു
ശരമതിനും നേർക്കുടൻ തൊടുത്തു.

421
ഖലനവനിതുകൈയ്യററിഹ മന്ദര–
മല ചിറകു മുറിഞ്ഞതുനിലയൊത്തു
ഉലകുവിഴുങ്ങും മാറിലങ്ങു രഘു–
തിലകനെയുഗ്രം നോക്കിയടുത്തു.

422
ഘോരം വായ പിളർന്നു ചീറിയവ–
നരികിലണയുമളവമരകൾ വാനിൽ
നിരന്നു ഹാഹാകാരമുയർന്നു
ഭയന്നു ഹൃദി പരമാധിയുറന്നു.

423
സുരനിരമതിഭയമാർന്നതറിഞ്ഞാ–
ക്കരുണാനിധിരാമൻ ബലധാമൻ.
ശരനിരവായിൽ നിറച്ചുവെങ്കിലും
പുരുബലി രിപു വീണീല ഭൂമിയിൽ.

424
വായിൽ ശരനിര നിറഞ്ഞ രിപുവറി–
വായി കാലമയുതുണീരം പോൽ
പ്രഭുവൊരു തീക്ഷ്ണശരത്താലുടനേ
കുംഭകർണ്ണനുടെ ശീർഷമറുത്തു.

425
തലയതുടൻ തൻമുമ്പിൽ വീണുക–
ണ്ടാലങ്കാപതിയലമാകുലനായ്.
ഉടലതു ഭൂമി ഞെരിച്ചുപാഞ്ഞു വിഭു–
വുടനൊരമ്പുകൊണ്ടതും, മുറിച്ചു.

426
നിശിചരവാനര സേന ഞെരിച്ചാ
നിശിചരദേഹം രണ്ടു ഗിരികൾ പോൽ
മുറിഞ്ഞു ഭൂമിയിൽ വീണു രഘുവരനി–
ലണഞ്ഞു തച്ചൈതന്യമത്ഭുതം.

427
അമരകൾ മോദമുറന്നു ചൊരിഞ്ഞൂ
പൂമഴ, പുകൾ, പടഹനാദത്ധ്വരിയും
അതേസമയമവിടത്തിലണഞ്ഞൂ
ഗീതലഹരിപൊഴിയുമമരമുനിയും.

428
വിയതി വീരരസഭരിതം, സുന്ദര
മായരാമഗുണചരിതം സുഖദം
പാടീ സുരമുനി; യതിലതിമോദം
തേടീ രഘുപതിയങ്ങിനെ വിലസീ.

429
അതുലനായ ബലനിലയനായ രഘു–
തിലകനായ വിഭു വിങ്ങിതാ
തുമുലമായ സമരം കഴിഞ്ഞു വിശിഖം
ചുഴററിയൊരു വില്ലുമായ്
കമലമൊത്തമിഴി ചെററുചോന്നു
ചിലരുധിരബിന്ദുമണിമെയ്യിലാ–
ന്നിലപുത്രമുഖസേവിതൻ വിലസി
യഖിലവർണ്ണനാതീതനായ്.

430
അരുളി ഗിരിശ:—നഗജേനീയറികീ
യധമനമാർനിജധാമം നൽകീ?
ആ രഘുപതിയേപ്പണിയാത്തവനൊരു
നരനല്ലെന്നതു നിർണ്ണയമത്രേ!

431
അന്നുമാവിധം സന്ധ്യ തുടങ്ങീ
സൈന്യമടർനിലം വിട്ടു മടങ്ങീ
രാമകരുണയാൽ ഭടബലമേറിനി--
കാമം തുണമാർന്നഗ്നികണക്കേ

432
നിശിചരനുദിനമങ്ങു കുറഞ്ഞു
നിജസുകൃതം, താനോത്തുകയാൽ പോൽ
അനുജമസ്തകം മാറിൽ ചേർത്ത–
ങ്ങനവധികുറി വിലപിച്ചു രാവണൻ

433
നാരികളവനുടെ തേജോബലനില
പരം പുകഴ്ത്തിക്കരയും നേരം
ഇന്ദ്രജിത്തണഞ്ഞനവധി കഥയാൽ
സാന്ത്വനമച്ഛനൊടോതുകയായീ.

434
നാളെയെൻെറ പൌരുഷമങ്ങറിയും
നലമൊടതിപ്പൊഴുതെങ്ങിനെപറയും
പരദേവതയിവനേകിയനിലയും
തേരുബലവുമങ്ങറിവീലിനിയും.

435
ഏവം വീമ്പുപറഞ്ഞുകഴിഞ്ഞു
രാവു, കപികൾ പുരമാകെ വളഞ്ഞു
ഇങ്ങു കാലസമമക്കടെഭടനിര
യങ്ങോയുദ്ധ വിദഗ്ദ്ധരാക്ഷസർ.

436
ഇരുവരും ജയം കരുതിപ്പൊരുതീ
ഗരുഡ! നീയറിയുകടരിതവർണ്ണ്യം.

437
മായാമയമാം തേരിലിന്ദ്രജി–
ത്തുയർന്നു വാനത്തേക്കതുനേരം
അട്ടഹസിച്ചു വാനരസേന–
ക്കൊട്ടുഭയം മനതാരിലുയർന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



438
ശക്തിശൂലകലിശാദികളാം പല
ശസ്ത്രം പരിചൊടു പ്രയോഗിക്കയായ്
ക്രുദ്ധമൂത്ത ശരനിരയും ശിലയും
നിത്താതങ്ങിനെ വഷിക്കുകയായ്.

439
അററമററ ശരമാരിചൊരിഞ്ഞൂ
ഞാററുവേലതാനെന്നു പറഞ്ഞൂ
അടിപിടിഘോഷം കേറക്കായ് പ്രാണൻ
മുടിഞ്ഞതാക്കെന്നറിയാതെയുമായ്.

440
അടത്തിയനവധി ഗിരിതരുനിര കപി
ഭടർ വാനത്തു കുതിച്ചുവെങ്കിലും
അരിയേക്കാണാഞ്ഞവരഴലേന്തീ
ശരനിരമായാവിയവൻ തൂകീ.

441
എവിടെയോട്ടമെന്നാകുലരായ് കപി
നിവഹമിന്ദ്രനാൽ ഗിരികറ കണക്കേ
മാരുതിനളനീലാംഗദാദിബല–
വീരരേയുമവനാകുലരാക്കീ.

442
പിന്നെ വിഭീഷണലക്ഷ്മണരേയും
ചെന്നു തുളച്ചൂ നിശിചരബാണം
തിരിഞ്ഞവൻ നാഗാസ്ത്രം ശ്രീ രഘു
വരൻെറ നേക്കു തൊടുത്തുതുടങ്ങീ.

443
ഖരാന്തകൻ നിർവ്വികാരനേകൻ
സ്വതന്ത്രനാം രഘുരാമൻ ഭഗവാൻ
നാഗപാശബന്ധമാന്നു, കളവായ്
നടൻ പലതുമഭിനയിച്ചിട്ടംപോൽ

444
രാമൻ രണശോഭക്കുചെയ്യത–
ങ്ങമരനിരയിലതിഭയമുളവാക്കീ.

445
ഓതി മഹേശ്വര:–നാരുടെ നാമം
മൃത്യുബന്ധനംപോലുമറുക്കും
വ്യാപകനാമാസ്സവ്വേശ്വരനേ
സപ്പപാശമെങ്ങിനെ ബന്ധിക്കും?

446
രാമസഗുണചരിതങ്ങറ നിനച്ചാൽ
നാമറിവതിനാളല്ല ഭവാനി!
തക്കമെററു രഘുപതിയെ ഭജിപ്പു
തത്വജ്ഞാനിവിരക്തരറിക നീ!

447
സേനയെയാകുലമാക്കിയശേഷം
വന്നു മുമ്പിലാമായാവേഷം
ദുഷ്ട! നിൽക്കുകെന്നോതി ജാംബവാൻ
കേട്ട നിശാചരനരിശമുയന്നു

448
ഓതി:–മൂഢ! നീ കിഴവനെന്നു ഞാ–
നോത്തുവിട്ടു, പൊരുതാനോ വന്നു?
ഉടനവനേന്തിയ കൊട്ടംത്രിശൂലം
പിടിച്ചെടുത്തു കുപിതജാംബവാൻ

449
കുത്തിയവൻെറ കട്ടത്ത മാറിലായ്
ശത്രുവുടൻ തല കറങ്ങിവീണു
കാലുപിടിച്ചു തിരിച്ചു നിലത്തിൽ
കാച്ചിബലം കാണിച്ചുകൊടുത്തു.

450
കൊന്നാലും ചാവാത്ത വരബലമി–
യന്നവനെന്നതറിഞ്ഞു ജാംബവാൻ
പിടിച്ചെടുത്തു; ലങ്കയിലേക്കായ്
ഝടുതി ഗരുഡനും പറന്നുവന്നു.

451
സുരമുനിയയച്ച ഗരുഡൻ ശ്രീരഘു–
വരൻെറ മായാനാഗബന്ധനം
കടിച്ചുകുതറീ; മായതീന്നുമ–
ക്കടഭടപടലം മോദമിയന്നു.

452
നഖ,തരു,ഗിരി ശിഖരങ്ങളാൽ വലീ–
മുഖനിരപൊരുതീ വീണ്ടും രോഷാൽ
നക്തംചരരുടെ യപാരമാംപട
യസ്സപൌരുഷം കോട്ടയിലേറീ.

453
മൂർച്ഛവിട്ടു മേഘനാദനെഴനേ–
റ്റച്ഛനെനോക്കിയലം നാണിച്ചു
അജയ്യനാവാൻ യാഗത്തിന്നായ്
നിശ്ചയിച്ചു ഗുഹയേ പ്രാപിച്ചു.

454
യാഗമറിഞ്ഞു വിഭീഷണനാ രഘു–
പുംഗവനേയറിയിച്ചു തൽക്ഷണം
അതുലബലനിധേ! മേഘനാദനി
ന്നശുദ്ധയാഗം ചെയ്യുകയത്രേ!

455
രഘുവര! മഖമിതു പൂണ്ണമാകിലീ
മേഘനാദനെ ജയിപ്പാൻ വിഷമം
വാത്തയറിഞ്ഞാനന്ദമാന്നു, രഘു–
സത്തമനംഗദനോടു പറഞ്ഞു:–

456
ഉടൻ സുമിത്രാ തനയനോടൊത്തിഹ
മുടക്കുവിൻ രാവണസുതയജ്ഞം!
അമരവൈരിയാമവനെയനുജനീ
സമരശിരസി കൊല്ലേണമയത്നം.

457
രാക്ഷസവംശം നശിക്കുംവിധം
ലക്ഷ്മണ! നീയിവനേക്കൊല്ലേണം
സുഗ്രീവ വിഭീഷണരിവനെയലം
വ്യഗ്രരായ് സദാസഹായിക്കണം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



458
രഘുവര കല്പനവാങ്ങിയൊരുങ്ങി
രണധീരൻ സൌമിത്രിയിറങ്ങി
മനുവരപൌരുഷമുള്ളിലാന്നുടൻ
ഘനഗംഭീരം വാക്കറിയിച്ചു:—

459
ഇന്നവനേക്കൊല്ലാതെ മടങ്ങുകി
ലെന്നേസ്സേവകനല്ലെന്നോതാം.
പുരഹരകോടി തുണക്കിലുമവനെൻ
ശരത്തിനിരയാണെന്നിതു സത്യം.

460
ആദിശേഷനാം ലക്ഷ്മണനതുപൊഴ
താദരവാന്നു നമിച്ചു രാമനേ
സമീരസുത, നള, നീലാം,ഗദരൊടു
സമംപുറപ്പെട്ടാനങ്ങുടനേ.

461
പോത്തുംചോരയുമാഹുതി ചെയ്യും
നക്തംചരനേക്കണ്ടു ഗുഹയിൽ
മഖംമുടങ്ങിയുമെഴനേൽക്കാഞ്ഞാ
മേഘനാദനേ വാഴ്ത്തീ കപികരം

462
എങ്കിലുമെഴനേൽക്കാഞ്ഞോരവൻതല—
യിങ്കലടിച്ചു ചവിട്ടിയുമോടീ
കപികരം; ശൂലമൊടുമവനെഴനേൽക്കേ
കണ്ടു ലക്ഷ്മണനെ മുമ്പിൽനിൽപതായ്,

463
അത്യന്തം കോപമാന്നു പലകുറി
നക്തംചരനങ്ങിനെ ഗജ്ജിച്ചു.
അരിശമൊടതു പൊഴുതടുത്തൊരംഗദ—
മാരുതിമാരെയവൻ പ്രഹരിച്ചു.

464
പിന്നെ നിശാചരനയച്ച ശൂലം
ബാണംകൊണ്ടു മുറിച്ചു ലക്ഷ്മണൻ
അംഗദമാരുതിമാരതുനേര—
ത്തംഗംതോറുമിടിച്ചുവൈരിയേ

465
കൊന്നാലും ചാവാതെ മടങ്ങിവ—
രുന്നകാലസമനാകിയൊരവനേ
ചീറിയടുപ്പതുകണ്ടു ലക്ഷ്മണൻ
ഘോരമായ ശരമാരിചൊരിഞ്ഞൂ.

466
അശനി സദൃശമാശുഗങ്ങളംകണ്ടള—
വാശുമറഞ്ഞൂ രാവണപുത്രൻ
പലരൂപങ്ങളെടുത്തു തെളിഞ്ഞും
പരമൊളിഞ്ഞുമടർചെയ്തു ഭീകരം

467
നിശിചരനജയ്യനെന്നു ഭയന്തു
കീശരപ്പൊഴുതു ലക്ഷ്മണനുള്ളിൽ
നിരൂപിച്ചു:—പാപിയിവനെയനവധി
തരത്തിലിങ്ങു കളിപ്പിച്ചല്ലോ!

468
അക്ഷയ്യബലൻ വീരദപ്പമൊടു
തൽക്ഷണമൊരു ശരമേന്തി രാമനേ—
നിനച്ചു വിട്ടുമാറിലതേറ്റൂ—
നിശാചരന്നുയിർ കപടവുമററു.

469
രാമനെങ്ങു രാമാനുജനെങ്ങെ
ന്നോമ്മിച്ചോതി മരിച്ചു രാക്ഷസൻ
ധന്യയാണു നിൻജനനിയെന്നു ഹനു—
മാനുമംഗദനുമത്ര പുകഴ്ത്തീ.

470
നിഷ്പ്രയാസമവനേപ്പവനാത്മജ—
നപ്പുരവാതിലിൽ വെച്ചുമടങ്ങീ
അമരവൈരി മരണംകേട്ടമരകരം
വിമാനമേറിയണഞ്ഞുതുടങ്ങീ.

471
ദുന്ദുഭികൊട്ടിപ്പൂമഴപെയ്തവർ
സുന്ദര രഘുവര കീത്തികളംപാടീ
അനന്ത! ജഗദാധാര! ഭവാനീ
വാനവരേയുദ്ധരിച്ചുവെൽവൂ!

472
ദേവകളേവം വാഴ്ത്തിമടങ്ങീ
ദയാബ്ധിതന്നരികാന്നു ലക്ഷ്മണൻ
പുത്രവധം കേട്ടത്തലിയന്നാ—
നക്തംചരപതിപതിച്ചു ഭുവിൽ.

473
മണ്ഡോദരി മാറിലടിച്ചുഴലില—
മന്ദം കേണു വിലാപംപൊങ്ങീ.
പുരവാസികളാകുലരായ് ലങ്കേ—
ശ്വരനേയത്ര പഴിച്ചുതുടങ്ങീ.

474
ലങ്കാധീശ്വരനതുപൊഴുതെല്ലാ
മങ്കമാരൊടും പലവിധമോതീ:—
നാം ശരിക്കു ചിന്തിച്ചറിയുമ്പോഴം
നശ്വരമല്ലോ ജഗത്തുമുഴുവൻ!

475
രാവണനുപദേശിച്ചു ജ്ഞാനം
പാവനമവനതി നീചനെങ്കിലും
പരോപദേശപടുക്കളനേകം
പരമതനുഷ്ഠിക്കുന്നവർ കുറയും.

476
ഇരവുകഴിഞ്ഞു പകലുമണഞ്ഞൂ
വീരകപീശ്വരർ വന്നുവളഞ്ഞൂ
ദശമുഖനാജ്ഞാപിച്ചു ഭയമെഴ
മാശരക്കു വിടനൽകാമിഹ ഞാൻ.

477
സമരവിമുഖനാകാതെ ദശമുഖൻ
രാമനൊടെതിരിടുമറികിതേവരും
ഭുജബലമിതിനാലരികളെ മുഴുവൻ
നിജ്ജയിക്കുവാനിഹതരംവരും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



478
എന്നുപറഞ്ഞനിലവേഗമാംരഥ—
മൊന്നിലേറിയതുലനീയ ബലവാൻ
രണഭേരീരവമൊത്തു പറന്നു
രാമനരികിലേക്കം ജനഗിരിപോൽ.

479
അപാരഭുജ ബലഗവ്വെഴമവന—
ങ്ങപശകുനങ്ങാം ഗണിച്ചീലേതും.

480
താഴെവീണു പലതായുധങ്ങാം കര—
താരിൽനിന്നു പിടിവിട്ടുടൻ
തേരിൽനിന്നു ഭടർ വീണരുണ്ടു ഭയ—
മാണ്ടുമണ്ടി ഗജവാജികാം
പട്ടി, കാക്ക, കഴ, വൊട്ടകം കഴുത
യൊക്കെയാത്തു യമദൂതർതൻ
മട്ടിലങ്ങു പല മൂങ്ങമൂളി; യതിഭീകരം
ശകുനമീവിധം.

481
രാമവിമുഖനും മോഹവിവശനും
കാമപരനും ദ്രോഹരതനും
മനശ്ശാന്തിയും ശുഭശകുനവുമിഹ
കിനാവിലും ദുർല്ലഭതരമെന്നും.

482
നിശിചരവാഹിനി നിഗ്ഗ്മിച്ചു പല—
നിറമെഴമനവധി പതാകപാറീ
നിരവധി വാഹനമേറിയ നിശിചരർ
നിരന്നു രണമദമൊടു മുന്നേറീ.

483
കാററിൽപാറി വരുന്നൊരു മുകിലിൻ
കൂട്ടംപോൽമത്തഹസ്തി വൃന്ദം!
മിന്നിവിളങ്ങുമുട്ടപ്പമായുധവൃ—
മാന്നനിശാചര വീരരസംഖ്യം.

484
വസന്തമേവന്നണിയിച്ചതുപോൽ
വിചിത്രമീ ലങ്കാധിപസൈന്യം
നടക്കവേ കടലുലഞ്ഞു, ഗിരിനിര
യിടിഞ്ഞു, ദിഗ്ഗജമൊക്കെ ഞെരിഞ്ഞു.

485
പാറും പൊടിപടലത്തിൽ പകലോൻ
മറഞ്ഞു പവനനു മുടൻകുറഞ്ഞു.
പാരാകുലമായ് പ്രളയപയോദം
പോലെ വാദ്യഘോഷങ്ങാം പൊഴിഞ്ഞു

486
ഭേരികാം ഭടപടലത്തിനു സുഖമാം
മരണരാഗമാലാപിക്കുകയായ്
സിംഹനാദമിടചേത്തു നിശാചരർ
സ്വന്തം ബലപൌരുഷം പുകഴ്ത്തീ.

487
ദശമുഖനരുളീ:—വീരയോധരേ
കീശരെ മുഴവനൊടുക്കുക നിങ്ങാം
മന്നവൻെറ മക്കളെ ഞാൻ കൊല്ലാ
മെന്നു സൈന്യമൊത്തിറങ്ങിയപ്പോാം

488
വാത്തയിതാക്കപിവീരരറിഞ്ഞു
വാഴ്ത്തീ രാമനെ യടരിനു പാഞ്ഞു.

489
കാലതുല്യവികരാളമാകുമട—
ലേന്തിടും കപികാം പാറിടും—
ശൈലരാജകുലമെന്നുതോന്നി
യവർ ദന്തവും വിടപിവൃന്ദവും.
മൂലമദ്ധ്യ ശിഖരങ്ങാം മൂവുലകി
ലാളുമേറെയചലങ്ങളും
ചാലെയസ്ത്ര നിരയാക്കിയുക്കിൽ
വിഭുശക്തി കീത്തിയിഹ വാഴ്ത്തിനാർ

490
രാമരാവണന്മാരുടെ ഭടനിര—
യാമട്ടിൽ ജയഘോഷമുയത്തി
പൊരുതി പരസ്പരമങ്ങിനെ നിജബല
പൌരുഷ വിഭൂതയുമലം പുകഴ്ത്തീ.

491
രഥത്തിലണയും രാവണനേയും
രഥമില്ലാത്ത രഘൂത്തമനേയും
പാത്തു വിഭീഷണനധീരനായ് മനു—
സത്തമനികടമണഞ്ഞിദമോതീ:—

492
പദത്രാണരഥ കവചമെഴാതീ
പ്രതാപിയേ യേതുനിലയിൽവെല്ലും?
കരുണാജലനിധി രഘുപതിയോതീ.
യറികസഖേ! ജയഹേതുവാം രഥം!

493
ശൌര്യ ധൈര്യമിവയതിൻെറയുരുളുകാം
ശീലസത്യമിവയതിൻെറ കൊടികാം
ബലവിവേകദമപരോപകൃതിയീ
നാലു കുതിര സമബുദ്ധിബദ്ധമാം.

494
ഭക്തിതന്നെ പടുസാരഥി, വിഷയവി—
രക്തിപരിച, മതിതെളിവുവാളു താൻ
പ്രജ്ഞതന്നെയിഹശക്തി, യഖണ്ഡം
വിജ്ഞാനം ഭീകരകോദണ്ഡം!

495
നിമ്മലമചലം കരാം തൂണീരം
ശമദമാദി നിരവധി ശരനികരം
ഗുരുഭൂസുരപൂജ നല്ല കവചവു—
മറികിതു വിജയോപായമതുല്യം

496
സഖേ! ധമ്മരഥമിതിങ്കലേറുകി
ലഖിലജഗത്തിലുമരിയില്ലറിയൂ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



497

മാത്രമല്ല തേരിതിങ്കലേറുകിൽ
മൃത്യുജന്മമയദ്ദജ്ജയനരിയും
സുഖേ നജിതനായ് തീരുമിതറികയി
സഖേ! ദശാസ്യനെയാരിനി പറയും?

498

രാമവചനമതുകേട്ട തുഷ്ടനായ്
നമിച്ചു നക്തഞ്ചരൻ പറഞ്ഞു:—
കരുണാസുഖമയ! ഞാൻ ചോദിച്ചതു
കാരണമീയുപദേശമറിഞ്ഞു.

499

അങ്ങു പോക്കുവിളിതുടങ്ങി രാവണ—
നിങ്ങോ ഹനുമാൻ ബാലിപുത്രനും.
ഇടഞ്ഞു മക്കടനിശിചരനികരം
തുടങ്ങിയാമാതിരിയിൽ സമരം.

500

പിടിച്ചു പലപടിയടിച്ചുമാന്തി
ക്കടിച്ചു ചിലരുടെ മണ്ടപൊളിച്ചു.
മുടിക്കുചുററിപ്പിടിച്ചു കടവയ—
റുടച്ചു രാക്ഷസവീരർ മരിച്ചു.

501

രാക്ഷസഭടരേപ്പിടികൂടിച്ചില—
രൃക്ഷന്മാർ കുഴിയിലിട്ടുമൂടി
അരിയൊടരിയൊരരിശമെഴും വാനര
രന്തകരായന്തകക്കുകൂടി.

502

രുധിരധാരപെരുതരുവിപോലെ പര
മൊഴകിടുന്ന കപിവീരരി
ങ്ങധികമായരണരുചിരകാന്തിയ്ധരി
ചിതറി വൈരിനികരങ്ങളേ
അരിയ വേഗമൊടു ധരണിവിട്ടുയമ—
പുരിയിലാക്കിയലറുന്ന വൻ
കരിയെവെന്നു മദഭരമിയന്നവരു
മൊരുഹരിപ്രവരനെന്നപോൽ.

503

അരിവീരർ തൻെറ വിരിമാറുകീറി
നിണമൂറിടുന്ന കടൽമാലയാം
വരഭൂഷയാന്നു കപിവീരരിന്നു
നരസിംഹ സംഘവടിവാന്നിതാ
നടമാടിടുന്നു ജയഘോഷമിന്നു
തൃണമാക്കിടുന്നു ശതകോടിയും
കിടനിൽപതിന്നു കഴിവെന്നു രാമ
ഭഗവാന്നു മൂന്നു ഭുവനത്തിലും?

504

ചഞ്ചലമായ് നിജസേന കണ്ടുനാ—
ലഞ്ചുഭുജങ്ങളിൽ വില്ലും ശരവും
ധരിച്ചു തേരിൽ കരേറി രാവണ
നരത്തുരച്ചു ''പോപോ''യെന്നായ്!

505

ആശരേന്ദ്രനത്യന്തം രോഷമൊ
ടാശുപോരിനാവിധമണയുമ്പോാം
ഹുങ്കാരംചെയ്തു കപികളുടനാ
ലങ്കേശനെ ഗിരികളാലെറിഞ്ഞു

506

പവ്വതനികരം വജ്രതുല്യമാ—
മവൻെറ മെയ്യേററിടിപൊടിപാറീ
അവിചലഗതിയവനധികദപ്പമൊടു
യവംകുസലററിഹമുന്നേറീ.

507

ചാടിവീണവൻ പല മക്കടരേ—
പ്പിടിച്ചു കോപാൽക്കശക്കിവിട്ടു
വാനരരതുപൊഴുതംഗദ! ഹനുമൻ!
'വാവാ'യെന്നു പരം വാവിട്ടു.

508

'പാഹിപാഹി രഘുവീരദുഷ്ടനിവ—
നിഹകപി നികരമശേഷമൊടുക്കും.'
എന്നു കപികൾ പേടിച്ചുപാഞ്ഞ തര
മാന്നു ദശാനനനനവധി ബാണം,

509

മാരിപോലെ ചൊരിയുന്ന പാരിലര—
മംബരാന്തരമതിങ്കലും
ഭൂരിവേഗമവപാറിടുന്നു കരി
നാഗതുല്യ മരിഭീകരം.
ധീരമായ കപിവീരസേന വിറ
പൂണ്ടുപാരമവശം കൃപാ—
വാരിരാശി രഘുരാമരാമ!
വരികെന്നുരച്ചു വിരയുന്നു ഹാ.

510

നിജബലവികലതകണ്ടു വില്ലെടു
ത്തജയ്യബലനാം ലക്ഷ്മണനപ്പോാ
ശ്രീരഘുപതി പദതാരിൽവണങ്ങി
പ്പുറപ്പെട്ടിതടരിന്നു സരോഷം.

511

അലറിയവൻ:—നീ വാനരരോടോ
ബലംകാട്ടുവതു നിൻകാലൻ ഞാൻ.
ചൊന്നു രാവണൻ സുതഘാതുകനാം
നിന്നെയിന്നുകൊന്നു ഞാൻ സുഖിക്കും.

512

എന്നു പറഞ്ഞു പൊഴിച്ചു ശരനിര
യൊന്നൊഴിയാതെ മുറിച്ചു ലക്ഷ്മണൻ
എന്നല്ലായുധ ശതകോടികളും
നന്നായെല്ലുകണക്കെ നുറുക്കീ.

513

ശരനികരത്താൽ തേരുപൊളിച്ചു
സാരഥിയങ്ങിനെ വീണുമരിച്ചു
തലകൾ പത്തിലും ശരനിരയങ്ങിനെ
തറപ്പിച്ചു ലക്ഷ്മണനഹിതുല്യം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



514
മാറിൽ പിന്നീടൊരു നൂറുശരം
തറച്ചു ധരണിയിൽവീണ രാവണൻ
ഓർമ്മവന്നെഴുന്നേററ പോതവൻ
ബ്രഹ്മദത്തമാം ശക്തിതൊടുത്തു.

515
ബലമേറിടുന്ന വിധിശക്തിവന്നു
വിരിമാറുചേർന്നു വരവീരനും
നിലതെററീയൊന്നു ധര പററിനിന്നു
ബലഗർവ്വിയന്നു സുരവൈരിയും
അവനേയെടുക്കുവതിനങ്ങുചെന്നു
കഴിയാഞ്ഞുനിന്നു കുറവാന്നവർ
ഭുവനങ്ങളെന്നു മണവാണിവന്നു
തലയൊന്നിൽ മൂഢനറിയുന്നുവോ

516
പ്രഭംജനാത്മജനതു കണ്ടളവിൽ
പ്രബലവേഗമൊടു പറന്നണഞ്ഞു.
പെട്ടെന്നാശരപതിയവനേനിജ
മുഷ്ടിചുരുട്ടിയിടിച്ചുകഴിഞ്ഞു.

517
ഇരുന്നുപോയ് ഹനുമാനുടനരിശം
പെരുത്തെഴുന്നേററാ ശരപതിയേ
പ്രഹരിച്ചളവശ നിപാതമേററൊരു
മഹീധരം പോലവൻ പതിച്ചു.

518
ബോധമാന്നെഴുന്നേററു പവനസുത
ബലമതുലം ദശകണ്ഠൻവാഴ്ത്തീ
ഹനുമാനോതീ;—നിന്ദ്യമെൻെറബല—
മിനിയും നീയുയിർവിട്ടീലല്ലോ!

519
എന്നുചൊന്നു സൌമിത്രിയെയേന്തി
ച്ചെന്നുഹനുമാൻ രാമന്നരികിൽ
രാവണനതു കണ്ടൽഭുതവശനായ്
രാമനനുജനൊടു മധുമൊഴിതൂകീ.

520
രാമാനുജനുടനെണീററിരുന്നു
ഭീമശക്തി മേല്പോട്ടു പറന്നു
അക്ഷയബലനാം ലക്ഷ്മണനടരിനു
തൽക്ഷണം പുറപ്പെട്ടുകഴിഞ്ഞു

521
ഉടനേ പൊടിച്ചുനെടു തേരുസൂത
നുയിർ വേർപെടുത്തിയടരാടിയാ—
ത്തടിയൻെറ മാറിലൊരുപാടു ബാണ
പടലം തറച്ചു കൊടു താടലാൽ
ധരപററി വേറെയൊരു തേരിലേററി
യടർഭൂമിമാററിയൊരു സൂതനാ
വരവീരകീർത്തി രഘുരാമമൂർത്തിനികട
ത്തിലെത്തിയനുജൻ മുദാ.

522
ഉടനുണന്നു രാവണനൊരുയജ്ഞം
തുടങ്ങിയതിഗംഭീരഭീകരം
ഹംവശനവനജ്ഞാനി രാമനോ
ടിടഞ്ഞു വിജയം കൊതിക്കയത്രേ.

523
വിവരമറിഞ്ഞു വിഭീഷണനിഹ രഘു—
വരനൊടു ചെന്നറിയിച്ചാനേവം:—
ദശാസ്യയജ്ഞം സിദ്ധമാകിലയി
ദാശരഥേ! വിജയിപ്പാൻ വിഷമം.

524
ജവമൊടു കപികരംമഖംമുടക്കണം
രാവണനിഹ യുദ്ധത്തിനുവരണം
പുലരിയിലാരഘുനാഥനനേകം
വലീമുഖാഗ്രണിമാരെയയച്ചു.

525
ലങ്കേശ്വരയാഗശാലയിങ്കല—
ശങ്കംകുതുകാൽ കപിവരരേറീ
നിശിചരയജ്ഞം കാണ്കേക്കപിവര—
നികരത്തിനു കോപക്കലികേറീ.

526
എടാ നാണമററവനേ! സമരം
പേടിച്ചിഹകൊച്ചു ഭക്തനായോ?
എന്നുപറഞ്ഞു ചവിട്ടി ബാലിസുത—
നെന്നാലുമവനനങ്ങീലൊട്ടും

527
കടിച്ചു കപിവരരിടിച്ചു തലകളി
ലടിച്ചുമുകുടവു മുടച്ചുപോയ്
പിടിച്ചു കചഭരമുലച്ചു വഴികളി
ലിഴച്ചു നിശിചര വനിതകളേ
മുടിച്ചുമഖമിതു നിനച്ചു നിശിചര
നുരച്ചു ''വരുവതിനുറച്ചുനാ—
മടിച്ചു കപിനിര പൊടിച്ചുവിടു''മിതി
കുതിച്ചു കപിഭടരുടെ പിറകേ.

528
ചതുരവീരവാനര നിര,യാഗം
ചെന്നുമുടിച്ചു തിരിച്ചുഗമിച്ചു
ആശരപതി ജീവിതാശമുഴവനു
മാശുവെടിഞ്ഞടരിന്നു കുതിച്ചു.

529
വഴിക്കപശകുനമനവധിയുണ്ടായ്
കഴുക്കരം തലകളിലെത്തിയിരുന്നു
ഇതൊക്കെയെന്തകവശൻ ഗണിക്കാ
തടിക്കഭേരികളെന്നിഹചൊന്നു.

530
ആന, കുതിര, കാലാംപട, തേരിവ,
യനവധിചേർന്ന നിശാചരസൈന്യം
ശലഭനികരമഗ്നിയിലേക്കെന്നതു
പോലെ പുളച്ചു കുതിച്ചുതുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



531
അമരകാംവാഷ്ടീ വാനിൽ ശ്രീരഘു—
രാമ! നിശാചരപതിയെവധിക്കാൻ
വൈകരുതേയിനി വൈദേഹിയുമിഹ
വിവശഭാവമൊട്ട കേഴകയത്രേ.

532
അമരവചനമതു കേട്ട ചിരിച്ചു
രാമൻ ശരനിരയടക്കിവെച്ചു
ശിരസിജടകാം ശരിയായ് ബന്ധിച്ചു
താരുകളതിനിടയിൽ ശോഭിച്ചു.

533
അരുണനയനമഭിരാമം ശ്യാമം
നീരദസുന്ദര മുടലുമാന്നവൻ
തൂണീരവു മതികഠോരശാർങ്ഗവു—
മണിഞ്ഞു സുഷമാഭരം ചൊരിഞ്ഞു.

534
വാരിയന്ന വിരിമാറിൽ വിപ്രചരണം
പതിഞ്ഞ വിഭുവത്രയും
വീരഭാവരസമാന്നു കയ്യിലൊരു
ബാണമങ്ങിനെ ചുഴററവേ,
വാരിരാശി, ധരണീധരങ്ങാം, ധരയെട്ടു
ദിക്കുകളിലുള്ളൊരാ—
വാരണങ്ങ,ളഹിരാട്ടുമ്മ, മിവഞെട്ടി
ഞെങ്ങി നിലവിട്ടുപോയ്.

535
രാമസുഷമകണ്ട മരകളഭിനവ—
സുമവഷം ഹഷ്മാന്നു ചെയ്തു.
ശോഭാശക്തി ഗുണാലയനാം തൻ
വിഭുവിനു ജയഘോഷങ്ങാം മുഴക്കീ.

536
ഇത്തരുണത്തിൽ നിശാചരവാഹിനി
യത്രതിരക്കിക്കുതിച്ചണഞ്ഞു
കണ്ട കല്പകാലത്തിലുയന്നൊരു
കൊണ്ടൽ പടപോൽ കപികാം വളഞ്ഞു.

537
മിന്നൽ പിണരുകളെട്ടുദിക്കിലുയ—
രുന്നപോലെയസിധാരകാം മിന്നീ
മത്തമതംഗജവാജികളാപ്രള—
യത്തിൽമേഘനിരകണക്കെയലറീ.

538
പ്ലവഗനികരലാംഗൂലം വിപുലം
പരന്ന വാനത്തിന്ദ്രചാപമായ്
പാറും പൊടിജലകണമായ്പാരം
പരന്ന ശരനിര പെരുമഴതാനായ്.

539
പവ്വതങ്ങളാൽ ഭടനിരതമ്മിൽ
പ്രഹരിച്ചു വജ്രപാതതുല്യം
രോഷാകുലമതി രഘുപതിശരതതി
വഷിച്ചു നിശാചരർ മുറിവേററു.

540
ബാണമേററ പല വീരനിശാചരർ
വീണങ്ങരങ്ങിയതാതിടമപ്പോാം
ഗിരികളിൽ നിന്നരുവികാംപോലവരുടെ
ശരീരത്തിൽ നിന്നൊഴകീരുധിരം

541
ഭീരുവിനു പുരുഭീതിയരുളിയപാരനിണ
നദി മലിനമാ—
യേറിയിരുകരയരിയനിശിചരവാനര
പ്പടതന്നെയായ്.
തേരുതാനിഹ പൂഴി,യുരുളുകാം ചുഴികാം
വാരണതുരഗമാം
വാരിചരനിര, ശരനികരമുരഗങ്ങാം,
വില്ലുകാം തിരകളായ്.

542
വീരനികരമിഹ വീണുകിടപ്പു
തീരതരുക്കാം പുഴങ്ങിയപോലേ
പ്രവഹിക്കും മജ്ജനരച്ചാത്തിവ—
പാത്തു വീരഭടർ മതിസുഖമാന്നു.

543
കരാളവേതാളാദികാം, ശിവഗണ
നിരയും നദിയിതിൽ മുങ്ങിമദിച്ചു
കാക്കകാം മുറിയൻ കയ്യുകാംകൊത്തി
ക്കൊണ്ടുപോവതു കഴുക്കാംപിടിച്ചു.

544
'കഖ്റ'ാരവമൊട്ട കാക്കകളോതീ:—
മൂർഖന്മാരേ! കഴുകന്മാരേ!
കുന്നുപോലെയിഹ മാംസമധികമു—
ണ്ടെന്നിട്ടെന്തിനു പിടിയും വലിയും?

545
കുടൽ കഴുകൊത്തിവലിപ്പൂ, മത്സ്യം—
പിടിയൻ വലയെ വലിപ്പതുപോലേ
രാക്ഷസരുടെയൊഴുകും ശവമേറി
പ്പക്ഷികാം തോണിക്കളിപൊടിപാറീ.

546
തലയോട്ടകളിൽ ചുടുനിണമുററി
ത്തുള്ളിച്ചാടീയോഗിനീഗണം
കപാലങ്ങളാൽ കൊട്ടിപ്പാടി
കളിക്കയായ് ചാമുണ്ഡികാം ചുററും

547
ജംബുകനികരംക്കുകീ, ശവനികു—
രുംബംമാന്തിത്തിന്നു പുളച്ചു
ഉടലുകളനവധി പരക്കെയോടീ
യുടൻ പലതലകാം ജയംവിളിച്ചു.

548
മലപോലെവീണ തലയാഞ്ഞുകൊത്തി
മലയങ്കഴുക്കളിടയുന്നു; വ—
ന്നലസാത്ത വീര്യനിലയങ്ങാം യോധർ
പൊരുതുന്നു തമ്മിലതിഭീകരം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



രഘുരാമചന്ദ്ര ബലദപ്പമാൻ്റ
കപിവീരരിന്നരിപ്പ സേനയേ
ലഘുവാക്കിട്ടന്ന ബഹ്ഹലാക്കിയന്ന
ശരിയാക്കി ജീവനൊഴിവാക്കിടാൻ.

549
രാവണനപ്പോാം കരളിൽനിനച്ചു
രാക്ഷസനാശം വന്നഭവിച്ചു
വാനരരിനിയുമസംഖ്യമമേയം
ഞാനൊററക്കിനിമായചമക്കാം.

550
തേരില്ലാതടർ തുടരും വിഭുവിനെ
നിരീക്ഷിച്ച ദേവകളഴലാൻ്റ
ഇന്ദ്രൻ മാതലിവഴിക്കു നിജമാം
സ്യന്ദനമുടനടി കൊടുത്തയച്ചു.

551
തേജോമയമത്തേരിലയോദ്ധ്യാ
രാജൻ ജവമൊട കേറിയിരുന്ന
അതുലമനോജവമധികമനോജ്ഞം
കുതിരകാം നാലതു വഹിച്ചിരുന്ന.

552
തേരിലമരുമാരഘുവരനേക്ക
ണ്ടരുബലമായ് കപിസേന പുളച്ചു
മഹിത മരിബലം കണ്ടു രാവണൻ
മായാജാല മുലത്തിവിരിച്ചു.

553
ഏശിയില്ല രഘുനാഥനൊരാംക്കീ
യാശരമായാ ബലമതുനേരം
അനുജസഹിതമാമനവധി രാമനെ
ദനുജസേനയിൽക്കണ്ടു കപികാം!

554
എന്തിതെന്ന മതികമ്പമാൻ കപിസംഘ–
മന്ന പലചിന്തചെ–
യ്യന്തമററുവെറുതേ ഭയന്ന രഘു
രാമനൊന്ന ചിരിതൂകിനാൻ.
പിന്നെ വേഗമലിവാൻ്റ മായയകല്പനാ–
തീന്ന മികവാന്നെഴും
മിന്നലൊത്ത ശരമൊന്നവിട്ടു പട
യല്ലൽവിട്ടു പരിതുഷ്ടമായ്!

555
സമസ്തരേയും രാമനപ്പൊഴുതു
സമീക്ഷിച്ചു ഗംഭീരമുരച്ചു:–
ദ്വന്ദ്വയുദ്ധമിഹ ചെയ്വതു കാണക
ദൃഷ്ടരൊടേററു തളന്ന ഭവാന്മാർ!

556
എന്നരച്ചു രഘുവീരൻ ബ്രാഹ്മണർ
തന്നെനിനച്ചാരഥമോടിച്ചു
ആശരപതിയതിരോഷമൊടതുപൊഴു
താശ്രുമുഖിൽ ഗജ്ജിച്ചു കുതിച്ചു.

557
പറഞ്ഞു:–കോംക്കെട! താപസ! മമസമ
നൊരുവനില്ല നീ ജയിച്ച ഭടരിൽ!
ലോകപാലരേത്തുറുങ്കിലാക്കിയ
ലോകവിദിതരാവണനെന്നെൻ പേർ!

558
ഖരവിരാധദൂഷണാരിനീവന–
ചരനേപ്പോൽ ബാലിയേ വധിച്ചു.
നിശിചര നികരമൊടുക്കിയനുജഘന–
നാദരെയും നീയിഹ നിഹനിച്ചു!

559
അടരിൽ ഭയന്നോടായ്കിലിന്ന ഞാ–
നെട! നിൻകാര്യം ശരിപ്പെടുത്താം
ലങ്കേശ്വരനടെ പിടിയിൽനിന്നമിനി
ശങ്കവേണ്ട മൃത്യുപുരംപൂകാം.

560
കാലവശഗരാവണ ദുവ്വചനം
കേട്ടു കൃപാനിധി ചിരിച്ചുരച്ചു
നിൻപ്രഭുത്വമാസകലം സത്യം
സമ്പ്രതി പൊരുതുക പുലമ്പിടാതേ.

561
വെറുതേ പുലമ്പിടരുതേ സുകീത്തി സുമതേ
കളഞ്ഞിടരുതേ ഭവാ–
നറികിങ്ങുനീതി; നരർമൂന്നരീതിപനിനീരു
മാവു പനസങ്ങാംപോൽ
മലർമാത്രമൊന്നിനലർ കായ്കാം കാൺമു
ഫലമാത്രമൊന്നിനിതു മട്ടുതാൻ
ചിലരോതു, മന്യരുരചെയ്കു ചെയ്യു
മുരിയാടിടാതെ ചിലർ ചെയ്തിടും

262
രാമവചനമതു കേട്ടു ചിരിച്ചു
രാവണനോതീ:യറിവുതരികയോ
വൈരംചെയ്യേ പ്പേടിച്ചി,ല്ലിഹ
ക്രൂരതനതുയിരിലേറി വരികയോ?

563
ശ്രുണ്ടിപറഞ്ഞരിശമേറിയാ ദശ–
കണ്ഠൻ വജ്രശരങ്ങാം ചൊരിഞ്ഞു.
ദിക്കുവിദിക്കാകാശഭൂമിയിവ–
യൊക്കെയുമായവ പാഞ്ഞുനിറഞ്ഞു.

564
രാമൻ തീയമ്പുപ്രയോഗിച്ചു,
രാവണ ശരനിരയുടൻ ദഹിച്ചു,
നിശിചരപതി നിശിതശക്തിവിട്ടു
ദശരഥസുതനതു മടക്കിവിട്ടു.

565
ചക്രകോടി ശൂലങ്ങാം ദനുജകുല–
ചക്രവത്തി വിട്ടതൊക്കെയപ്പോാം
രാമനോടേൽക്കേ നിഷ്ഫലങ്ങളായ്
ദുമ്മതിമാരുടെ മനോരഥംപോൽ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



566
രാവണ ശരമൊരു നൂറുതറച്ചു
രഘുപതി സാരഥി നിലംപതിച്ചു
തനിക്കു ജയമോതീട്ടമവനിലലി–
വാൎന്നു കൃപാകുലനവനെയെടുത്തു.

567
കനക്കുമരിശമൊടെതിൎക്കുവതിനിഹ
തിരക്കി രഘുവരശരോൽകരം
മുഴക്കി രഘുപതി മുറക്കു ഞാണൊലി
ശരിക്കു രാക്ഷസർ വിറക്കയായ്
ധരക്കുമഗവര നിരക്കുടിക്കരിതതിക്കു
മുൾക്കളമിളക്കമായ്
കടൽക്കുനിശിചര തതിക്കുമിഹമതി
കലക്കമായ് സുരർമദിക്കയായ്.

568
ശ്രീരഘുപതിയതുനേരം ഭീകര
ശരനിരയങ്ങിനെ ചൊരിഞ്ഞുനിശിതം
കരാളകരിനാഗങ്ങൾ പോലെയവ–
ചീറിയലറിയരിയുടെ നേൎക്കേറി.

569
പറന്നുചെന്നാ ശരനിരയാദ്യം
സാരഥിതുരഗങ്ങളെ നിഹനിച്ചു
അനന്തരം ധ്വജരഥംപൊടിച്ചു
ദാനവകുലപതിയട്ടഹസിച്ചു.

570
ഉടനവനന്യരഥത്തിൽ കയറി–
ത്തുടൎന്നു വിവിധാസ്ത്രങ്ങൾ പൊഴിക്കാൻ
എന്നാലായവ തീരെ വെറുതെയായ്
ത്തീൎന്നു കുമതിയുടെയുദ്യമങ്ങൾപോൽ

571
ത്രിശൂലദശകം നിശാചരേശ്വര–
നാശുവിട്ടു വാജികളേവീഴ്ത്തി
രാമനവയെയെഴുനേൽപിച്ചരിശമൊ
ടമോഘബാണം തൊടുത്തുവിട്ടു.

572
രാവണമസ്തക നളിനിയിലേക്കാ
രാമശരഭ്രമരങ്ങൾ പറന്നു
തറച്ചു തലകളിൽനിന്നുരുധിരനദി
തുരുതുരെയങ്ങിനെയുറന്നിരുന്നു.

573
കുതിച്ചു ചുടുനിണമൊലിച്ചുകൊണ്ടവ–
നയച്ചു ശരനിര, രഘുപതി വീണ്ടും
മുറിച്ചു തലകളുമിരുപതു കൈയും
പതിച്ചു ഭൂമിയിലെങ്കിലുമുടനേ,

574
മുളച്ചുപൊന്തീ നിശാചരേന്ദ്രനു–
മുറക്കു മസ്തകഹസ്തമശേഷം
മുറിച്ചുവീണ്ടും പലകുറി രഘുപതി
മുളച്ചുവന്നു വീണ്ടും വീണ്ടും.

575
കോസലപതിയതികുതുകാലങ്ങിനെ
കോടിസംഖ്യയായ് മുറിച്ച കൈകൾ
നിശിചര മസ്തകനിരയും തുരുതുരെ
നിറഞ്ഞു വാനിടമാകെ നിറഞ്ഞു.

576
രാഹുകേതു നികരങ്ങൾപോലെയവ
പാഞ്ഞു വാനിലതിഭീകരം
രാമബാണനിരയേൽക്ക മൂലമവ–
നീതലത്തിലണയാതെയായ്!
കൂട്ടമായ് തലകൾ കോൎത്തുപാറുമൊരു
രാമബാണമിഹതോന്നി, വൻ
രുട്ടിയന്നുദിനകൃത്തു തൻെറ കിരണത്തിൽ
രാഹുനിരകോൎത്തപോൽ.

577
എത്രതവണ തലമുറിച്ചു രഘുപതി
യത്രയു,യഭിനവമായ് പൊന്തീ
വിഷയസേവയാൽ ദിനമനുമനുജനു
വളൎന്നുവരുമഭിവാഞ്ഛകണക്കേ.

578
തലകളസംഖ്യംകണ്ടു രാവണൻ
തന്നുടെ മരണം തന്നെമറന്നു
അരിശമധികമായ് വില്ലുകുലച്ചാ–
ശ്രീരഘുപതിയുടെ നേൎക്കു പറന്നു.

579
ശരംചൊരിഞ്ഞാ നിശിചരപതിരഘു–
വരൻെറ രഥവരമങ്ങിനെമൂടി
ചെറുതിടദിനകര ബിംബമംബുധര–
പരിവൃതമായ് പരിണമിച്ചപോലേ.

580
അമരകൾ ഹാഹാകാരം ചെയ്തു
രാമനരിശമൊടു ധനുസ്സെടുത്തു.
ശരനിരനീക്കിശ്ശത്രുവിൻ തലകൾ
മുറിച്ചവനിവാനവും നിറച്ചു.

581
ഛിന്നശിരസ്സുകൾ നഭസ്സിൽ ഭയമുൽ
പന്നമാക്കി ജയഘോഷമൊടോടീ
കപീന്ദ്രനെങ്ങാ ലക്ഷ്മണനെങ്ങാ
ക്കോസലപതിയെങ്ങെന്നവയോതീ.

582
കണ്ടപോതുകപിസേനമണ്ടി, വിഭു
വീണ്ടുമത്തലകൾ ചണ്ഡമാം
കാണ്ഡവൃന്ദമതുകൊണ്ടു വേണ്ടപടി
ഖണ്ഡമാക്കിയുടനാവിധം
കുണ്ഠഭാവമിയലാതുറന്ന ദശകണ്ഠരക്ത
മതിൽ മുങ്ങിയു–
ക്കാണ്ടകാളികകൾ മുണ്ഡമാല്യനിര–
ചാൎത്തി യുദ്ധവടപൂജയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



583

വീണ്ടുമരിശമൊടു ചണ്ഡശക്തി, ദശ—
കണ്ഠൻ ദണ്ഡധരോപമനപ്പോഠം
തൊടുത്തുവിട്ടു, വിഭീഷണനുടനേ—
ക്കുടുത്തു വേഗമൊടതു ബഹുഘോരം

584

കണ്ടു രാഘവൻ ശരണാഗതർ ത—
ന്നിണ്ടലകററുംതൻ നിലയോക്കേ
ഉടൻ വിഭീഷണനേപ്പിന്നിട്ടാ
ക്കൊടുംശക്തി താൻതന്നെസഹിച്ചു.

585

മാറിൽ ശക്തിയതേററു രാമനഴൽ
ചെറുതു നടിച്ചു സുരർ ദുഃഖിച്ചു
രാമനുവാട്ടം കണ്ടുവിഭീഷണ—
നമഷമൊടു ഗദയെടുത്തുപാഞ്ഞു.

586

പറഞ്ഞു:—കേഠംക്കെട! ദുർഭഗ! നീ സുര—
നരമുനിനാഗവിരോധം ചെയ്യോൻ
ഹരനെയാദരാൽ തലയിലേററിയതു—
കാരണമനവധി മഹിമകളേന്തീ.

587

അതു കാരണമിതുവരെക്കുമുയിർനീ
യേന്തിയന്തകനു വശനാണിഹനീ
രാമാരിക്കിനി സുഖാശയോയെ—
ന്നാമാതിരി ഗദ മാറിലടിച്ചു.

588

കൊടുതാടൽ വാച്ചുരുധിരം വമിച്ചു
ധരയിൽ പതിച്ചു ദശകണ്ഠനന—
ങ്ങുടനൽപതിച്ചു പെരുതായ് ഭവിച്ചു
വരിശംകുതിച്ചു വനജാതനേ
വരികെന്നുരച്ചു ബലമാന്നിടിച്ചു
പകരം ലഭിച്ചുവിരുമല്ലരും
പൊരുതിപ്പഴിച്ചു; വിഭുശക്തിവാച്ചു
തൃണമായ് ഗണിച്ചു ദശകണ്ഠനേ!

589

ശിവനരുളി:—യുമേ! വിഭീഷണന്നീ
രാവണനേ നോക്കിനിൽപതാമോ?
എന്നാലിപ്പൊഴുതവൻതന്നെപൊരു
തുന്നുകാലനായ് രാമബലത്താൽ.

590

വാടിവലഞ്ഞ വിഭീഷണനേക്ക—
ണ്ടോടിയെത്തി ഗിരിയെടുത്ത ഹനുമാൻ
രഥതുരംഗസൂതരേ ഹനിച്ചാ
രാവണൻെറ മാറത്തു ചവിട്ടീ.

591

നിന്നുവെങ്കിലും രാവണനുടൽ വിറ—
യാന്നു; വിഭീഷണനിനകുലവരനേ
അന്നേരം പോരിനുവിളിച്ചു രാവണ
നനിലതനയനംബരത്തിലേറീ.

592

വാലുപിടിച്ചു വലിച്ചു രാവണനെ
നലമൊടു ചുററിപ്പൊക്കീ ഹനുമാൻ
പിന്നെയവനൊടെതിരിട്ടു, ബലികളവ—
രന്യോന്യം പോരടിച്ചുരോഷാൽ.

593

മേരുവുമംജന ഗിരിയും പോലവർ
പൊരുതി വിയത്തിൽ പലപടിയെന്നാൽ
അരിയെയെവ്വിധവുമവനിയിൽ വീഴ്ത്താ
നരുതാഞ്ഞ നിലജനോത്തു രാമനേ

594

ഉടനേറിടുന്ന ബലമോടടുത്തു ശരിയായ്
കൊടുത്തൊരിടികൊണ്ടവൻ
കടപൊട്ടി വീണവടമെന്നപോലെ
പൊടിമണ്ണിൽ വീണു; പവനാത്മജൻ
പിറകേയു;മേറെയടരാടി രണ്ടു വരമല്ലർ
കണ്ടു സുരർവാഴ്ത്തീവൻ—
തിറമാന്ന വായുസുതനുള്ള വാട്ടമതുകണ്ടു
കീശരതി രോഷരായ്.

595

പോക്കുവിളിച്ചു, രഘുപതി, യതുപൊഴ—
തുക്കവളരുമക്കപികളെതിർത്തു
രാവണനവരുടെയതുലബലംക—
ണ്ടാവിധത്തിൽ മായയുടൻതീർത്തു

596

പെട്ടെന്നാശരരാട്ടു മറഞ്ഞു
കാട്ടിയനന്തരമനവധിരൂപം
ഓരോ വാനരനോടും ബലമൊടു
പൊരുതിയൊരോരോ ദശമുഖരൂപം

597

വാനരഭല്ലൂകങ്ങളതാതിട—
മനവധി ദശമുഖരേക്കണ്ടോടീ
രാമാനുജ! ഹേരാമ! കനിയുകെ
ന്നാമാതിരിയായ് മുറവിളികൂട്ടീ.

598

ദശമുഖകോടികഠം ദിശകളിൽ മുഴവനു
മശനിപാത സമമതി ഭീകരമായ്
അലറിയോടി;യിനി ജയാശവെടികെ
ന്നലംവിലാപംകൂട്ടി ദേവകഠം.

599

ഒരേരാവണൻ സുരകളെ മുഴവൻ
പൊരുതി ജയിച്ചോനെന്നാലിപ്പോഠം
നിരവധി രാവണരെന്നു പരസ്പര
മുരച്ചു വാനവരാകെ വിറച്ചു.

600

എണ്ണമററ ദശവക്ത്രരാത്തു സമരത്തി—
നെത്തുവതു സത്യമായ്,
നണ്ണീടും കപികഠം കൂട്ടമായ്മതിയാൽ
വാട്ടമായ് ഭയമൊടോട്ടമായ്!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



സ്വാമിശക്തി ശരിയായറിഞ്ഞ ബല–
ധാമരാം കപികരം മായയാൽ
സീമവിട്ടുയരു മാശരേശനികരം
കശക്കിമശകോപമം.

601
വലഞ്ഞ വാനരനിരയേസ്സുരരെയു
മലിഞ്ഞുകണ്ടാ രഘുകുലതിലകൻ
ചിരിച്ചു ശരമൊന്നയച്ചു ജവമൊട്ട
ഹനിച്ചു മായാരാവണജാലം.

602
അരുണകിരണമിരുരംപോലെ മായയെ
ശ്രീരഘുപതി നിശ്ശേഷമറുത്തു
ഒരേ രാവണനെയമരർകണ്ട രഘു
വീരനിൽ മലർമഴയത്ര തകർത്തു.

603
മണ്ടിയ കപിനിരമായയകന്നതു
കണ്ട മോദമുരംക്കൊണ്ട മടങ്ങീ.
രാമപൌരുഷ പ്രേരിതരവരടർ
ഭൂമിയിലോടിയണഞ്ഞു തുടങ്ങീ.

604
ദേവന്മാർ സ്തുതിചെയ്‌വതുകേട്ടാ
രാവണനോർത്തു 'മായപൊളിഞ്ഞു'
അലറി:–'യിണ്ടുവരികടിമകളേ'യെ–
ന്നലമരിശത്തൊട പിറകേ പാഞ്ഞു.

605
ഹാഹായെന്നു മിരണ്ടുമണ്ടിയവ–
രാഹവരംഗം വിട്ടതിദൂരം
അതുകണ്ടംഗദനുടൻ കതിച്ചു
പംക്തികണ്ഠനേ ഭുവിൽ മറിച്ചു.

606
വിരിമാറിലേറിയരിയേച്ചവിട്ടിയരിശം
പെരുത്തൊരരി ഭീകരൻ
ഹരി വീരബാലിസുതനങ്ങണഞ്ഞു രഘു
വീരരാമനരികത്തിലായ്
സുരവൈരി വേഗമെഴുന്നേററപാര–
മലറിശ്ശരങ്ങരം നിറയേച്ചൊരി
ഞ്ഞരിവൻ പടക്ക മുറിയുംപടിക്കുനിജ
വൻപുകാട്ടിയതിഡംഭിയായ്!

607
രാമനുടൻ രാവണൻെറ കരശര–
കാർമ്മുകങ്ങരം ഖണ്ഡിച്ചു തലകളും
പിന്നെയുമവയെണ്ണമററുയർന്നു
പുണ്യതീർത്ഥകൃത ദുഷ്കൃതങ്ങരംപോൽ.

608
അറുത്തുവീഴ്ത്തിയ കൈകരം തലകളും
പെരുത്തുയരുവതു വീണ്ടും കാണ്കേ
അസത്തു ചാവാതെന്തെന്നായ് മുറ–
മുറുത്തു കപിഭടർ കതിച്ചുരോഷാൽ.

609
മാരുതസൂത, നളനീല കപീശ്വര–
ബാലിതനയരും, ദ്വിവിദനുമപ്പോരം
തരുക്കളഗവരനിരയുമെറിഞ്ഞതു–
തിരിച്ചെറിഞ്ഞു രാവണനുടനേ.

610
രാവണതനുചില മക്കടർ മാന്തിയു–
മാവുമ്പോലെ ചവിട്ടിയുമോടീ
നളനീലന്മാരവൻെറ തലകളിൽ
നഖങ്ങളാഴ്ത്തി മുറിച്ചുതുടങ്ങീ.

611
ഒഴുകുംരക്തം കണ്ട ദശാനന–
നഴലാന്നവരേപ്പിടിക്കുമളവിൽ
വഴുതിയുതറിയവർ കൈകളിൽനിന്നല–
മഴകിയന്നു കമലത്തിൽ വണ്ടുപോൽ

612
കിണഞ്ഞിരുവരെയുമാഞ്ഞു പിടിച്ചും
ക്ഷണമൊട്ടുതറിയവർ കൈകരം കടിച്ചും
അരിശമേറിയതുനേരം ശരനിര
ചൊരിഞ്ഞു നിശിചരപതിയതിനിശിതം.

613
അനിലതനയ മുഖ്യരൊക്കെ മൂർച്ഛാ–
ധീനരായുമിരവണയുവതായും
പാർത്തു രാവണൻ മോദമിയലുമള
വാർത്തു രണത്തിനടുത്തു ജാംബവാൻ.

614
അവനൊടൊത്ത ഭല്ലൂകാവലി, തരു
പർവ്വതങ്ങളാൽ പ്രഹരിക്കുകയായ്
മഹാബലൻ ദശകണ്ഠനതുപൊഴുതു
മഹിയിലവരെയും പിടിച്ചടിച്ചു.

615
പ്ലവംഗവികലതകണ്ട ജാംബവാൻ
രാവണനേക്കോപിച്ചു ചവിട്ടീ.

616
നിശിചരാധിപതിയശനിപാതസമ–
പാദഘാതമതുകൊണ്ടുടൻ
ഭൂശമുഴന്നു ധരതന്നിൽ വീണകര–
മിരുപതിൽ കപിവരേണ്യരേ
നിശയിൽ വണ്ടുകളെ ജലജസൂനമതി–
ലെന്നപോലവനമത്തി, യീ–
ദശയിൽ വീണ്ടുമിടിയേററുഴന്ന ദശ–
വദനനേയുപചരിക്കയായ്!

617
വാട്ടമകന്നാക്കപിവീരന്മാർ
കൂട്ടമായ് വിഭുവിനരികിലണഞ്ഞു
രാക്ഷസരോ ഭയമേറിമിരണ്ടാ
രാക്ഷസകുലനാഥനേ വളഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



618
അതേ രാത്രിയാത്രിജട സീതയൊട്ട
വാത്തകാം മുഴവൻ ചെന്നുപറഞ്ഞു
തലകാം കൈകളും വളരും നിലകേ—
ട്ടളവിലവാംക്കാംഭയം നിറഞ്ഞു.

619
അമ്മേയെന്നു വിളിച്ചപറകയായ്
ഭൂമിപുത്രി വാടിവിളറിയപ്പോാം:—
വഴിയെന്തിനിയീയുലകിനു മുഴവനു
മഴലേകുമിവൻ ചത്തു മുടിയുവാൻ?

620
രാമശരത്താൽ തലമുറിഞ്ഞുമീ
യാമിനീചരനു മരണമില്ലയോ?
ഹരി പദതാരിണയകലെയാക്കമീ
ദുരിതമെൻെറ ദുർഭാഗ്യമല്ലയോ?

621
കപടകനക മൃഗമന്നയച്ചനി—
ഷ്ഠരുണൻ വിധിതെളിവാന്നീലിന്നും
അനുജനോട്ട കടുവചനം പറയി—
ച്ചനുപമമാമഴലേററിയാവിധി.

622
രാമവിരഹവിഷ ശരനിരയെന്മേൽ
ദുമ്മതിയവനിപ്പൊഴും പൊഴിപ്പൂ
അല്ലലിതിങ്കലുമെന്നെയവനെയും
കൊല്ലാത്തതു മാദൃഗ്വിധിയത്രേ!

623
വിലപിക്കകയായ് ജാനകി, രഘുകല—
തിലകനെയോത്തോത്താ നിലകാണ്കേ
ത്രിജടയോതി:—സീതേ! ഹൃദിബാണം
തറക്കമളവരിയുടനടി ചാവും

624
എന്നാൽ പ്രഭുവതു ചെയ്യാത്തതു നീ
മിന്നിടുന്നു ഹൃദിയെന്നതുമൂലം

625
സീതയാണു ദശകണ്ഠഹൃത്തിലിഹവാണിടുന്ന
തവാംഹൃത്തിൽ ഞാൻ
സീമയററ ഭുവനങ്ങളെൻ വയററിൽമേവിട്ട—
ന്നിതതു കാരണം
രാവണൻെറ ഹൃദിബാണമേൽക്കിലഖിലം
നശിക്കമിതു ചിന്തചെ—
യ്താവുമാവിഭുവിളംബമാന്നതിനിചാവു
മാരിപുവതോതിടാം.

626
പലകുറി തലകാംമുറിക്ക മളവിലാ—
കുലനായരി നിൻ്ധ്യാനംവെടിയും
സവ്വജ്ഞൻ ശ്രീരാമനതുപൊഴതു—
രാവണഹൃദി സായകമഴചൊരിയും.

627
ആജാനകിയൊടുപലതു പിന്നെയും
ത്രിജടയോതി നിജനിലയമണഞ്ഞു
രാമനെയോത്താ ജനകജയ്ക്കുവിര—
ഹാമയമുള്ളിലതീവ നിറഞ്ഞൂ—

628
യാമിനീശയാമിനികളിലതിയായ്
ഭൂമിസുതയ്ക്കു വെറുപ്പു മറപ്പും
പിറുപിറുത്തു വിലപിച്ചു:—രാവിതു
പെരുത്തു യുഗമായ്തീന്നു പോയിഹാ!

629
കരളിലരിയ വിരഹമെരിയുമളവിൽ
കരം വാമഭാഗവും പിടച്ചു
കൃപാലു രഘുപതിയണയും ശകുനം
കാണ്മതെന്നു ധീരയായ് ധരിച്ചു.

630
പാതിരാവിലാ രാവണനുണന്നു
സൂതനുനേരേ ചാടിക്കയറീ:—
എട! നീയെന്തിനു പടനിലംവെടി
ഞ്ഞോടിച്ചതു ലങ്കേശരഥത്തേ

631
പണിഞ്ഞു സാരഥി വിലക്കിയെങ്കിലു—
മണഞ്ഞു പുലരിയിലാശരേശ്വരൻ
അടരി, നിതറിയും കപിഭടസേനയി
ലുടനേ 'കലപല' തുടങ്ങിയെങ്ങും.

632
മക്കട ഭടവരരുക്കൻ ഗിരിനിര
പൊക്കി മരങ്ങള മടരിനുപാഞ്ഞു.

633
എറിഞ്ഞു നിശിചരർ ചതഞ്ഞുരണമദ—
മൊഴിഞ്ഞു നിരവധിയരി സൈന്യം
വിരഞ്ഞു പലദിശി പലഞ്ഞു കപിഷൽ
വളഞ്ഞു മുഷ്ട്ടൊട്ട രാവണനേ,
പതിഞ്ഞു നഖനിര വഴിഞ്ഞുനിണനദി
യുലഞ്ഞു നിശിചരനതുനേരം
പറഞ്ഞു:—നിജകഥ കഴിഞ്ഞുവുടനടി
തുനിഞ്ഞു മായകാം കാട്ടീടാൻ.

634
മറഞ്ഞുമക്കട ബലനില പെരുകുവ—
തറിഞ്ഞു ലങ്കാധീശ്വരനപ്പോാം
എടുത്തുകാട്ടീ മായാവികളുടെ
യടവുകാം പലതും പരമഭീകരം.

635
എന്തോമാതിരിയേന്തിയ പലപല
ജന്തു സന്തതികളുടനടിപൊന്തി
വേതാളാദികാം വില്ലുമമ്പുമായ്
ഭീതാവും നിലയവിടം ചിന്തീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



636
ഒരുകരത്തിൽ വാരം മറേറക്കയ്യിൽ
നരകപാലമതിൽ നിറയേ രക്തം
കുതിച്ചുചാടിപ്പുളച്ചു ചുററും
നടിച്ചു യോഗിനിമാർ ഭയമേററീ.
637
പിടിച്ചുകൊല്ലുവിനെന്നതിഘോരം
പടനു മാറെറാലിയുടനെമ്പാട്ടം
പിളന്ന വദനമൊടവരണയുമ്പൊഴ
തൊളിച്ചുപാഞ്ഞൂ വാനരനികരം.
638
മക്കടരോടിച്ചെല്ലും വഴികളി–
ലുൽക്കടമാം തീക്കണ്ടമിരണ്ടും
ഉഴലുന്നേരം സകല ദിക്കിലും
പൂഴി രാവണൻ പൊഴിച്ചു വീണ്ടും.
639
ദിശിദിശി വിവശതയാന്നു വലയുമാ
ക്കീശപ്പടകണ്ടലറി രാവണൻ.
രാമാനുജ കപിവരാദി സകലരു
മാമാതിരി മൂർച്ഛിതരായപ്പോരം.
640
ഹാ! രഘുവര! പാഹിപാഹിയെന്നാ
വീരഭടന്മാർ വിലപിക്കുകയായ്
വാനരബലനിലകണ്ടു രാവണൻ
വേറൊരുമായ രചിച്ചുവീണ്ടും.
641
പാറയടത്തിയെടുത്തു ഹനുമാ–
ന്മാരന്നകമന്നേരമണഞ്ഞു
ശ്രീരഘുപതിയേക്കണ്ടുകൂട്ടമാ
യരികിലണഞ്ഞവരുടൻ വളഞ്ഞു.
642
വാലുയത്തിയവരട്ടഹസിച്ചു–
'വിടരുതിവനെയുടനടിച്ചുകൊൽവിൻ!'
പത്തു ദിശകളിലുമവരുടെ വാലുക–
ളെത്തി വിളങ്ങീ വിമലശോഭമായ്.
643
ഇന്ദ്രചാപനിര സുന്ദരാഭമൊരു–
പച്ചിലത്തരുവിനെന്നപോൽ
ബന്ധുരാഭ രഘുവീരനിങ്ങു കപിവാലു–
താൻ വലിയ വേലിയായ്
മോദവും ബഹുവിഷാദവും കലരുമാദി–
തേയർ ജയമോതിയാ–
മേദിനീശനുടനാശരേശരുടെ മായ
മാററി ശരമൊന്നിനാൽ.
644
മായവിട്ടുമുദമാന്നു മാമലകരം മാമരങ്ങളു
മടത്തിനി–
മ്മായമായമികവാന്ന മക്കടരുമാഗമിച്ചു
സമരത്തിനായ്.
രാമമൂർത്തി ശരമാരി വീഴ്ത്തിയരിമസ്തക
ങ്ങളെ മുറിക്കയായ്.
നാന്മറക്കുകവിവാണിമാക്കുമെളുതല്ല
യുദ്ധമിതു വാഴ്ത്തുവാൻ.
645
അതേയുദ്ധമിഹ മന്ദബുദ്ധി ഞാൻ
മതിബലാനുസൃത മെഴുതി വിട്ടുകയാം
സ്വന്തം ശക്തിക്കനുസരിച്ചുവിയ
ദന്തരത്തിലഥീച്ചയും പറക്കും.
646
കരങ്ങളം തലകളുമെത്രയോ തവണ
മുറിച്ചു മീരാവണനുയിർകൊരംവൂ
രാമനു ലീലയിതെങ്കിലുമനവധി
മാമുനി സുരരിതു കണ്ടുവലഞ്ഞു.
647
ലാഭംതോറും ലോഭമെന്നപോൽ
വിഭീഷണാഗ്രജ മസ്തകമേറീ
അമരാരിയെ വീക്ഷിച്ചു രഘുകുല–
രാമൻ തത്ര വിഭീഷണനേയും.
648
ആരുടെയിച്ഛയറുക്കും കാലവു–
മാരഘുവരനിതു ഭക്തപ്രേമം
ഹരനിതരുളി:–രാവണൻെറയനുജൻ
ശ്രീരഘുപതിയുടെ യരികാന്നോതീ:–
649
രാവണൻെറ നാഭിയിലുണ്ടമൃതമ–
താവാമിനിയും ചാവാത്തതയേ!
മൊഴിയിതറിഞ്ഞാമനുകുല വീരൻ
മുദാ കരാളം ശരംതൊടുത്തു.
650
തുടങ്ങിയപശകുനങ്ങരം; ജംബുകം
പട്ടി കഴുതയിവയുടെയൊലിപൊങ്ങീ
അംബരമതിലങ്ങിങ്ങുകേതുനിക–
രുംബം സമ്പ്രതി കണ്ടുതുടങ്ങീ.
651
വല്ലാത്തൊരു ചൂടെങ്ങും കാരണ–
മില്ലാത്തൊരിനഗ്രഹണവുമുണ്ടായ്
മന്ദോദരിയുടെ കരരം പിടഞ്ഞു, മൺ–
മൂത്തികരംനിന്നു കരഞ്ഞുതുടങ്ങി.
652
വായുവേഗമൊട്ടു ചീറിവീശി, യിടിവീണു
ഭൂമിവിറയാന്നു, വൻ
വാരിദങ്ങരം തല്നാരു, ധൂളി, നിണവും,–
പൊഴിച്ചു പരമീവിധം
വന്നുചേന്നൊരശുഭങ്ങരം കണ്ടു
ഭയമാണ്ടു; സിദ്ധസുരമണ്ഡലം
വാഴ്ത്തിനിന്നു രഘുവീരനമ്പൊടതു
നേരമമ്പു ചിലതേന്തിനാൻ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



653
കണ്ണങ്ങരാംവരേ വലിച്ചു രാമന—
വണ്ണ്യപൌരുഷൻ വിട്ടശരൌഘം
ഫണിവരനികരംപോലെ ചീറിയ—
ങ്ങണഞ്ഞുരാവണ നിശിചരനികടം.

654
ബാണമൊന്നു നാഭിയമൃതുണക്കീ
പാണിശിരസ്സപരങ്ങരാം തരക്കീ
അവ വാനത്തങ്ങിങ്ങു തിരക്കീ—
തവൻെറയുടൽ ഭൂമിയേക്കുലുക്കീ.

655
യുദ്ധരംഗമതിലോട്ടമാജഡമ—
യോദ്ധ്യാപതി രഘുപതി രണ്ടാക്കീ
ശരമേററാശര'നെങ്ങു രാമനെ'—
ന്നരം ഘോരഗജ്ജനം മുഴക്കീ.

656
അവൻ വീഴ്കെയിളയിളകീ, സാഗര—
പവ്വത നദികളുമൊന്നു കലങ്ങീ.
മുറിഞ്ഞൊരുടലതു വാനരനികരം
ഞെരിച്ചു ധരയിൽ പതിച്ചടങ്ങീ.

657
രാവണ കരമസ്തകങ്ങരാം പതി
ക്കാവിധമെത്തിച്ചമ്പുമടങ്ങീ
ആവനാഴിയണവതു കണ്ടനവധി
ദേവകരാം ദുന്ദുഭി കൊട്ടുതുടങ്ങീ.

658
ഉമാരമണനും വിധിയും കാണ്കെ
രാമനിൽ ദശമുഖമഹസ്സണഞ്ഞു
രഘുവരബലമവർ പാടിവാഴ്ത്തിയാ—
രവംപൊങ്ങിയുലകാകെ നിറഞ്ഞു.

659
മുകുന്ദ! രഘുവര! ജയിക്കുകെന്നാ—
മുനിസുരനികരം പൂക്കരാംപൊഴിഞ്ഞു.

660
വാഴ്ത്തിനിന്നു ശരണാഗതനു സുഖമേകിടുന്ന
കനിവിന്നു വൻ—
വാദ്ധിയായ ഖലവൃന്ദകാല! നിഖിലാണ്ഡ—
കോടി നിറയും വിഭോ!
ഈവിധത്തി;ലതു പോതുകാമനിരയും
പണിഞ്ഞ സുഷമാഭരം
തുവിനിന്നു രഘുരാമനന്നു രണരംഗ
മാന്നു ജയമാന്നതേ.

661
ഇടയിൽത്തിളങ്ങു മലർച്ചൂടിനിന്ന ജടപൂണ്ട
രാമനതുനേരമ—
ങ്ങിടിമിന്നൽ ചൂഴമുഡുരാജി ചൂടുവൊരുനീല
മായമലപോലെയായ്!

ഒരു ബാണമേന്തിനിണ ബിന്ദുചിന്തി—
തിരുമേനി ശോണപതഗാളിയാൽ
വിര വാന്ന നീലനിറമാന്തമാല തരുകാന്തി
യേന്തിയതിശാന്തനായ്.

662
ദയാദൃഷ്ടിതൻ വൃഷ്ടികൊണ്ടു രഘു—
നായകനഭയം നൽകിയെവക്കും
മക്കടഭടനിരയുൽഘോഷിച്ചു
മുകുന്ദ! രഘുവര! ജയിക്കുകെന്നായ്.

663
പതിശിരസ്സു മണ്ഡോദരികാണ്കെ
പ്പതിച്ചു ഭൂമിയിലത്യാകുലയായ്.
കരഞ്ഞു നാരികളോടിയവളെനിശി
ചരേന്ദ്ര നികടമണച്ചാരുടനേ.

664
കരഞ്ഞു പതിഗതികണ്ടവരാം തലമുടി
യഴിഞ്ഞു മാറത്തടിച്ചുലഞ്ഞു
രാവണ വീരത വാഴ്ത്തിവാഴ്ത്തിയവ—
ളാവിധമാമഴലാന്നു പറഞ്ഞു:—

665
സൂര്യചന്ദ്രരും തീയും വിളറീ
വീര്യമെഴും നിന്നരികി,ലുലകവും
അനന്തനും താങ്ങുവാൻ കുഴങ്ങിയൊ—
രീനിൻതനുവിഹവെറും പൊടിയിലായ്

666
വരുണകുബേര സുരേന്ദ്രസമീര
ന്മാരും നിന്നൊടു തോററുതുലഞ്ഞു
നാഥ! യമനെയും വെന്നഭവാന്നൊരന—
നാഥ നിലയിതെമ്മട്ടു പിണഞ്ഞു.

667
ഉലകിതിൽ മുഴവനുമറിയും പുകളും
കുലജാതന്മാർ ബലവുമവണ്ണ്യം
തീന്നു സകലവും രാമവിമുഖനായ്
തീന്നുമൂലം നിലയിതുനിയതം.

668
പ്രപഞ്ചമാകവെയടക്കി, നീജമാം
ചൊൽപടിക്കു ദിക്പാലരെയാക്കി
എന്നാലിപ്പൊഴുതവനെ ജംബുകം
തിന്നുന്നിതു രാമാരിക്കുചിതം

669
നാഥ! കാലവശനായ് നീജഗതീ
നാഥനെയൊരു നരനെന്നേ കരുതീ.

670
ദനുജഗഹന വനദഹനനേ—യഖില
നാഥനായ രഘുനാഥനേ—
യനുജസഹിത നൃപതനയനേ—ക്കമല—
ജാതഭൂത പതിസേവ്യനേ—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



മനസിയൊരുപൊഴുതു നിനവെഴാതെ
യലമഘമിയന്നതനുവേന്തിനീ
തനതു കരളിലിതു കരുതിടാതെയലിവരുള
മേവനിതുപോലവേ.

671
രാമനുസദൃശൻ കൃപാസമുദ്രൻ
ഭൂമിയിലില്ലേതൊരാളുമോർത്താൽ
യോഗിദുർല്ലഭം സ്ഥാനം രഘുവര—
ഭഗവാനേകീ നാഥ! ഭവാന്നായ് !!

672
മണ്ഡോദരിയുടെ വചനം കേട്ടാ—
നന്ദമിയന്നു സുരമുനിവൃന്ദം
ഹരവിരിഞ്ച നാരദസനകാദികൾ
പരമാത്മാവിൻ തത്വമറിഞ്ഞോർ,

673
ഇനകുലവരനേക്കൺനിറഞ്ഞുക—
ണ്ടനുപമഭക്ത്യാ സൌഖ്യമിയന്നു
കരയും നാരികളേക്കണ്ടതുപൊഴു
തരിയദുഃഖമായ് വിഭീഷണന്നും.

674
രാവണന്റെ നിലകണ്ടു ശോകമെഴു
മവന്നരികിലനുജനേയയച്ചു.
പലപടി ലക്ഷ്മണ സാന്ത്വനമൊഴിയാൽ
പ്രഭുവിന്നന്തികമവൻ തിരിച്ചു.

675
അലിഞ്ഞു രാമൻ പറഞ്ഞുശോകം
കളഞ്ഞു നീയുദകക്രിയചെയ്യൂ !
ദേശകാല സമുചിതമായ് വിധിപോ—
ലാശരൻ ക്രിയകൾ മുഴുവൻചെയ്തു.

676
മണ്ഡോദരി മുതലായവർ നിശിചര—
മന്നന്നുദകക്രിയകൾ നടത്തീ
മനസ്സിലവർ മനുകുലപതിഗുണഗണ—
മോർത്തുകൊണ്ടു താൻ നിജഗൃഹമെത്തീ

677
വിഭീഷണൻ രാമനേപ്പണിഞ്ഞു
വിഭുവതുപൊഴുതീവിധം പറഞ്ഞു:—
മാരുതി സുഗ്രീവാംഗദാദിനയ—
സാരജ്ഞന്മാരാകിയ നിങ്ങൾ

678
ചെന്നു വിഭീഷണനഭിഷേകം ചെ—
യ്യിന്നു ഞാൻ ജനകവചനംമൂലം
പുരത്തിൽ വരികില്ലെന്നാൽ പകരം
പരിചൊടയക്കാമനുജനെയൊപ്പം

679
പിന്നീടു വിഭീഷണനോടൊപ്പം
വന്നുചേർന്നു രാമനികടമെവരും
അന്നേരം രഘുനാഥൻ പ്രിയമാ
യന്യൂനസുഖദമാം മൊഴിയരുളീ:—

680
അടരിൽ പെരുത്തബലമാർന്ന വൈരി—
യിവനേയൊടുക്കി ജയമാർന്നു, വൻ
പുടയോരു ലങ്കയനുജൻ വിഭീഷണനു
നൽകിടാനുമയി നിങ്ങൾതൻ
കിടനിന്നിടാത്ത ബലമൊന്നു ഹേതു;വതുല—
പ്രതാപി കപിവീരരേ!
കൊടുതാം ഭവാർത്തി മമകീർത്തി ചേർത്ത
ഭവദീയകീർത്തിയിനി തീർത്തിടും.

681
മനുവരവചനം കേട്ടു കപീശ്വരർ
മതിയതിലൊട്ടും മതിവരാതെയായ്
കമല കുസുമ സമചരണയുഗളമതിൽ
നമസ്കരിച്ചു പലകുറി ഭക്ത്യാ

682
പിന്നെ മാരുതിയെവിളിച്ചുരച്ചു
ചെന്നു ജാനകീവാർത്തയറികനീ
കഥകളൊക്കെയറിയിച്ചു ജനകജാ—
കുശലമറിഞ്ഞു തിരിച്ചുവരികനീ.

683
ഉടൻ ഹനുമാൻ നഗരമണഞ്ഞു
കേട്ടു നിശാചരർ തിരക്കുകൂട്ടീ
വന്നുവേണ്ടപടി പൂജകൾചെയ്തു
പിന്നീടവരവനിജയേക്കാട്ടീ

684
ദൂരെനിന്നു താൻ നമിച്ചോരവനേ
ദൂതനെന്നറിഞ്ഞവനിജയരുളീ:—
കൃപാലുവെൻ വിഭുവിന്നു മനുജനും
കുശലമോ പറക! കപിവീരക്കും.

685
ഓതി ഹനുമാനമ്മേ! കോസല—
പതിക്കുമെല്ലാവർക്കും കുശലം
ദശഗ്രീവനേ ജയിച്ചു ലങ്കാ—
ധീശനാക്കി തൽസഹജനെ രാമൻ!

686
വായുപുത്രനുടെ വാക്കുകേട്ടു പരിതോഷ
മാർന്നുമിഴിനീരുറ—
ന്നായതാക്ഷി പലപാടുചൊന്നു:—വില
പേർത്തവാർത്തയിതിനെന്തു ഞാൻ
തന്നിടും പകര?മോതി മാരുതിയുമമ്മ
കേൾക്കുകയിവൈരിയേ
ക്കൊന്ന രാഘവനെയൊന്നു കാണ്മതടിയന്നു
മൂവുലകു നേടൽതാൻ.

687
ജാനകിയരുളീ:—തനയ സകലഗുണ
ഖനിയാകട്ടേ നിന്നുടെ ഹൃദയം!
അതുമല്ലനുജനമൊത്തൊരയോദ്ധ്യാ—
പതിനിന്നിൽ കനിയട്ടെയെപ്പൊഴും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



688
കോമളമേചക രഘുവരഗാത്രം
മമകണ്ണിനു കാണ്മതിനിടയാക്കൂ!
ഉടൻ ഹനൂമാൻ രാമന്നരികിൽ
കടന്നു ചെന്നറിയിച്ചു കുശലം.

689
സീതാവാർത്തയറിഞ്ഞിനകുലമണി
യോതിയംഗദ വിഭീഷണരോടായ്:—
പവനതനയനോടൊത്തു നിങ്ങൾപോയ്
പരിചൊടു സീതയെയാനയിക്കുവിൻ!

690
സകല രാക്ഷസീസേവ്യമാനയാം
സീതതൻ സവിധമവരുടനെത്തീ
വിഭീഷണ പ്രേരണയാൽ വനിതകൾ
വിരവൊടു പലപടി കുളിപ്പിക്കയായ്.

691
പലതരമാഭൂഷകളണിയിച്ചു
പല്ലക്കണിയിച്ചങ്ങവരുത്തീ
സീതസുഖദനാം രാമനെയോർത്തോ—
ത്തത്യാനന്ദമൊടതിങ്കലേറീ

692
വെള്ളിച്ചൂരലെടുത്തവർ ചുററും
തുള്ളിച്ചാടീതംഗരക്ഷകർ
വൈദേഹിയെ വീക്ഷിപ്പാൻ വെമ്പും
വാനരക്കു നേക്കരിശംകാട്ടീ.

693
ചിരിച്ചു രാഘവരന്നരച്ചു:—സീതയെ
വരുത്തുവിൻ കാൽനടയായ്തന്നേ
കപികളവളെയമ്മയേക്കണക്കേ
കണ്ടുകൂപ്പുവാനിടയാക്കിടുവാൻ.

694
രാമവചനഹൃഷ്ടരായ് കപീശ്വര—
രമരകൾ മലർമഴ ചൊരിഞ്ഞു വാനിൽ
മുമ്പുതന്നിലപ്പിതയാം സീതയെ
യമ്പൊടുകാട്ടാനൊരുങ്ങിയനലൻ!

695
അതേമൂലമായ് കരുണാനിധിയാം
സീതാപതി ലീലയാപറഞ്ഞു
പരുഷമായ ചിലവാക്യം നിശിചര
നാരികളതുകേട്ടളവിൽ വലഞ്ഞു.

696
ശിരസാ രഘുപതി വാണിധരിച്ചാ
ക്കരണശുദ്ധയാം ജനകജയോതീ:—
ലക്ഷ്മണ! നീയെൻ ധമ്മത്തിൻപരി
രക്ഷക്കായ് ക്ഷണമഗ്നിയൊരുക്കൂ!

697
വിരഹവിവേകം നീതിധമ്മവും
നിറഞ്ഞ മൊഴിയതുകേട്ടു ലക്ഷ്മണൻ
വലഞ്ഞു കണ്ണുകൾ നിറഞ്ഞു ചിന്തക
ളെരിഞ്ഞു കയ്യുകൾ തൊഴുതുനില്പായായ്

698
ശ്രീരഘുപതി ഭാവമറിഞ്ഞുടനടി
വിറകൊരുക്കിയനുജൻ ചിതകൂട്ടീ
പാവകൻ ജ്വലിപ്പതുകണ്ടുള്ളിൽ
ദേവി മോദമാന്നീവിധമോതീ:—

699
മനസാവാചാകമ്മണാപിമേ—
മനുവരനെന്യേ തുണയില്ലന്യൻ!
എങ്കിലഖില സാക്ഷിയായ പാവക—
നെങ്കൽ ചന്ദന ശീതമാകണേ!

700
ഉമാരമണഹൃദി സദാപി വിലസിടു—
മമേയഗുണ രഘുരാമപദം
സ്വമായമതിയതിലണിഞ്ഞു ജനകജ
യെരിഞ്ഞഹുതവഹനണഞ്ഞുഹാ!
നിശാചര നഗരമതിങ്കൽ മരുവിനകളങ്ക
മുടനടി സമസ്തവും
നശിച്ചു മുനിസുരർ മിഴിച്ചു ജനകജ
തിരിച്ച് ശുചിരുചി പൊഴിച്ചഹോ!

701
ഹവ്യവാഹനുടലേന്തി ജാനകിയെയേകി
രാമനു,പയോധിയാ
ദേവി ലക്ഷ്മിയെ ഹരിക്കുനൽകിയതുപോ
ലിടത്തിവൾ വിളങ്ങിനാൾ
നീലനീരജമതിന്നടുത്തു കനകാബ്ജ—
സൂനകലികാസമം
ചേലിയന്നു സതി സീതയിന്നു;ശരിയായി
തൊന്നു പുകഴുന്നതാർ?

702
അമരകൾ മോദമൊടലർ മഴതൂകീ
തുമുലം പടഹം വാനിൽ മുഴങ്ങീ
വിമാനമതിൽ വന്നപ്സരസ്സുമാ—
രാമാതിരി ഗാനങ്ങൾ തുടങ്ങീ.

703
സീതാപതിയുടെ സുഷമാതിശയം
പാത്തുപാത്തു വാനരനികുരുംബം
ഹഷമാന്നു ജയഘോഷമപാരം
വഷിക്കുകയായുലകിൽ വാനിലും

704
സാരഥിമാതലി കല്പനവാങ്ങി
ത്തിരിച്ചു സുരപുരമമരകളപ്പോൾ
സ്വതേസ്വാത്ഥിമാർ പരമാത്ഥികൾപോ—
ലെത്തിയീവിധം സ്തുതികൾ തുടങ്ങീ.

705
ദേവ! ദയാകര! ഭവാനലിഞ്ഞീ
ദേവകളിൽ തുണചെയ്യുക നിത്യം
കാമിയഖില വിദ്രോഹി രാവണൻ
കമ്മഫലത്താൽ നശിച്ചവല്ലോ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



706
ഭവാൻ സമൻ ബ്രഹ്മരൂപനജനാ
ണവിരതമേക രസൻതാനല്ലോ!
അനഘനനാമയനഗുണൻ നിത്യന
മനന്തശക്തിയുമജിതനുമത്രേ!

707
മീന, കൂർമ്മ, സൂകര, നരഹരി,വാ–
മന, ഭാർഗ്ഗവരായതാതുകാലം
വാനവർക്കു വരുമഴലുകാളമുഴവൻ
കനിഞ്ഞങ്ങു താനകററിടുന്നോൻ.

708
കാമലോഭമദരതനായവിരത
മമരകളെ ദ്രോഹിച്ചോരിവന്നും
പരമമായപദമേകി ഭവാനീ
പ്പൊരുളോർത്താലത്യന്തമൽഭുതം!

709
പരമമാകുമധികാരമിയന്നും
പരം സ്വാതന്ത്ര്യരതരായിഹ ഞങ്ങൾ
ഭക്തിമറന്നു ഭവാബ്ധിയിൽ വലയുക
യത്രേ തുണചെയ്കിനി കരുണാബ്ധേ!

710
ദേവസിദ്ധ മുനികിന്നരാദികളു–
മാവിധം തൊഴുതു നിൽക്കുന്നേരം
ഭക്തി പുളകമൊടു വിരിഞ്ചനേവം
വാഞ്ഛകയായ് വൈദേഹീപതിയേ–

സ്തുതി

711
രഘുനായക! പാലയ! ഭക്തമന:
സുഖദായക സായകഹസ്തഹരേ!
ഭവവാരണ ദാരണസിംഹ! സദാ
ഗുണവാരിനിധേ ജയരാമഹരേ!

712
ഭവദംഗമനംഗ ശതാഭമഹോ
കവിസംഘമുനീശ്വരർ വാഞ്ഛകയാം
അരിരാവണനേശ്ശരിയാക്കി ഭവാ–
നരഗാധിപനേഗ്ഗുരുഡന്നുസമം.

713
ജനരംജനനായ് ഭവഭംജനനായ്
ജഗതീതല ഭാരവിഭംജനനായ്
അവതാരമനേകമുദാര മുദാ–
ഭുവിയേന്തിടുമങ്ങു കനിഞ്ഞു സദാ!

714
അറിവിൻ നിറവായുലകം നിറയും
കരുണാവരുണാലയ രാമഹരേ!
മനുവംശവിഭൂഷണ! ദൂഷണദ്ധ–
മ്മദഹാര വിഭീഷണമിത്രഹരേ!

715
ജിതമാന വിചാരവികാര! ചിദാ–
കൃതിയങ്ങയെ ഞാൻ പണിയുന്നു സദാ
ഭുജദണ്ഡവിഖണ്ഡിത ചണ്ഡനിശാ–
ചരമണ്ഡല സൽഗുണവാരിനിധേ!

716
ഒരുകാരണ ലേശമെഴാതെദയാ
കരനായ രമാപതിയായ ഹരേ!
ഭവതാരണ! കാരണദൂര! മനോ–
ഭവദാരുണ ദോഷവിദാരഹരേ!

717
കമലാരുണലോചന! കാന്തിസുഖാ–
കര! ബാണനിഷംഗ മനോജ്ഞവിഭോ!
ശരണാഗതശർമ്മദ! സർവ്വദ! ഹേ
വരഭൂപവരേണ്യ തുണക്കുകഭോ!

718
അനവദ്യനനിന്ദ്യനതീന്ദ്രിയന–
ങ്ങനുപാധിക രൂപനഖണ്ഡനജൻ
മറതൻ പൊരുളങ്ങുലകം രവിയും
കരവും പടി ഭിന്നനഭിന്നനുമാം.

719
ബഹുമാനമൊടങ്ങയെ നോക്കുകയാ–
ലിഹവാനരർ ധന്യതയാർന്നുപരം
അമൃതം തവഭക്തിരസം നുകരാ–
ത്തമരാളി ശരീരമസാരതരം.

720
പുരുശോകഭരം സുഖമായ്കരുതി
പ്പരിതോഷമിയന്നു ഞെളിഞ്ഞിടുമെൻ
മതിവിഭ്രമമൊന്നു കനിഞ്ഞുകള–
ഞ്ഞിതുകാലമിയററുക മേകുശലം

721
ശിവപാർവ്വതിമാർ പണിയും ചരണം
ഭുവനാഭരണം ഭവസംഹരണം
ഖലദാരണമിങ്ങുശുഭം തരണം
നലമാർന്നിതുതാൻ വരമായ്‌വരണം.

722
ഈമാതിരിയതിഭക്തി പുളകമൊടു
നാന്മുഖൻ പദംപണിഞ്ഞുവാഴ്ത്തി
അഴകിന്നലകടലായ രാമനേ
ത്തൊഴുതുകണ്ടുമതി വരാത്തനിലയിൽ

723
അന്നേരം ദശരഥനുമണഞ്ഞു
തനയദർശ്ശനാൽക്കൺകളനിറഞ്ഞു
രാമനനുജനും പദംപണിഞ്ഞു
രാമപിതാവാശിസ്സുപൊഴിഞ്ഞു.

724
ഓതി രാമനിഹ രാവണവിജയം
താത! ഭവൽപുണ്യ്യ മഹിമയത്രേ!
പുത്രവചനമിതു കേട്ടു ദശരഥനു–
നേത്രമുറന്നു പുളകമുയർന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



725
പണ്ടേത്തേ പ്രേമമോത്തു രഘുപതി
പിതാവിനേനോക്കിയറിവു നൽകീ
ഹരനരുളി:–യുമേ! ഭേദഭക്തിയീ
യരചനുമോക്ഷം ലഭിയാതാക്കീ.

726
കൊതിപ്പതില്ലീസ്സഗുണോപാസകർ
മുക്തി; ഭക്തി, താനവൎക്കപത്ഥ്യം
രാമനെയനവധി നമിച്ചു ദശരഥ
നമരപുരം മോദേനഗമിച്ചു.

727
അനുജ ജാനകീസമേതനാം ശ്രീ
മനുകുലദിനമണിയായ രാമനേ–
കാന്തിനിലയനേ–ക്കണ്ടു മോദമുൾ
ക്കൊണ്ടു വാഴ്ത്തുവാൻ തുടങ്ങിയിന്ദ്രൻ.

സ്തുതി

728
അഴകിനലകടലായ രഘുവര!
കഴൽതൊഴുന്ന വനഖിലദായക!
ചാപശരതൂണിരധര! പരി–
താപഹര! ജയനിഖിലനായക!

729
അയി! മഹാഭുജ! ദൂഷണാന്തക!
ജയ! ഖരാദിക നിശിചരാന്തക!
നാഥ! ദുഷ്ടരെയങ്ങുകൊന്നുസ–
നാഥരായിഹനിഖില ദേവകൾ!

730
മഹീഭാരമറുക്കമതുലിത–
മഹിമനാകിയ രഘുപതേ! ജയ!
രാവണാന്തകരാഖിലാശര–
ദാവപാവകദയാലയജയ!

731
അതുലബലഗൎവ്വിഷ്ഠ രാവണ
നഖിലമുനി ഗന്ധൎവ്വസിദ്ധരെ
അമരനരഖഗനാഗരെയുമതി
ദുൎമ്മദത്തൊടടക്കിയിതുവരെ.

732
ദുരിതതൽപരനവനു ദുഷ്കൃത–
ഘോരഫലമങ്ങേകിയിനിയിഹ
ആൎത്തജന പരിപാലസരസിജ–
നേത്ര! താങ്കൾ കനിഞ്ഞു കേൾക്കുക!

733
ആരുമെന്നൊടു തുല്യനില്ലെ
ന്നോരിവന്നൊരു ദുരഭിമാനം
തവപദങ്ങൾ പണിഞ്ഞമൂലം
തവിടുപൊടിയായാകമാനം.

734
മറകൾ നിർഗ്ഗുണമെന്നു വാഴ്ത്തും
പൊരുൾ ചിലൎക്കു പിടിക്കുമെന്നാൽ
രാമ! നിൻ സഗുണസ്വരൂപം
കേമമെന്നേ കരുതുവോൻ ഞാൻ

735
ജനകജാനുജ സഹിതനായെൻ
മനസി കുടികൊള്ളേണമെന്നും
നിഷ്കളങ്കം ഭക്തിനൽകണ–
മോൎക്കണേ ഞാൻ ദാസനെന്നും.

736
ചതുരാനനാദി സുരവൃന്ദസേവ്യ! മതി–
ഭീതിഹാര! കമലാലയാ–
പതിയായഭക്ത സുഖദായകാൎത്തകരു–
ണാലയാത്ത മനുജാകൃതേ!
പണിയാം ശരണ്യചരണങ്ങളിങ്ങു
തരണേ വരേണ്യതരഭക്തിതാൻ
ഗുണധാമകാമ ശതകോടിരമ്യസക–
ലാഭിരാമജഗതീപതേ!

737
ദയാനിധേ! ഞാനെന്തു സേവയിനി–
ചെയ്യണമൊന്നാജ്ഞാപിക്കണമേ!
ഇന്ദ്രവചനമിതുകേട്ടു കനിഞ്ഞു ന–
രേന്ദ്രനീവിധം പറഞ്ഞു മന്ദം

738
നമ്മുടെ വാനരരെത്ര നിശാചര
നിഹതന്മാരവരൊക്കെയെനിക്കായ്
ഉയിർ വെടിഞ്ഞതാണവരെ മുഴവനിനി
ദയയാ ജീവിപ്പിക്കുകവേഗം

739
ഭുശുണ്ഡിയോതീ:–ഗരുഡ കേൾക്കനീ
ദശരഥപുത്ര വചസ്സതിശുദ്ധം
പാരാകെ മുടിച്ചയിരേകുന്നോൻ
പുരുഹൂതന്നിഹ മഹിമനൽകൽതാൻ.

740
ഇന്ദ്രനമൃതു വൎഷിച്ചു കപിനിര
സാന്ദ്രമുദാരാമനികടമാൎന്നു
അമൃതവൎഷമേററിട്ടും നിശിചര
രമർ നിലമതിൽനിന്നനങ്ങീലഹോ!

741
മൃതിയിലുമവരുടെ മനം രാമനിൽ
പതിയുകയാലവർ മുക്തന്മാരായ്
മൎക്കടരോ തന്നംശമാകയാ–
ലൊക്കെ രാമഹിതമറിഞ്ഞെണീററു.

742
രാമസദൃശനാം ദയാലുവുണ്ടോ
രാക്ഷസൎക്കുമെവനേകീമോക്ഷം?
മാമുനി ദുർല്ലഭമാകിയഗതിയീ
ക്കാമി രാവണനു മേകിയതില്ലേ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



743
പൂമഴപെയ്യമരന്മാർ സ്വന്തം
വിമാനമേറിപ്പുറപ്പിച്ചുപോയ്
സമയമറിഞ്ഞാശ്ശംകര ഭഗവാൻ
രാമസമീപം പ്രാപിക്കുകയായ്!

744
നേത്രമുറന്നും പരമഭക്തിയാൽ
ഗാത്രപുളകമൊട്ട തൊഴുതുംകൊണ്ടും
പരമശിവൻഗദ്ഗദമാന്നേവം
പ്രാത്ഥിക്കുകയായ് വീണ്ടും വീണ്ടും

745
പാലിക്കുകയേ രഘുകുലനായക!
ലീലാകര ധൃതകാർമ്മുക സായക!
മഹാമോഹമയ മേഘമഹാനില!
മാനസവിഭ്രമവിപിന മഹാനല!

746
സംശയതാമസനാശനദിനകര!
സഗുണനിർഗ്ഗുണാകാരമനോഹര!
മദമയമത്ത മദംഗജഭംജന!
മൃഗേന്ദ്ര! വാഴുക ഹൃദിസുരരംജന!

747
വിഷമവിഷയ കമലാകരനാശന–
തുഷാര! ഭവമയ സാഗരമന്ഥന–
മന്ദരസുന്ദര! ദുസ്തര ഭവഭയ
മിക്കടൽ കടത്തുകയികരുണാലയ!

748
കമലനയന! നീലാംബുദസുന്ദര!
കഴൽതൊഴവോന്നഖില താപകുലഹര!
സഹജ ജനകജാ സഹിത!മനസിമേ
സദാഭവാനിനി വിലസീടണമേ!

749
തുളസീദാസ ഹൃദയഭയഖണ്ഡന!
തുണക്ക! ധരണീമണ്ഡലമണ്ഡന!

750
നാഥ! ഭവാന്നഭിഷേകമയോദ്ധ്യാ
നഗരിയതിങ്കൽ നടക്കുമളവിൽ ഞാൻ
വരാമങ്ങു താവകമാം ലീലകൾ
വിരവൊടു കണ്ടതിമോദമേലുവാൻ.

751
ശംഭുവിങ്ങിനെ മടങ്ങിയശേഷം
വിഭുവരികത്തിൽ വിഭീഷണനെത്തീ
പറഞ്ഞു:–ശാർങ്ഗധനുദ്ധര കേൾക്കുക
വിരവൊടങ്ങു മാമകമാം വാക്യം.

752
സകലം സബലം രാവണനേക്കൊ–
ന്നകലുഷ കീത്തി ജഗത്തിൽവളത്തി
ഭവാൻ, ദീനനും ഹീനനുമാകിയൊ–
രിവനിൽ പലപടി കരുണകലത്തി

753
ദാസനാകുമെൻ വീട്ടിൽവന്നു, സുഖ
വാസംചെയ്യടരിന്നഴൽതീർക്കൂ!
ഹരിവീരക്കിനിമമ സവ്വസ്വവു
മരിയതെളിവൊടങ്ങുന്നുകൊടുക്കൂ!

754
എപ്രകാരവും സ്വന്തമാക്കി,ഞാ
നൊപ്പമയോദ്ധ്യയെഴുന്നള്ളുകയേ!
വിഭീഷണോക്തം കേട്ടു കൃപാലയ–
വിശാലമാം മിഴിനിറഞ്ഞുവന്നു.

755
പറഞ്ഞു:–സോദര! നിൻസവ്വസ്വവു
മറികമാമകംതന്നെയെങ്കിലും
ഭരതൻ തൻനിലയോത്തു കാൺകെയീ
യോരോ നിമിഷം കല്പസമാനം

756
തപസ്വിയായ് കൃശനായ് മമനാമം
ജപിച്ചുകൊണ്ടേ ഭരതൻ കഴിവൂ
കഴിയും വേഗമൊടവനേക്കാണാൻ
വഴിയെന്തെന്നിനിയറിഞ്ഞിടാവൂ!

757
അവധികഴിഞ്ഞങ്ങണഞ്ഞുവെന്നാ–
ലവനേയുയിരൊടെ കാണ്മാൻകിടയാ
അനുജസ്നേഹം സ്മരിക്കുമളവാ–
മനുകുലവരതനു പുളകമിയന്നു.

758
രാമനരുളി:–നീ കല്പം മുഴുവൻ
രാജ്യമെന്നെയോത്തടക്കിമരുവൂ!
പിന്നെയണകനീ മാമകധാമം
തന്നി,ലെങ്ങു സജ്ജനങ്ങൾ വാഴ്വൂ!

759
രാമവചനമതുകേട്ടു വിഭീഷണ–
നമലഭക്തിയൊടെ വീണുപണിഞ്ഞു
മോദമെഴും മക്കടനിര രഘുവര–
മഹിതഗുണം വണ്ണിച്ചു പറഞ്ഞു.

760
പിന്നെ വിഭീഷണനരമനയാന്നഴ–
കാന്ന മണീഗണവസ്ത്രമസംഖ്യം
നിറച്ചു പുഷ്പകവിമാനമേകീ
ശ്രീരഘുവരനതു നേരമുരച്ചു:–

761
സഖേ! വിഭീഷണ! വിമാനമേറി
സ്സകലം നീ വഷിക്കുകനല്ലു!
ആശരേശ്വരൻ രഘുവരാജ്ഞ പോ–
ലാശു സകലവും ചെയ്യുസാദരം.

762
വേണ്ടതൊക്കെയും കപികളെടുത്തു
കണ്ടമണികൾ നോക്കി നക്കിവിട്ടു
അരിയതമൊശയിതങ്ങിനെ കണ്ടാ–
ശ്രീരാമാദികൾ പുഞ്ചിരിയിട്ടു!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



763
മറകാം 'നേതി'യെന്നോതും പൊരുളാം
ശ്രീരഘുപതി മുനിവൃന്ദദുർല്ലഭൻ
കരുണാനിലയൻ, കപിവരരൊപ്പം
നിരവധി കുതുകവിനോദകാരിയായ്.

764
ഹരനരുളീ:—വ്രത, ജപ, തപ, യജ്ഞം,
നിരവധിയാൽ തെളിയുന്നതിനേക്കാൾ
അനന്യമാം പ്രേമത്താൽ രാമൻ
കനിയും തെളിയുമിതറിക പാർവ്വതി!

765
വസനാഭൂഷകളണിഞ്ഞു വാനര—
രാസകലം രാമനികടമാർന്നു.
കണ്ടുകണ്ടു കോസലപതി പുഞ്ചിരി
വീണ്ടും വീണ്ടും ചൊരിഞ്ഞിരുന്നു.

766
കനിഞ്ഞു രഘുപതിയവരോടോതീ
വാനരരേ! മമ സഹജന്മാരേ!
രാവണവധമനുജന്നു രാജപദ—
മിവ സാധിച്ചതു ഭവൽബലംതാൻ!

767
തനതു നിലയമിനിയണയുകമാമക—
നിനവേന്തുക നിർഭയരായെന്നും!
ഇതു കേട്ടപ്പോൾ പ്രേമവിവശമാം
മതിയാർന്നവരീവിധമറിയിച്ചു:—

768
ചൊന്നതൊക്കെയങ്ങേക്കു ശോഭതാ—
നെന്നാലിതിൽ മോഹിപ്പൂ ഞങ്ങൾ
മൂവുലകിന്നും പതിയാമങ്ങീ
പ്പാവങ്ങളെയിഹ കൃതാർത്ഥരാക്കീ.

769
തിരുമൊഴിയിതിൽ നാണമുണ്ടു ഞങ്ങൾ
ക്കൊരുകൊതു ഗരുഡനു തുണപ്പതാമോ?
രാമനെ നോക്കി പ്രേമമുറന്നവർ
തന്മതി നിജഗൃഹമൊക്കെമറന്നു.

770
എങ്കിലും രഘുവരാജ്ഞയാർന്നു, കപി
സംഘം രാമനെയുള്ളിലിണക്കി
പണിഞ്ഞു പലപടി ഹർഷവിഷാദം
നിറഞ്ഞു നിജഗൃഹമാർഗ്ഗം നോക്കി.

771
നിരുപമബലജാംബവാൻ കപീശൻ
നീലനളാംഗദമാരുതിമാരും
വിഭീഷണനുമെന്നല്ല, വാഹിനീ—
ഗഭീരരാം സേനാപതിമാരും.

772
പ്രേമാകുലരായ് നിന്നിമേഷരാ—
യാമാതിരിയായുരിയാടാതേ
കണ്ണുനിറഞ്ഞഭിരാമരാമനേ—
ക്കണ്ടുനിൽക്കയായ് തൃപ്തിവരാതേ

773
പ്രേമാധിക്യമിയന്നിടുമവരേ—
വിമാനത്തിലേററീ രഘുരാമൻ
മനസാ ഭൂസുരപദം പണിഞ്ഞു വി—
മാനമുത്തരദിശക്കുനയിച്ചു.

774
'രാമകീജയജയധ്വനി'യപ്പോൾ—
വിമാനത്തിലും മീതെയുയന്നു
സീതാസഹിതൻ രഘുപതി, പുഷ്പക—
സിംഹാസനമതിലലമൊളിയാന്നു.

775
മേരുശൃംഗമതിൽമിന്നലൊത്തകാർ—
മേഘംപോലൊളിചിന്തീ രാമൻ
അതിജവമാന്നു പറന്നു വിമാനം
പ്രീത്യാ സുരനിരപൂമഴചോർന്നു.

776
ശീതളമന്ദസുഗന്ധിസമീരണ
നതിസുഖമേകി നഭസ്സുതെളിഞ്ഞു
സാഗരനദികളുമെങ്ങും ശകുനം
മംഗള; മിഹരഘുവരൻ പറഞ്ഞു:—

777
ജാനകി! ലക്ഷ്മണനിന്ദ്രജിത്തിനേ—
ഹനിച്ചപടനിലമിതുകാണ്കയിനീ!
ഹനുമാനുമംഗദനും കൊന്നൊരു—
ദനുജരിതാപട നിലത്തുകാണ്മൂ!

778
മുനിസുരദുഃഖദ കുംഭകർണ്ണരാ—
വണരാം സഹജരെയിവിടെ വധിച്ചു.

779
സേതുബന്ധനം ചെയ്തു ഞാൻ പുരാ—
രാതിയെയിവിടേ പ്രതിഷ്ഠചെയ്തു!
അനന്തരം ശ്രീരാമേശ്വരനേ
ജ്ജനകജയൊപ്പം പണിഞ്ഞു രാമൻ

780
ദണ്ഡകാവനമതിങ്കലെങ്ങുകോ—
ദണ്ഡധരൻ വിശ്രമിച്ചു രാമൻ?
അതാതിടം പേർപറഞ്ഞു ചൂണ്ടി—
സ്സീതാദേവിക്കങ്ങിനെ കാട്ടീ.

781
പരമസുഖം കരദണ്ഡകാടവിയിൽ
മരുവുമഗസ്ത്യൻ തന്നുടജത്തിൻ
പരിപാവനമാമുപരിതലത്തിൽ
പ്പറന്നുമന്ദം രാമ വിമാനം.

782
ചിത്രകൂടമതിലെത്തിയഖിലമുനി
സത്തമരോടാശിസ്സുകൾ വാങ്ങി.
പിന്നെ വിമാനം ഗരുഡസമാനം
പറന്നു മാനത്തിങ്കലുയന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



783
രാമൻ കലിമലമാകേക്കളെയും
യമുനാനദിയേപ്പിന്നെയമലയാം
സുരഗംഗാനദിയേയും കാട്ടി
പ്പറഞ്ഞു:—സീതേ പണിയുകിവരെ നീ!

784
വീണ്ടും കാൺകീ പ്രയാഗയിതിനേ
ക്കണ്ടാൽ പാതകകോടികൾ പായും
ഹരിപദമണയാനേണിയാകമീ
വരത്രിവേണിയെ നമിക്ക നീയും!

785
അതാഭവാമയതാപം കളയും
ശ്രീതാവുമയോദ്ധ്യാപുരി സീതേ!

786
ഏവമോതിയാജാനകിയോടൊ–
ത്തവധപുരത്തെ നമിച്ചു രാമൻ
നേത്രമുറന്നും ഗാത്രപുളകമതി
മാത്രമുയന്നും മോദാഞ്ചിതനായ്.

787
എല്ലാവരുമൊത്താത്രിവേണിയതി–
ലല്ലലകന്നു സുഖേന കളിച്ചു–
വാനരസഹിതൻ രഘുപതിവിപ്ര
ക്കനവധിവിധമാം ദാനംചെയ്തു.

788
മാരുതിയോടു പറഞ്ഞു വടുവായ്
പുരമണഞ്ഞുനീ ഭരതനോട്ടടൻ
നമ്മുടെ കുശലം പറഞ്ഞു വാത്തകൾ
നന്മയൊടറിഞ്ഞു വരിക സുഹൃത്തേ!

789
മാരുത പുത്രൻ പോയീ; രാമൻ
ഭരദ്വാജപണ്ണശാലപൂകീ
ഭക്തിഭരിതനായ് പൂജിച്ചാമുനി
സത്തമനാശീവ്വാദവുമേകീ.

790
മാമുനിപാദം തൊഴുതുപണിഞ്ഞാ–
രാമൻ പുഷ്പകവിമാനമേറീ
തൻവിഭുവന്നതു കേൾക്കവേ, ഗുഹൻ
'തോണിയെവിടെ'യെന്നെത്രയുമുഴറീ.

791
അപ്പൊഴേക്കമെത്തു ഗംഗകടന്നു
കല്പനയാന്നു കരയിലിറങ്ങീ.
പലതരത്തിലും സുരസരിത്തിനേ
പ്പൂജിച്ചിഹ വൈദേഹി നമിച്ചു.

792
ഗംഗമോദമാന്നനുഗ്രഹിച്ചു:—
ഭംഗമാന്നിടാ നിൻ സൌഭാഗ്യം
വിവരമറിയുമളവോടിഭക്തിരസ–
വിഹ്വലനാം ഗുഹനരികിലണഞ്ഞു

793
സീതാസഹിതൻ രഘുപതിയേക്ക–
ണ്ടതുലാനന്ദ സമാധിയിൽ മുഴകീ
പ്രേമഭരിതനാമവനെനെടുത്താ–
രാമൻ കനിവാന്നങ്ങിനെ തഴുകീ.

794
അറിവേറുവോരിൽ വരേണ്യനായ
ദയാലയൻ രഘുനായകൻ
പരിചൊടേ കുശലം ചൊന്നപോ
തവനീവിധം പ്രാത്ഥിക്കയായ്:—
ശുഭമാണശംഭു വിരിഞ്ചസേവിത
പദകമലമിതുകാങ്കയാ–
ലഭിരാമ! രാമനമോസ്തുതേ പര–
ധാമരാമനമോസ്തുതേ!

795
പലവിധത്തിലുമധമനായനിഷാദനേ–
ത്തന്നനുജനേ
പ്പോലെ രഘുപതിയോത്തുനിജഹൃദി–
ചേത്തു പരമപവിത്രമാം
നിശിചരാരി ചരിത്രമവിരതഭക്തിദം
കാമാദിതൻ
നാശകരമഖിലേശശ്രുപജ്ഞാനപര–
മുഷിഗീതമാം.

796
ശ്രീരഘുവരസമര വിജയചരിതം
വിരവൊടു കേൾക്കുന്നവക്കു ഭഗവാൻ
വിജയവിവേക വിഭൂതികൾ സതതം
വിമലവികാര വിചാരവുമേകും.

797
മാനസമേ! നീയറിയുക കലിയുഗ–
മരിയപാപ നിരനിറയും നിലയം
ഇതിലീ രഘുവര നാമമൊഴിഞ്ഞൊരു–
പോതുമില്ല മറേറതുമുപായം.

ഇങ്ങിനെ സകലകലികല്മഷനാശകമായ ശ്രീമദ്രാമചരിതമാനസത്തിൽ
ആറാം സോപാനമായ ലങ്കാകാണ്ഡം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha

ശ്രീ

# രാമചരിതമാനസം

അഥവാ

# തുളസീദാസ രാമായണം

## ഉത്തരകാണ്ഡം

I

അന്തണപദം പണിഞ്ഞേന്തുമടയാളമൊളി
ചിന്തുന്ന ചെന്താമരക്കണ്ണു, കൈകളിൽ
വില്ലുമമ്പും വിമലകേകീഗളപ്രഭയെ
വെല്ലുമഴകമലകനകാംബരവുമാന്നിതാ
സീതാസമേതനനുജാതാദിസേവിതൻ
വാതാത്മജാദി കപിനേതാക്കളൊത്തുപര
മേതോതരം സുഷമചേന്നീടുമെൻപുരാൻ
ചേതോഹരം പുഷ്പകാരോഹണംചെയ്തു
ചേതോ മുദാ പണിഞ്ഞീടുന്നു ഞാൻ സദാ.

II

ചെന്താർമകൻ ഗിരിജതൻ കാന്തനും മനസി
ചിന്തിപ്പതാമമല കമലസുമമംജുളം
സന്തതം ജനകജാകരകമലലാളിതം
സന്തപ്തഹൃദി സുധാനീരദം ശ്യാമളം
സുന്ദരം സുരുചിരം രഘുവരപദാംബുജം
വന്ദിപ്പു ഞാൻ സദാഭീഷ്ടദം കോമളം.

III

ചന്ദ്രകുന്ദങ്ങളും ശംഖവുംപോലെയൊളി
ചിന്തീടുമംബികാകാന്തനേ—പ്പണിയുവോ—
ക്കെന്തെന്തഭീഷ്ടവും നൽകുംപുരാനെ—നൽ
ചന്തം കലന്ന ചെന്താമരക്കണ്ണനേ—
മാന്താർ ശരാന്തകനെയംബുരുഹ നേത്രനേ—
യന്തരംഗത്തിലിങ്ങന്തരമെഴാതെ ഞാൻ
ചിന്തിച്ചു ചിന്തിച്ചു വന്ദിച്ചിടുന്നിതാ
സന്തതാനന്ദ സന്ദോഹമരുളീടുവാൻ

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



1
അവധേശ്വരനാം രഘുപതിവരുവാ–
നവധിയിനിയൊരേ ദിവസംമാത്രം
എന്നുനിനച്ചാ വിരഹദുഃഖലത
യാന്ന പൌരർ വെമ്പീയതിമാത്രം.

2
ഇതേസമയമതിസുന്ദരശകുനം
മതിതെളിവേകിത്തുടങ്ങിയെങ്ങും
വിരവെഴമപ്പുരമപ്രമേയ രഘു–
വരൻെറ വരവറിയിക്കുംപോലായ്.

3
കൌസല്യാദികളാകുമമ്മമാ–
ക്സീമമാ മാനന്ദമുയന്നു
അനുജ ജനകജാസഹിതൻ രാമൻ
വന്നതേവനോ പറഞ്ഞപോലേ.

4
ദക്ഷിണാക്ഷിയും ഭുജവും ഭരത–
ന്നക്ഷണമിളകീ ശകുനമിതോക്കേ
സ്വാന്തരംഗമതിലതിയാം തെളിവൊട്ട
ചിന്തചെയ്യുവാൻ തുടങ്ങിയേവം:–

5
ജീവൻ കളവാനിനിയൊരേ ദിവസ–
മവധിയിതോത്താടലാന്ന ഭരതൻ
വരാത്തതെന്തേ നാഥനിനിയുമീ
'ഭരതൻ കുടില'നിതോത്തുമറന്നോ?

6
അഹോ! ലക്ഷ്മണൻതന്നെ ധന്യനവ–
നഹോരാത്രമാരാമ പദാബ്ജം
ആരാധിപ്പൂ; കപടകുടിലനെ–
ന്നറിഞ്ഞെന്നെ നിത്തിയില്ല കൂടേ!

7
ദുശ്ചരിതം മമ കേരംക്കിൽ യുഗംവരെ
നിശ്ചയമായ് മോക്ഷമിങ്ങു ലഭിയാ
എന്നാൽ പ്രഭുവാം രാമൻ, ഭക്തൻ
തന്നുടെ ദോഷം ലേശം ഗണിയാ.

8
അതിനാൽ ഞാൻ വിശ്വസിപ്പൂ സീതാ
പതിവരും ശകുനമതിശുഭമല്ലോ
പക്ഷേയവധികഴിഞ്ഞുയിരേന്തുകി–
ലിക്ഷിതിമേലാർ നീചനിവൻപോൽ.

9
രാമവിരഹസാഗരത്തിൽ ഭരതൻ
തന്മനമങ്ങിനെ മുഴുകുകയായീ.
അതേസമയമാരണനായെത്തിയ
വാതസുതൻ പോതസദൃശനായീ.

10
കണ്ടു മാരുതി ജടയുടെ മുകുടം
പൂണ്ടു ചടച്ചു വലഞ്ഞ ഭരതനേ–
രാമനാമമേ ജപിച്ചു കരയും
വിമലകുശാസനമാന്ന ഭരതനേ–

11
പവനജനത്തുപൊഴുതധിക ഹഷ്മൊട്ട
പുളകമാന്നു കണ്ണീരു മറന്നു.
പ്രേമരസം ഹൃദി നകന്നു കാതിനു
പീയൂഷം മൊഴിയിങ്ങിനെ ചൊന്നു:–

12
വിരഹത്താൽ നീയാരുടെ ഗുണഗണ–
മിരവുപകലുമുരുവിട്ടു കഴിപ്പൂ?
ആ രഘുവര നമരനികരമുനിജന
പരിപാലകനിഹ കുശലമൊടെത്തീ.

13
അരിയെവെന്നു സീതാനുജരൊത്തിഹ
തിരിയെവന്നു പുകഴുന്നു ദേവകരം!
കേട്ടു ഭരതനരിയ മാൽമറന്നു
കിട്ടമമൃതിനാൽ തൃഷിതൻപോലേ.

14
ആരു നീ മമ പ്രിയമുരചെയ്‌വോൻ?
ഭരതനീവിധം ചോദ്യം ചെയ്യേ,
പറഞ്ഞു ഹനുമാൻ:–'ദയാനിധേ! ഞാ–
നറിക വായുസുതനെൻ പേർ ഹനുമാൻ!'

15
ദീനബന്ധുവാം രഘുവരനുടെയൊരു
ദാസൻ കപിയിവ'നെന്നു കേരംക്കവേ
ചെന്നു സാദരം പുണന്നു ഭരതനു–
യന്നു പുളകമാന്നു കണ്ണുനീരും.

16
പറഞ്ഞു:–ഹനുമൻ! മാമകമാമഴ
ലൊഴിഞ്ഞു നിന്നേക്കണ്ടതുമൂലം
ഇന്നെനിക്കു നീ രാമൻ താനായ്
തന്നിട്ടമെന്തിവനിതിന്നു പകരം?

17
ശ്രീരഘുവര വാത്തക്കു പകരമായ്
തരാനില്ല വസ്തുവുലകിലോത്താൽ
അയതിനാൽ ഞാൻ കടപ്പെട്ടവൻ
നീയിനി രഘുപതിയുടെ നിലചൊല്ലൂ.

18
പണിഞ്ഞു ഹനുമാൻ രാമഗുണ കഥകരം
പറഞ്ഞു ഭരതൻ തുടന്നു വീണ്ടും
കൃപാലുരാമൻ ചിലപ്പൊഴെങ്കില
മെൻപേർ മനസി നിനക്കാറുണ്ടോ?

19
മനുവരനിവനൊരു ദാസനെന്നു ചില
നേരം പറയുക പതിവുണ്ടോ?
വിനതവചനമിതു കേട്ടു ദണ്ഡനതി
ചെയ്തു പവനസുതനോക്കുകയായ്:
ചരാചരങ്ങരംക്കധിപതി രഘുപതി
യേവനെ നിത്യം വാഴ്ത്തിടുമാ–
ഭരതൻ ശുഭഗുണ ചരിതൻ താഴ്മയിൽ
വിരുതൻ മററാരു വിധമാമോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



20
മാരുതിയോതീ:–നാഥ! ഭവാൻ രഘു
വീരന്നുയിർപോൽ പ്രിയനിതു സത്യം.
ഇതു കേട്ടപ്പോൾ ഭരതനുമോദം
മതിയതിലധികമുററന്നു വഴിഞ്ഞു.

21
അനന്തരം ഭരതപദം വന്ദി–
ച്ചനന്തവേഗം തിരിച്ചു ഹനുമാൻ
ഭരതകുശലവാർത്ത കേട്ട രഘുപതി
യരിയ മോദമൊട്ട വിമാനമേറീ.

22
ഭരതനയോദ്ധ്യാപുരിയിലണഞ്ഞു
ഗുരുവൊട്ട വിവരം ചെന്നുപറഞ്ഞു
രാമൻ കുശലമൊടണയും വിവരം
രാജഭവനമതിലറിയിച്ചപ്പോൾ,

23
ഉടൻ ജനനിമാരുഴറിയോടി, യതു
തടഞ്ഞു രാമകുശലമറിയിച്ചു
ഭരതൻ; ബഹുജനമതിപരിതോഷമൊ–
ടറിഞ്ഞറിഞ്ഞാമാതിരിയോടീ.

24
നവതുളസീദള പുഷ്പഫലാവലി
ദൂർവ്വാദധി ഗോരോചനാദിയും
സ്വർണ്ണപ്പൂപ്പാലികകളിലേന്തി
സ്സുന്ദരീജനം നടകൊള്ളുകയായ്.

25
അതാതുകാര്യം വെടിഞ്ഞു സകലരു
മതനു വേഗമൊട്ടമോടിയണകയായ്
ബാലവൃദ്ധരേക്കൂട്ടാനിടയി
ല്ലലിവെഴമിനകുലപതിയേനിനവായ്.

26
രാമാഗമനമറിഞ്ഞാക്കോസല
മാമാതിരിയഴകാന്നു കഴിഞ്ഞു
തെന്നൽ മൂന്നുഗുണമൊത്തുവീശിയൊളി
യാന്നു സരയൂവും പരം തെളിഞ്ഞു.

27
ഗുരുവനുജന മാരണരും ചേന്നാ
ഭരതൻ ശുഭതര ചരിതൻ മോദാൽ
പ്രേമപൂർണ്ണനായനുപമകരുണാ–
ധാമരാമനേ യെതിരേൽക്കുകയായ്.

28
വനിതകളനവധി മാളികപൂകീ
വിമാനമതുകാണുവാൻ തിരക്കീ
മംഗളകരമാം ഗീതമനേകം
ഭംഗിയിലവർ പാടിയമ്മതൊഴക്കീ.

29
പൂർണ്ണചന്ദ്രനിഹ രാമ, നയോദ്ധ്യാ–
പുരം സമുദ്രം പ്രമോദസാന്ദ്രം
കളകള നിനദമൊടങ്ങിങ്ങോട്ടം
കമനികളിതിലിഹ തരംഗനിരതാൻ.

30
വിമാനത്തിൽ നിന്നിനകുലമകലം
വിടത്തുമിനനന്നേരമുരച്ചു
കാൺക! കപീശ്വര! പുരംപവിത്രം
ലങ്കേശ്വര! സുന്ദരമതിമാത്രം.

31
വാഴ്ത്തിടുന്നു വേദപുരാണാദികൾ
വൈകുണ്ഠത്തിൻ കീർത്തിയത്രമേൽ
എന്നാലിപ്പുരിയതിപ്രിയം മേ
യെന്ന രഹസ്യം ചിലർതാനറിയും.

32
മാതൃഭൂമിയിതു മമ പ്രിയംകര
മിതിനുവടക്കായ് സരയുവുണ്ടതാ
ഇതിൽ കുളിച്ചാലെളുപ്പമായ്‌വരു
മേതുമനുജനും മുക്തിനിർണ്ണയം.

33
പുരിയിതുമോക്ഷദയിവിടെവസിക്കും
പ്രജകളെനിക്കത്യന്തം പ്രിയർ താൻ
രാമവചനതുഷ്ടർ കപികളോതീ:—
ശ്രീമയമിപ്പുരിയതി ധന്യംതാൻ.

34
കരുണാനിലയൻ ഭഗവാൻ, സകലരു
മരികിൽ വരുവതായ് കണ്ടതുനേരം
വിമാനമാനഗരത്തിനടുത്തായ്
രാമനിറക്കി; യിറങ്ങിയേവരും.

35
കല്പനയാന്നു കുബേരസമീപം
പുഷ്പകമതു ചെല്ലുവാൻ തുനിഞ്ഞു.
സ്വാമിയെയോർത്തിട്ടുള്ളിൽ മോദവും
രാമവിരഹദുഃഖവും നിറഞ്ഞു.

36
ഭരതനൊടൊപ്പം സത്വരമെത്തീ
ശ്രീരഘുവരവിരഹാർത്തരേവരും
അരുന്ധതീപതിവാമദേവരേ
നിരീക്ഷിക്കെ രഘുപതിവില്പമ്പും,

37
വെടിഞ്ഞു സഹജനൊടൊത്തുപാഞ്ഞു കഴൽ
പണിഞ്ഞു പുളകം മെയ്യിൽനിറഞ്ഞു
കനിഞ്ഞു മുനിവരനെടുത്തുകുശലം
പറഞ്ഞു പലതാശിസ്സു പൊഴിഞ്ഞു.

38
''എല്ലാം താവക കൃപതാൻ'' സീതാ
വല്ലഭനേവം തൊഴുതറിയിച്ചു
ഭരതൻ പിന്നീടജമുനി, സുര, ഹര,
ശരണ്യ രഘുപതിപദം നമിച്ചു.

39
എഴുനേൽപിക്കിലുമെഴുനേൽക്കാതേ
കഴൽവണങ്ങുമാഭരതനെ രാമൻ
ബലമൊട്ട വാരിയെടുത്തു പുണർന്നു.
പുളകിതനായ് മിഴിരണ്ടുമുറന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



40
മൂവുലകിനു മധിപതി രഘുപതി
യവികലവാത്സല്യത്താ
ലാവിധ മന്നനുജനെ—ഭരതനെ—
യങ്ങു പുണന്നു വാഴ്ത്താൻ
ആവുകയില്ലിവനു ശരിക്കവ—
രിരുവരുമുടലേന്തീടും
ഭാവുകശൃംഗാരം പ്രേമവു
മെന്നതുപോലെ വിളങ്ങീ.

41
ഹരനരുളി:—യഗസുതയൊടതുലിതകൃപാർദ്ര രഘു
വരനുടെയൊരുടലൊടിട ചേന്ന ഭരതൻ തദാ
പരമസുഖരസലഹരിയതിൽ മുഴകിയോതി യിഹ
വിരഹമയ ജലനിധിയിൽനിന്നുരക്ഷിച്ചുനീ.

42
അനന്തരം വിഭുഹഷ്മാന്നു ഭര-
താനുജനേ മാറുചേത്തു തഴകീ
ഭരതലക്ഷ്മണന്മാരതുനേരം
പരമപ്രേമമുറന്നു പുണന്നു.

43
ഭരതാനുജനേ ലക്ഷ്മണൻ പുണ—
ന്നരിയ വിരഹപീഡയാകെമാററി
ഭരതനുമനുജനുമപ്പോഠം സീതാ—
ചരണപതിതരായ് സൌഖ്യമിയററി.

44
മനുവരനേക്കണ്ടു കണ്ടയോദ്ധ്യാ—
ജനങ്ങഠം വിരഹവ്യഥകഠം മറന്നു.
ഖരാന്തകൻ ശ്രീരാമനപ്പൊഴുതു
വിരവൊടവരൊടൊരുതമാശകാട്ടീ.

45
രാമനനേകം രൂപമാന്നു തൽ—
സമയം സകലജനങ്ങളോടുമായ്
സമുചിതമായ് പെരുമാറിക്കനിവൊടു
സമീക്ഷിച്ചു വിരഹാത്തി നശിച്ചു.

46
ഹരനരുളി:—യുമേ! തെല്ലുമിതേവനു
മറിയാതിരിയാ രാമരഹസ്യം
സകലക്കും സുഖമേകിയാനിലയി
ലകലുഷശീലഗുണൻ മുന്നേറീ.

47
ഇന്നുപെററ പശു കുട്ടിയെ നോക്കീ
ട്ടെന്നപോലെ ജനനീജനമോടീ.

48
കുട്ടിയേസ്സുപദി വിട്ടുകാട്ടിലടികിട്ടി
യോടിയടിമത്തമാ—
ന്റെട്ടുപത്തു ചെറുപുല്ലുതൊട്ടുവെറുതേ ക—
ടിച്ചു പുനരന്തിയിൽ
അമ്പുറന്നകിടു പാൽച്ചുരന്നു പര'മമ്പെ'
യെന്നു മുല നൽകുവാൻ
വെമ്പിടും പശുവതുംപ്രകാരമെഴമംബ—
മാക്കുസുഖദൻപുരാൻ.

49
തന്മകന്റെ രാമഭക്തിയോത്താ—
സ്സുമിത്രയാദ്യം കണ്ടരാമനേ
കൈകേയീമതി, രഘുപതിയേക്ക—
ണ്ടാകുലമായത്രമേൽ പരുങ്ങീ.

50
സൌമിത്രിയു മമ്മമാരെയെല്ലാം
നമിച്ചനുഗ്രഹമാന്നുമുദിതനായ്
കൈകേയിയെയെത്രമേൽ നമിച്ചും
കരളിലരിശമാറിയില്ല തീരേ.

51
ജാനകിയും വിനയാനപിതയായി
ട്ടാനിലയിൽ ജനനീജനചരണം
നമിച്ചു സകലരു മനുഗ്രഹിച്ചു:—
'നിൻ സൌഭാഗ്യം സ്ഥായിയാകണം'

52
രാമമുഖാബ്ജം നോക്കമമ്മമാർ
സമയശുഭതയോത്തശ്രുവടക്കീ
പൊൻതാലത്താലാത്തികാട്ടിവിഭു
തൻതിരുവുടൽ താനങ്ങിനെ നോക്കീ.

53
പലപടിയുഴിഞ്ഞുകളയൽ നടത്തി
പ്പരമാനന്ദമിയന്നു ജനനിമാർ
സമരധീരനാം രഘുവരനേക്കൌ—
സല്യനിരീക്ഷിച്ചുള്ളിലോക്കയായ്:—

54
ലങ്കാപതിയേയെങ്ങിനെ കൊന്നു
മംഗളാംഗരീസ്സുകുമാരന്മാർ?
രാത്രിഞ്ചരരതി ഭീമകായരതി
മാത്രംബലവാന്മാരുമല്ലയോ?

55
സഹജസഹിത വൈദേഹീപതിയേ
സ്സമീക്ഷിക്കുമാ രാമജനനിതൻ
സ്വാന്തം പരമാനന്ദസമുദ്രേ
നീന്തീ,യുടൽ പുളകാവലിയേന്തീ.

56
വിഭീഷണൻ, ജാംബവാൻ, കപീശ്വര—
വിഭംജനാത്മജർ, നളനീലന്മാർ
താരാസുതരീവീരർ മുഴവനും
ധരിച്ചു സുന്ദരമനുജശരീരം.

57
സകലരുമിഹ ഭരതന്റെ ശീലഗുണ—
മകലുഷമാം പ്രേമവും പുകഴ്ത്തീ
നഗരജനതയുടെ, നടപടി, രഘുവര
പദരതി നീതിയുമങ്ങിനെവാഴ്ത്തീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



58
അതുപൊഴുതു രഘൂദ്വഹൻ സഖാക്കളൊ—
ടോതീ:—മുനിപദവന്ദനചെയ്‌വിൻ!
ഇക്കുലഗുരുവിൻ കനിവാൽ ദനുജരെ
യൊക്കെമുടിക്കാൻ കഴിവിയന്നു ഞാൻ!

59
ഗുരോ കേൾക്കുകെൻ സഖാക്കളാമിവർ
ഘോരസമരസാഗരം കടത്തീ.
മമഹിതത്തിനായ് ജീവൻപോലും
ഹോമിച്ചവർ ഭരതാധികപ്രിയർ!

60
മൊഴിയിതുകേട്ടവർമോദേ മുഴകീ
മഹിതസുഖമവർക്കിങ്ങിനെ പെരുകീ.

61
പിന്നീടവർ കൌസല്യാചരണം
പണിഞ്ഞു മോദമൊടമ്മപറഞ്ഞു
എന്നുടെ പുത്രൻ രാമനനുതുല്യത—
യിന്നു നിങ്ങളിങ്ങാന്നു കഴിഞ്ഞു.

62
സുഖദൻ രാമനണഞ്ഞു ഗൃഹത്തിൽ
സുമനസ്സുകൾ വർഷിച്ചു വിയത്തിൽ!
നാഗരികന്മാർ മാളികയുടെമേൽ
നിന്നുരാമനേ നിരീക്ഷിക്കയായ്.

63
നിലയംതോറും കാഞ്ചനകലശം
നിറച്ചുനന്നായണിഞ്ഞൊരുക്കീ.
പന്തലിട്ടു പലമാതിരിയേന്തും
പതാകയനവധിയെങ്ങും തൂക്കീ.

64
അത്തർ തളിച്ചു തെരുവുകൾമുഴുവൻ
മുത്തുമണികളാൽ കളംകുറിച്ചൂ.
നിരവധി ശുഭവസ്തുക്കൾ നിറച്ചാ
പ്പുരത്തിൽ മംഗളവാദ്യമടിച്ചൂ.

65
നിരവധിതരുണികൾ മംഗളമാംപല—
തരത്തിലും പാടിയാടിയെങ്ങും
സ്വർണ്ണരചിതമാം താലമണിഞ്ഞവർ
വർണ്ണശബളമാമാർത്തികൾകാട്ടീ.

66
ആർത്തിഹാരിയാം രഘുകുലതിലക—
'ന്നാർത്തി'കാട്ടിയാക്കുലസ്ത്രീജനം
അപ്പുരിയഴകൈശ്വര്യം പുകഴും
സപ്പരാട്ടു വേദങ്ങൾ വാണിയും.

67
എന്നാലവരതുകണ്ടു മിരണ്ടു
പിന്നെയെവ്വിധം നരനോതേണ്ടൂ?

68
നാരികൾ കുമുദിനി, യവധമിഹ സരസി
വിരഹമെന്ന ദിവസേശ്വരനിപ്പോൾ
അസ്തംഗതനായ്; രഘുപതിമുഴുമതി
നിസ്തുലാഭനോ, യാമ്പൽവിടന്നു

69
അനേക ശുഭശകുനങ്ങൾ നിരന്നു
വാനിൽ ദുന്ദുഭിതാക്കിയിരുന്നു
പൌരപുരുഷനാരിമാരെവീക്ഷി—
ച്ചാരഘുവരനരമനയകമാന്നു.

70
ഹരനരുളി:—യുമേ! കൈകേയിക്കുൾ
പ്പെരുകിയനാണം രാമനറികയാൽ
മുമ്പേ ചെന്നു വണങ്ങിയാദരി
ച്ചമ്പൊടു നിജമാമരമനപൂകീ.

71
കൃപാസമുദ്രൻ ഗൃഹമാന്നപ്പോ—
ളപാരസുഖമാപ്പൌരക്കുണ്ടായ്
ഗുരുവന്തണരേ വിളിച്ചോതി, വാ
സരമിതു ശുഭയോഗയുക്തമത്രേ!

72
ദ്വിജരേ! മോദാൽ കല്പിച്ചാലും
രാജപദം രാമനു നൽകുവാൻ
മുനിവര സുഖകരവാക്യമന്തണ—
ക്കാനന്ദപ്രദമായിത്തോന്നീ.

73
അഭിരാമൻ ശ്രീരഘുരാമനു—
ള്ളഭിഷേകത്തിൻ വിധിയവരോതീ
താമസിച്ചിടാതിനിയഭിഷേകം
രാമനു ചെയ്യിച്ചീടണമെന്നും.

74
മുനിയാലപ്പൊഴുതാജ്ഞാപിതനാം
മന്ത്രിസുമന്ത്രനൊരുക്കംകൂട്ടീ
അനവധിരഥഗജ വാജികളുടനടി
യണിഞ്ഞു പുരിയതിൽവന്നുനിറഞ്ഞൂ.

75
പിന്നെ ദൂതനിര പല ദിശിയോടി
ച്ചെന്നു മാംഗലിക വസ്തുവനേകം
ആനയിച്ചു മുനിപുംഗവ പദതളി
രാനമിച്ചു തുഷ്ടരായ്ഭവിച്ചൂ.

76
അവധം ബഹുവിധമലങ്കരിച്ചു
ദേവകൾ മലർമണിനിരവർഷിച്ചു
രാമൻ ദൂതരൊടാജ്ഞാപിച്ചൂ,
മമസഖാക്കളേക്കുളിപ്പിക്കുവിൻ!

77
രാമവചനമതു കേൾക്കേസ്സേവക
രാമട്ടവരേക്കുളിപ്പിക്കയായ്
പിന്നെ ഭരതനേ വിളിച്ചു രാമൻ
തന്നുടെ കയ്യാൽ ജടയഴിക്കയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



78
സ്വന്തം സോദരർ മൂവരെ വിധിപോൽ
സ്നാതരാക്കി രഘുവരൻ ദയാർദ്രൻ
രാമകോമളത ഭരതഭാഗ്യവും
നാന്മുഖരഹിപതി ശതവും വാഴ്ത്താ.
79
പിന്നെ രാഘവൻ ജടയഴിച്ചു, ഗുരു
തന്നുടെ കല്പനയാൻ കളിച്ചു.
ഭൂഷയണിഞ്ഞതു കണ്ടുനിന്ന കസു–
മേഷു നിരയുമധികം ലജ്ജിച്ചു.
80
സീതാദേവിയെയമ്മമാർ സ്വയം
സ്നാനംചെയ്യിച്ചാദരപൂർവ്വം
അംഗംതോറും ദിവ്യാഭരണം
ഭംഗിവളരുമാടകളും ചാർത്തി.
81
ശ്രീരഘുപതിയുടെയിടത്തുഭാഗ–
ത്തരിയകാന്തി ജനകാത്മജചിന്തി
ജനനീജനമതു കണ്ടുതുഷ്ടമായ്
ജന്മമിന്നു സഫലമെന്നു കരുതീ.
82
ഗരുഡ! കേൾക്കനീ ഭുശുണ്ഡിയോതീ:–
ഹര,വിരിഞ്ച,സുര,മുനി നിരയപ്പോൾ
ശ്രീരഘുവരനേക്കണ്ടു വണങ്ങാൻ
വിരവൊടു സാകേതത്തിലണഞ്ഞൂ.
83
മനുവരനേക്കണ്ടകമലരതിലതി–
മോദപ്രേമമിയന്നമുനീന്ദ്രൻ
സൂരസദൃശമുജ്ജ്വലതരസിംഹാ–
സനംവരുത്തിയതിങ്കലിരുത്തീ.
84
ദ്വിജരേവന്ദിച്ചതിങ്കൽ വിലസും
ശ്രീജനകസുതാരമണനെയൃഷിമാർ
അഭിനന്ദിച്ചു വേദമുരച്ചു
നഭസി ദേവതകൾ ജയം വിളിച്ചു
85
മുമ്പുവസിഷ്ഠൻ പിന്നെയന്തണരു
മിമ്പമാർന്നു തിലകം തൊടുവിച്ചു .
ജനനികൾ സിംഹാസനത്തിലമരും
തനയനു പലകുറിയാരത്തികഴിച്ചു .
86
ദക്ഷിണനിരവധിവിപ്രർക്കേകി
ഭിക്ഷുക്കളെ ലക്ഷക്കാരാക്കീ
ഇക്ഷിതിപതിയായ് വിലസും വിഭുവിനെ
വീക്ഷിച്ചമരകൾ ദുന്ദുഭിതാക്കീ.
87
ഗന്ധർവ്വാദികൾ പാടിയപ്സരോവൃന്ദം
നടനംചെയ്തു കൃപാ–
സിന്ധുരാമനേക്കണ്ടു മുനികളാനന്ദമി
യന്നു സുരനിരയും

ബന്ധുരമാംകുട വെഞ്ചാമരവും താലവു–
മായ് ഭരതാദികളാ–
ഗന്ധവാഹസുത, ലങ്കേശ്വര, കിഷ്കിന്ധേ–
ശ്വരരൊത്തൊളി ചിന്തീ.
88
ജനകജാരമണനിനകുലതിലകൻ
മീനകേതനരുമടിപണിയും
ഘനസമാനതനു കാന്തിചേർന്നു കന
കാംബരമാകുമുടുപ്പണിയും
വരകിരീടധരനമല കമലസമ–
നയനൻഭൂഷകൾ പലതിനിയും
വിരവൊടേന്തുമഭിരാമരാമനാ
രിതുഭുവി സുകൃതികൾതാനറിയും.
89
ഗരുഡ! കേൾക്കുകീ സുഖശോഭാദിക
ളാരുമില്ല വാഴ്ത്തുവാൻ ജഗത്തിൽ
അഹീശവാണീ വേദമിതോതും
മഹേശ്വരൻതാൻ രസമിതറിയുവോൻ.
90
വേറേ വേറേ വാഴ്ത്തിസ്സുരനിര
തിരിച്ചു നിജ നിജമാകുംലോകം
വേദം നാലും സ്തുതിപാഠകരുടെ
വേഷംകെട്ടിച്ചമഞ്ഞണഞ്ഞു.
91
കരുണാനിലയൻ സർവ്വജ്ഞൻവിഭു
തിരിച്ചറിഞ്ഞവരെയാദരിച്ചു
എവരുമറിഞ്ഞീലീരഹസ്യമവ–
രവികലരഘുവര ഗുണങ്ങൾപാടീ.
92
ജയ! സഗുണനിർഗ്ഗുണരൂപ! രൂപമ–
നോജ്ഞഭൂപശിരോമണേ!
ജയ! ചണ്ഡഭുജബലഖണ്ഡിതാശര
ഞങ്ങളിൽ കനിവേകണേ!
മനുജാവതാരമെടുത്തു നീ ഭവ–
ഭാരതാപമറുത്തുത–
ന്നനുജാത സീതകളൊത്തുവാരൊളി
താവിടുന്നു നമോസ്തുതേ!
93
ഭവദീയമായാവശഗരായാ–
ശരനരന്മാരമരരും
ഭവമാർഗ്ഗമേറി വിഷാദമേറിവ
ലഞ്ഞിടും സചരാചരം
ഇവരാരിലങ്ങകതാരിലന്പുക–
ലർന്നോട്ടമയപ്പുത–
ങ്ങവനേശ്ശുകില്ലഴലേതുമാനില
ചേപ്പതിന്നു നമോസ്തുതേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



94

ജ്ഞാനിയെന്നൊരഭിമാനി ഗർവ്വമൊട്ട
  മുക്തിദാത്രി ഹരിഭക്തിവി–
ട്ടാനിലിമ്പരെതിലിമ്പമാൻറു കൊതി
  കൂട്ടമാനിലയിൽ വാഴ്കിലും
വീണരുണ്ട കുഴിയാണ്ടുപോവതിഹ
  കാണ്മു; രാമ പദദാസരോ
വീണരണ്ടുനതികൊണ്ടുതന്നെ ഭവ–
  ഭീമവാരിനിധിതാണ്ടിടും.

95

ഹരവിരിഞ്ചവിഭാവ്യമേതൊരു
  ചരണകമലപരാഗമാ–
ന്നരിയപാപമകന്നു നിജതനു–
  വാൻറുഗൌതമപത്നിയാം?
പരമപാവനയമരംഗയു–
  റന്നവന്നതെതിങ്കൽനി–
ന്നരുളുകാവനകണ്ടകാകുല–
  മാമ്പദംശുഭസമ്പദം.

96

വേദമരുളിയെതിൻെറ മൂരട–
  വ്യക്തമായതനാദിയാം
വിവിധസുമഫലമിരുപതഞ്ചും
  കൊമ്പുതോലിതിൽനാലുതാൻ
സ്കന്ധമാറിതിലാശ്രയിച്ചൊരു
  നീത്യസുമഫലവല്ലിയു–
ണ്ടന്ധമനമേ! തിരിച്ചറികവി–
  രാട്ടിനേ—രഘുരാട്ടിനേ!

97

ബ്രഹ്മമജമദ്വൈതമനുഭവ–
  മാത്രഗമ്യമമേയമാ–
ബ്രഹ്മവാദികളീവിധത്തില–
  റിഞ്ഞുതന്നെ പറഞ്ഞിടാം.
എങ്കിലും കരുണാനിധേ സഗു–
  ണാകൃതേ ഗുണവാരിധേ!
താങ്കളിൽ ഫലസക്തിയററൊരു
  ഭക്തിയവിരതമേകണേ!

98

പ്രജകളാമൃഴവനും കാൺകെ രാമനേ
പ്പണിഞ്ഞു വാഴ്ത്തീമറകളീവിധം
പിന്നീടന്തർദ്ധാനം ചെയ്തവ
ചെന്നുചേൻറു വിധിതന്നുടെ സവിധം.

99

ഭുശുണ്ഡിയോതീ ഭുജഗാരിയൊടായ്:—
ശ്രീശങ്കരനവിടെയന്നണഞ്ഞു.
രോമാഞ്ചിതനായ് സഗദ്ഗദം ശ്രീ
രാമനൊടിങ്ങിനെ താണുപറഞ്ഞു.

സ്തുതി

100

ജയരാമ! രമാധവ! പാഹിഭവാ–
മയതാപഭയങ്ങളകററണമേ!
അവധേശ! സുരേശ! നരേശ! വിഭോ!
തവപാദസരോരുഹമേഗതിമേ.

101

ദശവക്ത്രകരങ്ങറുത്തു ജഗ–
ത്രിതയത്തിനു മത്തൽ കെടുത്തവിഭോ!
നിശിതാശുഗശ്രുപഹൃതാശനില–
പ്പിശിതാശനർതേമശകാവലിയായ്.

102

ക്ഷിതിമണ്ഡലമംഗളമണ്ഡന! ഹേ
ധൃതസായക ചാപനിഷംഗ! ഹരേ!
മമതാമദമോഹമയം തിമിരം
മിഹിരന്നു സമാനമറുപ്പു ഭവാൻ.

103

കുസുമാസ്ത്രകിരാതനസംഖ്യനരാ–
കൃതിയാം മൃഗസംഹതിതൻമതിയിൽ
ദുരിതക്കൊതിയാം ശരമേററിയിതാ
കരയുന്നു കരേററിടുകെന്നുഹരേ!

104

ബഹുരോഗവിയോഗ ഭയാദികളാനിൻ–
മഹിമാകരമാദരിയാത്തഫലം
തവസാരസപാദതലം തൊഴുതാൽ
ഭവസാഗരമാണ്ടുലയാവികലം.

105

പദപങ്കജഭക്തിയെഴാത്തവനാ–
പദിവീണഴലാൻറുഴലുന്നു സദാ.
ഭവദീയ കഥാരസമാന്നവനിൽ
ഭഗവൻപ്രിയരാം സുജനങ്ങളാമുദാ.

106

അവനില്ലമദാദിവിപത്തുകളീ–
യവനീതലസൌഖ്യദുരാശകളും
അതുകൊണ്ടുയതീശ്വരർ സാധനയേ
മതിയാക്കിഭവൽ പദസേവകരായ്.

107

പദഭക്തിതെളിഞ്ഞു നിറഞ്ഞുവരും
പരിപാവനഭാവനയാൻറു സദാ
ഒരനാദരമോ പരമാദരമോ
കരുതാതവരിങ്ങു നടപ്പുമുദാ.

108

മുനിമാനസപങ്കജഭൃംഗ! മഹാ–
രണധീരഹരേ രഘുവീരഹരേ!
ഇതുമാതിരി നാമമസീമരസം
പതിവായ്നുകരാൻ കൃപചെയ്യുഹരേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



109
അയി ദീനദയാലയ പാലയ! മാ–
ലയ! ദാനവനായകനാശ! ഹരേ!
ഭയകാരിഭവാമയഹാരിഭവ–
ന്നയനംപതിയേണമയേമയിതേ!

110
ചരണകമലമിതിലചല ഭക്തിതാൻ
തരണം ഭവസംതരണം സുഗ്ഗുണം.
രമാരമണ! തവഭക്തസുജന പദ–
കമലരതിയുമിഹ വരമരുളേണം.

111
രാമഗുണങ്ങളെ വാഴ്ത്തിമുദിതനാ–
യുമാധവൻ കൈലാസമണഞ്ഞു
മനുവരകല്പനയാൻ കപികളര–
മനകളിലതി സുഖമാൻ കഴിഞ്ഞു

112
ഗരുഡ! കേൾക്കനീ പാവനകഥയിതു
പറഞ്ഞു കാകഭുശുണ്ഡിസാദരം
വിരതിവിവേകവുമരുളും രഘുപതി
നരപതിയുടെയഭിഷേകചരിത്രം.

113
സകാമനരരിതു കേട്ടു പാടിയും
സുഖസമ്പത്തികളാന്നിടും മുദാ.
അമരർ കൊതിക്കും നിലയവരുലകിതി–
ലണയുമൊടു വിലമലരാമപദവും.

114
ഭക്തിമുക്തി സമ്പത്തികൾ ജീവ–
ന്മുക്തവിരക്ത വിഷയിമാക്കുണ്ടാം.
സ്വമതിവിലാസംപോലെയഴലറും
രാമചരിതമിഹ വാഴ്ത്തി ഗരുഡ! ഞാൻ.

115
മോഹതരംഗിണിതാണ്ടാനുതകും
മോഹനനൌകയിതെന്നതറികനീ
അവധപുരിയിൽ ദിവസേന മംഗളോ–
ത്സവങ്ങ;ളേവരുമാനന്ദിതരായ്.

116
വിരിഞ്ചശിവമുനി സേവിതമാം രഘു
വീരചരണരതിയനുദിനമേറീ.
ആരണക്കു പലദാനമേകി, ധന–
ഭാരം യാചകസംഘം പേറീ.

117
വാനരർ മുഴുവൻ ബ്രഹ്മാനന്ദസ–
മാനരാമ പദഭക്തിയിൽമുഴകീ.
ദിനരാത്രങ്ങൾ കടന്നുപോവതവർ
നിനച്ചീല മാസമാറു ചെന്നു.

118
സുജനമനം പരവിദ്രോഹംപോൽ
സ്വപ്നത്തിലുമവർ ഗൃഹമോക്കാതായ്.
ഒരുദിനമവരെ വിളിച്ചു രാമൻ
വിരവൊടെ വന്നവർ പദംപണിഞ്ഞു.

119
രാമൻ പ്രേമമൊടവരെയിരുത്തി
ക്കോമളമാം മൊഴിയിങ്ങിനെതുകീ.
ഇങ്ങുചെയ്ത സേവനങ്ങളിഹ ഞാൻ
നിങ്ങളോടു വാഴ്ത്തുന്നതു ശരിയോ?

120
മമഹിതത്തിനായ് ഗൃഹസുഖമെല്ലാ
മുപേക്ഷിച്ച നിങ്ങളതിപ്രിയർമേ
ദേഹഗേഹപരിവാര മിത്രവൈ–
ദേഹീരാജ്യധനങ്ങൾ സഹജരും,

121
പ്രിയരെന്നാലും നിങ്ങളൊടൊക്കാ
പറവതു പൊളിയല്ലിതെൻ സ്വഭാവം.
സേവക പ്രിയതപതിവെന്നാലും
ഞാൻ വിശിഷ്യ ദാസരിലലിവാന്നോൻ.

122
സ്നേഹിതരേ! നിങ്ങളൊക്കെ നിജനിജ
ഗൃഹംപൂകി ദൃഢഭക്തിഭാവരായ്
സവ്വഗതൻ സവ്വഹിതൻ ഞാനിതു
സവ്വദാകരുതിയെന്നെയോക്കുവിൻ.

123
രാമവചനമതുകേട്ടു സകലരും
പ്രേമമഗ്നരായ് സ്വയംമറന്നു.
തിരുവടിതാൻ നോക്കിനോക്കിയേതും
പറവാനാവാതങ്ങിനെനിന്നു.

124
അവികലതരമാ പ്രേമം കണ്ടള–
വവക്കുപലതറിവുപദേശിച്ചു
മനുവര, നവരപ്പൊഴൊന്നു മോതാ–
തനവധികുറിപാദതാർ നമിച്ചു.

125
രാമനപ്പൊഴതു വസ്ത്രാഭൂഷക–
ളമൂല്യമനുപമമവിടെ വരുത്തി
ഒന്നാമതു ഭരതൻ സുഗ്രീവനു
നന്നായഴകെഴമവയണിയിച്ചു.

126
പിന്നെയഗ്രജ പ്രേരിതനായഴ–
കാന്ന വസനഭൂഷണങ്ങളനുജൻ
ലങ്കേശവരനണിയിച്ചു ഭക്തിരസ–
സങ്കലനംഗദനിളകീലേതും.

127
നീലജാംബവൽ പ്രഭൃതിക്കാമനു–
തിലകൻതാൻ ഭൂഷകളണിയിച്ചു
മനസ്സിൽ മനുപതിമൂത്തിധരിച്ചവർ
നമസ്യചെയ്തു നടന്നുതുടങ്ങീ.

128
അംഗദനതുപൊഴതരികിലണഞ്ഞു
സങ്കടം പൊറാഞ്ഞശ്രു നിറഞ്ഞു
താണുതൊഴുതവൻ ഭക്തിരസത്തേൻ–
വാണിയീവിധം വിഭുവിനൊടോതീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



129

സകലവുമറിയുന്നവനായ് കരുണാ—
സുഖസാഗരനാമങ്ങു കേൾക്കണേ!
എന്നെയങ്ങയുടെ മടിയിൽ വിട്ടുപോ—
യെന്നുടെ താതൻ ബാലിയോർക്കണേ!

130

അതിനാലശരണശരണനാംഭവാ—
നിതുപൊഴുതടിയനെ വിട്ടേക്കരുതേ
മാമകമാതാപിതൃഗുരുവാം രഘു
രാമനെ വിട്ടെന്തിനെങ്ങുപോകും?

131

മഹാരാജനാമങ്ങയെ വിട്ടാൽ
ഗൃഹമെന്തിനുമേ പറകദയാബ്ധേ!
ജ്ഞാനബുദ്ധി ബലഹീനബാലനീ
ദീനൻ തിരുവടി സേവചെയ്തിടാം.

132

വിടുപണിയേതും ചെയ്തുകൊണ്ടുതിരു
വടിഞാൻ കണ്ടുംകൊണ്ടു മുക്തനാം
തിരിച്ചു പോകാനരുളായ്കെന്നവ—
നരച്ചു ദണ്ഡനമസ്കൃതി ചെയ്തു.

133

വാരിയെടുത്തു പുണർന്നു കരുണാ—
വാരിരാശി രഘുപതിയംഗദനേ
വാത്സല്യത്തിൻ കണ്ണുനീർ പരം
വാർത്തുനിൽക്കയായങ്ങിനെതന്നേ.

134

ഭഗവാൻ സ്വന്തം ഹൃദയമാലതാ
നംഗദനേയണിയിച്ചു മണികളും
പലതരത്തിലുപദേശം ചെയ്താ
നിലയിൽ കിഷ്കിന്ധക്കുമടക്കീ.

135

ഭക്തസേവനം നിനച്ചു ഭരതനൊ—
ടൊത്തു ലക്ഷ്മണൻ പിറകേചെന്നു.
പ്രേമമപാര മിയന്നൊരംഗദൻ
രാമനെയങ്ങിനെ നോക്കിനടന്നു.

136

ദണ്ഡനമസ്കൃതിചെയ്തും പലവുരു—
വുണ്ടോവിളിയെന്നോർത്തു തിരിഞ്ഞും,
രാമൻ തൻമിഴി, നട, പുഞ്ചിരി,യാ—
ർദ്രമൊഴിയിവയോർത്തോർത്തുവലഞ്ഞും,

137

താണുകേണു പല വാർത്തപറഞ്ഞും,
തനതുമനസി രാമപദമണിഞ്ഞും,
നീങ്ങിയംഗദൻ; ലക്ഷ്മണാദികൾ മ—
ടങ്ങീവിടനൽകിയതിനുശേഷം.

138

ഹനുമാൻ കിഷ്കിന്ധാപതിചരണം
പണിഞ്ഞു പലവുരുവർത്ഥിക്കുകയായ്:—
ദേവ! രാമപദമിനിയും ചിലനാൾ
സേവിക്കാൻ സമ്മതിക്കുകിവനേ!

139

സമ്മതിച്ചു സുഗ്രീവനോതി:—ഹേ
സുകൃതനിധേ! രാമസേവചെയ്യൂ!
പിന്നെയേവരും പുറപ്പെട്ടപ്പോൾ
ചെന്നു പവനജനൊടോതിയംഗദൻ:—

140

ദണ്ഡനമസ്കൃതി ചെയ്വൂ ഞാൻ കോ—
ദണ്ഡപാണിയോടെൻനില പറവാൻ
മാത്രമല്ലിടക്കെല്ലാം കരുണാ
മൂർത്തിക്കെൻ നിനവേകീടണമേ!

141

ഏവമംഗദൻ പ്രസ്ഥിതനായാ
പ്പവനതനയനിഹവിഭുവരികാന്നു
അംഗദഭക്തിയെ വാഴ്ത്തവേ വിഭുവി—
നംഗംമുഴവൻ പുളകമുയന്നു.

142

ഭുശുണ്ഡിയോതീ: ഗരുഡ! രാമമന
മശനിസമം മലർപോലെ മൃദുവുമാം
അപ്പൊഴുതെങ്ങിനെയതിൻെറ നിലപാ—
ടല്പമെങ്കിലും മനസ്സിലാക്കും?

143

നിഷാദപതിയേപ്പിന്നെ വിളിച്ചാ—
ഭൂഷണാദിയാം പ്രസാദമേകീ.
രാമനരുളി:— നീ നിജഗൃഹമാന്നെ—
ന്നോർമ്മയോടെ ധർമ്മങ്ങൾ ചെയ്യുയേ!

144

മിത്രവും ഭരതസമനാംസഹജനു
മത്രേ നീയതിനാലിടക്കിടേ
വരികിവിടേക്കീവാണികേട്ടു ഗുഹ—
നരിയ സുഖമൊടടിമലരിൽ വീഴുകയായ്.

145

അനന്തരം രാമപാദ കമലം
മനസിചൂടി നിജനിലയമണഞ്ഞു.
മനുവരചരിതമതറിഞ്ഞ കോസല
ജനത പലേകുറി നന്ദിപറഞ്ഞു.

146

രാമൻ രാജാവായ നേരമുല—
കാമോദിതമായാമാതിരിയിൽ.
എവനുമെവനൊടും വൈരമില്ല സമ—
ഭാവനയെങ്ങും തഴച്ചുപൊന്തി.

147

മനുവരപൌരുഷ മില്ലാതാക്കീ
മഹിയിലെങ്ങു മാമയവും ഭയവും
വർണ്ണാശ്രമ ധർമ്മനിരതരേവരു
മാർന്നുസൌഖ്യത്തികവും മികവും.

148

രാമരാജ്യമതിലില്ലുഴലാർക്കും
പ്രേമമാന്നു നര,രൊത്തുസുഖിക്കും
വേദനീതിയെവരുമനുസരിക്കും
സദാസ്വധർമ്മം പരിപാലിക്കും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



149
ചതുഷ്പാദപരിപൂർണ്ണം ധർമ്മം
ചതിസ്വപ്നത്തിലുമില്ല പാപവും
നരനാരികളാസകലം രഘുവര–
ചരണഭക്തർ മോക്ഷാധികാരികൾ.

150
ബാലമരണവും പീഡയുമില്ലുഴ–
ലോലും ജനമില്ലജ്ഞനുമെങ്ങും
അരോഗദൃഢഗാത്രന്മാരെവരും
സ്വൈരമാർന്നു ശുഭലക്ഷണമുള്ളോർ.

151
നല്ലഗുണങ്ങളെ ബഹുമാനിക്കും
ഉള്ളകന്നു ധർമ്മപഥി നടക്കും
ശരിയായുപകാരങ്ങൾ നിനക്കും
പരിചൊടു സുകൃതം ചെയ്തുസുഖിക്കും.

152
ഭുശുണ്ഡിയോതീ:—ഗരുഡ കേൾക്കനീ
ദശരഥനന്ദന സാമ്രാജ്യത്തിൽ
പ്രകൃതികാലകർമ്മഗുണമിയററും
ശോകമില്ല ജഡചേതനമെതിനും.

153
ആഴികളേഴാം മേഖലകെട്ടിയൊ
രൂഴിക്കിഹ ചക്രവർത്തിരാമൻ
രോമംതോറും ബ്രഹ്മാണ്ഡമെഴും
കേമനിവന്നധികമല്ലിതോർത്താൽ.

154
നേരെമറിച്ചീ വിഭവിൻ മഹിമകൾ
തിരിയുകിലിതു പറവതേ കുറച്ചിൽ
എങ്കിലും പതംഗേശ്വര! മഹിമയി–
തിങ്കലറിവരും പ്രേമികളല്ലോ!

155
മഹാമുനികളരുളുന്നു:—ഭഗവൻ–
മഹിമയറിവതീലീലകളറിവാൻ
രാമരാജ്യസുഖവർണ്ണന ചെയ്‌വാൻ
ബ്രാഹ്മീശേഷരുമാളല്ലോർത്താൽ.

156
ഉദാരശീലന്മാരുപകാരികൾ
സദാവിപ്രപദസേവകരെവരും
പതിവ്രതകളാം സതികൾ നാരിമാർ,
പത്നിയൊന്നു താനേതു പുരുഷനും.

157
രാമരാജ്യമതിലുണ്ടായ് ദണ്ഡം
മാമുനിമാരുടെ കരത്തിൽമാത്രം
ഭേദമോവെറും നർത്തകനർത്തന–
വാദ്യാദികളിലുമവശേഷിച്ചു.

158
എന്നും സുമഫല പൂർണ്ണമരണ്യം
ചേർന്നുവസിക്കും ഗജസിംഹഗണം
വൈരമകന്നും മൈത്രിവളർന്നും
വിഹരിപ്പൂ മൃഗപക്ഷികളെങ്ങും.

159
വണ്ടുകൾ പൂന്തേനുണ്ടു മുരണ്ടും
വേണ്ടഗുണം വായുദേവനാണ്ടും
എങ്ങും പരമാനന്ദം പക്ഷിമൃ–
ഗങ്ങളുമഭയം സുഖമുൾക്കൊണ്ടും

160
ലതകൾ വേണ്ടവക്കലർമധുവേകീ
മതിയാവോളം പശുക്കൾ പാലും
ക്ഷിതിവിളഞ്ഞു വിരവോടെയീവിധം
ത്രേത സത്യയുഗനിലയിലുയന്നു.

161
ജഗദധിപതി രഘുപതിയെന്നറിവാ–
ന്നഗപതിമണിഖനി നികരം കാട്ടീ
തടിനികളമലം സുഖദശീതളം
തനതൊഴുക്കിലിഹമധുരം കൂട്ടീ.

162
നീരനിധികളതിർകവിഞ്ഞീല, തൻ
തിരകളാൽ കരയിൽ മണിഗണമേററീ
സരസികളെങ്ങും താമരമലരുകൾ
നിറഞ്ഞു ദിശകളുമൊളിപരമേററീ.

163
ചന്ദ്രനമൃതകിരണങ്ങൾ ചൊരിഞ്ഞു
സാന്ദ്രമുലകിൽ ദിനനാഥൻ ചൂടും
വേണ്ടപോലെയാവശ്യം നോക്കി
ക്കൊണ്ടൽപൊഴിച്ചു മഴയെമ്പാടും.

164
അശ്വമേധയാഗങ്ങൾ ചെയ്തു ചെ–
യ്യൈശ്വര്യം ദേവേന്ദ്രസമാനം
കലന്ന രഘുവരനതിധർമ്മിഷ്ഠൻ
പലേദാനവും നൽകിയന്യൂനം.

165
സുശീലവിനയം സുഷമയുമിയലും
സീതപതിക്കനുകൂലയായ് സദാ
രാമമഹിമ കണ്ടറിഞ്ഞു തൽപദ–
കമല പരിചരണ നിരതയായ്മുദാ.

166
അരമനയിൽ പല ദാസന്മാരും
വിരുതെഴും പലേ ദാസീനിരയും
സേവക്കുണ്ടെന്നാലും സീതാ
ദേവി രാമരതയായ്താൻ കഴിയും.

167
പരിചര്യാവിധിയറിഞ്ഞാ ജനകജ
പരിചരിച്ചു സുഖമധികമാംവിധം
പതിയേക്കൌസല്യാദിയേയുമൊരു
പോതുമഹന്തയെഴാതെയാദരാൽ.

168
ഹരനരുളി:—യുമേ! ജഗജ്ജനനിസുര–
വിരിഞ്ചവന്ദിത സീതയറികനീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



169
അൻപെഴമാരുടെ കടാക്ഷമൊന്നി—
ന്നുമ്പർ കൊതിക്കിലുമസുലഭമെന്നും
ആരമതാനിഹ ജനകപുത്രിയായ് !
ശ്രീരഘുവര പദസേവാരതയായ് !

170
രാമചരണരതിയതിയായ് വളരും
രാമാനുജരായുള്ള മൂവരും
കൃപാലുവിൻ കല്പനതാൻ കരുതി—
ക്കൊണ്ടുമുഖം കണ്ടുതന്നെ മരുവീ.

171
സ്നേഹമേറുമാരഘുപതിനീതികൾ
സഹജരോടു പലതുപദേശിച്ചു.
സുരദുർല്ലഭമാം സുഖമക്കാലം
സർവ്വരുമാന്നു സദാപിരമിച്ചു.

172
ഇരവുപകലുമവർ വിധിയേവാഴ്ത്തീ
ശ്രീരഘുവീരനിൽ മാനസമാഴ്ത്തീ
സീതാദേവിക്കിരുസുതരുണ്ടാ—
യതുകാലം കുശലവനാമകരായ്.

173
വിനയികളവർ ഗുണവാന്മാർ വിജയിക—
ളനുപമശുഭലാവണ്യമിയന്നോർ
രാമസഹജരാം മൂന്നുപേൎക്കു മിഹ
കോമളസുതരീരണ്ടു പിറന്നു.

174
ഇന്ദ്രിയ വാണീ വിജ്ഞാനങ്ങൾ
ക്കന്തമററമായക്കു മമേയൻ
ചിന്മയനാം രഘുരാമൻ ഭഗവാൻ
നന്മയാന്നു നരലീലചെയ്യുയാം

175
സരയുവിങ്കലതിരാവിലെ മുഴകി
സ്സുജനദ്വിജ സഭയണഞ്ഞു രാമൻ
ഗുരുവരനരുളും മറ, പുരാണവും,
വിരവൊടു കേൾക്കുമെതറിയുമെങ്കിലും.

176
അനുജരൊടൊപ്പമിരുന്നു ഭുജിക്കും
ജനനീജനമിതുകണ്ടു സുഖിക്കും
ഭരതനുമനുജനുമുപവനത്തിലാ
മാരുതിയൊത്തു ഗമിച്ചൊരുദിക്കിൽ,

177
ഇരുന്നു രാമഗുണങ്ങളെ വാഴ്ത്തും
മാരുതിമതിയതിലതിമോദിക്കും
നിർമ്മലഗുണകഥ കേൾക്കാൻവീണ്ടും
താഴ്മയൊടർത്ഥിച്ചവവാഴ്ത്തിക്കും.

178
സർവ്വഗൃഹത്തിലുമുണ്ടുപുരാണം
പാവനമാകിയ രാമായണവും
അവയുടെ ഗുണഗാനങ്ങളിൽമുഴകി—
ദ്ദിവസംപോകുവതറിയാതാവും.

179
രാമരാജ്യസമ്പത്തും മുത്തും
ശ്രീമയം കവികളെങ്ങിനെ വാഴ്ത്തും?
ശേഷശതവുമഴൽമെത്തും, താഴ്ത്തും
ശീഷ്നികര;മിതു സത്യം പേർത്തും.

180
സനകനാരദാദികളാമൃഷിനിര
യനുദിനമീക്കോസലത്തിലെത്തി
രാമദർശ്ശനത്തിന്നായ് പിന്നീ—
ടോമ്മവിട്ടുവിരതി; ഭക്തിമെത്തി.

181
സ്വർണ്ണരത്നമാളികയും, തികയും
വർണ്ണമെഴുംപല നിലയും, നിലവും
വൻകൊടിപാറും ദുർഗ്ഗമ ദുർഗ്ഗ,മ—
തിങ്കലുണ്ടു കൊത്തളവും തളവും.

182
സൈന്യസമേതം നവഗ്രഹേശ്വരർ
വന്നുവളഞ്ഞോരമരാവതിപോൽ
പലവകരത്നംപതിച്ച ദിവ്യ
പ്രഭതേടവും പുരമതുവിലസിച്ചു.

183
അഴകൊടുമനവധി രത്നരചിതമാം
താഴികമുഴമതിബിംബകദംബം
താഴെയാക്കിയൊളികൊണ്ടു, മണിവിള
ക്കഴലേററീപകലവനു മന്ദനം.

184
മണിത്തൂണുകളിലണിയണിയായ്പല
മണിമയ മേടകൾ മനോഹരം
മരതകമണിമയ ഭിത്തികൾ വിധിയുടെ
മതിക്കുമൽഭുതമായതരം
സ്ഫടികശിലാനിര പടുത്തൊരംകണ—
മടിമലരിക്കിളിയാക്കിവിട്ടം
പടിവാതിലുമിഹ പൊന്നുകൊണ്ടുതാ—
നിടക്കുമണികളുമൊളിക്കൂട്ടം.

185
ചിത്രശാലകളിലെങ്ങും രാമ ച—
രിത്രം കൊത്തിയിരിപ്പു ഭംഗ്യാ.
വിരക്തികലരും മുനിഹൃദയവുമപ
ഹരിക്കുമിതു നിശ്ശങ്കം നിത്യം.

186
ഭവനംതോറും പൂങ്കാവുകളു—
ണ്ടവകളിലനവധി തരുവല്ലികളും
സദാവസന്തം വന്നപോലെയവ
സുമസങ്കലിതം ഫലസംഭരിതം.

187
വണ്ടുകൾ മധുരസ്വരം മുഴക്കു—
ന്നുണ്ടു,വായു മൂന്നു ഗുണമിയന്നു.
ബാലകർതന്നുടെ വളർത്തു പറവകൾ
ചിലച്ചു മധുരിമ ചോർന്നുപറന്നു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



188
മയിലും മാടപ്രാവുകളന്നവു-
മുയന്ന മേടകളാന്നലസിച്ചു
മിന്നത്ത ചുമരിൽ പ്രതിപക്ഷികളേ-
ക്കാണന്നേരവുമവമോദിച്ചു.
189
വളത്തു പൈങ്കിളി കൊഞ്ചീ:—'രഘുപതി
യിളയ്ക്കുമുഴവനുമധിപതി'യെന്നായ്
തോന്നിയെന്നുമാരാജവീഥികളെ
യൊന്നുകാൺകിലുത്സവമുണ്ടെന്നായ്.
190
രമാധവനവനി ഭരിക്കുമളവതി-
ലവണ്ണ്യമതിനുടെ മഹിമകള-
ങ്ങമാനവം ധനമമേയമേത്തും
ലഭിച്ചു വിലനൽകാതെസദാ
'സറാഫ' രനവധി തിരക്കിടും തെരു
കുബേരതുല്യതയാന്നപലേ
തരംവണിക്കുകരം സമസ്തമീവക
നിരസ്തകപടം വാണുമുദാ.
191
നഗരത്തിന്നുവടക്കു സരയുവതി
നിമ്മലജലയൊഴുകുന്നു ഗഭീരം
കുളിക്കടവുനലമവിടേത്തീർത്തു
ചളിയേശാതെ വിളങ്ങീതീരം.
192
ദൂരത്തുണ്ടഴകാന്ന കടവു ഗജ-
തുരഗങ്ങരംക്കായ് ജലംകുടിപ്പാൻ
വെള്ളമെടുപ്പാനനവധി കടവതി
നുള്ളിൽ പുരുഷർ പൂകാമുഴകാ.
193
നാലുജാതിയും കുളിപ്പതിന്നായ്
ചേലെഴമൊരു 'രാജഘട്ട'മത്രേ
അതിൻെറ കരകളിലനവധിയമ്പല
മതിന്നു ചുററും പൂങ്കാവുകളും.
194
സരയൂതീരത്തുണ്ടു വസിപ്പൂ
സന്ന്യാസികളാം ജ്ഞാനയോഗിമാർ
അവരാശ്രമഭുവി സുന്ദരതുളസി
പ്പൂവനമനവധി വളത്തിടുന്നു.
195
സദാസുഷമയുടെ തികവായൊളിയും
സാകേതപുരിക്കകവും പുറവും
കണ്ടാൽ പാപം മുഴവനുമൊഴിവാ
ക്കീടുമിവിടെയുപവനവും വനവും
196
മുത്തുകൊണ്ടു ശരിയായ്പടുത്തു
തെളിവത്രയുള്ള കുളമെത്രയോ
മെത്തിടുന്നു രുചിനിത്യമിങ്ങു
സുരരെത്തിടുന്നു പല സത്തരും
മാത്രമല്ല ജലജത്തിനുള്ള
നിറമെത്ര? പത്രിനിരയെത്ര?പോം
മത്ത്യരേസ്വ നികടത്തിലേക്കു
പരഭൃത്തുകൂക്കി വിളിചെയ്യയാം.
197
സ്വയംരമാപതിനരപതിയാകിയൊ-
രയോദ്ധ്യയാം പുരിയാരുപുകഴ്ത്തും?
അണിമാദികളാം സിദ്ധികരം മുഴവനു-
മണിഞ്ഞൊരുങ്ങി നിരന്തനീളേ.
198
ജനങ്ങളങ്ങിങ്ങിരുന്നു രഘുപതി
ഗ്ഗുണങ്ങരം പാടിപ്പറഞ്ഞു തമ്മിൽ
ശരണാഗതപരിപാലൻ രാമനെ-
വരഗുണധാമനെ—ഭജിക്കനല്ല!
199
കമലനയനനേ—ശ്യാമളാംഗനേ-
ക്കരധൃത സുന്ദരചാപബാണനേ-
കണ്ണിനെയിമപോൽ ശരണാഗതനേ-
ക്കാക്കും സജ്ജന ജലജ സൂര്യനേ-
200
കാലകരാളവ്യാള ഗരുഡനേ—
ക്കാലടി പണിവോന്നഴൽ കളവോനേ-
മോഹലോഭമൃഗയൂഥ കിരാതനെ-
മനസിജഗജഗണ പഞ്ചാനനനേ
201
സംശയ ശോകാന്ധകാര സൂര്യനെ-
നിശിചരകുലവന ദാവാനലനേ-
ജനനമരണ ഭയനാശകനേ—ശ്രീ
ജനകജാസഹിതനാ, മജന്മനേ-
202
വാസനാമശക നാശനഹിമനേ-
വസുധാഭാരവിദാരി മഹിമനേ-
തുളസീദാസ മനോഽഭിരാമനേ-
ത്താണുപണിയുകജനായ രാമനേ.
203
പുരനാരീനരരീമാതിരിയാ
ശ്രീരാമഗുണം പറയും തിരിയും
ഉലകിനു മുഴവനുമധിപതി രഘുപതി
നലമൊടവരിലലമലിയും തെളിയും.
204
രാമപൌരുഷ പ്രചണ്ഡദിനകര
നാമാതിരിയുദിതനായമൂലം
മുഴവുലകിലുമനവധി പേക്ഷതിസുഖ
മഴലുംഖഗവര! പലക്കുമുണ്ടായ്.
205
അത്തലിയന്നവരേ ഞാൻ വാഴ്ത്താ
മാദ്യമവിദ്യാരാത്രി നശിച്ചു
കോപത്രൂപമാമാമ്പൽ കൂമ്പിയിഹ
പാപാകൃതിയാം മൂങ്ങയൊളിച്ചു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



206
വിവിധകർമ്മഗുണ കാലാദികമാം
സർവ്വബന്ധവും ചകോരതുല്യം
പരിതാപിതമായ്, മദമത്സരമാം
ചോരന്മാർ ഗതിമുട്ടി വലഞ്ഞു.

207
ധർമ്മതടാകത്തിങ്കൽ വിടർന്നു
നിർമ്മല നീരജമറിവും തിരിവും
ശോകരഹിതമായ് വിരതിസുഖാദിക–
ചക്രവാക ഖഗപതിയും സതിയും.

208
ശ്രീരഘുവര പൌരുഷരവിയെവനുടെ
കരളിൽ തനതൊളി ചൊരിയും കനിയും
അങ്ങു ധർമ്മരതിവിജ്ഞാനാദികൾ
പൊങ്ങും തിന്മകളെരിയും പൊരിയും.

209
അനുജരുമാരഘുപതിയുമതിപ്രിയ
ഹനുമാനൊത്തു പവനത്തിലൊരുനാൾ
അണഞ്ഞു കണ്ടു തളിരും താരും
നിറഞ്ഞുനിൽക്കും തരുലതോൽകരം.

210
സനകാദികളാ മുനീശ്വരന്മാർ
സമയമറിഞ്ഞവിടെ വന്നുചേർന്നു
ബ്രഹ്മജ്ഞാനികൾ ബഹുപുരാണരവർ
ബാലകരെന്നേ കണ്ടാൽ തോന്നൂ.

211
വേദം നാലുടലെടുത്തപോലവർ
ഭേദരഹിതർ സമദർശനമുള്ളോർ
ദിംഗബരന്മാർ കേവലമിനകുല–
പുംഗവചരിതാസ്വാദരതന്മാർ

212
ശങ്കരനരുളീ:—യഗസ്ത്യനികട
ത്തിങ്കൽനിന്നു വരുവോരിവരഗംജ !
അരണിയഗ്നിയേപ്പോലെയറിവിനേ
ത്തരുംരാമകഥയൃഷിവർണ്ണിച്ചു.

213
കണ്ടുമുനിമാർ വരുവതുരാമൻ
ദണ്ഡനമസ്കൃതിചെയ്തു സഹർഷം
കുശലം ചോദിച്ചൊരു പീതാംബര
മാസ്തുനൽകിയാദരാലിരുത്തീ.

214
പിന്നെപ്പവനജ സഹിതരനുജർ മുനി—
പുംഗവപദമലർ നമിച്ചുഭക്ത്യാ
അതുലനീയമാം രഘുവരസുഷമയി
ലതനുകുതുകമൊടു മുനിമാർ മുഴുകീ.

215
സരസിജനേത്രൻ, ശ്യാമളഗാത്രൻ
സുന്ദരതാമന്ദിരൻ പവിത്രൻ
ഭവഭയഹാരിയു മായരാമനേ
യവരനിമേഷം നോക്കിനിൽക്കയായ്.

216
മാമുനിമാർതൻ പ്രേമവിഹ്വലത
രാമനിലും പുളകാശ്രുവുയർത്തി
പാണിപിടിച്ചു മൃതവാണിതുകി
പ്പരിചൊടവരെയവധേശനിരുത്തി.

217
തുടർന്നു രാമൻ:–ഭവദ്ദർശനാ
ലൊടുങ്ങി മാമകപാപമൃഷികളേ!
നല്ലവരുടെ സംസർഗ്ഗം ജനിമൃതി—
യില്ലാതാക്കുമയത്നമശങ്കം.

213
കാമികളുടെ സംസർഗ്ഗം ഭവഭയ—
കാരി, സുജനസംഗതിമുക്തിദമാം.
കവിപണ്ഡിത വേദ പുരാണാദികൾ
കഥിക്കുമീമത മഖിലസമ്മതം.

219
ഹർഷപുളകമൊടു രഘുവരഭാഷിത
മൃഷികൾകേട്ടു വാഴ്ത്തുവാൻ തുടങ്ങീ:—
ഏകനെങ്കിലു മനേകനായ കരു—
ണാകര! പാപവികാരഹാര! ജയ!

220
ഇന്ദിരാരമണ! സുന്ദര! സുഖകുല
മന്ദിര! ബന്ധുര ഗുണഗണ ജലധേ!
അഖിലധരാധരനെങ്കിലുമജനാ
യഗുണനായഹേ കാന്തിമണിനിധേ!

221
അനേകനാമന, മനാമനും സ്വയ—
മമാന, നന്യനു മാനദനെന്നും
താവകമാം പുകൾ പാടുന്നു, പരി—
പാവനമാകിയ വേദപുരാണം.

222
സർവ്വരൂപനാം സർവ്വേശ്വരനീ
സർവ്വദാതുണക്കേണമെങ്ങളിൽ
കാമമദാദികൾ കെട്ടിയവലയാം
ജന്മമരണമിനിമുറിക്കുകലിവാൽ.

223
കരുണാലയ! വാഞ്ഛിതാർത്ഥദായക!
പരചിൽ പ്രകൃതേ! രഘുവംശപതേ!
ഭവാനിലെന്നും പ്രേമഭക്തിയിഹ
ഭഗവൻ! ഞങ്ങൾക്കരുളുക സുമതേ

224
ശരണാഗത കാമിതാർത്ഥ കല്പക—
തരോതരിക ഭവദീയ ഭക്തിതാൻ
താപത്രയവും ജനിമൃതിഭയവും
തീർക്കുംവരമിതു തരണേ കൃപയാൽ

225
ദുസ്തരമാം ഭവസാഗര മാററുമ—
ഗസ്ത്യനങ്ങു സേവകർക്കു സുഖദൻ
മനോദു:ഖമാകവേ കളഞ്ഞിഹ
മഹിതമായ സമദൃഷ്ടി നൽകണേ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



226
വിഷയക്കൊതി, ഭയമസൂയയെന്നീ
വിഷമിറക്കി വിനയ വിരതിയാകും
അമൃതമേകി ഭവസിന്ധു നൌകയാ–
മമലം തവപദ ഭക്തിയേകണേ!

227
മുനിജനമാനസഹംസ ! കമലഭവ–
മഹാശിവാച്ഛിത ചരണതാമരസ!
കാലകർമ്മഗുണ ബന്ധനനാശക!
കാക്കുക വേദസൂര്യകുലപോഷക!

228
സ്വയംകടന്നന്യരേക്കടത്തും
ദയാലു തുളസിപ്രിയനങ്ങലിയൂ.

229
പ്രേമപൂർണ്ണരായ് പലകുറിവാഴ്ത്തി
പ്പണിഞ്ഞു സനകാദികളാമൃഷിമാർ
ഇഷ്ടംപോൽ പലവരങ്ങളും വാങ്ങി
ത്തുഷ്ടിയാന്നു വിധിലോകം പൂകി.

230
അനന്തരം രാചരണതാരിണ–
യനുജന്മാർ സാദരം വണങ്ങി
ചോദിപ്പതിനായ്പരുങ്ങി, മാരുത–
നന്ദനനേ നോക്കുവാൻ തുടങ്ങീ.

231
ഭ്രമങ്ങളാകെയകററും രഘുവര–
രാമവാണിയവരാഗ്രഹിക്കയാം
അന്തര്യാമിയറിഞ്ഞു ചോദ്യമാ–
യെന്തേ! മാരുതനന്ദന! പറയൂ!

232
കൈതൊഴുതോതി ഹനുമാൻ:—ഭരതനു
കൊതിയുണ്ടിഹ ചിലചോദ്യം ചെയ്വാൻ.
എങ്കിലുമിപ്പോൾ ദീനദയാകര!
തങ്കരളെന്തോ സങ്കോചിപ്പൂ!

233
അരുളിരാമ:—നയിമമസ്വഭാവം
മാരുതി ! നീയറിയുന്നതല്ലയോ?
എനിക്കു ഭരതനുമെന്തുഭേദ? മാ–
മിനുട്ടിൽ ഭരതൻ പണിഞ്ഞുരച്ചു.

234
തെല്ലുമില്ലമേനാഥ! സംശയം
വല്ലാശ്ശയുമൊരുപാഴ്കിനാവിലും
എല്ലാമിതുതേ കരുണാനന്ദമ–
തല്ലിതൽഫലംതന്നെകേവലം.

235
എങ്കിലുമിവനൊരു ധൃഷ്ടതചെയ്വൂ
താങ്കൾ സേവക പ്രിയനായതിനാൽ
പുരാണങ്ങളും മറകളുമനവധി
തരത്തിൽ വാഴ്ത്തീ സുജനമഹിമയേ.

236
ഭവാനുമവരേ വാഴ്ത്തീസാദര–
മവരുടെ ലക്ഷണമെല്ലാം കേൾക്കാൻ
ആഗ്രഹിപ്പുഞാനറിവിനുമലിവിനു
മഗാധസാഗരമനുവംശപതേ!

237
സജ്ജനങ്ങളാരെങ്ങിനെയുള്ളോർ
ദുർജ്ജനങ്ങളും ശരിയായരുളൂ!
രാമനരുളി:—സുജനചിഹ്നമനവധി
കാണ്മൂ വേദപുരാണവിസ്തൃതം.

238
കുഠാരവും ചന്ദനവും പോൽനീ
കാൺക ദുർജ്ജനസജ്ജനങ്ങളേ
മരംമുറിക്കും സ്വഭാവമൊന്നിനു
സൌരഭമതിനും മററതേകിട്ടും.

239
ഇതേ ഗുണത്താൽ ചന്ദനമുലകിതിൽ
നിത്യംഹിത മമരരുമതുചാർത്തും
പരശ്രുവിനോ ദിവസേനതീയിൽവെ–
ന്തെരിയണ മിടിയും മുഖത്തു കിട്ടും.

240
വിഷയലമ്പടതയില്ലതെല്ലു, പര
തോഷം നിജപരിതോഷമദോഷം
പരശോകം നിജശോകം, സമനില
വിരതിവിനയമിവസുജനലക്ഷണം.

241
അവരുടെ ഹൃദയം ദീനരിലലിയും
ത്രിവിധകരണമെൻ ചരണംപണിയും
ഭരത! സുജനനിര മാനംവെടിയും
പരനെ വേണ്ടപടി മാനിച്ചറിയും.

242
ധർമ്മകാരണം ബ്രാഹ്മണപദരതി,
ശർമ്മദ മാമക നാമപഠനമതി,
ശാന്തിവിരതിവിനയമോദസന്തതി,
ശീതളസരളം മിത്രമനസ്ഥിതി,

243
ഭരത! കരുതുകെവർ തൻമനസ്സിലീ
ത്തരംചിഹ്നമവർ സജ്ജനങ്ങൾതാൻ
ശമദമനീതിയിൽ നിന്നിളകില്ലവർ–
തന്മുഖമൊരു പരുഷവാക്കുമോതാ.

244
വന്ദനനിന്ദകൾ സമമായോർത്താ–
രെൻതിരുവടിയിൽ മമതമേന്തുവോർ
ഗുണരാശികളാസജ്ജനങ്ങളെൻ
പ്രാണപ്രിയരെന്നറിക ഭരത! നീ.

245
ഇനിയറിയുക ദുർജ്ജനസ്വഭാവം
കിനാവിലും ചേരരുതവരൊപ്പം
കാട്ടുപശുക്കളൊടൊത്തു വസിച്ചാൽ
കുറഞ്ഞിടുംപാൽ സുരധേനുവിനും

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



246
പരസമ്പത്തിലസൂയയെപ്പൊഴുതു
മെരിപൊരികൊള്ളും ദുർജ്ജനഹൃദയം
മററൊരുവനെ നിന്ദിപ്പതു കേരംക്കേ
ക്കുററൻ നിധികിട്ടിയപോൽതെളിയും.

247
കാമാദി പരായണരായ് നിഷ്കൃപ—
കുടില കപട ദുരിതനിരതരായും
കാരണമെന്യേ വൈരികളവരുപ—
കാരികരംക്ക മപകൃതിയേചെയ്യൂ

248
കളവേ വാങ്ങു കളവേ നൽകു
കളവേതിന്നു കളവേ പറയൂ
ഓതും മധുമൊഴിയെങ്കിലുമവരുടെ
മതിമഹാഹിയേത്തിന്നു മിതറിയൂ.

249
പരദ്രോഹ, പരനാരീ, പരധന—
നിരതന്മാർ ദുർജ്ജനങ്ങളെന്നും
ഭരത! നീയറികമനുജശരീരം
ധരിച്ച പാപികരം ദനുജരാണവർ.

250
ദുരാശതന്നെ വിരിപ്പു പുതപ്പാ—
ഹാരമൈഥുനം മൃഗസദൃശംതാൻ
അന്തകഭയമില്ലവർക്കു പരഗുണ—
മെന്തുംകേട്ടാൽ പനിയാണറിയൂ.

151
ആപത്തന്യനു കണ്ടാലുലകിനു
നൃപതിയായ പോലതിസുഖമെന്തും
സ്വാത്ഥനിരതരായ് നിജപരിവാരാ—
നത്ഥമേററിയതിരോഷം ചിന്തും.

252
മാതാപിതൃഗുരു വിപ്രനിന്ദചെ—
യ്യേതാളെയുമാപത്തിലുലയ്ക്കും
നല്ലവരുടെയിടപാടുകളില്ലെ—
ന്നല്ലഹരികഥയുമത്രവെറുക്കും.

253
മറകളെനിന്ദിച്ചതികാമികളായ്
പരധനമനവധി കൊള്ളയടിക്കും
കൂട്ടതലായ് വിപ്രപീഡചെയ്‌വാൻ
പാടുപെടും മോടിവേഷമാക്കും.

254
കൃതത്രേതയെന്നീയുഗങ്ങളിൽ
കാണില്ലിത്തര മധമരെയെങ്ങും
ചിലരേക്കാണാം ദ്വാപരത്തിലീ
ക്കലിയുഗത്തിലിവരനവധിതിങ്ങും.

255
പരഹിത കമ്മമൊടൊത്ത നന്മയി—
ല്ലിറികപകാരമൊടൊത്ത തിന്മയും
ഭരത! പുരാണം മറകളുമരുളിയ—
പൊരുളിതു പണ്ഡിതരറിയുംപറയും.

256
നരതനുവേന്തിയു മഴൽ പരനേററുകി
ലരിയഭവാമയ മിയലേണ്ടിവരും
പാപം ചെയ്യും സ്വാത്ഥപരന്മാ—
ക്കപരലോക സുഖതതിയും തകരും.

257
കാലഭയംകരനായവക്കു ഞാൻ
കമ്മഫലം വേണ്ടപോലെനൽകും
ചതുരരിതറിവാന്നീഭവംകട—
പ്പതിനെൻ പദതാർതന്നെ ഭജിക്കും.

258
ഫലംശുഭാശുഭമേകും കമ്മം
നലമൊട്ടപേക്ഷിച്ചൃഷിനരസുരരും
ഭജിക്കുമെന്നേ; സുജ്ജനദുജ്ജന—
ഭേദമറിഞ്ഞാൽ ഭവഭീമാറും.

259
കേരംക്ക! ഭരത! മമ മായാകൃതമാ—
മാക്കമെററ ഗുണദോഷമുണ്ടെടോ!
ഇതുനോക്കാതേ യിതിൽമുഴകാതേ.
വത്തിക്കുവതാണറികവിവേകം.

260
തിരുമുഖത്തിൽനിന്നീമൊഴികേട്ടള—
വരിയമോദമനുജക്കു വളന്നു.
പലകുറിയവർ തൊഴുതുനിന്നു പവനജ—
നലമാനന്ദ മമന്ദമുയന്നു.

261
അനന്തരം രാമചന്ദ്രനരമന—
യാന്നു, നിത്യവും നവീനമേവം
തുടന്നു ലീലകരം: നാരദമുനിവ—
ന്നിരുന്നു പതിവായ്‌വാഴ്ത്തി രാമനേ.

262
ചെന്നു മുനീന്ദ്രൻ വിരിഞ്ചലോകം
തന്നിലുമിപ്പുകരം പാടീമധുരം
മതിസുഖമതിയായ് നാന്മുഖനോതീ:—
പതിവായ് പാടുക രഘുവരചരിതം.

263
ബ്രഹ്മനിഷ്ഠരാം സനകാദികളും
ബ്രഹ്മനന്ദന മുനീന്ദ്രനെവാഴ്ത്തീ
തപസ്സമാധികരം മറന്നു തന്നുടെ
മനസ്സു രാമകഥാമൃതിലാഴ്ത്തീ.

264
രാമചരിത മിത്രയും പവിത്രം
പ്രേമമൊന്നു കേരംക്കാത്തവനാരോ?
ഓക്കിലവൻെറ മനസ്സതിമാത്രം
കക്കശമായ കരിങ്കല്ലത്രേ!

265
ഒരു കുറിരാമൻ ക്ഷണിച്ചു ഗുരുവും
പൌരരുമാരണവരരും വന്നു
സഭയിലിരുന്നു ഭക്തസുഖദനതു
സമയമീവിധം വചനമുരന്നു:—

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



266
സകല നഗരവാസികളേ! കേരംപ്പിൻ
സ്വാതന്ത്ര്യമില്ല മമവാക്കിൽ വിഭൂതയും
അതിനാൽ ഭയസങ്കോചമററു കേ–
ട്ടതിനുശേഷമനുസരിക്ക നിങ്ങരം.

267
സോദരരേ! മാമകാജ്ഞ കേരംപ്പോൻ
സേവകനിങ്ങതിമാത്രം പ്രിയനും.
അന്യായം ഞാനേതുമോതിടുകിൽ
വന്നുതടുക്കാമെന്നു മേവനും.

268
സൽഗ്രന്ഥങ്ങളിലോതീ:–നരതനു
ഭാഗ്യലഭ്യമമരക്കു മസുലഭം
മുക്തിസാധനം ലഭിച്ചു മിഹനാ
മുത്തമകർമ്മം ചെയ്യീടായ്കിൽ,

269
പരലോകത്തിൽ ചെന്നശേഷവും
പശ്ചാത്താപാതുരരായ് വലയും
വെറുതേ കാലകർമ്മ ഭഗവാന്മാ
ക്കിരിയദോഷമുണ്ടെന്നും പറയും

270
നരതനുഫലമീ വിഷയഭോഗമ–
ല്ലറികനാകസുഖവും ക്ഷണികംതാൻ
ഒടുവിലഴലുതാൻ വിഷയമശിപ്പോൻ
കടിപ്പുവിഷമമൃതത്തിനുപകരം.

271
മണിക്കുപകരം കുന്നിവാങ്ങിടും
മനുജനെയാർ കേമനെന്നുവാഴ്ത്തും?
മുടങ്ങാതെ ജീവകോടിയോനിയി–
ലൊടുങ്ങാതെ ജീവനോടിടുന്നു.

272
മായാപ്രേരണകൊണ്ടു കാലകൃത–
മായ,വൻ വലയിലുലയും വലയും
ജീവനിലീശ്വരനഹേതുവാം കൃപ–
താവും ചിലകറിയതു നരനാവും.

273
നരതനു ഭവസാഗരജലയാനം
ഗുരുവരനിതിനുടെ കടത്തുകാരൻ
എൻകൃപതാനനുകൂലവായുവിഹ
സകലസാധനം സുലഭമോക്കുവിൻ!

274
ഇനിയും ഭവസാഗരമിതിനക്കര
യണയാൻ മടിയാൽ തുനിയാത്തതെവൻ
കൃതഘ്നനും മന്ദമതിയുമാത്മാ–
ഹതിഫലമിയലും ഖലനുമവൻതാൻ.

275
ഇഹപരസുഖമൊരുപോലെ നിങ്ങളാ–
ഗ്രഹിപ്പതെങ്കിൽ കേരംക്കസഹജരേ;
സുലഭസുഖദമാർഗ്ഗമുണ്ടതെങ്കൽ
സദാഭക്തിയിതു വേദസമ്മതം.

276
ജ്ഞാനമാർഗ്ഗമതിദുർഗ്ഗമമറികതിൽ
മനസ്സിനില്ലൊരു പിടുത്തമെന്നും
പ്രയാസമാന്നാവഴി നടപ്പവൻ
പ്രിയനാകാമേ ഭക്തിയെഴാതേ.

277
ഭക്തിസകല സുഖകരം സ്വതന്ത്രം
ഭവിപ്പു സൽസംഗത്താൽമാത്രം
അതോസുകൃതസുലഭം; കൈവന്നാ
ലതേഭവാമയമാകെയറുക്കും.

278
ഒരേപുണ്യമാണുലകിതിൽ മുഖ്യമ–
തറികവിപ്രപദ പൂജനമത്രേ.
കള്ളമെഴാതതു ചെയ്കിൽ വാനവരു
മുള്ളഴിഞ്ഞു പരമലിയുമൃഷികളും

279
ഇനിയുമൊരതി ഗൂഢമാംരഹസ്യം
ഞാനിഹതൊഴുതോതുന്നു പരസ്യം.
ശങ്കരപദപങ്കജരതിക്കുടാ
തെങ്കൽഭക്തിയേവനുമേന്തീടാ.

280
അറികഭക്തിമാർഗ്ഗമെത്ര സുഗമം
ഘോരതപോജപയോഗമില്ലിതിൽ
യഥാലാഭസന്തോഷം സരളത
യാന്ന മനവുമേയിതിങ്കൽവേണ്ടു!

281
ഏവനെൻെറ ദാസനായുമാശകരം
താവുമവനെന്നിലാസ്ഥ കുറയും.
പറവതെന്തിനധികമെവൻ സേവാ–
പരംചരിപ്പതവനുവശൻ ഞാൻ.

282
സദാവെടിയുമെവനഖിലാശകളും
സുഖമയമാണവനഖിലാശകളും
അനാരംഭനവനരിയില്ലാരും.
മാനിയെന്നവനെയറിയില്ലാരും.

283
തേടുമവൻ സജ്ജനസംസർഗ്ഗം
വെടിയും സ്വർഗ്ഗംവിട്ടമപവർഗ്ഗം
പിടിച്ചുനിൽക്കും ഭക്തിപക്ഷ; മിട
പെട്ടകയില്ല മററുമതമൂടക്കാൻ.

284
മമഗുണരതനായ്, നാമനിരതനായ്
മമതാമദ മോഹാദിരഹിതനായ്.
പരാനന്ദസന്ദോഹസഹിതനായ്
ചരിക്കുമവനെൻ മാനസഹിതനായ്

285
സുധാസമാനം രഘുപതിവചന,മ
യോദ്ധ്യാവാസികരം കേട്ടുപറഞ്ഞു.
ദയാനിധേ! മാതാപിതൃസോദര–
രുയിരുമങ്ങുതാനെന്നു പണിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



286
അടിമലർ പണിവോന്നഴൽതീർത്തിടും
വീടും ഞങ്ങടെയുടലും നോക്കും,
കാക്കും; സ്വാർത്ഥമെഴാതെ; താങ്കളോ–
ടൊക്കകില്ലിഹ പിതാക്കളുമൊട്ടും.

287
അഹേതുവായുപകാരം ചെയ്‌വോ–
രിഹഭവാനു,മിനി ഭവൽഭക്തനും!
ബാക്കിയുള്ളപേർ സ്വാർത്ഥംമാത്രം
നോക്കി മൈത്രികാണിക്കും നൂനം.

288
പ്രേമസരസമാമവരുടെ വചനം
രാമൻ കേട്ടതിമോദമിയന്നു.
പിന്നീടവർ വിടവാങ്ങി രാമഗുണ–
മൊന്നൊന്നായ് വർണ്ണിച്ചു നടന്നു.

289
ഹരനരുളിയുമേ! സച്ചിന്മയമാം
പരബ്രഹ്മമെങ്ങവനി ഭരിപ്പൂ?
അപ്പുരിയിങ്കൽ വസിക്കും ജനത
ക്കല്പേതര ചരിതാർത്ഥത വായ്പൂ.

290
സുഖധാമൻ ശ്രീരാമൻ മരുവും
സൌധമണഞ്ഞു വസിഷ്ഠനൊരുനാൾ
ആദരിച്ചു കാൽകഴകിച്ച്യഷിവര
പാദതീർത്ഥമരചൻ സേവിച്ചു.

291
മുനിതൊഴതോതീ:–കരുണാസാഗര!
മനുജസമുചിതം ഭവച്ചരിത്രം
കണ്ടു കണ്ടു മാമകമാംമാനസ–
മാണ്ടിരിക്കയാം ഭ്രമമതിമാത്രം

192
ഭഗവൻ! നിഗമങ്ങളുമറിയാത്തൊരു
ഭവന്മഹിമ ഞാനെങ്ങിനെ വാഴ്ത്തും?
പുരാണങ്ങളും വേദങ്ങളുമരുളീ
പുരോഹിതപ്പണി മോശമെന്നുതാൻ.

293
ഇതു ഞാനേൽക്കും മുമ്പുവിധാതാ–
വോതി:–തനയ! നീയറികഭാവിയിൽ
മനുജവേഷമാം പരബ്രഹ്മമീ
മനുകുലത്തിലൊളിചിന്നു മരചനായ്.

294
യാഗയോഗ ദാനാദികളേതൊരു
സൽഗതി നൽകുമതെല്ലാമിതിനാൽ
കൈവരുമെങ്കിൽ പൌരോഹിത്യം
പാവനമായ്താൻ കരുതിയന്നു ഞാൻ.

295
ജപംതപം വർണ്ണാശ്രമധർമ്മ–
പ്രപഞ്ചമനവധി ശുഭകരകർമ്മം
വേദവിഹിതവിധി, തീർത്ഥസ്നാനം
സദാസുജനസമ്മതമാം ജ്ഞാനം,

296
പുരാണപാരായണം, ശ്രവണ,മിവ–
യൊരേമനോഹര ഫലം ലഭിക്കാൻ.
അനുഭവാനെൻറ പദപങ്കജരതിയാ–
ണതുല,മമല,മനുവേല,മകല്പഷം.

297
ജലംകടഞ്ഞാൽ വെണ്ണ, മലിനനനീ
രിലേകഴകിയാൽ തെളിവും ലഭിയാ.
അരിയഭക്തിയാൽ കഴകാതന്തഃ
കരണം മരണംവരെയും തെളിയാ.

298
ഏവനു ഭഗവൻ! ഭവൽ പദത്തിൽ
പാവനമാം പ്രേമഭാവമുണ്ടോ
അവൻതന്നെ സർവ്വജ്ഞൻ പണ്ഡിത
നവൻതന്നെ തത്വജ്ഞൻ ഗുണവാൻ.

299
ഒരേവരം ഞാനർത്ഥിപ്പൂ ഹേ
കരുണാസാഗര! തരികതുമാത്രം
ഏതു ജന്മവും തവപദസരസിജ
ഭക്തികരളിലുയരണമതിമാത്രം.

300
എന്നുപറഞ്ഞു തിരിച്ചു മുനീന്ദ്രൻ
നന്നെയലിഞ്ഞു തെളിഞ്ഞു രാമനും
പിന്നെ ഹനുമാൻ ഭരതാദികളും
ചേർന്നു രഘുവരൻ പുറപ്പെട്ടകയായ്.

301
വന്നുനിരന്ന ഗജാദിവാഹിനികൾ
നന്നായ് പരിശോധിച്ചു ദയാർദ്രൻ
അതാതിന്നു പററിയോക്കു ചുമതല
യതനുമഹിമനേൽപിച്ചുകൊടുത്തു.

302
ജനനമരണമാം ക്ഷീണമറുപ്പോ
നനുഭവിച്ചൊരീക്ഷീണം മാററാൻ
ശീതളമാം മാന്തോപ്പിലെത്തിനിജ–
വസ്ത്രം ഭരതൻ വിരിച്ചുനിന്നു.

303
ഇരുന്നു രാമൻ, വീശീപവനജ–
നററു മിഴിനീരുയന്നു പുളകം
ഉമയൊടരുളിയീശ്വര:–നഗതനയേ!
സമീര സുതസമ ഭാഗ്യനാരയേ?

304
രാമനും സ്വയമിവൻെറയപാര
പ്രേമമഹിമ പലകുറിയും വാഴ്ത്തീ.

305
വീണാസുമധുരഗാനാമൃതരസ
മാണതെന്നറിഞ്ഞാസ്വദിക്കവേ
നാരദനെത്തീ നിത്യനവീനം
ശ്രീരഘുവരഗുണകീർത്തികൾ വാഴ്ത്തീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



306

## സ്തുതി

അലിഞ്ഞരുളുകയി: കൃപാദൃഷ്ടിയിഹ
ജലജവിലോചന! ശോകവിമോചന!
നീലാംബുജ സമവര്‍ണ്ണ! പഞ്ചശര—
കാല! കമല മകരന്ദ മധുപവര!

307

യാതുധാനവാഹിനീ വിഭംജന!
പാതകഹര! സുജനഹൃദയരംജന!
ശരണാഗത ജനപരിപാലക! സക—
ലാരണശുഭകേദാര വലാഹക!

308

കരബലഖണ്ഡിത ഭൂമിഭാര! ഖര—
വിരാധ ദൂഷണരാവണാദിഹര!
ജയ! ദശരഥ കുലകുമുദസുധാകര!
ജയ! നരപതിവര! സകലസുഖാകര!

309

വേദപുരാണം പുകഴും പുകളും
മുദാമുനിസുരകളരുളും പൊരുളും
അയോദ്ധ്യതൻ ഹൃദിയണിയും മണിയും
മായയറും നീ സുജനമിതറിയും

310

കലിമലമാകെയറും നിൻനാമം
കനിയുകെന്നിലെപ്പൊഴുമഭിരാമം.

311

പ്രേമഭരിതനായ് നാരദമുനിവര
നമല രാമഗുണഗണങ്ങൾ വാഴ്ത്തി
ശ്രീമയമൂര്‍ത്തിയെയുള്ളിലിണക്കി
ക്കമലജലോകത്തേക്കു മടങ്ങി.

312

ഹരനോതി:—യുമേ! ഞാനാവും പോൽ
ശ്രീരഘുപതികഥയുജ്വലമോതീ
പാരമററൊരിസ്സൽക്കഥ വാഴ്ത്താൻ
ഭാരതിയും ശ്രുതിയും മതിയാകാ.

313

രാമനനന്തൻ ഗുണവുമനന്തം
നാമം കര്‍മ്മവുമൊക്കെയനന്തം
പരാഗവും ജലബിന്ദുവുമെണ്ണി
ത്തീരുമെങ്കിലും കഥയിതുതീരാ.

314

പാവനകഥയിതു പരപദമേകും
ശ്രവണത്താൽ ഭക്തി മനസിപാകും
കാകഭുശുണ്ഡി ഗരുഡനോടോതിയ
താകുമിക്കഥയിതറികഭവാനി!

315

രാമചന്ദ്രകഥയല്പമോതിഞ്ഞാ
നുമേ! പറയുകിനിയെന്തഭിലാഷം?
ശുഭമാം കഥയിതു കേട്ടതെളിഞ്ഞാ
ശുംഭുപത്നി വിനയവാണി തൂകീ:—

316

പുരഹര! ഞാൻ ധന്യധന്യയായ്ജനി
മരണഹരം കഥയിതുകേൾക്കുകയാൽ.

317

ചിന്മയനാം രഘുവീരൻ തന്നുടെ
കല്മഷഹര പൌരുഷപ്രഭാവം
അറിഞ്ഞു ഞാൻ ഹേകരുണാലയമയി
ചൊരിഞ്ഞ കൃപയാലിന്നുവേണ്ടപോൽ.

318

താവകമാം മുഖചന്ദ്രനുറന്നൊരു
പാവന രഘുവര കഥാമൃതം ഞാൻ
ശ്രവണപുടത്താലത്രനുകന്നും
താവിയില്ല പരിതൃപ്തിയെൻമനം.

319

രാമചരിതമിതുകേട്ടു തൃപ്തരിഹ
മര്‍മ്മം രസമയമറിയാത്തവര്‍താൻ
ജീവന്മുക്തമുനീന്ദ്രരുമവികല
മവിരത മിക്കഥ കേൾപവരത്രേ!

320

ഭവസാഗരമിതു കടക്കുവാനായ്
ഭാവിപ്പോക്കിതു ദൃഢജലയാനം
കാമികൾക്കുമീഹരിഗുണകഥയഭി
രാമം കാമം നൽകും സുഖവും.

321

ശ്രവണമുള്ളൊരേവനു രുചിക്കാ
പാവനമീരഘുവീരചരിത്രം?
ഏവനിതൊട്ടും കേട്ടു പിടിക്കാ
താവുമാത്മഘാതുകനവനുലകിൽ.

322

ഹേ നാഥ! ഭവാനിക്കഥപാടി
ഞാനിതു കേട്ടതിസൌഖ്യംനേടി.
കാകഭുശുണ്ഡി ഗരുഡനോടോതിയ
കഥ ശുഭമിദമെന്നരുളുവല്ലോ!

323

കാകശരീരമിയന്നതെവ്വിധം
കാകുൽസ്ഥനിലതിരതിയാംമതിയും
വിരതിയുമറിവും വന്നതെന്നുമിഹ
കരുതിയറുതിയില്ലാത്ത ശങ്കമേ!

324

പുരഹര! കേൾക്കസഹസ്രംമനുജരി—
ലൊരുവൻ ധര്‍മ്മവ്രതിയായ്തീരും
കോടികോടി ധര്‍മ്മിഷ്ഠരിലൊരുവൻ
കൊട്ടും വിഷയമിതിൽ വിമുഖനായ്വരും.

325

കോടിവിരക്തരിലൊരുവൻ ശരിയായ്
നേടുമറിവു വേദങ്ങളിതോതീ.
ഉലകിതിലത്തര മറിവന്മാരിൽ
ചിലരേ ജീവന്മുക്തരായ്വരൂ!

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



326
ജീവന്മുക്ത സഹസ്രങ്ങളിലോ
ജഗതി ദുർല്ലഭൻ ബ്രഹ്മതൽപരൻ
ധർമ്മപരായണ ജീവന്മുക്ത
ബ്രഹ്മനിരത വിരതരായ നരരിൽ,

327
മായാമദരഹിതനാ,യ കല്മഷ–
നായരാമപദരതനതിവിരളൻ.
അതിദുർല്ലഭമീ രാമഭക്തിയി–
ങ്ങേതുമട്ടിലിക്കാകനുകിട്ടീ?

328
വിരതൻ ഗുണഗണഭരിതൻ രഘുവര–
ചരിതനിരതനീ ഭുശുണ്ഡിധീരൻ
എന്തുകാരണംകൊണ്ടു കാകതനു
വേന്തിയതെന്നിനീ പറക പുരാരേ!

929
രാമചരിത്രം പരംപവിത്രം
കാമദേവഹര! കാകനെവ്വിധം
കിട്ടി? ഭവാനതു കേട്ടതുമെല്ലാ
മൊട്ടൊഴിയാതറിയാൻ കൊതിയിഹമേ.

330
ഗരുഡൻ ഗുണവാൻ ഹരിപദസേവാ
നിരതനരികിലൃഷിമാരെ വെടിഞ്ഞും
കാകനോതുമീഹരി കഥ കേൾക്കാൻ
കൌതുകമാർന്നെന്തിനായണഞ്ഞു?

331
കരട ഗരുഡരാമിരുഹരിസേവകർ
പരസ്പരംമൊഴിയെങ്ങിനെ തുകീ?
മൃഡാനിയുടെ മധുരോക്തം കേട്ടാ
മൃഡൻ കനിഞ്ഞീവിധം പറഞ്ഞു:–

332
സതി! നിൻ മാനസമധികപവിത്രം
സദാരാമപദരതിയാർന്നതിനാൽ
കേൾക്കുക നീയിനിയേതുശോകവും
നീക്കും പാവനമാമിതിഹാസം.

333
സംസാരാം ബുധികടക്കുവാനിതു
സുഖമായേകും ഹരിവിശ്വാസം.

334
പക്ഷിരാജനേതാണ്ടിതുപോലൊരു
പ്രശ്നം ചെയ്തു ഭുശുണ്ഡിയോടായ്
ഞാനതു മുഴുവൻ സാദരമോതാം
മനസ്സിരുത്തിക്കേൾക്കപൊാർവ്വതി!

335
ഭവഹരമക്കഥ കേട്ടപോലെ ഞാൻ
പാർവ്വതി! പറയാം സുമുഖി! യിന്നിയും
ഒന്നാമതു നീദക്ഷപുത്രിയായ്
തീർന്നിരുന്നു നിൻപേരോസതിയും.

336
അദ്ധ്വരത്തിൽ നീയപമാനത്താൽ
ക്രുദ്ധയായുടൽ വെടിഞ്ഞു, യാഗമോ
വിദ്ധ്വംസിതമായ് തീർന്നുതുഷാരമ–
ഹീദ്ധ്റപുത്രി! നീയെല്ലാമറിവോം.

337
അതുപൊഴുതെൻ ഹൃദിചിന്തനിറഞ്ഞു
സതി! വിരഹത്തിന്നഴലിലെരിഞ്ഞു
വിരതിയാർന്നു പലവഴിക്കലഞ്ഞു
വിപിനഗിരിനദങ്ങളിൽ തിരിഞ്ഞു.

338
സുമേരുഗിരിയുടെ വടക്കുദൂരം
രമണീയം നീലശൈലമേകം
അതിൻകനകശിഖരങ്ങളിൽനാലെൻ
മതിയെയരികിലേക്കാകർഷിച്ചു.

339
കൊടുമുടിയോരോന്നിലും വിശാലം
വടരസാലവിടപികളിടതിങ്ങീ
മണിസോപാനം കെട്ടിയിറക്കിയ
മഞ്ജുളമാം കുളമവിടെവിളങ്ങീ.

340
ശീതളമധുരമമലമാം ജലവും
മതിസുഖകര നിറമാർന്ന കമലവും
കളകൂജനകാരി ഹംസനിരയും
കുളമതിൽ മധുകരനിരയും നിറയും

341
കരടം കല്പാന്തത്തിലുമമരം
സുരുചിരമാഗിരിയിങ്കൽ വസിപ്പൂ
മായാരചിതം ഗുണദോഷാദികൾ
നീയറികാഗിരിയരികിലടുക്കാ.

342
നീലമാമലയതിങ്കൽവസിക്കും
കാലനെയതിജീവിക്കും കാകൻ
ഹരിപദതളിരെവ്വിധം ഭജിക്കും
പറയാമതുനീ കേൾക്കഭവാനി!

343
അരയാൽ തരുവിൻചോട്ടിൽധ്യാനം
പെരിയൊരിത്തിയരികേജപയജ്ഞം
മാവിൻചോട്ടിൽ മാനസപൂജയു–
മീവിധമാഹരിഭക്തിമഹത്വം!

344
വടമൂലത്തിൽ ഹരികഥപറയും
വിരവിയന്നു പലപടിയതുപാടും
പറന്നു പലപല പറവകൾ വന്നിഹ
നിരന്നു കഥകേൾപ്പതിനായ്ക്കൂടും.

345
തെളിവെഴമനവധിഹംസം ചേരും
കുളമിതിങ്കലിക്കഥ കേൾപ്പതിനായ്
ഞാനീദൃശ്യം ചെന്നു കണ്ടപോ–
താനന്ദവുമതികൗതുകവുമുണ്ടായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



346
ഹംസശരീരം ധരിച്ചു ഞാനും
വസിച്ചു ചിലനാളവിടേസ്സുഖമായ്.
ശ്രീരഘുവര കഥനകന്നശേഷം
പുറപ്പെട്ടു ഞാനിഹ കൈലാസം.

347
ഗിരിജേ! ഞാനാഭുശുണ്ഡിതന്നുടെ
യരികേ ചെന്നളവോതിയ കഥയേ
പറഞ്ഞു; പക്ഷികുലേന്ദ്രൻ കാക-
ന്നരികണഞ്ഞ കാരണമിനിയോതാം.

348
ശ്രീരഘുപതിരണലീല ചെയ്കെ,യതു
നിരുപിക്കുമ്പോൾ വ്രീഡയുണ്ടുമേ.
സുരേന്ദ്രജിത്താൽ ബദ്ധനാകെയാ-
നാരദമുനി ഗരുഡനേയയച്ചു.

349
ഉരഗബന്ധനം മുറിച്ചപോതുര-
ഗാരിക്കുണ്ടായുള്ളിൽ വിഷാദം:-
എന്തിതുമാമക വിഭുവിനു ബന്ധന-
ബന്ധമെന്നു പലതാന്നുവിചാരം.

350
മായാമോഹാതീതമായ പര
മാത്മാബ്രഹ്മം രാമാഭിധമായ്
ഉലകിലവതരിച്ചതെങ്കിൽ മഹിമകൾ
ചിലതും ഞാനിഹ കണ്ടീലല്ലോ!

351
ആരുടെനാമം ഭവമയബന്ധന-
മറുക്കുമാപ്പരധാമരാമനേ
ഒരു നിസ്സാരൻ നിശിചരനെങ്ങിനെ
പരിബന്ധിക്കും നാഗാസ്ത്രത്താൽ?

352
ഏവം പലതരമോത്തു ഗരുഡമന
മാവിലമായറിവാകെയകന്നു
മതിഭ്രാന്തി സന്ദേഹ തക്മെയി
മതിമുഖി! നിന്നേപ്പോലെ കലന്നു.

353
സുരമുനിയരികവനാന്നറിയിച്ചു:-
കരളിലരിയാസന്ദേഹം ബഹുലം
നാരദനതുകേട്ടലിഞ്ഞരുളി:-ഹേ
ഗരുഡ! രാമമായാബലമതുലം.

354
ജ്ഞാനികൾ മനവും ഹരിക്കുമെന്ന
ല്പനന്തമാം മോഹത്തിലുലസ്സും
പലകുറിയെന്നേത്തുള്ളിച്ചൊരതേ
പതഗപതേ! നിന്നെയും വലച്ചു.

355
ഗരുഡ! തേ കരളിലരിയമോഹമു-
ണ്ടരികിതു മാററാൻ കഴിവിഹപോരാ.
വിരിഞ്ചസന്നിധിയാന്നു നിദേശം
വിരവൊടാന്നിടാതഴലിതു തീരാ.

356
എന്നു പറഞ്ഞു സുരഷിയഭിജ്ഞൻ
നന്നായ് രഘുവരഗുണങ്ങൾ പാടീ.
ശ്രീഹരിയുടെമായാ ബലവണ്ണന-
ലഹരിയിലാമാതിരിയാറാടീ.

357
പറന്നു ഗരുഡൻ വിരിഞ്ചലോക-
ത്തിറങ്ങിയോതീ നിജസന്ദേഹം
ചതുരാനനനതുകേട്ടു രഘുവര-
പ്രതാപമോത്തി ഭക്തികലന്നു

358
വിരിഞ്ചനോർത്തു നിജഹൃദികപിവര-
രറിവന്മാരും മായാവശർതാൻ
ഹരിമായാബലമെന്നെയും പലേ
കുറിതുള്ളിച്ചു കളിപ്പിച്ചതുതാൻ.

359
ഉലകിതു മുഴുവനുമുണ്ടാക്കിയ ഞാൻ
പോലും മായാവശനാകുമ്പോൾ
ഗരുഡമോഹമെന്തൽഭുത?മോതീ
വിരിഞ്ചനയിരാമമഹിമ ശരിയായ്

360
പരമശിവൻ താനറിയു,മില്ല വേ-
റൊരാളുമിതിലിത്രയറിവിയന്നോൻ
ഗരുഡ! ഭവൽസന്ദേഹം പാടേ
തീരുമവിടെയിതുകേട്ടു ഖഗേന്ദ്രൻ

361
പറന്നു വന്നാതുരനായെന്നുടെ
യരികിലണഞ്ഞു പണിഞ്ഞു പറയാൻ
കൈലാസേനീയന്നുമരുവി ഞാൻ
കുബേരനിലയമൊരുങ്ങിയിറങ്ങീ.

362
ആദരപൂവ്വം ഖഗവരനോതിയ
സന്ദേഹം ഞാൻ മുഴുവനറിഞ്ഞു.
പ്രേമസഹിതനായഗവര നന്ദിനി!
യീമാതിരിയവനോടു പറഞ്ഞു:—

363
ഗരുഡ! വഴിയിൽനാം കണ്ടുമുട്ടിയിഹ
മറുപടിയെങ്ങിനെ ശരിയായ്പറയും
അനവധികാലം സജ്ജനങ്ങളൊടു
ചേന്നാൽ ശങ്കകൾ തീരേമറയും.

364
മനോജ്ഞ ഹരികഥയവിടേപ്പറയും
മുനിജനമതു പലമട്ടിൽപാട്ടം
ദീനരിലവിരതമതിയായ്കനിയും
മനുപതിതാൻ പ്രതിപാദ്യമായിടും

365
എങ്ങുദിനംപ്രതി ഹരികഥയൊഴുകുവ-
തങ്ങുഞാനയച്ചിടാം ഭവാനേ
അതുനുകന്നു സംശയങ്ങൾ നീങ്ങും
മതിതെളിഞ്ഞുകാണും ഭഗവാനേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



266
സജ്ജനസംഗമെഴാതെഹരികഥാ—
മജ്ജനമില്ലതെഴാതിഹമോഹം
അകലാതീരെയതകലുകിലേ മന
മകലുഷ രഘുവര ഭക്തിയിൽമുഴുകു.

367
രാമനെ ലഭിയാ തപോയോഗവൈ—
രാഗ്യാദികളാൽ പ്രേമമെഴാതേ.
അതുകൊണ്ടുത്തരദിക്കിൽ നീലമല
യതിൽ ഭുശുണ്ഡിയേക്കണ്ടുകൊൾകനീ

368
രാമഭക്തിപഥ ചതുരനമലഗുണ—
ധാമനറിവനവനതികാലീനൻ
പറയുമനുദിനം രാമചന്ദ്രകഥ
പറവകൾ വന്നതു പതിവായ്നുകരും

369
ഹരിഗുണമവിടേക്കേട്ടുകേട്ടുനിൻ
കരളിലരിയ മോഹമഴലുമകലും
ഇങ്ങിനെ ഞാനുരചെയ്തു: മോദമൊടു—
ത്തിങ്ങിനമിച്ചു പറന്നു ഗരുഡൻ.

370
രാമരഹസ്യം തിരിയുമെങ്കിലും
ഭാമിനി! ഗരുഡനൊടുരച്ചീല ഞാൻ.
ഗരുഡനു ഗർവ്വമുദിച്ചതുപോക്കാൻ
ശ്രീരഘുവരനാഗ്രഹിച്ചിരിക്കാം.

371
പറ വപറവതേ പറവക്കറിയൂ
ശരിക്കിതോർത്തും ഗരുഡനെ വിട്ടു.
രാമമായയതി ബലവതി പാർവ്വതി!
കേമനറിവനാരിതിൽ വലയാത്തോൻ?

372
അറിവരിലറിവൻ ഭക്തശിരോമണി
ഹരിവാഹനമാം പതംഗപതിയും
മായയിൽമുഴുകീടുമ്പോൾ വെറുതേ
മാനവനെന്തിനഹം കൃതിയിനിയും?

373
ഹരവിരിഞ്ചരും മായയിൽനട്ടം
തിരിയുമ്പോൾ മനുജനെന്തുപാവം?
മുനികളിതോർത്തേ മായാപതിഭഗ—
വാനെന്നിനച്ചു നമിച്ചു ഭജിപ്പൂ.

374
പതഗപതി പറന്നെത്തിയബാധം
ഭക്തിപൂർണ്ണനാം ഭ ശുണ്ഡിവാഴും
നീലമാമലനിരീക്ഷിച്ചുൾകള
മാളും മായയകന്നുതെളിഞ്ഞു.

375
സരസിമുഴുകിയമൃതപാനവും ചെ—
യ്തരിയമുദാവടതലത്തിലെത്തി
വയസ്സുകൂട്ടം പക്ഷികളവിടേ
വന്നിരുന്നു ഹരിചരിതം നുകരാൻ.

376
ഭുശുണ്ഡികഥയാരംഭിക്കാനാ
യാശിക്കവെ ഗരുഡനവിടെയെത്തീ
പതംഗപതിയേക്കണ്ടു ഭുശുണ്ഡിയൊ
ടൊത്തപക്ഷിസഭഹർഷംമെത്തീ.

377
ഭുശുണ്ഡിഗരുഡനു ബഹുമതിനൽകി
ക്കുശലം ചോദിച്ചിരുത്തി നന്നായ്
പ്രേമപൂർവ്വകം പൂജചെയ്തു മധു—
നേർമൊഴിയതുപൊഴുതങ്ങിനെ തുകീ.

378
പതഗപതേ! ഭവദീയദർശനം
കൃതാർത്ഥനാക്കീതെന്നെയേററവും
കല്പിച്ചീടുകിലെന്തും ചെയ്യാ
മിപ്പൊഴെന്തിനെഴുനള്ളിയരുളണേ!

379
വിഹംഗപതിയതിമൃദുവായോതീ:—
മഹാകൃതാർത്ഥൻ താങ്കളെപ്പൊഴും
ഭവന്മഹിമയെസ്സാദരം മഹാ—
ശിവൻ തിരുമുഖംകൊണ്ടു പുകഴ്ത്തീ.

380
ഉദ്ദേശം മുഴുവൻ നിറവേറീ
യിദ്ദേശത്തേക്കണയും പൊഴുതേ.
പിന്നെ ഭവദ്ദർശനവും കിട്ടീ
യിന്നിയില്ല സന്ദേഹം ഭ്രമവും.

381
ഭവാൻ കനിഞ്ഞിനിരാമചരിത്രം
ഭാവുകസുഖദം പരംപവിത്രം
അരുളുക വേണ്ടവിധത്തിലതൊന്നേ
ഗരുഡൻ ഞാൻ കേണഭ്യർത്ഥിപ്പൂ.

382
ഗരുഡവചനമതിസുന്ദര സുഖദം
സരളംസവിനയ പാവനമേവം
ഭുശുണ്ഡികേട്ടുത്സാഹംതിങ്ങി
ദശരഥ സുതഗുണ കഥകൾ തുടങ്ങീ.

383
രാമചരിത മാനസത്തെയാണൊ—
ന്നാമതു ഭക്ത്യാ വാഴ്ത്തീയതഗജേ!
പിന്നേസ്സുരമുനിമോഹമപാരം
ചൊന്നു പിന്നെ രാവണാവതാരം.

384
തുടന്നു രാമാവതാരകഥയും
സ്ഫുടരസ മധുരിത രാമലീലയും

385
വാഴ്ത്തീയശേഷമുനീശ്വരവിശ്വാ—
മിത്രനയോദ്ധ്യയെഴുന്നള്ളിയതും
യാഗരക്ഷയും പിന്നേ ശ്രീരഘു—
പുംഗവപരിണയ കഥയും വാഴ്ത്തീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



386
പുനരഭിഷേകമഹോത്സവരംഗം
പിതൃവചനത്താലതിന്നു ഭംഗം
പൌരന്മാരുടെ വിരഹവിഷാദം
പിന്നെ രാമലക്ഷ്മണസംവാദം,

387
അടവീഗമനം, ഗുഹപ്രേമ സുര–
തടിനീപൂജാ പ്രയാഗവാസം,
ആദികവീശ്വര സന്ദർശ്ശനമതി
സുന്ദരരാമ ഗിരീന്ദ്രനിവാസം,

388
പിന്നെ മന്ത്രിയുടെ നഗരാഗമനം
മന്നവനാം ദശരഥന്റെ മരണം
ഭരതാഗമനം, ഭക്തിപിതൃക്രിയ
പൌരഭരത രഘുവരാന്വേഷണം

389
സന്ദർശ്ശനമുപദേശനിദേശം
പാദുകവാങ്ങിപ്പുരപ്രവേശം
പിന്നെ ഭരതനിലവാഴ്ചി, ജയന്തൻ
തന്നടവത്രി മുനീന്ദ്ര ദർശ്ശനം.

390
വിരാധരാക്ഷസവധം, മുനീശ്വര
ശരഭംഗന്റെ ശരീരത്യാഗം,
മഹിതമാകുമാസ്സുതീക്ഷ്ണമാമുനി–
മഹിമ, യഗസ്ത്യാദികസൽസംഗം,

391
ദണ്ഡകവന പാവനകഥ, പിന്നെഭു–
ശുണ്ഡിവാഴ്ചി ശുഭജടായുമൈത്രി
പഞ്ചവടീശുഭ കുടീരവാസമു–
ദഞ്ചിതമുനികുല ഭീതിനിവൃത്തി,

392
അപ്രമേയ ലക്ഷ്മണോപദേശം
ശൂർപ്പണഖാ സൌന്ദര്യവിനാശം
ദൂഷണഖരസംഹാരം വാഴ്ചി
ദശമുഖനെല്ലാമറിഞ്ഞ വഴിയും.

393
മാരീചാശര നാഥഭാഷണം
മായാസീതാദേവീഹരണം
മനുവരകൃതമാം സീതാന്വേഷണ–
മേകീ പുനരാവിരഹ വിവരണം.

394
ഗൃദ്ധ്റരാജശേഷക്രിയ, കബന്ധ–
വിദ്ധ്വംസം, ശുഭശബരീകഥയും
വിരഹാകുലനാം രഘുപതിപമ്പാ–
സരസീതീരമണഞ്ഞവാർത്തയും

395
ഭുശുണ്ഡിവാഴ്ചീ രഘുവരനാരദ
ദർശ്ശനവും പവനജന്റെ വരവും
അനന്തരം സുഗ്രീവമിത്രതയു–
മനുപമ ബല ബാലിതന്റെ വധവും.

396
സുഗ്രീവനു രാജ്യമേകി രാമൻ
വ്യഗ്രതയൊടു മപ്രവർഷണത്തിൽ
വാണതു, മരിശമുയന്നപോതുകപി
വീണപണിഞ്ഞതുമങ്ങിനെ വാഴ്ചീ.

397
സുഗ്രീവാജ്ഞയെയനുസരിച്ചു കപി
വർഗ്ഗം ജനകാത്മജയേപ്പരുതീ
എമ്പാടും, പിന്നീടൊരു ഗുഹയിൽ
സമ്പാതിയുണർന്നണഞ്ഞതോതീ.

398
അപാരമാകും പാരാവാരം
സമീരപുത്രൻ കടന്നണഞ്ഞു
ലങ്കയിൽ വലയും സീതക്കുള്ളാ
ശങ്കതീർത്ത വാർത്തയും പറഞ്ഞു.

399
അശോകവനികമുടിച്ചു തന്റെവര
വാശരേശനറിയിച്ചു, തൽപുരം
എരിച്ചു ഹനുമാൻ കുതിച്ചു ജലനിധി
തരിച്ചു, കുശലമരികിലറിയിച്ചു.

400
പടയൊടൊത്തു വാരിരാശിയിൽ ചിറ
പട്ടുത്തു രഘുപതി ലങ്കയിലെത്തി
വിഭീഷണനൻ രാമനോടു ചേർന്നു
വിരവൊടിതെല്ലാം ഭുശുണ്ഡിവാഴ്ചീ.

401
അടരിലെതിരിടാനൊരുവനമാകാ
തടവുകരം പലതെഴ മപാരവീര്യൻ
വരബലബാലികുമാരനംഗദൻ
വിരവൊടു ദൌത്യംവഹിച്ച കഥയും

402
രാക്ഷസവാനര സമരമുറകള,തി
രുക്ഷപൌരുഷന്മാരായ്പ്പകഴും
കുംഭകർണ്ണരാവണസുതരുടെയതി
ഡംഭമടക്കിയൊടുക്കിയകഴിവും

403
രാക്ഷസകുലവധ മനവധി വിധമാം
രാക്ഷസാധിപതി രഘുപതിസമരം
ദശഗ്രീവസംഹാരം, മന്ദോ–
ദരീശോക മനുജരാജ്യഭാരം.

404
സീതാരഘുവരദർശ്ശന, മമര
സ്തുതി, കപിസഹിതം പുഷ്പകയാനം
തന്നിലേറിയലിവേറിയ രഘുപതി
തന്നുടെ സാകേതപുരീഗമനം,

405
ഏവം രഘുപതി ചരിതമുജ്ജ്വലം
വിവരിച്ചു രാമരാജ്യകഥയും
പുരവാസികളേ വിളിച്ചു രഘുവര
നരുളിയ പലപല രാജനീതിയും,

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



406
ഭുശുണ്ഡിവർണ്ണിച്ചതു ഞാൻ മുഴുവൻ
ഭവാനി! നിന്നോടിപ്പൊഴുതോതീ
രാമായണമിതുകേട്ട ഗരുഡനധി—
കാമോദിതനായീവിധമോതീ:—

407
രാമചരിതമാനസമിതുകേട്ടെൻ
സീമയററസന്ദേഹമകന്നു.
വായസതിലക! ഭവൽകൃപയാരഘു
നായകഭക്തിയുമുള്ളിലുയന്നു.

408
സച്ചിന്മയനാം രഘുരാമനെയൊരു
തുച്ഛനെപ്പിധം കൊച്ചനരക്കൻ
സമരശിരസി ബന്ധിച്ചവലച്ചതു
മന്മനമിച്ചിന്തയാൽക്കലങ്ങീ.

409
തീരേലൌകികമനുജസമാനം
ചരിതംകണ്ടെൻ കരളം ശങ്കിച്ചു
ശങ്കയതിങ്ങു ഹിതങ്കരമാവിഭ
വെങ്കലിപ്പൊഴാണനുഗ്രഹിച്ചു.

410
എരിവെയിലേററു വലഞ്ഞിടാത്തനര—
നറിയാ ശരിയായ് തണലുററസുഖം.
മായയിലെൻമതി മയങ്ങായ്കിലയി
വായസവര! ഭവദീയദർശനം,

411
പലമാതിരിയിഹപാടിയ ഹരികഥ
നലമൊട്ടനകരാനിടയും, ലഭിയാ.
നിഗമാഗമസമ്മതമിതിൽ മുനിജന
നിരയും ശങ്കാകലമായ് വലയാ.

412
രാമകരുണയാൽ സജ്ജനങ്ങളേ
ക്കാണ്മതിനിടയാമേവനുമുലകിൽ
ഭവാനിലൂടേ രാമകരുണയിഹ
കൈവന്നൂ സംശയങ്ങളം തീർന്നു.

413
ഭക്ത്യാഗരുഡൻ പറഞ്ഞസവിനയ
സൂക്തംകേട്ട ഭുശുണ്ഡിശരീരം
പുളകമണിഞ്ഞു കണ്ണനിറഞ്ഞൂ
പരമാനന്ദം കരളിൽവഴിഞ്ഞു.

414
ഉമേ! സുമതിമാർ, സുശീലർ, കഥയിൽ
പ്രേമമെഴും രസികരുമുണ്ടെങ്കിൽ
അതിരഹസ്യമാമേതും സജ്ജന
മോതും സരസം വിസ്തരിച്ചിടും.

415
തുടൎന്നു കാകഭുശുണ്ഡി ഗരുഡനോ
ടടങ്ങിടാസ്നേഹമാൎന്നുവീണ്ടും
രാമദയാപാത്രമാം ഭവാൻമേ
സമാരാദ്ധ്യനേതുമട്ടുകൊണ്ടും.

416
ഭവാനു മായാശങ്കയെങ്ങനെ
പ്പാവത്തൊടു കൃപകാട്ടൽമാത്രമാം
അങ്ങയെ രഘുപതിയലിഞ്ഞയച്ചതൊ—
ടുങ്ങാത്തൊരു മഹിമയെനിക്കേകാൻ.

417
അഥവാ താങ്കളു പറഞ്ഞ മോഹമിതു
നാഥ! തെല്ലുമൽഭുതമല്ലോത്താൽ
ഹരവിരിഞ്ചർ, നാരദ,സനകാ,ദിക—
പരമാത്മജ്ഞാനദരൃഷിമാരും,

418
ഉലഞ്ഞു മായയിലേവനുലകമിതിൽ
വലഞ്ഞു കാമനുവശനാകാത്തോൻ?
ദുരാശകൊണ്ടു മിരണ്ടുവരണ്ടേ—
തൊരാളുണ്ടു മനമെരിഞ്ഞിടാത്തോൻ?

419
ശൂര,വീര,നറിവൻ, കവി, താപസ,
നരിയഗുണങ്ങളെഴുന്ന പൂരുഷൻ
ആരാണിവരിൽ ദുരാശമൂലം
തീരേതുള്ളിത്തുലയാതുലകിൽ?

420
ശ്രീമദ വിഭൂതയിലന്ധനായെവൻ
ധർമ്മപഥം തെററാതെ നടപ്പോൻ?
മാന്മിഴിമാരുടെ മിഴിയമ്പുകളാൽ
മുറിയാതവിരതമാരു സുഖിപ്പോൻ

421
ഗുണകൃതമാംസന്നിപാതമെന്യേ
വാണഹന്തയുടെ നിഴലേൽക്കാത്തോൻ
യൌവനപ്പനിയിൽ ബോധവാൻ, മമ—
ത്വാവിലനായ് പുകളുകളഞ്ഞിടാത്തോൻ

422
അസൂയതൻ കറയേൽക്കാത്തവനാ—
രസീമശോകമരുത്തിലചലനാർ?
ചിന്താഭുജഗിനി വിഴുങ്ങിമായാ—
സന്താപിതനായ് തീരാത്തവനാർ?

423
മനോരഥംകൃമി, ശരീരമൊരുമര
മേതുധീരതനു കീടമിതേറാ?
വിത്തപുത്ര ബഹുമതിയിവയിൽകൊതി
മെത്തിയെവൻ മതിവഷളായ്തീരാ?

424
ഈമാതിരിമായാപരിവാരം
കേമം പ്രബലം പാരമപാരം
ശിവവിരിഞ്ചർ പേടിക്കുന്നേരം
പാവത്തിൻ ഗതിയെന്തൊരുസാരം?

425
മായാവാഹിനിയുലകവ്യാപിനി
യായതിൻെറ സേനാപതിമാരോ
കാമാദികളു, വീരരായ ഭടരിഹ
കപടാഹം കാരാദികളുതാനാം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



426
മായയറിക രഘുവീരദാസിയിതു
മനസ്സിലാക്കുകിൽ മിത്ഥ്യതന്നെയാം
എങ്കിലുമിതു നിശ്ശേഷം രഘുപതി
തൻകൃപയെന്യേ മാറാനിയതം.

427
ഒളിച്ചുലകമിതുമുഴവൻതുള്ളി
ക്കളിപ്പിച്ചിടും മായയമേയം
ശ്രീരഘുവരനുടെ പുരികമിളകിയാൽ
വിരവൊടു നൃത്തംചെയ്യും നടിപോൽ.

428
രാമൻ ചിന്മയനജൻ ജ്ഞാനഗുണ–
ധാമൻ സുഷമാനിലയനഖണ്ഡൻ
സർവ്വഗതൻ സമ്പൂർണ്ണനനന്തൻ
സർവ്വരൂപനാം ഭഗവാൻനിയതം.

429
നിർഗ്ഗുണൻ മഹാനിന്ദ്രിയവാണീ–
ദുർഗ്ഗമൻ സകലസാക്ഷിയദോഷൻ
മമതാരഹിതൻ സുഖസംഭരിതൻ
മായാതീതൻ സന്തതനജിതൻ.

430
പ്രകൃതിയിൽനിന്നതി ദൂരനവ്യയൻ
വികാരരഹിതൻ ചിന്മയരൂപൻ
രാമനിലെങ്ങിനെ മായഫലിക്കും
രാവിന്നിരുളിന നരികിലണയുമോ?

431
ഭുവനസുരേന്ദ്രൻ രഘുപതിചന്ദ്രൻ
ഭക്തഹിതത്തിനു നൃപതനുവേന്തീ.
പ്രാകൃതനായ നരന്നനുരൂപം
പലപാവനതര ഗുണങ്ങൾ ചിന്തീ.

432
അനേകവേഷം കെട്ടിയതാതി
ന്നനുസരിച്ചഭിനയിച്ചിടും നടൻ.
എന്നാൽ സ്വയമവനെന്നെന്നേക്കാ–
യൊന്നിനോടുമൊരു ബന്ധവുമിയലാ.

433
അതേപോലെ രഘുനാഥലീലയിതു
രാത്രിചരർക്കു വിശേഷമോഹദം
ഭക്തസുഖദമിഹ രാമനെവിഷയാ–
സക്തന്മാരേ കുററം പറയൂ.

4 34
കണ്ണിനുരോഗം വായ്പ്പോൻ ചന്ദ്രനു
വർണ്ണംതനി മഞ്ഞയെന്നുപറയും
ദിശാഭ്രമം നേരിട്ടോൻ പശ്ചിമ
ദിശയിൽ സൂര്യനുദിതനെന്നറിയും

435
തോണിയേറിയവനുലകമോടുവതു
കാണും താനചലനെന്നുതോന്നും
ഓടും കുഞ്ഞിനു നാടുംവീടും
പാടേ പായുവതായ് താൻതോന്നും.

436
ഹരിയിൽ മോഹകല്പനയീവിധമാ
ണറിക ഗരുഡ! മായയവിടമണയാ.
പക്ഷേ മായാ സംശയാവിലത
പററിയവർക്കിഹ തന്മതിതെളിയാ.

437
ശഠരവർ തനതജ്ഞാനം രാമനിൽ
ഹഠവശരായാരോപിക്കുകയാം

438
കാമലോഭമദരതരായെല്ലാ
കാലവുമഴലിൻ നിലയാംനിലയം
ഇരുളിൽ കിണറതിൽ വീണവരെങ്ങിനെ
യീരഘുരാമനെയറിയാൻ തുനിയും?

439
നിർഗ്ഗുണമാംരൂപമധികസുലഭം
സഗുണദിവ്യമറിയുന്നവർ കുറയും
അതിനാൽ സഗുണൻ ഭഗവാൻ തന്നുടെ
യതനുഗുണം മുനിമാർക്കും ഭ്രമദം.

440
പതഗപതേ! രാമമഹിമ കേൾക്കുക
മതിബലാനുസൃതമതുഞാനോതാം
ഏതുമാതിരിയിൽ ഞാനും മോഹാ–
പതിതനായതും ഞാനുരചെയ്യാം

441
രാമകൃപാ ഭാജനം ഭവാനഭി
രാമഹരിഗുണം ശ്രവണസുഖദമാം
അതിനാലേതുരഹസ്യവുമൊട്ടും
പൊതിയാതിഹപാടിക്കേൾപ്പിക്കാം.

442
കേൾക്കരാമസഹജമാം സ്വഭാവം
ഭക്തഗർവ്വമവിടുന്നു തകർക്കും
അല്ലെന്നാലതുസംസൃതിമൂലം
വല്ലാസ്സയുമതുപരമുളവാക്കും.

443
കരുണാനിധിയാം രഘുപതി ഭക്തരി
ലരിയമമതയങ്ങിനെ കാണിക്കും
കുഞ്ഞിൻ മെയ്യിലുയർന്നകപ്പളം
കഠിനഹൃദയപോലമ്മയുടക്കും.

444
ബാലകനാദ്യം വേദനമൂലം
വല്ലാതെ കരഞ്ഞധീരനാകും
എന്നാലും രോഗനാശമോർത്താ–
ജനനി പീഡ ഗണിയാത്തവളാകും.

445
അതേമട്ടു രഘുനാഥൻ ദാസനു
ഹിതകരനവനുടെ ഗർവ്വമുടക്കും
ഈമട്ടലിയും രാമനെയേവൻ
ഭ്രമമകന്നു പണിയാതെയിരിക്കും?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



446
മനുവരകരുണയുമെൻെറ ജഡതയും
മനസ്സുവെച്ചിനികേൾക്കുക പറയാം
രാമൻ നരനാകുമ്പൊഴൊക്കെയും
രാമദാസഹിതലീലചെയ്യയാം.

447
അതുകാണ്മതിനായവധപുരിയിൽ ഞാൻ
പതിവായ്പോകും മോദം വഴിയും.
അഞ്ചിത ജന്മോത്സവത്തിൽ മുഴകിയൊ
രഞ്ചുവഷ്മവിടേത്താൻ കഴിയും

448
ബാലരാമനെന്നിഷ്ടദേവന–
ക്കോലത്തിനു കാമകോടിപണിയും
തിരുമുഖമതു പാർത്തുപാർത്തുമാമക
മിരുകണ്ണുകളും സഫലതയണയും.

449
ചെറുതൊരു കാകശരീരമേന്തി ഞാൻ
വിരവൊടുകാണുമൊരോരു ലീലയും

450
കുഞ്ഞാംരഘുപതി പോകുമിടങ്ങളി–
ലിഞ്ഞാൻ പിറകേ പാറിനടക്കും
കുഞ്ഞിക്കയ്യാലെച്ചിലെറിഞ്ഞത–
റിഞ്ഞണഞ്ഞു ഞാൻ തിന്നുസുഖിക്കും.

451
'ഒരുകുറി രഘുപതിലീല'യെന്നമൊഴി
പറയുന്നേരം കാകശരീരം
പ്രേമവശഗമായ്മോദമഗ്നമാ
യാമാതിരി പുളകിതമായ്പാരം

452
ഭുശുണ്ഡിവീണ്ടും തുടർന്നു:–ഖഗവര!
ദശരഥ സുതകഥ കേൾക്ക സുഖകരം.
കനകരചിതമാമരമനമുഴവനു
മനവധി മണിഗണ ഖചിതം രുചിരം.

453
അവിടെ നാലു ബാലരും കളിക്കും
പാവനമാം മണിമുററമവണ്ണ്യം
മാതൃസുഖദമാം ബാലവിനോദം
മനുമണിയവിടെച്ചെയ്യുകളിപ്പു.

454
മരതകമേചക മൃദുലശരീരം
മനസിജകോടിമനോജ്ഞാകാരം
അരുണകമലകോമളമാംചരണം
സുരുചിനഖം ചന്ദ്രകാന്തിഹരണം.

455
കാലിൽ കലിശാദികമടയാളം
കളരവ നൂപുരമഞ്ജുളതാളം
അനങ്ങിടുമ്പോളരമണിമണിനിര
കലുങ്ങിടും കളമംഗളനിനദം.

456
രാജിതമാമുദരത്തിൽ ത്രിവലീ
രേഖ,നാഭിയതിരുചിരഗഭീരം
വിശാലമാം മാറത്തു വിവിധമാം
ശിശുഭൂഷണനിര, മംജുളാംബരം.

457
അരുണപാണിതലമഴകെഴുംനഖം
സുരുചിരഭൂഷിത വിശാലഹസ്തം
ബാലമൃഗേന്ദ്ര സമാനസ്കന്ധം
ശ്രീലമുഖം കാന്തിതാൻസമസ്തം.

458
കൊഞ്ചുംമൊഴിയിലനങ്ങും ചുണ്ടും
സഞ്ചിതാഭമൊന്നൊളിയും പല്ലും
പൂർണ്ണകപോലം, മനോജ്ഞനാസാ
പുടം, ചന്ദ്രികച്ചിരിയിൽ ചൊല്ലും,

459
ഭവഹരമാം നീലകമലനയനം
ഫാലസ്ഥലഗോരോചനതിലകം,
കാറൊളി വാർമുടി, സമസുന്ദരമാം
കർണ്ണപുടം വളവേന്തിയ പുരികം,

460
നേരിയ മഞ്ഞപ്പട്ടുകഞ്ചുകമൊ–
ടീരീതിയെഴും കുഞ്ഞയോദ്ധ്യയിൽ
ദശരഥാങ്കണത്തിൽ പ്രതിബിംബം
ദർശ്ശിച്ചങ്ങിനെ നടനംചെയ്തു.

461
എന്നൊടു പലതും കളിച്ചു ഞാനതു
വർണ്ണിക്കവെ ലജ്ജയിങ്ങുദിപ്പൂ
അമ്പൊടു കയ്യിൽ പലഹാരവുമാ
യെമ്പിറകേ പിടിക്കുടാനോടീ.

462
എന്നരികണയവെ രാമനുചിരി, ഭയ
മാന്നു ഞാൻ പറന്നാലോ കരയും
പിന്നേത്തിരുവടിതൊടുവാൻ ഞാനണ–
യുന്നനേരമോ തിരിഞ്ഞുപായും.

463
സാധാരണമാം ബാലലീലക–
ണ്ടെൻധാരണയിൽ കടന്നുമോഹം
സച്ചിന്മയവിഭു ലീലയിതാണോ
മെച്ചമെഴും മഹിമയെന്തിതിങ്കൽ?

464
മന്മനമിങ്ങിനെ സന്ദേഹിക്കേ
രാമമായയെന്നെവന്നുമൂടീ
ജനിമൃതിഭീതിയതേകുകില്ലമേ
മനമതിലാധിയുമെന്നാൽക്കൂടി.

665
ഇവിടെയുണ്ടു ചെറുതു ഹേതുവേറേ
സ്സാവധാനനായ് കേൾക്ക സാദരം
അഖണ്ഡചിന്മയനീശ്രീരാമൻ;
നിഖിലമൂലകവും മായാവശഗം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



466
ജീവികഠം മുഴവൻ ചിന്മയമായാൽ
ജീവിയീശ്വരനമെന്തിഹ ഭേദം?
മായക്കടിപെട്ടമഹംകാരി, ഗ്രണ—
മയിയാം മായയതീശ്വരവശഗം.

467
ജീവിയടിമ, യീശ്വരൻ സ്വതന്ത്രൻ
ജീവികളനവധി, യീശ്വരനേകൻ.
മായാകൃതമീഭേദമെങ്കിലും
മായുകയില്ലിതു ഭക്തിയെഴാതേ.

468
രാമചന്ദ്ര പദഭക്തിയെഴാതാർ
കാമിപ്പൂ നിർവ്വാണദംപദം
ജ്ഞാനിയെങ്കിലും കൂടിയവനതാ
നാണവിഷാണവിഹീനപശുപദം.

469
രാകാപതിയും താരാതതിയും
സകലഗിരികളിലുമെരിയുംതീയും
കാന്തിചിന്തുകിലുമിരുഠം പിന്തിരിയാ
കതിരവനണയാതിരവും മറയാ.

470
ഇതേപോലെ ഹരിഭജനംചെയ്യാ
തേതുജീവനും ക്ലേശംമറയാ.
ഹരിസേവക നിലവിദ്യകഠംപതിയാ
തരുംവിദ്യ ഹരിയപാരകൃപയാ.

471
അതിനാൽ സഗുണഭജനരതിവളരും
ഭക്തനുനാശം പതഗവര! വരാ.
ഭ്രമമെഴമെന്നേക്കണ്ടു ചിരിച്ചു
രാമൻ ചരിതമിതമൃതം; പറയാം.

472
ചെറുതുമറിഞ്ഞീലക്കളിതൻപൊരു—
ളരികിലെഴമനുജരച്ഛനമ്മയും
ശ്യാമൻ രഘുകുലരാമനരുണസുമ—
കോമളനെൻ പിറകോടി പിന്നെയും.

473
ഉടൻ ഭയന്നോടുമെന്നെ രാമൻ
പിടികൂടാനായ് കയ്യുകഠംനീട്ടീ.
എത്രകണ്ടു ഞാൻ പാറിവാനിൽദൂ—
രത്തിൽ, നീളമവയിലണ്ടുകൂട്ടീ.

474
വിരിഞ്ചലോകത്തണഞ്ഞു പാറി
ത്തിരിഞ്ഞു നോക്കുന്നളവിൽ കുഞ്ഞിൻ
കരങ്ങളുണ്ടെൻ പിറകേകാണ്മൂ
വെറും രണ്ടുമൂന്നംഗുലമിടയിൽ.

475
സപ്താകാശം കടന്നു പാറീ
ശക്തിമുഴവനും തീരുംവരെ ഞാൻ
ഉണ്ടോ പിറകേ കൈകഠം? നോക്കിഞാ
നണ്ടു, രണ്ടുമിതുകണ്ടുമിരണ്ടു.

476
ഭയംകൊണ്ടു ഞാനടച്ച നയന—
ദ്വയംമിഴിക്കെയയോദ്ധ്യയിലെത്തീ.
എന്നേക്കണ്ടു ചിരികളം രാമൻ
തന്നുടെ വായിലണഞ്ഞു ഞാനുടൻ.

477
പക്ഷിരാജ! ഞാൻ രഘുവരകുക്ഷിയിൽ
വീക്ഷിച്ചു ബ്രഹ്മാണ്ഡമനേകം
വിചിത്രമാം പല ലോകമുണ്ടവിടെ
യതെത്രയെന്നതു പറവതശക്യം.

478
നിരവധി വിരിഞ്ച ഗൌരീപതിമാർ
താരക, ളിന രജനീപതിമാരും,
ലോകപാലയമ കാലാദികളു, മ—
നേകവിശാല ശൈലനിര, പാരും,

479
ജലനിധിയനവധി, ഗഹനനദികളും,
പലവിധമാംവിധി സൃഷ്ടിചേഷ്ടയും,
സുരനരകിന്നര, നിരനാലുതരം
ചരാചരങ്ങളു, മവിടേക്കണ്ടു.

480
ഇന്നോളം കാണാത്ത കാഴ്ചകളു—
മിന്നോളം കേഠക്കാത്തതചിന്ത്യം
അൽഭുത നികരമവർണ്ണ്യമവിടെ ഞാ—
നഭിവീക്ഷിച്ചു തരിച്ചുനിന്നുപോയ്.

481
ഓരോ ബ്രഹ്മാണ്ഡത്തിലുമോരോ
നൂറീതാണ്ടുകഠം താമസിച്ചു ഞാൻ
അണ്ഡകടാഹം മുഴവനമങ്ങിനെ
കണ്ടു കണ്ടു സഞ്ചരിച്ചിരുന്നു.

482
ഓരോ ലോകത്തിലും വിരിഞ്ചൻ
ഹരിഹരദിക്പതി മനുജമനുക്കഠം
കിന്നര ഗന്ധർവ്വാസുരഖഗമൃഗ—
പന്നഗാദിയും വെവ്വേറേത്താൻ.

483
ദനുജദേവതകഠം നാനാജാതിക—
ളാണപരംതാൻ ജീവിസഞ്ചയം
പാരാവാര ധരാഗിരിനദികളു
മേറെ വിചിത്രതയാന്നവിധം താൻ.

484
ലോകന്തോറും പലമട്ടിയലും
ലോകരേയുമറികീയെന്നേയും
കണ്ടുഞാൻ പലേ കാഴ്ചകളും സാ—
കേതനഗരിയും സരയൂനദിയും.

485
ദശരഥകൌസല്യാദികളേയും.
ദർശ്ശിച്ചു ഭരതാദികളേയും
ഓരോ ലോകത്തിങ്കലുമീരഘു—
വരാവതാരം ബാലലീലയും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



436
ഹരിവാഹനമേ ഗരുഡ കേരംക്കഞാൻ
നിരവധി ലോകങ്ങളിലെവിടേയും
അലഞ്ഞുമെങ്ങും കണ്ടതില്ല രഘു
കുലപതിയാം വേറൊരു രാമനെയും

487
അശരണശരണൻ കിശോരനാം ശ്രീ—
ദശരഥ സുതനേക്കാണ്മതിന്നു ഞാൻ
മോഹസമീര പ്രേരണമൂലം
ബഹുലോകങ്ങളിലങ്ങിനെ പാറി,

488
തിരിഞ്ഞുകൊണ്ടൊരു കല്പശതംതാൻ
കഴിഞ്ഞപോലായ്തോന്നിയൊടുവിൽ ഞാൻ
ആശ്രമമിതിൽ വന്നല്പകാലമിഹ
വിശ്രമിച്ചു ജീവിച്ചുവരികയായ്

489
പിന്നെയവധപുരി തന്നിലെൻെറവിഭ—
തന്നവതാരം ശ്രവിച്ചപാരം
മോദമൊടങ്ങു പറന്നുകണ്ടു ഞാൻ
മുമ്പുപുകഴ്ത്തിയ ജനിമഹോത്സവം.

490
രാമൻ തന്നുദരത്തിലവണ്ണ്യം
ബ്രഹ്മാണ്ഡം കണ്ടുഞാനനേകം
പിന്നെ ഞാനവിടെമായാപതി, കൃപ—
യാന്ന രാമനേക്കണ്ടു സഹർഷം.

491
മായാപങ്കം പുരണ്ടമന്മന
മനന്തചിന്തയിലാണ്ടതുകാലം
രണ്ടേനിമിഷംകൊണ്ടിതൊക്കയും
കണ്ടുഞാൻ ഭ്രമിച്ചേറെവലഞ്ഞു.

492
അത്തലിയലുമെന്നേക്കണ്ടൊരഘു—
സത്തമനലിവാന്നൊന്നു ചിരിച്ചു.
ധീരമതേ പതഗപതേ! ഞാനതു
നേരംതാൻ പുറമേക്കു തിരിച്ചു.

493
കിശോരലീലകരം പലതും വീണ്ടും
ദശരഥസുതനെന്നോടുതുടങ്ങീ
മനം പലേപടിയടക്കവാൻ ഞാൻ
തുനിയുകിലുമതല്ലലിൽ കുടുങ്ങീ.

494
കുട്ടിക്കളിയും ശ്രീരഘുപതിയുടെ
കുക്ഷിയിലേ ബ്രഹ്മാണ്ഡഭാണ്ഡവും
നിനവിയന്നു നിജനിലമറന്നു ഞാൻ
നിലംപതിച്ചാത്തനായ് വലഞ്ഞു.

495
കനിഞ്ഞു മായാവൈഭവമപ്പോരം
തടഞ്ഞു രഘുപതി, കരസരോരുഹം
മാമകമൂർദ്ധനിയണച്ചു പുണർന്നു
മാലകന്നു ഞാൻ സൌഖ്യമിയന്നു.

496
സേവകസുഖദൻ സദാകൃപാർദ്രൻ
പാവമെൻെറയഴൽ മുഴവനകററീ
രാമമഹിമയെൻ മനസ്സിലപ്പോരം
സീമയററ സന്തോഷമിയററീ.

497
ഭക്തവത്സലതയോത്തു മന്മനസി
നിസ്തുലമാകിയ ഭക്തിയുദിച്ചു.
ആനന്ദാശ്രു പൊഴിഞ്ഞു പുളകമൊടു
മാനിലക്കു തൊഴുതു ഞാൻ സ്തുതിച്ചു.

498
പ്രേമഭരിതമെൻ വാണികേട്ടു രഘു
രാമനിന്ദിരാനിവാസ ധാമൻ
കോമളവും ഗംഭീരവുമായി
ട്ടീമാതിരി മധുരവചനമരുളീ—

499
കാകഭുശുണ്ഡി! തെളിഞ്ഞുനിന്നിൽ ഞാ
നേകിടാം വരംവരിക്കസുഖദം.
അണിമാദികസിദ്ധികളോ ഗുണസം—
പൂർണ്ണമായ നിവ്വാണംതാനോ?

500
യതിയുംകൊതിയുരംക്കൊള്ളും നിലയോ?
മതിവിവേക വിജ്ഞാനവിരതിയോ?
ഏതാകിലുമിഹതരാമിതിലെനി
ക്കേതുമില്ല സന്ദേഹമറികനീ.

501
രാമവചനമതുകേട്ടു മനസ്സില—
സീമപ്രേമമൊടോക്കുകയായ് ഞാൻ
ഏതുസുഖവുമേകുംശരി;യെന്നാ
ലോതിയില്ലനിജ പദരതികാര്യം

502
സകലസൌഖ്യവും ഭക്തിചേന്നിടാ—
താകിലുപ്പുചേക്കാത്തൊരു കറിതാൻ
ഭക്തിരഹിത സുഖമെന്തിനുകൊള്ളുമി
തോത്തു ഞാൻ പണിഞ്ഞിദമറിയിച്ചു:—

503
തെളിവുമലിവുമാന്നവിടുന്നുവരം
തരാൻ മുതിരുമെന്നാകിലെൻവിഭോ!
അന്തര്യാമി ഭവാനൊടു പറയാ
മന്തരംഗമിതിലുള്ളവാഞ്ഛിതം.

504
ശ്രുതികരം പുരാണാദികളും താവക—
ഭക്തിമഹിമപാടുന്നു സന്തതം
തിരയും മാമുനിമാരതു രഘുപതി
കരുണയാന്നു മതിദുർല്ലഭമത്രേ.

505
ശരണാഗതഹിതകാരി സുഖാകരി
യതുളുകതേ ഭക്തിതന്നെയിഹമേ
പ്രണതകല്പതരുവാകുമതല്ലാ
തണിമാദിയിലില്ല വാഞ്ഛയകമേ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



506
'ഏവമസ്തു'വെന്നലിവാന്നരുളീ
സേവകസുഖദൻ തുടന്നു വീണ്ടും:—
സ്വതേ ബുദ്ധിമാനായ നീയിത
ല്ലാതെ മററുവരമെങ്ങിനെവാങ്ങും?

507
ഉലകിതിലാർ ഭാഗ്യശാലിനിന്നേ
പ്പോലെയോഗിമാർപോലുമേതിനേ
വരിക്കുവാൻ യോഗാഗ്നിയിൽനിജതനു
വെരിച്ചു കഷ്ടപ്പെടുന്നുവല്ലോ.

198
അതേഭക്തി നീ വാങ്ങിയതോക്കേ
മതിയിലുണ്ടു ചെറുതീഷ്യയെനിക്കും
പറവേ! നിന്നുടെ ചതുരതനന്നാ
യറികിനി നിൻകരം ഗുണഗണഖനിയാം.

919
ജ്ഞാനവിരതി ഭക്തിയോഗതത്വ—
ജ്ഞാനചരിത്ര രഹസ്യവിഭാഗം
ഏതുമെൻെറ കരുണകൊണ്ടു ശരിയായ്
വേർതിരിച്ചറിയുമൊരു കുറവെന്യേ.

510
മായാകൃതമാം ഭ്രാന്തിയേതുമിനി
മായും, നിൻമതി വലയില്ലിനിയും
അനാദിയഗുണനുമജനും ഞാനെ
ന്നറികസഗുണമാം ബ്രഹ്മവുമായും.

511
എന്നേസ്സേവക സുഖദനെന്നുനീ
യെന്നുമറിഞ്ഞ, കളങ്കഭാവനായ്
മനസാവാചാകർമ്മണാപി മമ
മഹിമയിൽ മുഴകുകപാരഭക്തനായ്.

512
ശ്രവിക്കുകിനി നീ നിഗമാഗമനിര
ശരിക്കു വാഴ്ത്തിയ സത്യസുന്ദരം
'മമസിദ്ധാന്തം' നീയിതുനന്നായ്
മനസ്സിലാക്കി മുറക്കു ഭജിക്കു!

513
മാമകമായാ സംഭവംഭവം
സീമാരഹിത ചരാചരനിരയും
എനിക്കു സകലം പ്രിയമെന്നാലും
മനുജരിലധികം പ്രീതിയുണ്ടമേ.

514
അവരിൽ ദ്വിജ,രവരിൽ വേദമറിവോ,
രവരിൽ ധാർമ്മിക,രവരിൽ വിരതരും,
വിരതരിൽവെ,ച്ചറിവന്മാ,രവരില്ല
മരിയതത്വവേത്താക്കളെൻ പ്രിയർ,

515
അവരിൽവെച്ചുമധികമെനിക്കിഷ്ടം
സേവക,നെവനെൻ ശരണമണഞ്ഞോൻ
സത്യമറികനീ സേവക സദൃശനൊ
രുത്തനില്ലമേ പ്രിയനായ്വേറേ.

516
ഭക്തിവിരഹിതൻ വിധിയെങ്കിലുമിതു
സത്യമെനിക്കന്യെജീവിസദൃശൻ
ഭക്തനെങ്കിലധമജീവിയും മേ
മിത്രം പ്രിയമിതുഘോഷിപ്പൂ ഞാൻ

517
സുമതി സുശീലൻ സേവകനേവൻ
സകലർക്കും സമ്മതനായ്തീരാ?
പുരാണങ്ങളും വേദങ്ങളുമിതു
പരംനീതിയെന്നരുളിയറികനീ!

518
ഒരേപിതാവിൻ പലേതനയർവെ—
വ്വെറെ ഗുണാചരണങ്ങളിയന്നോർ
ഒരുവൻ പണ്ഡിതനൊരുവൻ താപസ—
നൊരാരം ധനിയപരനറിവൻ ശൂരൻ.

519
ധർമ്മരതനൊരുവനിവരിലൊക്കയും
സമമായ്പതിയും പിതൃവാത്സല്യം
എന്നാലും സർവ്വാത്മനാപിയാർ
തന്നുടെയച്ഛനിലനന്യഭക്തൻ?

520
മകനവനച്ഛന്നുയിരിനു തുല്യൻ
മഹാപാവമവനജ്ഞനെങ്കിലും
ഇതേപ്രകാരം സുരനരാദിയാ
മെത്രചരാചര ജീവികളുണ്ടോ?

521
അവമുഴവനുമെൻ സൃഷ്ടിയാകയാ
ലവിരതമെൻ കൃപയവയിൽപതിയും
എങ്കിലുമാർ മദമായകറ്റീണ്ടാ
തെങ്കലനന്യം ഭക്തികലന്നോൻ?

522
നരനായാലും നാരിയാകിലും
നപുംസകം താനെന്നുവരികിലും
എന്നുടെ ഹൃദയത്തിന്നതിപ്രിയൻ
തന്നെയെന്നുമെന്നറിക പതഗമേ!

523
സത്യമോതിടാമനന്യചിത്തൻ
ഭക്തൻമേ പ്രാണപ്രിയനത്രേ.
എന്നു വിശ്വസിച്ചാശയുപേക്ഷി
ച്ചെന്നുമെന്നെനീ ഭജിക്കനെല്ല.

524
നിനക്കെപ്പൊഴും കാലഭീവരാ
നിനക്കുകതിനാലെപ്പൊഴുമെന്നേ
അമൃതൊലിമൊഴിയിതുകേട്ടമതിവരാ
തെന്മെ പുളകമിയന്നിതുനന്നേ.

525
പരമാനന്ദം നുകരുകയല്ലാ
തറികരസനയാലല്ല പുകഴ്ത്താൻ?
സുഷമാഭരമതു കണ്ണേയറിയൂ
ഭാഷയിതിന്നറിയാമോ വാഴ്ത്താൻ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



526

വേണ്ടതൊക്കെയുപദേശം നൽകി
പ്പണ്ടേപ്പോൽ വിഭുബാലലീലനായ്
നേത്രങ്ങളിലശ്രുനിറച്ചമ്മയെ
നോക്കി വിശപ്പഭിനയിച്ചനന്നായ്.

527

മാതാവുടനെഴനേററണഞ്ഞുനിജ—
സുതനേ മാറൊടു ചേർത്തുകഴിഞ്ഞു
സ്തന്യപാനനിരതനായ രഘുപതി—
തന്നുടെ ലീലാഗാഥപൊഴിഞ്ഞു.

528

ഏതിനുവേണ്ടിശ്ശിവതനുപുരഹര
നേന്തി, യശ്ശുഭസൂചകമാംവേഷം?
ആസുഖജലധിയിലവധപുരീജന
മാസകലം മുഴകിയമിതതോഷം.

529

അതിൻെറ സുഖലവമൊരുകുറിയെങ്കിലു
മേതൊരുവൻ സ്വപ്നത്തിലുമേലും?
സുമതിസുജന മാമവന്നുമുമ്പിൽ
ബ്രഹ്മപദസുഖവുമസാരമത്രേ!

530

പിന്നെയും കുറേദിവസമവധപുരി
തന്നിൽ വസിച്ചു ലീലകരം കാണ്മാൻ
അനന്തരം ഭക്തിവരംവാങ്ങി
പ്പണിഞ്ഞുടജമ്തിലണഞ്ഞു ഞാനും

531

രാമനീവിധം കനിഞ്ഞനാരംതൊ
ട്ടെന്മേലേൽക്കാമായതെല്ലമേ.
ഹരിമായാബല ചരിത്രമേവം
പറഞ്ഞുകേരംപ്പിച്ചു ഞാൻ ഗൃഷ്ണം.

532

ഇനിഞാനോതാം സ്വാനുഭവംഭഗ—
വാനെഭജിക്കാതകലാക്ലേശം
രാമകരുണയില്ലാതൊരുപോതും
രാമമഹിമനാമറിയാലേശം.

533

അറിയാഞ്ഞാൽ വിശ്വാസം ദൃഢമായ്
വിരില്ലതില്ലാതിയലാപ്രിയവും
പ്രിയമില്ലാഞ്ഞാൽ ഭക്തിയുറക്കാ
പതഗപതേ വെള്ളം പശയാകാ.

534

ഗുരുകൃപയെന്യേ ജ്ഞാനമില്ലതും
വരാവിരതിയില്ലാതെയെവന്നും
വേദപുരാണമുരപ്പൂശ്രീഹരി—
പദരതിയെന്യേ ശാന്തിയലഭ്യം.

535

സ്വാഭാവികസന്തോഷമെഴാഞ്ഞാൽ
സംഭവിക്കുമോ ശാന്തിയെവന്നും?
കിണഞ്ഞുപായം പലതു ചെയ്കിലും
തോണിനിലത്തൊഴുകുന്നതെവ്വിധം?

536

സന്തോഷരഹിതനുണ്ടാംകാമന
ശാന്തിയവനു സ്വപ്നത്തിലുമിയലാ
കാമനഭക്തിയെഴാതെ മുടിയുമോ?
ഭൂമിതൊടാത്തൊരു മരംവളരുമോ?

537

തത്വജ്ഞാനമെഴാതെ സമത,വാ
നത്തെ വിട്ടൊഴിവു ഭാഗവുമുണ്ടോ?
ശ്രദ്ധയൊഴിഞ്ഞാൽ ധർമ്മം. പൃഥ്വീ—
തത്വംവിട്ടാൽ ഗന്ധവുമുണ്ടോ?

538

തപസ്സുവിട്ടാൽ തേജസ്സും, ജല—
തത്വംവിട്ടാലുലകവുമുണ്ടോ?
പണ്ഡിതസേവയൊഴിഞ്ഞ സുശീലരു
മുണ്ടോ തേജസ്സുറെറാരുരൂപം?

539

വാതതത്വമില്ലാഞ്ഞാൽ സ്പർശ്വ—
മാത്മസുഖമെഴാതും സ്ഥിരത്വവും
വിശ്വസിച്ചിടാതേതു സിദ്ധിയും
വരാഹരിഭജന മററു മോക്ഷവും.

540

വിശ്വസിച്ചിടാതില്ല ഭക്തിയതു
വിട്ടാൽ ശ്രീരഘുനാഥൻകനിയാ.
അക്കനിവെന്യേ കിനാവിലുംതെ
ല്ലാക്കും സുഖനിലയെന്നും ലഭിയാ.

541

ധീരമതേ പതഗപതേയിതുനീ
ധരിച്ചു സംശയതക്കമെശേഷം
ത്യജിച്ചു കരുണാലയനാം രാമനെ
ഭജിച്ചുകൊരം,ക വനപാരസുഖദൻ.

542

ഗരുഡ! കേരംക്കമെതിയനുസരിച്ചു രഘു—
വീരപൗരുഷം ഞാനിഹ പാടീ
യുക്ത്യാ ഞാനിതിലൊന്നും ചേർത്തീ
ലിത്രപാടിയതു കണ്ടതുമാത്രം

543

രാമനാമമഹിമാദികളുടെ കഥ
സീമയററതാണറികതിമാത്രം
മുനിജനനിരയും ശേഷശിവാദിയു
മവൻെറ ഗുണനിലയറിവതുപറയും.

544

ചെറുതൊരു കൊതുമുതൽ ഭവാൻവരെക്കും
പാറും വാനത്തന്തംകാണാ
അതേപോലെ രഘുപതിയുടെ മഹിമയു
മതിഗംഭീരമതിന്നടികാണാ.

545

കാമകോടി ശതസുഭഗൻ രഘുവര—
നമരനാഥ ശതകോടിവിലാസൻ
ദുർഗ്ഗാശതസമ ശത്രുനാശനൻ
ഗഗനമണ്ഡല പ്രകരവിശാലൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



546
പവനകോടി സമബലവാനനവധി
ദിവസകരപ്രഭചന്ദ്ര ശീതളൻ.
സംസാരത്തിൻ സമസ്തഭയവി–
ദ്ധ്വംസനത്തിലനവരതം നിരതൻ.

547
അന്തകനികരംപോലത്യന്തം
ദുസ്തരദുർഗ്ഗമദുരന്തരൂപൻ
ധൂമകേതു ഗണസമാനനാം ബല–
ധാമൻ ഖലജനഭീതി സൂചകൻ

548
ഭീമരസാതലകോടിഗഭീരൻ
ശമനകോടി ശതസദൃശകരാളൻ
പുണ്യതീർത്ഥശതകോടിപാവനൻ
പാതകനികരനിവാരകനാമൻ.

549
ഹിമഗിരിവരനിരപോലെ നിശ്ചലൻ
സമുദ്രശതസമഗഭീരഭാവൻ
കാമധേനുശതകോടി സമാനൻ
കാമമേതുമേകീടും ഭഗവാൻ.

550
സരസ്വതീ ശതസമാനചതുരൻ
സരസിജഭവശത സൃഷ്ടിവിദഗ്ദ്ധൻ
ഹരിശതകോടി സമാനരക്ഷകൻ
ഹരശതകോടി സമാന ഭക്ഷകൻ.

551
ധനദകോടി ശതസമാനധനപതി
യനന്തമായാലൊകവിരിഞ്ചൻ
അനന്തശതസമലോകധുരന്ധര.
നനന്തനനുപമനുലകിന്നുടയോൻ.

552
മറവാഴ്ത്തീടുന്നപൊരുളായ രാമ–
നെതിരായൊരാളുപരനില്ല, കൂ
രിരുളിൽ തിളങ്ങിയിടയിൽ പതുങ്ങി
യൊളിയുന്ന കീടനികരങ്ങളേ
ഇനതുല്യമെന്നു പറയുന്നപോലെ
മുനിമാർ പുകഴ്ത്തുമറിവുള്ളപോൽ
മനുനാഥനൊട്ടു കുറവാണിതെന്നു
കരുതാസ്വഭക്തേ കരുണാകരൻ

553
രാമൻ ഗുണഗണപാരാവാരം
നാമതിൻെറയടിയെങ്ങിനെപൂകും?
സുജനനികരമെന്നോടു പറഞ്ഞതു
സുകൃതനിധേ ഞാൻ താങ്കളൊടോതീ.

554
ഭക്തിവശ്യനാം ഭഗവാൻ കരുണാ–
മൂർത്തി സുഖത്തിൻ പൂർത്തിയാകയാൽ
മമതാമദമാനങ്ങളകന്നിനി
മുദാജാനകീപതിയെ ഭജിക്കൂ!

555
ഭുശുണ്ഡിയരുളിയ സുമധുരവചനം
ഭൃശംകേട്ടുതുഷ്ടനായ ഗരുഡൻ
കുടഞ്ഞു ചിറകുകൾ നിറഞ്ഞു മിഴിയിണ
വിരിഞ്ഞു രഘുപതി പൗരുഷമുള്ളിൽ.

556
അനാദിയാം ബ്രഹ്മത്തെ ഞാൻവെറും
മനുവനെന്നേ കരുതീമുന്നം
എന്നു ഗരുഡനതി പശ്ചാത്താപമി
യന്നുരാമനെന്നോർത്തുനമിച്ചു.

557
പറഞ്ഞു:–ഗുരുവലിയാതെ ഭവക്കടൽ
വിരിഞ്ചതുല്യനുമാകാതാണ്ടാൻ
ശങ്കാസർപ്പം കടിക്കയാല–
ന്നെങ്കലേറി വിഷവിഷമകുതർക്കം.

558
കരട! ഭവന്മയ വിഷഹരമന്ത്ര–
ദ്വാരാ രഘുവരനയിരിവനേകീ
ഭവൽപ്രസാദാൽ മോഹമൊഴിഞ്ഞു
പാവനരാമരഹസ്യ മറിഞ്ഞു.

559
ഭുശുണ്ഡിയേപ്പലരീതിയിൽ ഗരുഡൻ
പ്രശംസിച്ചു പലതവണ പണിഞ്ഞു.
പ്രേമപൂർവ്വകം വിനമ്രമാംമൊഴി
കോമളമായീവിധം പറഞ്ഞു:—

560
ചോദിപ്പൂ ഞാനവിവേകത്താ;–
ലാർദ്രഹൃദയനാം ഭവാനൊടിപ്പോൾ
കരുതുകിവനെ ദാസനെന്നു സാദര
മരുളുക മറുപടി കരുണാസിന്ധോ!

561
ഭവാനഖിലമറിയും തത്വജ്ഞൻ
ഭവമായാപരിബന്ധനരഹിതൻ
സദാചാരസൌശീല്യനിവാസൻ
സദാപി രഘുപതിതന്നുടെ ദാസൻ.

562
കാകശരീരമിതേന്തിയതെന്തിനു
സകലവുമിങ്ങു സവിസ്തരമരുളൂ!
അന്തരീക്ഷഗാമിയാം ഭവാനീ
സുന്ദരമാനസമെവ്വിധമാന്നു?

563
നാഥ! ശങ്കരൻ പറഞ്ഞുകേട്ടു
നാശമില്ലതേ പ്രളയങ്ങളിലും
പുരഹരനരുളിയതെന്നും സത്യം
കരളിലിപ്പൊഴതു ശങ്കയുണ്ടുമേ.

564
സുരനരാദിയാം സ്ഥാവരജംഗമ–
നിരയേതും നിരയരാട്ടുതട്ടും
അണ്ഡകടാഹമസംഖ്യമുടക്കും
ദണ്ഡധരനെയെന്നാരുതടുക്കും?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



565
കരാളനാമാക്കാലനകിഞ്ചിൽ—
കരനാവാൻ കാരണമെന്താവാം?
ജ്ഞാനമഹിമയോ യോഗശക്തിയോ
കനിഞ്ഞരുളുകീയൽ ഭൂതവൃത്തം
566
ഭവാൻെറയാശ്രമമണയുന്നേരം
ഭ്രമമോഹങ്ങളകന്നിട്ടവാനും
കാരണമെന്തെന്നരുളുകസാദര—
മരിയകരുണയുടെ നിലയമേ ഭവാൻ.
567
ഹരനരുളിയുമേ ഗരുഡവാണികേ—
ട്ടരിയമോദമൊട്ട ഭുശുണ്ഡിയോതീ:—
ധന്യധന്യനാമുരഗാരാതേ!
നന്നുനന്നു ചോദ്യങ്ങളിന്നുതേ.
568
പ്രേമമധുരചോദ്യങ്ങാം കേറംക്കയാൽ
ജന്മംനിരവധിയോമ്മവരികയായ്
വിസ്തരിച്ചു ഞാനെൻ കഥമുഴവൻ
പ്രസ്താവിക്കാം കേറംക്കുക ശരിയായ്.
569
യാഗംജപതപശമദമാദിയും
യോഗംജ്ഞാനവിവേകവിരതിയും
ഫലിക്കുവാൻ രഘുനായകചരണം
ഭജിക്കണം പരമിതു കല്യാണം.
570
ഇതേമെയ്യിൽ ഞാൻ രാമഭക്തനാ
യതിനാൽ താനിത്ര മമതയിതിൽ മേ.
എതിനാൽ സ്വന്തം സ്വാത്മംകൈവരു
മതിനൊടെവക്കും പ്രിയമാണല്ലോ.
571
തനിക്കേററവും ഹിതകരനായാൽ
താണവനേയും സ്നേഹിക്കേണം
പതഗപതേ! വേദനീതിയേവം
പറയുന്നു സുജനങ്ങളുമിതുതാൻ.
572
കേടകന്ന പട്ടാംബരമൊരു ചെറു
കീടതനുവിൽനിന്നുണ്ടാകുകയാം
ആയതുലകമിതിലെന്നുമെവക്കും
പ്രിയമതുതീരേ മലിനമെങ്കിലും.
573
ഏതുജീവനും ശരിയാംസ്വാത്മം
സീതാപതിയിലനന്യ ഭക്തിതാൻ.
രാമഭജനരതനതിപരിശുദ്ധൻ
ശ്രീമയകോമളതനുവുമവൻതാൻ.
574
ബ്രഹ്മസമാന ശരീരനെങ്കിലും
രാമവിമുഖനേക്കവികാം പുകഴ്ത്താ.
ഇതേശരീരം പൂണ്ട മനസിരഘു
പതിരതി,യതിനാലുടലിതിഷ്ടമായ്.

575
ഇഛാമരണമെനിക്കെന്നാലും
തുച്ഛമീയുടലുവെടിയാൻ തുനിയാ
ശരീരമെന്യേ ഭജനമെങ്ങു? രഘു—
വീരവിമുഖ,നന്നു ഞാൻ വലഞ്ഞോൻ.
576
അനവധി ജന്മമനേകയോഗജപ—
ദാനതപസ്സുകാം ചെയ്തുലകത്തിൽ
ഗരുഡ! ഞാനറിയുകെത്രയോനിയിൽ
പിറവിയേന്തിയെന്നാരുഗണിപ്പോൻ!
577
പലകമ്മം ഞാൻ ചെയ്തുനോക്കിയെ—
ങ്കിലുമീജനിപോൽ സുഖമല്ലന്യം.
ശങ്കരകൃപയാമായവിട്ടുമതി—
യിങ്കലുണ്ടു ബഹുജന്മജ്ഞാനം.
578
വിനതാസുത! ഞാനിപ്പൊഴുതോതാ
മൊന്നാമത്തേജ്ജന്മചരിത്രം.
അതുകേട്ടാൽ ശ്രീരഘുവരപദരതി
യതനുവായ് വളരുമകലും ക്ലേശം.
579
പതഗപതേ! മുമ്പൊരു കല്പത്തിൽ
പാതകമൂലം കലിയുഗമുണ്ടായ്
നരനാരികളന്നധമ്മരതരാ,
ണറിക സകലരും വേദവൈരികാം.
580
ഞാനക്കലിയിലയോദ്ധ്യാപുരിയിൽ
ചെന്നു പിറന്നു ശൂദ്രജാതിയിൽ
മനസാവാചാ കമ്മണാഹരൻ
തന്നിൽ ഭക്തിയന്യദൈവവൈരം.
581
ധനമദലഹരി, കടുത്തബുദ്ധി, വള
രുന്നൊരഹമ്മതിവീമ്പുമാന്നു ഞാൻ
രാമരാജ പുരവാസിയെങ്കിലും
രാമമഹിമയറിവാന്നീലൊട്ടും.
582
അവധമഹിമഞാനിപ്പൊഴറിഞ്ഞു
സവ്വവേദശാസ്ത്രമതം കേറംക്കു!
ഏതുജന്മമാരാകിലുമാസാ—
കേതമാന്നു രാമഭക്തിനേടും.
583
'കരധൃതകാർമ്മുകനാകിയ രാമൻ
കരളിലൊളിയുമളവിൽ താനറിയും
ജീവികളവധപ്രാഭവ; മറികയി
സവ്വം കലിയിൽ പാപപങ്കിലം.
584
കലിപാപം ധമ്മങ്ങാം വിഴുങ്ങീ
നലമിയലും ഗ്രന്ഥങ്ങാം പതുങ്ങീ
ഗവ്വിഷ്ഠന്മാരനവധിതിങ്ങീ
യവരനവധി മതഗോഷ്ഠിതുടങ്ങീ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



585
മോഹവശഗരായ് ജനങ്ങളറിവെഴ
മഹികുലഹരനാം ഹരിവാഹനമേ!
ദുരാശസൽകർമ്മങ്ങരം മുടക്കി
പറയാമിനി ഞാൻ കലിയുഗധർമ്മം.

586
ജാതിധർമ്മമില്ലാശ്രമങ്ങളി
ല്ലേതുമനുജനും വേദമെതിക്കും
ആരണർ വേദംവിൽക്കും പ്രജകളെ
യരചൻ ബലമൊടെതിന്നുമുടിക്കും.

587
അവനവന്നു തോന്നിയതേമാർഗ്ഗം
നാവുനീണ്ടവൻതന്നെ പണ്ഡിതൻ
ഭള്ളുതുടങ്ങിയഹമ്മതികാട്ടും
പുള്ളിതന്നെയക്കലിയിൽ സുജനം.

588
ഏതുവഴിക്കും ധനം ഹരിപ്പോൻ
മതിമാൻ ഡംഭികരം സദാചാരർതാൻ
ഭള്ളും കള്ളവുമറിവുള്ളവനേ
ക്കൊള്ളാവുന്നവനെന്നു പ്രകർഷ്ടം.

589
ഒന്നുമാചരിക്കാത്തോൻ വിരതൻ
ചൊന്നതനുസരിക്കാത്തോനറിവൻ
നീണ്ടനീണ്ട നഖജടകരം ധരിച്ചാൽ
കൊണ്ടാടും താപസനെന്നാരും.

590
അശുഭവേഷമാണശുഭഭൂഷയാ
ണശനമെവൻെറയുമേതും പററും.
ഈമട്ടാന്നോൻ കലിയുഗത്തിലതി–
കേമൻ സിദ്ധൻ യോഗിയുമത്രേ.

591
പരാപകാരം ചെയ്യുമാചരണ
മാതുചെയ്യിട്ടവതവനതിയോഗ്യൻ
ത്രികരണങ്ങളാൽ കപടം ചെയ്‌വോൻ
മികച്ച വാഗ്മിപദത്തിൽ കയറും

592
കലിയിൽ നാരിമാർ നരനിരയേന–
മ്പോലനെയെന്നതുപോൽ തുള്ളിക്കും
നൂലുധരിച്ചും ശൂദ്രൻദാനം
നേടിയന്തണനെയുപദേശിക്കും

593
കാമലോഭകോപമേറുമേവരു
മമരവേദവിപ്ര നിന്ദചെയ്യും
സുഗുണസുന്ദരൻ പതിയെവിട്ടുനി–
ർഭാഗ്യകരം പരനരസേവകരം ചെയ്യും.

594
സുമംഗലികരം ശുഭഭൂഷകരം വെടിയും
സദാവിധവ നവഭൂഷകളണിയും
ഗുരുശിഷ്യന്മാരന്ധബധിരസമ–
രൊരുവൻനോക്കാ പരനോ കേരംക്കാ.

595
ഗുരുശിഷ്യൻതൻ ധനം ഹരിക്കും
പെരുതവനഴൽ പിന്നെയും പെരുക്കും
മാതാപിതൃസുതരോടുപദേശം
ചെയ്യീടും ഗുരുവയറുനിറപ്പാൻ

596
ബ്രഹ്മജ്ഞാനം സംബന്ധിച്ചേ
തമ്മിൽ വിമർശിക്കുന്ന ജനങ്ങരം
ചെറുതായുള്ളൊരു ലാഭത്തിനുഭൂ–
സുരഗുരുവരരേക്കൊല്ലുമശങ്കം.

597
നിന്നേക്കാരം ഞാൻ താണവനാണോ
യെന്നു വിപ്രനൊടുശൂദ്രനെതിക്കും
ബ്രഹ്മജ്ഞാനമെഴന്നോൻമാത്രം
ബ്രാഹ്മണനെന്നവനാഞ്ഞു കയക്കും.

598
പരനാരീരതി, കളവിൽ ചതുരത
പരദ്രോഹമതിയെന്നിവയാന്നോൻ
കലിയുഗമതിലദ്വൈതവാദിയായ്
കരുതപ്പെടുമെന്നറികപതഗമേ!

599
സ്വയം നഷ്ടരാമിത്തരമാളുകരം
സൽപഥചാരികളേയുമൊടുക്കും
മറകരംവെറുക്കുമിവക്കനേകയുഗ
മരിയനരകഗത്തമേ ലഭിക്കും.

600
ജാതിനീചരാശാരി കുശവരും
നാതിയവാണിയ മലയപുലയരും
വീടുനശിച്ചോ ഭാര്യമരിച്ചോ
മുടിമുറിച്ചു സന്യാസികളാകും.

601
ദ്വിജരാൽ തന്നേപ്പൂജിപ്പിച്ചവർ
നിജകർമ്മാലിരുലോകം കളയും
വിപ്രരജ്ഞലോലുപകാമികളായ്
വൃഷളീപതിമാരായും ഞെളിയും.

602
നാനാജപതപരതൻ ശൂദ്രനാ–
സ്ഥാനമമന്ത്ര പുരാണം പറയും
അതാതാരംക്കു തോന്നിയതാചാരം
നീതികേടിതാർ ശരിക്കു പറയും?

603
ജാതിസങ്കരം വന്നു സകലരും
നീതികെട്ടു പരമധപ്പതിച്ചു
അതിൻെറ ഫലമായ ദുഃഖരോഗഭയ
മതിയായുളവായ് പ്രിയം നശിച്ചു.

604
ശ്രുതിസമ്മതമാം വിരതിപ്രദഹരി–
ഭക്തിമാർഗ്ഗമാക്കും വേണ്ടാതായ്.
പലരും പല പല നവീനമാർഗ്ഗം
പറഞ്ഞു വർണ്ണിച്ചതു നീളുകയായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



605
വിഷയങ്ങളിൽ വീണവിലാസികളായ്
വിഭവങ്ങൾനിറച്ചു ഗൃഹേയതിമാർ.
ബഹുവിത്തമിയന്ന തപസ്വിജനം
ഗൃഹനാഥരതീവദരിദ്രരുമായ്.

606
സതിയാം കുലനാരിബഹിഷ്കൃതയായ്
ചതിയാന്നൊരു ദാസിയെയേററിടുവാൻ
അബലാനനദർശ്ശനലബ്ധിവരേ
പിതൃശാസനമൊത്തുനടന്നു സുതൻ.

607
പ്രിയമായ് ശ്വശുരാലയമത്രയുമ-
പ്രിയരായ്സ്വകുടുംബികൾ വൈരികളായ്
നൃപനായകനിങ്ങതിപാതകിയാ-
യപരാധമെഴാ പ്രജദണ്ഡിതയായ്.

608
മലിനൻ ധനവാനു കുലീനതയായ്
നലമാന്നൊരു നൂലിട്ടവോൻദ്വിജനായ്
നിഗമാഗമമാകെ വെറുത്ത നരൻ
ഖഗമേ! സുജനംഹരി ഭക്തനുമായ്.

609
കവികോടികളെങ്ങുമുയന്നുപരം
കവികൾക്കു സഹായദനോകുറവായ്.
പിഴയോതിടുവോർ പെരുകീ നരരി-
ങ്ങഴലാന്നു വിശന്നു മരിക്കുകയായ്.

610
ഹരിവാഹനമാം പതഗാധിപതേ!
ദുരിതാകരമാം കലികാലമതിൽ.
ജഗദണ്ഡമിതാസകലം കപടം
ജയഭേരിയടിച്ചു പുലച്ചുപരം.

611
ജപയോഗതപവ്രതദാനമഖം
ജഡമാനസർ താമസഭാവമൊടേ
കലിയിങ്കൽ നടത്തുമമത്ത്യർ ജലം
പൊഴിയാ വിളയിട്ടുതുയന്നുവരാ.

612
അബലാജനഭൂഷണമങ്ങുവെറും
കബരീഭരമായ് പശിയേറി; ധനം
ഇയലാതഴലായ്, ശുഭധർമ്മഗുണ-
പ്രിയമററവർതൻ മനമോ കഠിനം.

613
പലതാമയമാന്ന മനുഷ്യർ പര-
സ്പരവൈരമുയന്നു പടന്നുപരം
പതിനഞ്ചിലടങ്ങിയ ജീവിതവും
പ്രളയംവരെയെന്നു നടിച്ചമരും.

614
കലിയിട്ടു വലച്ചനരൻ, കരളിൽ
കരുതും സുതസോദരിമാർ സമരായ്
നെറി,യില്ലറിവി,ല്ലരുതാത്തതുമി
ല്ലറികേതൊരു ജാതിയുമങ്ങിരവായ്.

615
സമതാലവമില്ല ദുരാശയിലാ-
ശ്രമധർമ്മമലിഞ്ഞുകലങ്ങി മനം
പെരുതീഷ്യ കലന്നു വളന്നവരും
പരിതാപമിയന്നു കുഴങ്ങിജനം.

616
ദമദാനദയാദികളില്ലെവനും
'ഗമ'കാട്ടി മിരട്ടിനടന്നു സദാ
പരവഞ്ചനചെയ്തു തടിച്ചവരും
നരനാരികളെങ്ങു മസംഖ്യമെഴും.

617
ഉരഗാരതേ! കേൾക്ക കലിയുഗം
ഘോരപാതകാഗാരമെങ്കിലും
എളുപ്പമായ്ഭവബന്ധനമൊഴിയും
തെളിവെഴമൊരു ഗുണമുണ്ടിതിലതുലം.

618
കൃതാദി മൂന്നു യുഗങ്ങളിലേതൊരു
ഗതിപൂജായാഗയോഗലഭ്യം
കലിയിലതേഗതി കൈവരുന്നുകേ-
വലമീശ്വരനാമജപം ചെയ്താൽ.

619
കൃതയുഗത്തിൽ വിജ്ഞന്മാർ ഹരിപദ-
രതിയാൽ സംസാരാബ്ധി കടപ്പോർ.
ത്രേതയിലീശ്വരപരമാം യാഗം
ചെയ്തുനരന്മാർ മുക്തിവരിപ്പോർ.

620
ദ്വാപരത്തിലോ രഘുപതി പൂജാ
തൽപരർ മോക്ഷമിയന്നു സുഖിക്കും
കലിയുഗത്തിലാകട്ടേ ശ്രീ ഹരി-
ലീലാഗാനംതാനഴൽ നീക്കും.

621
ജ്ഞാനയാഗയോഗമില്ല രഘുവര-
ഗുണഗാനമൊരേ തുണയിക്കലിയിൽ
അതിനാൽ സകലം പരിത്യജിച്ചാർ
ഭക്ത്യാരാമഗുണങ്ങൾ പാടുവോൻ?

622
നൂനമവൻ ഭവമാം കടൽതാണ്ടും
നാമമഹിമ കലിയിതിലൊളിചിന്നും
'മാനസപുണ്യ'മിതിങ്കലുണ്ടറിക
വൈനതേയ! മെച്ചമിതാംകലിയിൽ.

623
നരൻ വിശ്വസിക്കയൊണെങ്കിൽ നീ
യറിക കലിയുഗംതന്നെ വരേണ്യം
ശ്രീരഘുരാമ ഗുണങ്ങൾ പാടിയിതി
ലരംഭവക്കടൽതാണ്ടാം സുഖമായ്.

624
സത്യതപസ്യാദയാദാനമയ-
ചതുഷ്പദം ധർമ്മത്തിനുകേൾപ്പു
നാലാമത്തേതായ ദാനമീ
കലിയിലഖില കല്യാണവുമേകും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



625
രാമമായതൻ പ്രേരണയായുഗ—
ധർമ്മം മുഴവൻ മനസ്സിൽമിന്നും
ശുദ്ധസത്വഗുണ സമതാജ്ഞാനസു—
ബുദ്ധികാം കൃതയുഗലക്ഷണമെന്നും.
626
സത്വമധികമായ് തമസ്സുകുറവാ
മുത്തമധർമ്മം ത്രേതയിലുണ്ടാം.
പെരുകിരജസ്സു മനസ്സിൽസത്വം
കുറവുതമസ്സും ദ്വാപരധർമ്മം.
627
തമസ്സധികമായ് രജസ്സുകുറവായ്
സമസ്തദിശി വൈരത്തിൻ തികവായ്
കലിയുഗമുയരുവതറിഞ്ഞു നല്ലവർ
നലമൊടു ശുഭധർമ്മങ്ങളിൽമുഴകും.
628
കാലധർമ്മമൊരു ലേശവുമേതൊരു
കാലവുമേശാ രാമഭക്തനിൽ.
കാണികാം മിരളും കൺകെട്ടുകളിൽ
കാണിപതറുമോ നടൻെറ ശിഷ്യൻ?
629
മായാകൃതഗുണ ദോഷംതെല്ലും
മായാ, രഘുപതി പദരതിയെന്യേ
എന്നുനിനച്ചു മനസ്സിൽ കാമമ—
കന്നു രാമപദഭക്തനാകണം.
630
കലിയിലയോദ്ധ്യയിലനവധി കൊല്ലം
കഴിക്കവേദുർഭിക്ഷം പെട്ടു.
അന്നവിടംവിട്ടനവധി നാടു ന—
ടന്നു പലവിധം കഷ്ടപ്പെട്ടു,
631
വലഞ്ഞലഞ്ഞഴലാനുജ്ജയിനിയി
ലണഞ്ഞു പലനാൾ കഴിഞ്ഞപോതിൽ.
ധനസംപത്തികലന്നു ശംഭുപദ—
മനാകുലം സേവിക്കുകയായ് ഞാൻ.
632
വൈദികനാമൊരു ഭൂസുരനവിടേ
സ്സദാശംഭു പദരതനായ്മരുവീ.
ഹരിയെനിന്ദ ചെയ്യാതവനവികല—
പരോപകൃതിരതിയനിശം തടവീ.
633
കപടസേവനം ചെയ്യുമെന്നിലാ
ക്കരുണാമൂർത്തിയലിഞ്ഞു ഭൂസുരൻ
പുറമേതാഴ്മ നടിക്കുമെന്നെ നിജ—
പുത്രസമാനം പഠിപ്പിക്കയായ്.
634
ശുഭമാം പലവിധിയോതിയന്തണൻ
ശംഭുമന്ത്രമിവനുപദേശിച്ചു.
ശിവസന്നിധിയിൽ ചെന്നു ജപിക്കവേ
ഗർവ്വമഹന്തയുമെന്നിലുദിച്ചു.

635
ഹരിഭക്തരെയും ഭൂസുരരേയും
തരംകിട്ടുമളവൊക്കെ ദൂഷിച്ചു.
പാതകിയാകിയ നീചജാതി ഞാ—
നതുമാതിരി ഹരിയേ ദ്വേഷിച്ചു.
636
എൻനടവടികളിലഴലാന്നെൻ ഗുരു—
നന്നാവാൻ പലതുപദേശിച്ചു.
എന്നാലുള്ളിലഹന്തയെഴന്നവ—
നെന്നു സദുപദേശങ്ങൾ ഫലിച്ചു?
637
ഒരുകുറി ഗുരുവരനെന്നെവിളിച്ചതി—
വിരവൊടുമീവിധമുപദേശിച്ചു.
അറികതനയ! നീ ശിവസേവാഫല
മരിയരാമപദ പങ്കജരതിതാൻ.
638
ഹരവിരിഞ്ചരും രാമപാദരത
രറികനീചരീ നരരെങ്ങോർത്താൽ
തൃപ്പദമതിനെ വെറുക്കമഭാഗ്യ—
ന്നൽപമാം സുഖവുമെങ്ങിനെയുണ്ടാം.
639
ഹരനും ഹരിസേവകനീ ഗുരുമൊഴി
യരിയ നീറലുണ്ടാക്കിയുള്ളിൽ മേ!
പാമ്പിനു പാലുകണക്കെ വിദ്യയെൻ
ഡംഭിനുവളമായ്തീന്നു പതഗമേ?
640
ദുരഭിമാനി ദുഷ്ടജാതിയാം ഞാൻ
ഗുരുദ്രോഹമേ രാപ്പകൽ ചെയ്തു.
എന്നാലും ഗുരുവരിശംലേശവു—
മാന്നിടാതിവന്നുപദേശിച്ചു.
641
അധമനു മഹിമകൊടുപ്പവനേത്താ
നധഃകരിച്ചുകെടുത്തിമുടിക്കും.
തീയിൽനിന്നെഴും പുകയൊരുമുകിലായ്
തീന്നുതീയിനേത്തന്നെ കെടുക്കും.
642
പെരുവഴിയിലനാദൃതമായ്പഥിക—
ന്മാരുചവിട്ടിമെതിക്കും പൊടിയും
തന്നെയുയത്തും തെന്നൽമലിനമാ
ക്കുന്നു പിന്നെയേ നൃപമുടിയണയൂ!
643
ബുധജനമിതു ശരിയായറിഞ്ഞുതാ
നധമരോടു സംസർഗ്ഗം വെടിയും
കവിവരർ പാടിയ നീതിയറിക ഖല—
സേവ, കലഹവും വിടുകെന്നല്ലോ!
644
ഉദാസീനനായ് ഖലനെ വെടിയണം
സുദൂരത്തിൽ നാം ശുനകസമാനം
കപടകുടിലഹൃദയനാകുമെന്നൊടു
മുപദേശിച്ചതു കേട്ടതില്ല ഞാൻ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



645

ഒരുദിവസം ഞാൻ ശിവക്ഷേത്രമതി
ലിരുന്നു ശിവനാമങ്ങളം ജപിക്കേ
വന്നുചേന്ന ഗുരുനാഥനെയെഴുനേ—
റ്റൊന്നുവണങ്ങീലഹന്തമൂലം.

646

കരുണാനിലയൻ ഗുരുവതുനേരം
കരളിലരിശലേശമേശിടാത്തോൻ
പക്ഷേ പാതകമക്ഷന്തവ്യമി--
തക്ഷണം പൊറുത്തീല മഹേശൻ.

647

പെട്ടെന്നീമൊഴിയങ്ങുമുഴങ്ങീ:—
ദുഷ്ട ! നിൻെറ ഗുരുവരിശമെഴാത്തോൻ
കരുണാഭരിതൻ മാമക ഭക്തൻ
പരമമാം പൊരുളിൽ നിരതനെങ്കിലും,

648

നിന്നെ ഞാൻ ശപിക്കുന്നു നീതികേ—
ടിന്നുവഴങ്ങാ പുരഹരഹൃദയം
ദുഷ്ട ! നിന്നെ ഞാൻ വെറുതേ വിട്ടാൽ
ഭ്രഷ്ടമായ്‌വരും വൈദികമാർഗ്ഗം.

649

ഗുരുദ്രോഹി കോടിയുഗം രൌരവ–
നരകം തിന്നുകഴിഞ്ഞു പിന്നെയോ
പത്തായിരമാണ്ടനവധി നരപശു
പക്ഷികളായ് പരമലഞ്ഞുവലയും.

650

ഗുരുവരുമ്പൊഴുതു പെരുമ്പാമ്പുപോൽ
മരുവിയ നീയൊരു പാമ്പാകട്ടേ!
മഹാപാപി നീ ചെന്നുമരത്തിൻ
മാളമാന്നിടാനിടയാകട്ടേ!

651

ഹാഹാകാരംചെയ്തു ഗുരുവരൻ
മഹേശനരുളിയ ശാപം കേട്ടക്കേ
വിറയ്ക്കുമെന്നേക്കണ്ടു ഗുരുവരനു
കരളിലരിയ പരിതാപമുയന്നു.

652

ഭക്തിഭരിതനായ് ദണ്ഡനമസ്തുതി
ചെയ്തുതൊഴുതു ശിവസന്നിധിയിങ്കൽ
സങ്കടമെൻ ഗതിയോത്തു ഗദ്ഗദാ—
ലെൻ ഗുരുവിങ്ങിനെ പ്രാത്ഥിക്കുകയായ്.

## സ്തുതി

653

നമാമീശമീശാന മാനന്ദരൂപം
വിഭും വ്യാപകം ബ്രഹ്മവേദസ്വരൂപം
അജംനിർഗ്ഗുണം നിർവ്വികല്പം നിരീഹം
ചിദാകാശമാകാശ വാസം ഭജേഹം.

465

നിരാകാരമോങ്കാരമൂലം തുരീയം
പരജ്ഞാനഗോതീതമീശംഗിരീശം
കരാളം മഹാകാലകാലം കൃപാലും
ഗുണാഗാരസംസാരപാരം നമാമി.

655

തുഷാരാദ്രി സംകാശഗൌരം ഗഭീരം
മനോജാതകോടി പ്രഭാശ്ലേഷിതാംഗം
സ്ഫുരന്മൌലികല്ലോലിനീചാരുഗംഗം
വിരാജൽ കിശോരേന്ദുകണ്ഠേ ഭുജംഗം.

656

ചലൽകുണ്ഡലം ഭ്രൂ സുനേത്രം വിശാലം
പ്രസന്നാനനം കണ്ഠദേശേസുനീലം
മൃഗാധീശചർമ്മാംബരം മുണ്ഡമാലം
മൃഡംശങ്കരം സർവ്വനാഥം ഭജാമി.

657

പ്രചണ്ഡം, പ്രകൃഷ്ടം, പ്രഗൽഭം പരേശം
പ്രതാപോൽകടംഭാനുകോടിപ്രകാശം
ഭവംതാപഹാരം മഹാശൂലരമ്യം
ഭജേഹം ഭവാനീപതിം ഭാവഗമ്യം.

658

കലാതീതകല്യാണ കല്പാന്തകാരിൻ!
സദാസജ്ജനാനന്ദദായിൻ പുരാരേ!
ചിദാനന്ദസന്ദോഹ! മോഹാപഹാരിൻ!
പ്രസീദ പ്രസീദപ്രഭോ മന്മഥാരേ!

659

നയാവൽ ഭവൽപാദരൂപാരവിന്ദം
ഭജന്തീഹലോകേപരേ വാനരാണാം
നതാവൽസുഖം ശാന്തിരാത്മാനുഭൂതിഃ
പ്രസീദ പ്രസീദ! പ്രഭോ ഭൂതനാഥ!

660

ന ജാനാമിയോഗം ജപം നൈവപൂജാം
നതോഹം സദാഹേ മഹാദേവശംഭോ!
ജരാജന്മദുഃഖൌഘതാതപ്യമാനം
ജനം മാം ദയാലോ സദാ പാഹി പാഹി.

661

രുദ്രാഷ്ടകമിദം പ്രോക്തം
വിപ്രേണ ഹരതുഷ്ടയേ
യേപഠന്തിനരാ ഭക്ത്യാ
തേഷാം ശംഭുഃപ്രസീദതി.

662

ഭക്തിഭരിതനായന്തണനേവം
ഭക്തപ്രിയനേ സ്തുതിച്ചനേരം
വീണ്ടും ശങ്കരവാണിയുയർന്നു:—
വേണ്ടും വരമിഹ വിപ്രതരാം ഞാൻ.

663

ആരണനോതീ:—കനിവുണ്ടെങ്കിൽ
തരികൊന്നാമതു ദീനനിവന്നായ്
താവക പദരതിയതുലം പിന്നീ—
ടാവാം ശങ്കര! വരപ്രദാനം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



664
താവക മായാവശനാമജ്ഞൻ
പാവമിവനൊരുതിരിവരമുണ്ടോ?
കരുണാകരനാം ഭവാനിവൻ കൽ
ചെറുതുമരിശമിഹ ഭാവിക്കരുതേ.

665
ദീനദയാപരശങ്കര! മോദാ—
ലിനികനിയണമീയഗതി ശൂദ്രനിൽ
ചെറുതിടയിൽ താൻ ശാപമോക്ഷമിവ—
നരുളുക ചെയ്യുകനുഗ്രഹമിവനിൽ.

666
ഇവന്നു മംഗളമുണ്ടാം മട്ടിൽ
ഭവാൻ കനിവുകാട്ടീടുക വേഗം
പരഹിതാർദ്രനാമന്തണനോടായ്
പറഞ്ഞു ശിവ 'നേവമസ്തു'വെന്നായ്

667
പാപംപെരുതാണിവൻെറ ഞാനിഹ
ശാപം കോപമൊടേകിയെങ്കിലും
ഭവാൻെറ സുജനതയറിക മൂലമാ—
യിവനിലിന്നു കനിവിയന്നു കരം മേ.

668
ക്ഷമാശീലനും പരോപകാരിയു—
മെന്മതിപ്രിയൻ രാമസമാനം.
മാമക ശാപം പഴതായ്തീരാ
ജന്മമായിരമതനുഭവിക്കണം.

669
ജനനമരണ ദുഃസഹമാം ദുഃഖം
ജനിയാ;തേ ജ്ഞാനവും നശിക്കാ
മനസ്സിലാക്കുക ശൂദ്ര! മാമകം
മൊഴിയിതൊരിക്കലുമൊട്ടു പിഴക്കാ.

670
ഒന്നാമതു നിൻ ജന്മമയോദ്ധ്യയി—
ലെന്നല്ലെന്നെ ഭജിച്ചു പലനാം
ഇതുരണ്ടുംകൊണ്ടുണ്ടാം നിന്നുടെ
മതിയിലരിയ രാമഭക്തി നൂനം.

671
സത്യവചനമിതുകേൾക്ക വിപ്രരുടെ
സേവതന്നെ ഹരിതോഷണവ്രതം.
ഇനിയന്തണരേയപമാനിക്കരു—
തനവധി ഹരിനിര സജ്ജനമറിയൂ!

672
ഇന്ദ്രവജ്ര,മെൻ ത്രിശൂല,മാഹരി—
സുദർശനായുധ,മന്തകദണ്ഡും,
തോൽക്കുമെവനൊടവനന്തണവൈര—
ത്തീക്കൊണ്ടെരിയും പൊരിയും മുടിയും.

673
ഈവിവേകമാന്നീടുകിലുലകിതി—
ലെവിടെയുമേതും സുലഭം സുഗമം.
അനുഗ്രഹിക്കാമിനിയുമൊന്നുഗതി
യനാഹതം തേ ഭവിക്കുമെന്നും.

674
ശങ്കരവചനം കേട്ടുതെളിവിയ—
ന്നെൻഗുരുവെന്നൊട്ടു പലതുപദേശം
ചെയ്തു മനസ്സിൽ ശങ്കരപദമലർ
ചേർത്തു നിജഗൃഹം നോക്കിനടന്നു.

675
കാലപ്രേരിതനായ് ഞാൻ വിന്ധ്യാ
ചലമതിലൊരു ഭീകരമാം പാമ്പായ്
കാലംതെല്ല കഴിഞ്ഞപോതു ഞാൻ
കോലമതുവെടിഞ്ഞു സുഖപൂർവ്വം.

676
ഏതു ശരീരമെടുത്തും സുഖമാ—
യതാതു വിടുവാൻ സാധിച്ചു മേ.
മുഷിഞ്ഞു പഴകിയ മുണ്ടുമാററിയു—
ന്മേഷമോട്ട പുതുതണിയുംപോലേ.

677
ശിവൻ വേദമര്യാദകാത്തു, ഞാൻ
താവിയില്ല സന്താപവുമേതും
അങ്ങിനെയനവധി ജന്മജ്ഞാനം
തിങ്ങിയിരിപ്പു ഗരുഡ! മനസി മേ.

678
ഏതുടലാന്നു മതാതിടമതിൽ ഞാൻ
സീതാപതിരതിയാന്നു സുഖിതനായ്
എങ്കിലും ഗുരുവെയപമാനിച്ചൊരു
സങ്കടമിന്നും തറപ്പു മതിയിൽ.

679
മറകളമരദുർല്ലഭമായ് പുകഴും
ധരണീസുരതനുവൊടുവിലാന്നു ഞാൻ
ബാലകരൊത്തു കളിച്ചു രഘുവര—
ലീലാരതനായ് മോദസമേതം.

680
വളരുമളവിലച്ഛനെന്നിലറിവുകം
വളത്തിയെങ്കിലുമെല്ലാവിധമാം
വാസനകളുമെന്നുള്ളിൽ നീങ്ങി,യതി—
വിമലരാമരതിമാത്രമുയന്നു.

681
ഗരുഡ! സുരഭീയേവിട്ടു കഴുതയേ
പ്പരിചരിച്ച നിർഭാഗ്യനല്ലീ ഞാൻ?
പ്രേമമൊടച്ഛൻ പഠിപ്പിച്ചതെൻ
പാഴ്മതിയുംകൊണ്ടീലൊരു തെല്ലും.

682
അമ്മയച്ഛനും കാലവശഗരാ
യമ്മുഹൂർത്തമേ പുറപ്പെട്ടു ഞാൻ
രാമചരണഭജനസക്തനായ് പല
മാമുനിമാരേക്കണ്ടുവണങ്ങീ.

683
രാമഗുണകഥകളങ്ങിനെയനവധി
മാമുനിമാർ വർണ്ണിച്ചു പറഞ്ഞു
കാമചാരി ഞാൻ ശിവകൃപയാ ഹൃദ—
യാമോദേന നടന്നു കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



68:
മനസിവാസനകളകന്നു, മണവര—
മണിയേക്കാണാനാശവളൻ്റു.
ജനനഫലം ശ്രീരാമദർശനം
തന്നെയെന്നു ദൃഢനിശ്ചയമാൻ്റു.

685
ഏതേതൃഷികളുമെന്നൊടോതി ശ്രീ—
സീതാപതി സർവ്വഭൂതരൂപൻ.
നിർഗ്ഗുണമതമിതുപിടിക്കാതെ ഞാൻ
സഗുണഭക്തിതാൻ ദൃഢംവളർത്തീ.

686
ഗുരുവരവചനം നിനച്ചു ഹൃദയം
ശ്രീരഘുവരപദതാരിലണച്ചു.
അനുനിമിഷം പുതുതാകിയ രഘുകുല—
മണിയുടെ കീർത്തികളാലാപിച്ചു.

787
മേരുശിഖരവടതരുവിൻ ഛായയി—
ലമരും ലോമശമുനിപുംഗവനേ
കണ്ടു ദണ്ഡനതിചെയ്തു ദൈന്യമുരം—
കൊണ്ടുവിനയമൊടു ഞാനറിയിച്ചു:—

688
പറവകരം നട്ടനായകമേ! മുനിവര
നരുളിയെൻെറ മൊഴികേട്ടു കരുണയാ
അന്തണ! താങ്കരം വരാനൊരുകാരണ
മെന്തിഹ ഗിരിവരമിതിങ്കലോതൂ!

689
പറഞ്ഞു ഞാൻ സർവ്വജ്ഞസഗുണമാ
മാരാധനയുടെ രീതിയെവ്വിധം?
കരുണാലയനാം ഭഗവൻ! പറഞ്ഞു
തരികതിനായ് താനിങ്ങുവന്നു ഞാൻ.

690
അതുപൊഴുതിലൃഷീശ്വരനും സീതാ
പതിയുടെ ഗുണഗണഗാഥകരംപാടീ.
അനന്തരം ബ്രഹ്മപരൻവിജ്ഞൻ
ഞാനൊരു നല്ലധികാരിയാകയാൽ,

691
ഉപദേശിപ്പാൻ തുടങ്ങി:—ബ്രഹ്മം
രൂപനാമരഹിതമജമഖണ്ഡം.
അനുപമമകളം സർവ്വാന്തരഗത—
മനുഭവൈകവേദ്യം ഗുണരഹിതം.

692
ഇന്ദ്രിയമാനസപരമതുവിമലം
സാന്ദ്രസുഖദമവികാരമനാശം
മറകരം 'തത്വമസി'യെന്നു പുകഴ്ത്തുവ—
തറി,കഭേദമതു നിശ്ചലമനിശം.

693
പലപടി മുനിയുപദേശംചെയ്തും
പിടിച്ചീലമേ നിർഗ്ഗുണമാർഗ്ഗം
പണിഞ്ഞു പിന്നെയുമറിയിച്ചു ഞാൻ—
പറകയി സഗുണബ്രഹ്മമഹത്വം.

694
രാമഭക്തിയാമമൃതതിലോട്ടം
മാമകമനമാം മീനമെവ്വിധം.
വേറിട്ടമതുമുനിപതേ യിതോർത്തിനി
യരുളുക രാമദർശനശുഭമാർഗ്ഗം.

695
രാമദർശനത്തിന്നു ശേഷമൃഷി—
രാജ! നിർഗ്ഗുണോപദേശമാകാം
അനുപമ ഹരികഥ പറഞ്ഞുവീണ്ടും
മുനിസഗുണമതം ഖണ്ഡിക്കുകയായ്.

696
നിർഗ്ഗുണമതമൊന്നിടിച്ചു ബലമൊടു
സഗുണനിരൂപണ നിപുണതകാട്ടി
പറഞ്ഞു മറുപടി ഞാനതുപോതൃഷി
യരിശമാർന്നു ലക്ഷണങ്ങരം കാണായ്.

697
ഗരുഡ! കേരംക പരമപമാനിതനായ്
ത്തീരുകിലറിവനുമുണ്ടാമരിശം
ഏറെയുരസിയാൽച്ചന്ദനഖണ്ഡവു—
മെരിഞ്ഞു തീപ്പൊരി ചിന്തുകയില്ലേ?

698
അരിശമാർന്നു ശമധനപതിയനവധി
കുറിനിർഗ്ഗുണ വിശകലനം ചെയ്തു.
ഞാനതുനേരമിരുന്നിരുന്നു പല—
തനുമാനിച്ചു നിജമാം കരളിൽ.

699
ദ്വൈതബുദ്ധികൂടാതെയരിശമെ
ങ്ങതുമജ്ഞാനംകൊണ്ടേപൊന്തു
മായാവശമായ് പരിച്ഛിന്ന ജഡ
മായ ജീവനീശ സദൃശമാമോ?

700
സകലഹിതൈഷിക്കെങ്ങൊരു ദുഃഖം?
സ്പർശമണിയരികിൽ വറുതികരം വരുമോ
ദ്രോഹംചെയ്‌വോൻ നിർഭയനാമോ?
മഹാകാമി നിഷ്കളങ്കനാമോ?

701
ബ്രഹ്മവൈരി സുഖിയായിട്ടമോ, പര
മാത്മജ്ഞൻ കർമ്മസക്തനാമോ?
ദുരാചാരി നന്മയോതുമോ, വ്യഭി—
ചാരിക്കുത്തമഗതിയുണ്ടാമോ?

702
പരമാത്മജ്ഞനു ജനിമൃതിഭയമോ?
ഹരികഥപറയുന്നവനു പാപമോ
ഈശ്വരനെ വെറുപ്പവനു സുഖമോ
വിശ്വമനീതിയിലൊട്ടിനിൽക്കുമോ?

703
പുണ്യമെഴാഞ്ഞാൽ പുകളുണ്ടാമോ?
പാപമെഴാതപകീർത്തിപൊന്തുമോ?
നിഗമാഗമസുജനങ്ങരം പുകഴ്ത്തും
ഭഗവദ്രതി സദൃശലാഭമുണ്ടോ?

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



704
നരനായും രാമഭക്തിയില്ലാ
തിരിപ്പതെത്ര മഹത്താം നഷ്ടം?
ഗരുഡ! പാപമേഷണിസമമുണ്ടോ?
കരുണയൊത്ത മററു ധമ്മമുണ്ടോ?

705
ഈവിധമനവധിയുക്തിയോത്തു ഞാൻ
ശ്രവിച്ചീല മുനിതന്നുപദേശം
മാത്രമല്ല സഗ്ഗുണത്തേപ്പലകുറി
വാഴ്ത്തി; മുനിക്കേറിയപ്പൊഴരിശം.

706
ശപിച്ചു മുനി:—''മൂഢനിനക്കുത്തമ
മൂപദേശം ഞാൻ ചെയ്തതൊക്കയും
വിശ്വസിച്ചിടാതേവരെയും നീ
യാശങ്കിപ്പൂകാകസമാനം.

707
പക്ഷംതനതിൽ ശാഠ്യമെഴുംനീ
പക്ഷികളിൽ ചണ്ഡാളനായിടും
ശിരസാ ശാപമതേററു സമോദം
കരളിൽ ഭയദൈന്യങ്ങളററു ഞാൻ.

708
ഉടൻ കാക്കയായ്ചമഞ്ഞു മുനിത—
ന്നടിമലരതിൽവീണു ഞാൻ പണിഞ്ഞു
രവികുലമണിയേ സ്മരിച്ചു ഹഷം
താവിനഭസ്സിലുയന്നു പറന്നു.

709
ശിവനരുളിയുമേ! രാമചരണരതി
താവിയവൻ കാമാദിവിഹീനൻ
വിശ്വം മുഴവൻ രാമപൂണ്ണമായ്
ദർശിക്കുമവന്നാരൊടുവൈരം?

710
ഭുശുണ്ഡിയോതി:—ഗരുഡ! കേൾക്കലെവ—
ലേശവുമില്ലൃഷി ദോഷമിതിലെടോ.
കരുണാധാമൻ രാമനിതിങ്കൽ
പ്രേരണ;യെൻ പ്രേമപരീക്ഷക്കായ്.

711
രാമദാസനെന്നെന്നെയറിഞ്ഞാ
മാമുനിയുടെ മതിമാററീ രാമൻ
രാമചരണദൃഢരതിയും, സജ്ജന—
സമശ്ശുഭമതിയുമറിഞ്ഞൃഷിവര്യൻ.

712
അതിയായ് പശ്ചാത്തപിച്ചു സാദര—
മതിയായ് പലകുറിയെന്നെവിളിച്ചു.
നിരവധി രീതിയിൽ മോദമേകിയി
ഞ്ഞരുളീ കൃപയാരഘുവരമന്ത്രം.

713
മനോജ്ഞ രഘുപതി ബാലകരൂപ—
ദ്ധ്യാനവുമൃഷിവരനുപദേശിച്ചു.
മനോരമം സുഖദവുമാമതു ഞാൻ
തനിക്കാദ്യമേ താൻ കേൾപ്പിച്ചു.

714
മാമുനി ചിലനാൾ ചെന്നപോതു രഘു—
രാമചരിതമാനസം പുകഴ്ത്തീ
കഥയതു മുഴവൻ തീന്നശേഷമൃഷി
കഥിച്ചു മധുരം വാണിയിത്തരം:—

715
രാമചരിതമാനസമിഹഗൂഢം
കാമവൈരി കരുണയാലറിഞ്ഞു.
ഭക്തിദൃഢൻ നീയെന്നതിനാൽ താൻ
വിസ്തരിച്ചു നിന്നോടു പറഞ്ഞു.

716
രാമഭക്തിഹീനൻെറ മുമ്പിലീ
യമൃതുവിളമ്പരുതൊരുനാളും നീ
പലതിങ്ങിനെയരുളും മുനിവരനേ
പ്പരിചൊടു കുപ്പിവണങ്ങിടുമിവനേ,

717
കൈത്താരുകളാൽ തഴുകിയൃഷീശ്വര
നത്രമോദമൊടുമനുഗ്രഹിച്ചു:—
മാമക കൃപതൻ പ്രസാദമായ്തേ
രാമഭക്തിയെന്നും വളരട്ടേ!

718
കാമരൂപനായ് ഗുണിയായവിരത—
രാമഭക്തനായിച്ഛാമൃതിയായ്
മാനരഹിതനായ് സകലവിരതനായ്
ജ്ഞാനനിധിയുമായ്ഭവിക്കട്ടെ നീ.

719
മാത്രമല്ല ഭഗവാനാം രാമനെ
യോത്തുകൊണ്ടു നീയേതുടജത്തിൽ
പാത്താലുമതിൻ നാലുകാതമരി—
കത്തിലുമെത്താ മായയറിക നീ.

720
കാലകമ്മ ഗുണദോഷജന്യമാ
മല്ലലെന്നുമുണ്ടാകാ നിന്നിൽ.
രാമരഹസ്യമഗുപ്തം ഗുപ്തവു—
മമലനിനക്കെളുതാമറിവാനും.

721
രാമചരണരതി നിത്യവുമേറും
സ്വമനസികൊതിയേതും നിറവേറും
ശ്രീരഘുപതി കൃപയേവനിൽ വിതറും
ചെറുതുമവന്നെതുലഭിയാതെവരും?

722
ധീരമതേ! മുനിയനുഗ്രഹിക്കെഗ—
ഭീരവാണി വാനത്തിലുയന്നു.
മുനിവര! നിന്മൊഴി സത്യമാകുമിവ—
നനവരതം മമഭക്തനാകയാൽ.

723
സകല സംശയവുമകന്നു മാമക—
മകമലരവികല ഭക്തികലന്നു.
അനന്തരം മുനിവംശപുംഗവനൊ—
ടനുജ്ഞവാങ്ങി വണങ്ങീ വീണ്ടും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



724
ദുർല്ലഭവരമിതു ലഭിച്ചു സീതാ—
വല്ലഭകൃപയാലീയുടജടത്തിൽ
കല്പമൊരിരുപത്തേഴായ് മോദമ—
നല്പമാന്നു ഞാൻ വസിച്ചിട്ടുന്നു.

725
എന്നും രാമഗുണങ്ങളെ ഞാൻ പാ—
ടുന്നു പക്ഷിനിരവിരവൊടു കേൾപ്പൂ
എന്നു ഭക്തഹിതകാരിയവധപുരി
യാന്നു മർത്ത്യതനു രാമനെടുപ്പൂ?

726
അന്നന്നവിടെയണഞ്ഞു രഘുവരൻ
തന്നുടെ കുട്ടിക്കളികൾ കാണ്മു ഞാൻ
ബാലരൂപമതു കരളിലിണക്കി
ശ്രീലമിവിടെ ഞാൻ പാറിമടങ്ങും.

727
കാകത്തിന്നുടലേന്തിയ കഥ ഞാ
നാകമാനമീവിധത്തിലോതീ.
രാമഭക്തിയുടെ പെരുതാം മഹിമക
ളാമോ പറവാനെങ്ങതിനറുതി?

728
ശ്രീരഘുപതിരതി കൈവന്നതിനാ
ലറികമെയ്യിതിൽ കൊതിയിങ്ങതിയായ്.
കാകശരീരമിതല്ലോ സംശയ
മകററി വിഭുവിൻ ദർശനമേകീ.

729
വാശിപൂണ്ടു ഭക്തിപക്ഷമേ ഞാൻ
വാദിച്ചതിനാൽ ശാപമേകിമേ.
എങ്കിലുമതു മുനിദുർല്ലഭവരമായ്
ക്കാൺക ഭക്തിതൻ മഹാപ്രഭാവം.

730
ഭക്തിമഹത്വമിതറിഞ്ഞു മറിവിനു
തക്കമാർഗ്ഗമപരം തിരയുന്നോൻ
കാമധേനുവിനെ വെടിഞ്ഞു പാലിനു
കള്ളിമരത്തേപ്പുതുതീടുന്നോൻ?

731
പക്ഷിരാജ! ഹരിഭക്തിവെടിഞ്ഞാ—
രിക്ഷിതിയിൽ സുഖമാശിക്കുന്നോർ?
തോണിയിലേറീടാതെ മഹത്താ—
മബ്ധിവമവർ താണ്ടുവാൻ കൊതിപ്പോർ.

732
ഹരനരുളി:—യുമേ ഭുശുണ്ഡിവചനം
ഗരുഡൻ കേട്ടാമോദമൊടോതീ
താങ്കൾ തെളിഞ്ഞതു മൂലമെൻപ്രഭോ
ശങ്കാശോകഭ്രാന്തികൾ നീങ്ങീ.

733
പാവനമീ രാമസുഗുണഗണമെ—
ന്നാവിലാശയത നീക്കിയെങ്കിലും
ഒന്നുകൂടി ഞാൻ ചോദിപ്പു കൃപ—
യാന്നുമിന്നു പറഞ്ഞുതരേണം.

734
മുനികൾ മറകളും ദൃഢമായരുളീ
ജ്ഞാനം ദുർല്ലഭമെതിനേക്കാളും
താങ്കളോടതേ ലോമശനോതിയ—
തെങ്കിലും പ്രിയം ഭക്തിയല്ലിതേ?

735
ജ്ഞാനഭക്തികൾക്കന്തരമെന്തെ—
ന്നിനിയരുളീടുക തെളിവാന്നലിവാൽ
ഉരഗവൈരിയുടെ വചനംകേട്ടാ
ക്കരെടഭുശുണ്ഡി പറഞ്ഞു സാദരം.

736
രണ്ടുമുലകിതിൻ മായയത്രമേ—
ലുണ്ടാകും മാലാകെ മുടിക്കും.
പറയുമൃഷീശ്വരർ പതംഗവരമേ
ചെറുതന്തരമിതിലതുമിഹ കേൾക്കു.

737
വൈരാഗ്യജ്ഞാനയോഗമെന്നിവർ
പുരുഷരിവരുടെ ബലമതികേമം.
മായനിനച്ചാലബല ജന്മനാ
മന്ദമായമതിയാന്നുമത്രേ.

738
എങ്കിലും വിരതധീരൻമാത്രം
മങ്കയെ വിടുവാൻ ചതുരതയാർന്നോൻ
ശ്രീരഘുവരവിമുഖരായ കാമികൾ
നാരിയെ വിടുവാൻ ശക്തരാകുമോ?

739
ജ്ഞാനനിധികളൃഷിമാരും യുവതികൾ
തന്നുടെ മുഖരുചിയേററുഴലുന്നു.
അറിക ഗരുഡ! ഹരി മായതന്നെയിഹ
നാരികളായ് കാഴ്ചയിൽപെടുന്നു.

740
നിഗമാഗമസുജനനികരമതമിഹ
ഖഗവരമേ! പക്ഷപാതമെന്ന്യേ
സുന്ദരിയാമൊരു നാരിയെ മററൊരു
സുന്ദരി മോഹിച്ചീടാതെല്ലും.

741
മായഭക്തിയിവരണ്ടും നാരിക
ളായതു സകലരുമറിവതുമത്രേ
ശ്രീരഘുവീരനു ഭക്തിയിഷ്ടയാ
ണറികമായയോ വെറുമൊരു നടിതാൻ

742
രാമനു ഭക്തിയിലധികം പ്രേമം
കാണ്മതിനാൽ മായക്കു ഭയംതാൻ
കേടകന്നു കറയററ ഭക്തികളി—
യാടുന്നേതൊരുവൻെറ മനസ്സിൽ?

743
അവനേക്കണ്ടാൽ മായപതുങ്ങും
തൻവിഭുതകൾ കാട്ടാതെ പതുങ്ങും
മർമ്മമിതറിയും മുനിവര്യന്മാർ
ശർമ്മദമീഭക്തിയേക്കൊതിപ്പൂ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



744
ശ്രീരഘുനാഥ രഹസ്യമിതറിവാൻ
പാരം പണിയുണ്ടറിക ഗരുഡ! നീ
രാമനറിഞ്ഞലിയാനിടവന്നാ
ലാമയമോഹ ക്ലേശമുക്തനാം.

745
ജ്ഞാനഭക്തികൾക്കിനിയുമന്തരം
മനസ്സിലാക്കുക ചതുരപതഗമേ!
അവിച്ഛിന്നമാം രാമഭക്തിനദി
യവിരതമൊഴുകാനിതാണുപായം.

746
പറവാൻ പണിയിതു പറഞ്ഞാലുമി-
ങ്ങറിയാ സ്വയമനുഭവൈകവേദ്യം.
ഈശ്വരാംശമാം ജീവൻ സതതമ-
നശ്വര മഖിലസുഖൈകരാശിതാൻ.

747
മായാവശമതു മക്കടാദിപോൽ
സ്വയം ബദ്ധമായ് തീൎന്നീടുന്നു.
മായാചേതനബന്ധനമിങ്ങിനെ
മിത്ഥ്യയാവുകില്ല മുതറുകവിഷമം.

748
ജീവനന്നു തൊട്ടുഴലാം ജനിമൃതി
താവിക്കെട്ടഴിയാതുഴലുന്നു.
മറകൾ പുരാണവുമനവധി യുക്തികൾ
പറഞ്ഞുതരികിലുമതുമുറുകുന്നു.

749
ജീവഹൃദയമജ്ഞാനതമസ്സാ-
ലാവിലമായ് കെട്ടും കാണാതായ്;
എന്നെങ്കിലുമീശ്വരകാരുണ്യമി
യന്നാൽ താനീക്കെട്ടു വിട്ടുപോം.

750
സത്വഗുണശ്രദ്ധയായ നൽപശു
വുംതടത്തിൽ വന്നനവധിവിധമാം
വേദവിഹിത ശുഭകമ്മ ധമ്മസു-
വ്രതങ്ങളാം പച്ചപ്പുൽ തിന്മു.

751
കുട്ടിയാസ്തികത, നിവൃത്തിതാനൊരു
കെട്ടിയ കയർ, പാത്രം വിശ്വാസം
കറവുകാരനനുസരണം വാത്സല്യം
കറയററൊരു നിജമാനസമത്രേ.

752
ഈമാതിരിശുഭധമ്മപ്പാൽനി-
ഷ്കാമഭാവമാം തീയിൽകാച്ചി
ക്ഷമാമോദ വായുവിൽ തണുപ്പി-
ച്ചാമന്ദം ശമമാമുറതൊട്ടും,

753
ഉറംതെളിവാകിയ പാത്രന്തന്നിൽ
തത്വചിന്തയാം കടകോൽ ചുററി.
സത്യമായ മധുമൊഴിയാം കയറാൽ
മഥിക്കിലേ വിരതി വെണ്ണ കിട്ടു.

754
സകല ശുഭാശുഭകമ്മവിറകില-
ങ്ങകലുഷമാം യോഗാഗ്നിവളത്തി
ഉരുക്കി മമതാമലിനതപോയാൽ
വിരതി വെണ്ണവിജ്ഞാന നെയ്യതാൻ.

755
അങ്ങിനെ വിജ്ഞാനാകൃതിമതിയും-
തിങ്ങും ജ്ഞാനമയം ഘൃതമേന്തി
ഹൃദയദീപമതിൽ നിറയെ നിറച്ചാൽ
ഭദ്രമായ്‌വരും ജീവിതമാകും.

756
മൂന്നവസ്ഥയും മൂന്നു ഗുണവുമാ
കുന്നപരുത്തിച്ചെടിയിൽനിന്നും
തുരീയമായ പരുത്തിയടത്തി
ത്തിരിയുണ്ടാക്കിശ്ശുരിപ്പെടുത്തി,

757
ഒളിചിതറും ജ്ഞാനമായ ദീപം
കൊളുത്തിനന്നായ് തെളിയിച്ചീടാം
ഇതിന്നരികിലണയവേ മദാദിക-
പതംഗനികരം ചാരമായിടും.

758
'സോഹമസ്മി'യാമഖണ്ഡചിന്താ-
വാഹിനിയിതിനു ജ്വലമാംനാളം
ആത്മാനുഭവം തെളിഞ്ഞിടുമ്പോൾ
മെത്തിയ ഭവഭേദഭ്രമമകലും.

759
പ്രബലമവിദ്യാകൃതമോഹാദിക-
പരിവാരമകന്നിരുട്ടു മുടിയും
മതിതെളിവേത്തും മനസ്സിലാജഡ-
ചേതനബന്ധനമതുപൊഴുതഴിയും.

760
കെട്ടഴിയുമ്പൊഴുതത്രകൃതാൎത്ഥത
കിട്ടും ജീവനു ഖഗവര! പക്ഷേ
വിവരമിതറിയും മായവന്നു പല
വിധവും വിഘ്നം വരുത്തിവെക്കും.

761
മറിമായങ്ങൾ പലേതുകാട്ടിയവൾ
മതിയിൽ പലപല കൊതിയുണ്ടാക്കും
മാനസമാം ക്ഷേത്രത്തിലെരിയുമാ
ജ്ഞാനദീപമൂതിയും കെടുക്കും.

762
മതിയിതിലേതും കുലുങ്ങിടാത -
ങ്ങതിദൃഢമായ് താനിരിപ്പതെങ്കിൽ
ദേവതമാരെക്കൊണ്ടു മതിയിലതി-
വിവശതയേററാൻ മായ ശ്രമിക്കും.

763
ഹൃദയനിലയമതിനനവധി ജനലുക-
ളിന്ദ്രിയങ്ങളവിടവിടം കാക്കും
അമരകൾ വിഷയക്കാററടിച്ചവരു
മളവിലവയെ ബലമൊടെ തുറക്കും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



764
കൊടുങ്കാററടിയതകത്തുകയറി
ക്കെടുക്കുമാ വിജ്ഞാനവിളക്കും.
മതിയുമിരുട്ടതിൽ വിവശമായ് പഴേ
മട്ടിൽ കെട്ടുവരിഞ്ഞുമുറുക്കും.

765
ഇന്ദ്രിയങ്ങളധിദേവതകളുമിഹ
സന്തതവിഷയസുഖക്കൊതിയാന്നോർ
തനതുനില മറന്നുലഞ്ഞുമതിവി–
ജ്ഞാനദീപമിനിയാരുകൊളുത്തും?

766
ഈവിധം ഹൃദയമന്ധതയാന്നാൽ
ജീവനഴലിലിഹ നട്ടംതിരിയും
അതിദുസ്തരഹരിമായാസാഗര–
മതിസുഖമാക്കു കടക്കാൻ കഴിയും?

767
ജ്ഞാനം വിവരിക്കുന്നതു വിഷമം
മനസ്സിലാക്കുന്നതിനും വിഷമം
സാധന ബഹുപണി, ഘുണാക്ഷരംപോൽ
സാധിച്ചാലും വിഘ്നമനേകം.

768
ജ്ഞാനമാർഗ്ഗമൊരുവാറം തലപ്പപോ–
ലാണമുറിപെടാ, മുടനടിവീഴാം.
അപകടമില്ലാതീവഴിപോയാൽ
പ്രാപ്തമായ മോക്ഷപദേ വാഴാം.

769
മറകൾ സുജനശാസ്ത്രാദിയുമരുളീ
പരകൈവല്യപദം സുദുർല്ലഭം.
എന്നാലതു രാമഭക്തിയാന്നീ
ടുന്നവന്നു കൈവരുന്നു സുലഭം.

770
പലപല യുക്തികൾ ചെയ്യീടുകിലും
ജലം നിലംകൂടാതെനിൽക്കുമോ?
അതേപോലെ രാമഭക്തികൂടാ
തേതുമുക്തി പദസുഖവും ലഭിയാ.

771
തത്വമിതറിയും ഹരിഭക്തന്മാർ
മുക്തിവെറുത്തും ഭക്തികൊതിപ്പൂ.
ഭക്തികൊണ്ടെളുപ്പത്തിൽ സംസാ–
രത്തിൻ വേരിവർ വെട്ടിമുറിപ്പൂ.

772
ഹിതകരമാം ഭോജനംകഴിച്ചാ–
ലതു ജാരാഗ്നി ദഹിപ്പിക്കുമ്പോൾ
പരമസുഖദ സുഗമഭക്തി, വേണ്ടാ
ത്തൊരുവൻ വെറുമൊരു നരപശുവത്രേ.

773
ഗരുഡ! സേവകൻ സേവ്യനുമില്ലാ
തറിക ഭവക്കടൽതാണ്ടു,കസാദ്ധ്യം
ഈവിധമാം സിദ്ധാന്തം കരുതി
ഭവഹര രഘുവരചരണംപണിയൂ.

774
സചേതനത്തേ ജഡമാക്കീടാൻ
സപദിയതിനു ചേതനനൽകാനും.
സമർത്ഥനാം ശ്രീരഘുനായകനേ
സ്സദാ ഭജിക്കും ജീവൻ ധന്യൻ.

775
ജ്ഞാനത്തിൻ സിദ്ധാന്തമോതി ഞാ
നിനിഭക്തി മണിപ്രാഭവമോതാം.
രാമഭക്തി ചിന്താമണിയേതൊരു
വിമലഹൃദയമതിലൊളിവിതറുന്നു?

776
വിളക്കു നെയ്യും തിരിയുമെഴാതവ–
നൊളിചിതറും പരമിരവും പകലും
മോഹവറുതികളുമരികണയാ ദുര–
യഹന്തയെന്നിവയെല്ലാമകലും.

777
അവിദ്യയുടെ വലുതാമിരുൾ പായും
ഷഡ്വൈരി നികരശലഭം മൂടിയും
ഹരിപദരതിയാമാതിരി വഴിയും
കരളിൽ തിന്മകളെങ്ങിനെയണയും?

778
ഭൂഷാമണിയായ് ഭക്തിധരിച്ചാൽ
വിഷവുമമൃതമരിനിരയും മിത്രം.
അമേയമാമഴലേററും മാനസി–
കാമയമേതുമവങ്കലേശിടാ.

779
അനുപമമീമണി ധരിച്ചുവെന്നാൽ
കിനാവിലും ക്ലേശലേശമേശാ
അനന്യഹൃദയമിതിന്നായ് കിണയും
മനുജൻതാൻ ചതുരവരൻ മന്നിൽ.

780
ഈമണിയുലകിൽ പ്രകടമെങ്കിലും
രാമകരുണകൂടാതെ ലഭിക്കാ.
എളുപ്പമായിതു കൈവരുമെന്നാൽ
ജളരിതുകണ്ടു ചവിട്ടു,മെടുക്കാ.

781
മറകൾ പുരാണാദികളും പാവന–
ഗിരി, മനുവരകഥയാകിയ ഖനിയും
സുന്ദരമതിയിഹ തുമ്പ,യറിയുവോർ
സത്ത,രറിവുവിരതിക്കണ്ണിണയും.

782
പ്രേമമൊടന്വേഷിക്കുന്നവനീ
ന്നമലഭക്തിമണി കൈവന്നീടും
മമ ഹൃദി ദൃഢവിശ്വാസം ദാസൻ
രാമനിലും മീതെയെന്നതത്രേ.

783
രഘുപതിസാഗരമെങ്കിൽസ്സുജനം
മേഘപംക്തി;യൊരു ചന്ദനമെങ്കിൽ
സുജനം പവനനുമറികഭക്തി ഫല
സാരം സുജനത്തിനേ ലഭിക്കൂ.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



784
ഏവംകരുതിസ്സുജനസംഗരത—
നാവുകിൽ ഭക്തിയെവന്നും സുലഭം.

785
മറകാംപയോനിധി,യറിവുമന്ദരം
സുരകാം സുജനനിര, മഥിച്ചൊട്ടക്കാം
പ്രേമമധുരിമാഭരിതം കഥയാ—
മമൃതമനുഭവം ലഭിച്ചിട്ടമ്പോാം,

786
അടുത്ത മദമോഹാദി വൈരികളെ
യെതിൎത്തു വിജ്ഞാനത്തിൻ വാളാൽ
അറുത്തു വിരതിപ്പരിചയിൽ വെട്ടുകാം
തടുത്തുവെല്ലും ഹരിരതിയോർക്കു.

787
ഗരുഡനാദരാലുരച്ചു വീണ്ടും
കരുണാലയതേ സ്നേഹമെങ്കിലോ
സേവകനിവനേഴ ചോദ്യമുണ്ടതു
സുവിശദ മുത്തരമാഗ്രഹിക്കയാം.

788
പറകൊന്നാമതു ദുർല്ലഭതരമാം
ശരീര; മേതുൽകടമാം ദുഃഖം?
സകലത്തിലുമുപരിയായ സുഖവും
സംക്ഷേപിച്ചിങ്ങരുളീടണമേ.

789
സുജനദുജ്ജന സ്വഭാവമെങ്ങിനെ
യീജഗത്തിലേതുത്തമപുണ്യം?
ശ്രുതിപുരാണ സുപ്രസിദ്ധമാകിയ
പാതകമേതതുമരുളീടണമേ!

790
സൎവ്വജ്ഞൻ താങ്കളിന്നു കനിവാൽ
വിവരിക്കുക ഹൃദയരോഗനിരയും
ഭുശുണ്ഡിയോതീ:—ഗരുഡ! സാദരം
നീ ശ്രദ്ധിക്കുക പറയാമിനിയും.

791
മനുജശരീരം ശുഭഗുണസാരം
മനസിസകല ജീവനുംകൊതിക്കും
സ്വർഗ്ഗനരകമോക്ഷ പ്രദമിതുവൈ—
രാഗ്യമറിവു ഭക്തിയും കൊടുക്കും.

792
ഈമാതിരി മാനവതനുവാന്നും
രാമഭജനരതി വളർത്തിടാത്തോർ
കൊള്ളരുതാത്തവർ ചിന്താമണി വി—
റവുള്ള പണത്താൽ കല്ലുവാങ്ങുവോർ.

793
ദാരിദ്ര്യംപോൽ ദുഃഖമില്ലുലകി—
ലറിക സുജനസംഗമൊത്ത സുഖവും.
ത്രികരണങ്ങളാലുപകൃതിയന്യന്നു
ചെയ്യുന്നതു സജ്ജനസ്വഭാവം.

794
സുജനമന്യനന്മക്കുഴൽപേറും
ദുജ്ജനമോ പരനഴലേററാനും
കൃപാലു സുജനം ഭൂർജ്ജമരംപോ—
ലപരസുഖത്തിന്നല്ലൽ സഹിക്കും.

795
ദുഷ്ടന്മാർ ചണനുലുപോൽ സ്വയം
കഷ്ടപ്പെട്ടും പരനേക്കേട്ടം.
സ്വാത്ഥമേതുമില്ലാതെ വെറുതെയെലി
സപ്പമിവകാംപോലിവർ ദ്രോഹിക്കും

796
അനത്ഥമന്യന്ന നൽകി നശിക്കും
കനത്ത ഹിമതതി കൃഷിയിൽപോലേ
ഇവക്കഭ്യുദയ മുലകിതിൽ ക്ഷയം
കുറിക്കു മുൽകടധൂമകേതുപോൽ.

797
സുജനാഭ്യുദയം സുഖകരമെന്നും
സൂര്യചന്ദ്രരുടെ യുദയംപോലേ
പരമം ധമ്മമഹിംസ താനറിക
പരനിന്ദ മഹാപാപവുമത്രേ.

798
മഹാദേവഗുരുനിന്ദകനരരിഹ
സഹസ്രവഷം തവളകളാകും
ആരണനിന്ദകർ നരകത്തീയിൽ
പൊരിഞ്ഞു കാകശരീരമെടുക്കും.

799
ശ്രുതിസുരനിന്ദകനാകിയ ഗവ്വി—
ക്കതിഭയങ്കരം രൌരവനരകം
സുജനനിന്ദയാൽ മൂങ്ങയാകുമതി—
നജ്ഞാനത്തിന്നിരുാം സുഖമേകും.

800
സവ്വനിന്ദ ചെയ്യുന്നവരുലകിതിൽ
വാവലായവതരിച്ചവശാവും
ഇനി സകലക്കും ശോകമണക്കും
മാനസരോഗം മനസ്സിലാക്കു!

801
ആമയനികരത്തിന്നു നിദാനം
സീമയററ പെരുതാമജ്ഞാനം.
കാമം വാതം, ലോഭമപാരം
കഫ,മരിശം കരളെരിയും പിത്തം.

802
എന്നെങ്കിലുമീമൂന്നു സഹോദര—
രൊന്നിണങ്ങിയാൽ സന്നിപാതമായ
വിഷയമനോരഥ ജാലമോക്കിലതി—
ഭീഷണരോഗമിതാർ പാവാനായ്!

803
ശണ്ഠയസൂയകാം ചൊറിചിരങ്ങുതാൻ
കണ്ഠത്തിൻ മുഴഹഷ്വിഷാദം.
ശിഷ്ടസുഖങ്ങളിലീഷ്യതാൻ ക്ഷയം
ദുഷ്ടതതന്നെ മനസ്സിന്ന കുഷ്ഠം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



804
അഹന്തതാൻ ഗ്രന്ഥിരോഗമറികിഹ
മഹാട്ടരഭിമാനം തലനോവാം.
പെരുത്ത ദുരയുദരവൃദ്ധിരോഗം
കട്ടത്തൊരേഷണി കണ്ഠമാലയാം.

805
പനിരണ്ടിഹ മത്സരമവിവേകവു—
മിനിയുമുണ്ട രോഗങ്ങളസംഖ്യം.

806
ഒരു രോഗത്താൽതന്നെ മരിക്കും
നരരെന്നാലിവയെത്രയസാദ്ധ്യം.
ഇവ ജീവനെയിട്ടലച്ചിട്ടമ്പോൾ
പാവനമാം ശാന്തിയെങ്ങുസാദ്ധ്യം?

807
തപസ്സു ദാനം യാഗയോഗമി—
ത്തരത്തിലനവധിയൌഷധിവർഗ്ഗം
ഉണ്ടെങ്കിലുമെന്തിഹ ഫലമറികിവ—
കൊണ്ടു രോഗമൊരുതെല്ലും മാറാ.

808
ഏവമൂലകിലാകമാനമുള്ളൊരു
ജീവികൾ പല രോഗക്കാരത്രേ.
പക്ഷേ പരിശോധിച്ചറിയുന്നോ—
രിക്ഷിതിതന്നിൽ കുറവാണോർത്താൽ.

809
അറിഞ്ഞാലുമവശഭാവമല്ലാ
തൊരുലേശവുമിവ കുറയാ മാറാ
വിഷയക്കുപമാമപത്ഥ്യമാന്നിവ
യൃഷികൾക്കും; പുനരെങ്ങു നരന്മാർ.

810
രാമകരുണ കൈവന്നാൽ താനീ
യാമയമെല്ലാമുടനടി മുടിയും.
സൽഗ്ഗുരു വൈദ്യനിൽ വിശ്വാസത്തൊടു
സകല വിഷയവാഞ്ഛകളും വെടിയു.

811
രാമഭക്തി സംജീവിനി, തൽപര—
മാംമതി താനനുപാനം മധുരം.
പലപണികൊണ്ടും മാറാവ്യാധികൾ
നലമൊടീവിധം ചെയ്യുകിൽ മാറും.

812
വിഷയവാഞ്ഛയാം ക്ഷീണംമാറി
ധിഷണത്തെളിവാം വിശപ്പുമേറി
കരളിലധികവിരതിയുമുണ്ടായാൽ
കരുതാം രോഗം മാറിയെന്നുതാൻ

813
ഈമാതിരിയിൽ തെളിഞ്ഞൊരറിവാ
മമരഗംഗയിൽ സ്നാനം ചെയ്താൽ.
രാമരതി മനസി വളരും, വിധിഹര—
മാമുനി ശുകസനകനാരദാദ്യർ,

814
പരബ്രഹ്മരതരവരുടെ മതവും
ശ്രീരഘുപതിരതിതന്നെ; മാത്രമോ?
ശ്രുതി പുരാണഗണമേകകണ്ഠമായ്
ഭക്തിതാൻ സുഖദമെന്നു പുകഴ്ത്തീ.

815
വന്ധ്യാപുത്രനൊരാളേക്കൊന്നാൽ
വിന്ധ്യപർവ്വതമുയന്നു പറന്നാൽ
വിഹായസ്സു പുഷ്പിച്ചീടിലുമാ
ശ്രീഹരിവിമുഖൻ വിഹതസുഖൻതാൻ.

816
മരീചികാ ജലമൊരാൾ കുടിക്കാം
മുയലിനു നല്ലിരുകൊമ്പുമുളക്കാം
ദിവാകരനെയിരുൾ മൂടിമറക്കാം
പാവകനാ മഞ്ഞിൽനിന്നുദിക്കാം.

817
എങ്കിലുമാ രാമഭക്തി ഹീനനു
ശങ്കവേണ്ട സുഖലേശം ലഭിയാ.

818
ജലം കടഞ്ഞാൽ വെണ്ണ ലഭിക്കാം
നലമൊടെണ്ണ പൂഴിയാട്ടിയാലും.
പക്ഷേ ഹരിപദഭക്തിയെഴാഞ്ഞാൽ
മോക്ഷമില്ലിതൊരു ദൃഢസിദ്ധാന്തം.

819
വിരിഞ്ചനാക്കും കൊതുവിനെയുടനതു
മുറിച്ചുമാററീടാനും ചതുരൻ
ശ്രീരഘുനായകനെന്നറിഞ്ഞുത—
ന്തിരുവടിപണിയു,ക ശങ്ക,മഭംഗം.

820
ദുസ്താരമായ കടൽവിസ്താരമാന്ന ഭവ—
മസ്താമയം സപദിനിസ്തീർണ്ണമാകുവതിൽ
നിസ്തുല്യനൌകയിനി നിസ്തന്ദ്രമേറുകതു
ശാസ്ത്രനിഗമാതി പ്രശസ്തഹരിഭക്തിതാൻ.

821
ഹരിചരിതം ഞാൻ ബുദ്ധിയനുസരി
ച്ചുരച്ചു സംക്ഷേപിച്ചു മറിച്ചും
ചിലേടം;മെല്ലാം മറന്നു ഹരിപദ—
മലർ നിനക്കുകതുവേദസമ്മതം.

822
ഒന്നും തിരിവരമററ മൂഢനാ
മെന്നിലുമലിവുകലന്നു രാമനേ
വെടിഞ്ഞൊരു ഭജനീയൻ? ഹരിഗുണ
വിജ്ഞ! താങ്കളിഹ കാട്ടിയലിവുതാൻ.

823
ശുകസനകാദി പ്രിയമീഹരികഥ
താങ്കളെന്നൊടിഹ ചോദിച്ചല്ലോ!
ഞൊടിയിടയൊരുകുറിപോലും സുജനമൊ
ടിടപെടലധികമനഘം പുണ്യം.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



824
ഓർത്തുനോക്കുകയി! ഗരുഡ! രഘൂദ്വഹ–
ഭക്തിയെ നിക്കധികാരമുള്ളതോ?
പക്ഷിദൃശ്ശുകനമാണു കാക്ക ഞാൻ
പക്ഷേ ഭുവി പരിപാവനനാക്കി.

825
ഹീനനെങ്കിലും ധന്യനിന്നു ഞാൻ;
തനതുദാസനായ് കരുതി രാഘവൻ
കനിഞ്ഞേകിയിഹ പാവനമാം സ–
ജ്ജനസംസർഗ്ഗമനഘമഹത്വം.

826
കലവറക്കുടാതിക്കഥയെന്മതി
ബലംപോലെ ഞാനിന്നു പറഞ്ഞു
ശ്രീരഘുവരചരിതാമൃതമൊരുകട
ലാരിതിനടിയിലിറങ്ങിയറിഞ്ഞു?

827
രാമചരിത ഗുണഗണങ്ങളോർത്തോ
ത്താമോദിതനായ് ജ്ഞാനിഭുശുണ്ഡി
തുടരുകയായ് 'നേതിനേതി' വേദം
കേടററാരുടെ മഹിമ പുകഴ്ത്തും?

828
ഹരവിരിഞ്ചപൂജ്യനാകുമാരഘു–
വരനിങ്ങലിവതു മൃദുലതയല്ലേ?
ഈമാതിരിയനുപമ സ്വഭാവൻ
രാമനൊഴികെയാർ പറക പതഗമേ!

829
മുക്ത, വിരക്ത, കവീന്ദ്ര, മുനീന്ദ്രരു,
മുത്തമധർമ്മിക,ളറിവന്മാരും,
സാധകസിദ്ധജനങ്ങളും, ശൂരരും,
സന്ന്യാസികളും, ചതുരന്മാരും;

830
സകലരുമെൻ സ്വാമിയേ ഭജിച്ചേ
സമർത്ഥരാകൂ മുക്തിപൂകുവാൻ
പാപിയെന്നെയും പാവനനാക്കിട്ട
മപാരകൃപ! ഹേ രാമനമസ്തേ!

831
ആരുടെ നാമം ഭവരോഗൌഷധ–
മാരുടെ നാമം പീഡകൾ മാററും?
അലിവിൻ നിധിയാരഘുപതി നമ്മളി–
ലലിഞ്ഞു സതതം തെളിഞ്ഞിടട്ടേ.

832
ഭുശുണ്ഡിതൻ മധുവഴിയും മൊഴിയും
ഭൃശംരാമനിൽ പതിയും രതിയും
കേട്ടുകണ്ടു ഭക്തിരസംപൊഴിയും
മട്ടിലോതി ഹരിവാഹനമിനിയും.

833
ഭക്തിമധുരമാമീ മൊഴിയാൽ കൃത–
കൃത്യനായി ഞാൻ മായാകൃതമാം
സകലമാകുലത നീങ്ങി രാമപദ–
സരസിജരതിയഭിനവമിഹ തിങ്ങീ.

834
അജ്ഞാനബ്ധിയിൽ മുഴുകുമെനിക്കയി
വിജ്ഞ! ഭവാൻ തോണിയായ്ഭവിച്ചു.
പ്രത്യുപകാരം ചെയ്‌വതെന്തു ഞാ
നെത്രയോതവണ പണിയുകയെന്യേ.

835
രാമഭക്ത! പൂർണ്ണകാമനങ്ങൊടു
സമാനഭാഗ്യനൊരാളില്ലോർത്താൽ
തരു, ഗിരി, ധരണി, തരംഗിണിഗുണിജന–
നിരയും പരഹിതകാരിയല്ലയോ?

836
നല്ലവർ മനമൊരുനറും വെണ്ണയിതു
ചൊല്ലിയ കവിവരരറിയാ തത്വം
ചൂടുതട്ടിയാൽ വെണ്ണ, പരന്മാ–
ർക്കാടലേൽക്കിലേ സന്മനമലിയൂ.

837
മാമകജന്മം സഫലം; സകലം
മാനസമാം സംശയങ്ങളും തീർന്നു
എന്നേയൊരു ദാസനെന്നു കരുതിട്ടു
കെന്നതു ശിവനുമയോടു പറഞ്ഞു.

838
പറവയുടെ പദംപണിഞ്ഞു ഗരുഡൻ
ശ്രീരഘുപതിയേ മതിയതിൽനിർത്തി
പരമസുഖദവൈകുണ്ഠമണയുവാൻ
വിരവൊടു നിജപക്ഷങ്ങൾ വിടർത്തി.

839
പറന്നു; ഗിരിജേ! സുജനസംഗസമ–
മറികവേറെയൊരു ലാഭമില്ലെടോ
എന്നാലിതു ഹരികൃപയെന്ന്യേ കൈ–
വന്നിടുകില്ലിതു വേദസമ്മതം.

840
പവിത്രമറികീ രാമചരിത്രം
ശ്രവിക്കിലേ ഭവപാശം മുറിയും
ചരണം പണിവോർക്കമരമരം രഘു–
വീരഭക്തിനദിയനിശം വഴിയും.

841
ത്രികരണകൃത ദുഷ്കൃതനിരമറയും
തീർത്ഥാടനജന്യ പുണ്യമുറയും
മാത്രമല്ല യോഗയാഗനിരയും
ചേർന്നിടും സകല ഗുണവും നിറയും.

842
കർമ്മധർമ്മദാനവ്രതനികരം
ശർമ്മദശമദമയാഗസങ്കരം
വിദ്യാവിനയ വിവേകം പരമന–
വദ്യം ദേശികവിപ്ര ഭക്തിയും,

843
മറകൾ വാഴ്ത്തുമിവയെല്ലാററിനുമയി
ഗിരിജേ! ഫലമീരാമഭക്തിതാൻ
ശ്രുതികൾ പാടുമാഭക്തിരാമകൃപ–
പതിഞ്ഞുനേടും ജീവികൾ കുറയും.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



844
എങ്കിലുമേവർ നിരന്തരമിക്കഥ
യിങ്കൽ തല്പര മനസാ കേൾപ്പൂ?
വിലപ്പെട്ട രാമഭക്തിമയമണി
വിനപ്പെടാതവർ നിജഹൃദിയണിയും.

845
രാമചരണഭക്തൻ സർവ്വജ്ഞൻ
ധർമ്മപരായണനവൻ പണ്ഡിതൻ
ഭൂമിക്കവനാഭൂഷണമണി, ബഹു
കേമൻ നിജകുലപാലൻ ഗുണിയും.

846
കള്ളമററു രഘുരാമഭക്തിയാ—
ന്നുള്ളവനേ നീതിനിപുണനുലകിൽ
ചതുർവ്വേദസിദ്ധാന്തമറിഞ്ഞൊരു
മതിമാൻ വിദ്വാനവനേ കവിയും.

847
വിണ്ണവർ നദിയൊഴുകുമുലകുധന്യം
വനിതകളിൽ ധന്യപതിവ്രതയാം
നിജധർമ്മദൃഢൻ ധന്യനന്തണൻ
നീതിനടത്തും ധരണീപതിയും.

848
ദാനംചെയ്‌വൊരുധനം, ധന്യമറി—
കനവരതം സുകൃതമഗ്നമതിയും,
സുജനസംഗമംചെയ്യും ചെറുതിട,
സദാ വിപ്രഭക്തിയാന്ന ജനിയും,

849
ശ്രീരഘുവരഭക്തിവിനയമിയലും
പൂരുഷൻ പിറവികൊണ്ടൊരുവംശം
ധന്യമുലകമിതിലേവക്കും ബഹു
മാന്യം പുണ്യവുമതുതന്നെയുമേ!

850
രഹസ്യമായ് ഞാൻ വെച്ചൊരു കഥയിതു
മഹീധരേന്ദ്ര കുമാരീഗൗരീ?
നിന്നുൾത്തിങ്ങും രാമഭക്തിക—
ണ്ടെന്നുടെ ബുദ്ധിബലംപോലോതീ.

851
പറയരുതിക്കഥ കാമിലോഭികളൊ
ടരിശക്കാരൊടു ശഠന്മാരൊടും
ചരാചരേശ്വര രഘുവരഭജനം
ചെയ്യാത്തവരൊടു ഖലന്മാരൊടും.

852
സുരപതി സദൃശൻ ധനപതിയാകിലു—
മാർണരേ ദ്രോഹിപ്പവനോടും.
പറവാനരുതിതിനധികാരമെഴും
നരൻ സദാസുജനസംഗനിരതൻ.

853
ഇതിനധികാരികൾ ഗുരുഭക്തന്മാർ
നീതിപരന്മാർ ദ്വിജസേവകരും
രാമൻ പ്രാണസമാനനിവക്കീ
സ്സുമധുരകഥയെത്രയും രുചികം.

854
രാമഭക്തിയോ പരബ്രഹ്മസുഖ—
ധാമമോ കൊതിക്കുന്നവരെല്ലാം
അവികലഭക്തിയൊടിക്കഥാമൃതം
ശ്രവണപുടത്താൽ നുകന്നീടട്ടേ.

855
ഗിരിജേ! കലിയുഗപാപമറുക്കും
പെരുകിയ കരളിൻ കറകൾ പൊളിക്കും
സംസാരാമയമാകെ മുടിക്കും
സംജീവിനിയിതു വിജ്ഞരുരക്കും.

856
ശ്രീരഘുവരഭക്തിയിങ്കലെത്താ
നറികിതിലേഴ ശുഭം സോപാനം
ഹരികൃപയധികം നേടുകിൽ മാത്രം
വിരവൊടിതിൽ കാൽവെക്കാം, കയറാം.

857
കള്ളമകന്നീക്കഥപാടുന്നോ
ക്കുള്ള കൊതികൾ മുഴുവൻ നിറവേറും
പറഞ്ഞുകേട്ടു പുകഴ്ത്തുകിലും ഭവ—
നീരധി ഗോഷ്പദ സമമായ്ത്തീരും.

858
യാജ്ഞവല്ക്യനരചെയ്തു:—കഥയാൽ
പ്രജ്ഞതെളിഞ്ഞഗനന്ദിനിയോതീ:—
സ്വാമി കനിഞ്ഞെൻ ശങ്കനശിച്ചു
രാമനിലഭിനവ ഭക്തിയുദിച്ചു.

859
അസാമാന്യമാം ധന്യതയിഹതേ
പ്രസാദത്തിനാൽ മമകൈവന്നു.
എന്നിലിന്നു രാമഭക്തിദൃഢമായ്
ത്തീർന്നു നിഖിലശോകങ്ങളകന്നു.

860
ഉമാമഹേശ്വരശുഭസംവാദം
ജന്മമരണ ഹരമപാരസുഖദം
വ്യഥാസംശയാമയാദി ശമനം
കഥയിതു സജ്ജനഹൃദയരഞ്ജനം.

861
രാമോപാസകരിക്കഥനുകരും
സീമാധിക സുഖമിതിന്നുകിടയായ്
പ്രിയമായ് മററില്ലവക്കിതാ രഘു—
നായകകൃപയാ പറയാനിടയായ്.

862
തുളസി പറഞ്ഞു:—കലികാലമിതിൽ
തപോയജ്ഞ പൂജാദിയില്ലെടോ.
രാമഗുണംതാൻ പാടുക കേൾക്കുക
രാമനെയോക്കുകതേമതി സുമതേ.

863
പതിതപാവനൻ ഭഗവാൻ രഘുപതി
യിതുവേദാദികൾ വിരവൊടു പാടീ.
മനമേ! കുടിലത വെടിഞ്ഞു നീയാ
മനുമണി രാമനെ ഭജിക്ക നന്നായ്.

CC-0. Nanaji Deshmukh Library, BJP, Jammu.

Digitized By Siddhanta eGangotri Gyaan Kosha



864
രാമനേപ്പരമധാമനേപ്പണിയു
മേവനേറുമഴൽ നീങ്ങിനേ—
രായമോക്ഷഗതിനേടിയില്ല? ഗജ—
രാജനേ,പ്പതഗവര്യനേ,
ആശരേന്ദ്രനെ,യജാമിളാന്തണനെ,
യാവനേചരനെ, നീചനേ,
ക്കീശനേയുമിതുപോലനേകരെയു
മുദ്ധരിച്ചപരനേ! തൊഴാം.

865
ഏവനീയമലഭാവനീതികഥ പാവനീ
പറവു രാമനീ
മാനനീയനരനീ ജഗത്തിലഴൽനീക്കി
നിത്യപദമേകിടും
ഏവനീയ മൃതവാഹിനീ സദൃശഗാഥ
യോക്കുമിതുപാടുമോ
മാല്യനീങ്ങിയവനീതലത്തിലവനീന്ദ്ര
സൌഖ്യമവനാന്നിടും.

866
ഒഴുകുന്ന കാന്തിദ്ധരിയും ദയാർദ്രമിഴിയും
മനോജ്ഞമൊഴിയും ജഗ—
ത്തൊഴിയും ജനത്തിൽ വഴിയും മമത്വ
മിനിയും മഹത്വമിതുമട്ടൊരാൾ
പരനില്ല; കാലമിനിയും കടന്നുകഴിയും
പൊഴേക്കുമറികിങ്ങെഴും
പടുമൂഢനേയുമതിശാന്തനാക്കിയലി
യുന്നതേതുമഹിതൻ സഖേ!

867
ദീനഹിതകരൻ ഭവാന്നു സമനും
ദീനനായൊരുവനെനിക്കു സമനും
ഇല്ലെന്നോർത്തയി രഘുവര! ഭവമയ
മല്ലൽതീർത്തു പാലിച്ചിടേണമേ!

868
കാമികൾക്കു കാമിനിമാർപോൽ ദുര
കേറിയോക്കു ധനമെന്നപോലെയും
നിരന്തരം രഘുവീര! ഭവാൻ പ്രിയ—
തരനായ് വരണം വരമിതുതരണം.

869
മുന്നം ശംഭുകവീശ്വരൻ സതതമാ
ശ്രീരാമപാദാംബുജം
തന്നിൽ ഭക്തിയുദിക്കുവാൻ ഗഹനമീ
രാമായണം തീർത്തുപോൽ
തന്നുൾത്തിങ്ങുമിരുട്ടകററുവതിനായ്
ശ്രീരാമനാമാമൃതം
ചിന്നും മാനസമായതിന്നെഴുതിയീ
ദാസൻ സ്വമാം ഭാഷയിൽ.

870
പുണ്യം, പാപമറും, സുഖങ്ങൾ
വിതറും, ജ്ഞാനംതരും, ഭക്തിസം—
പൂർണ്ണശ്രീ ചിതറും, വിശുദ്ധി പകരും,
പ്രേമാമൃതം കൈവരും,
ശ്രീമദ്രാമചരിത്ര മാനസമിതിൽ
ഭക്ത്യാ കുളിക്കുന്നതാ
രാമർത്ത്യക്കു ഭവാക്നെല്ലുകൊട്ട
വൈലേൽക്കാ, വിയക്കാ ദൃഢം.

ഇങ്ങിനെ സകലകലികല്മഷനാശനമായ ശ്രീമദ്രാമചരിതമാനസത്തിൽ
ഏഴാം സോപാനം ഉത്തരകാണ്ഡം കഴിഞ്ഞു.

CC-0. Nanaji Deshmukh Library, BJP, Jammu.

